# സ്വാനുഭവവേദിയിൽ



THE REVD. DR. V.C.SAMUEL

# സ്വാനുഭവവേദിയിൽ

(ആത്മകഥ)

ഗ്രന്ഥകർത്താ :
റവ. ഡോ. വി.സി. ശാമുവൽ,
ഇടയിൽ
1902 കെ. ഏസ്. ടൗൺ
ബാംഗ്ലൂർ 60

പ്രസാധകർ:
മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ്
ക്രിസ്ത്യൻ സ്റ്റുഡൻറ് മൂവ്മെൻറ്
കോട്ടയം.

1996

വില 50രൂപ

SWANUBHAVA VEDIYIL

(Malayalam Autobiography)

by

THE REVD. DR. V.C. SAMUEL

1902, Kengeri Satellite Town,

Bangalore-560 060.

Printed at:

National Offset Printers,

Perumthuruthy, Tiruvalla.

Computer Typeset:

Oamsons DTP Centre,

Mar Gregorios Study Centre,

Alwaye-2.

Published by:

Mar Gregorios Orthodox Christian Student Movement (MGOCSM) of India.

Price Rs. 50/-

സ്വയം സ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ

ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)

വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ

ആരൂഢനായിരിക്കുന്ന

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ

മോറാൻ മാർ ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ



നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ഡോ. വി. സി. ശമുവേൽ കത്തനാർക്ക് വാഴ്വ്.

കർത്താവിൽ പ്രിയനേ,

കഴിഞ്ഞ 84 വർഷം പ്രിയനെ ആയുസ്സും ആരോഗ്യവും തന്ന് കാത്തു സൂക്ഷിച്ച ദൈവം തമ്പുരാനെ എല്ലാവിധ കൃപകൾക്കും നന്മകൾക്കുമായി സ്തുതിക്കുന്നു. തുടർന്നും പ്രിയനെ, കർത്താവ് തന്റെ തൃക്കരങ്ങളിൽ കാത്തു പരിപാലിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

പ്രിയൻ സഭയ്ക്കുവേണ്ടിയും സമൂഹത്തിനുവേണ്ടിയും ചെയ്തിട്ടുള്ള സേവനങ്ങളെ കൃതജ്ഞതയോടെ സ്മരിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ സത്യവിശ്വാസം ശരിയായി മനസ്സിലാക്കി അതിന്റെ കാതൽ തുറന്നുവെളിപ്പെടുത്തുവാനും വെളിച്ചം കാട്ടുവാനും പ്രസംഗങ്ങൾ വഴിയും ലേഖനങ്ങൾ വഴിയും പുസ്തകങ്ങൾ രചിച്ചും ചെയ്തിട്ടുള്ള സ്തുത്യർഹമായ കർമ്മങ്ങളെ സഭാവിശ്വാസികൾക്ക് ഒരിക്കലും വിസ്മരിക്കുവാൻ കഴിയുകയില്ല.

ഇപ്പോൾ പ്രിയൻ "സ്വാനുഭവ വേദിയിൽ" എന്ന ശീർഷകത്തിൽ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ ചേർത്ത് ഒരു പുസ്തകം എഴുതുന്നു എന്നു നാം മനസ്സിലാക്കുന്നു. സത്യസന്ധമായ രീതിയിൽ വിവിധ പ്രവർത്തന മണ്ഡലങ്ങളിലെ അനുഭവങ്ങൾ നീതിപൂർവ്വം അതിൽ പ്രതിപാദിക്കുവാൻ സാധിക്കുമെന്നും, വരും തലമുറയ്ക്ക് ശരിയായ മാർഗ്ഗനിർദ്ദേശം നൽകുവാൻ അത് ഉപകരിക്കുമെന്നും നാം കരുതുന്നു.

എല്ലാവിധ മംഗളങ്ങളും നേർന്നുകൊണ്ട്

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

1996 സെപ്റ്റംബർ 21-ാം തീയതി:<br>കോട്ടയം കാതോലിക്കേറ്റ്,<br>അരമനയിൽ നിന്നും.

ഒപ്പ്<br>ബസ്സേലിയോസ് മാർതോമ്മാ<br>മാത്യൂസ് ദ്വിതീയൻ.

# ഉള്ളടക്കം





# അവതാരിക

ദൈവശാസ്ത്ര വിജ്ഞാന മേഖലയിലും സഭകളുടെ വിശ്വാസം സംബന്ധിച്ച ആഗോള ക്രൈസ്തവ ചർച്ചാവേദികളിലും വ്യക്തിമുദ്ര പതിച്ച ഒരു പ്രമുഖ വൈദികനും വൈദിക സെമിനാരി പ്രൊഫസറുമായ റവ.ഡോ. വി. സി. ശാമുവലിന്റെ ആത്മകഥാപ്രധാനമായ ഈ പുസ്തകത്തിന് അവതാരിക എഴുതുന്നത് ഒരു ഭാഗ്യമായും അതിലുപരി ഒരു പദവിയായും ഞാൻ പരിഗണിക്കുന്നു. രാജ്യാന്തര സഭാസംഗമങ്ങളിൽ അച്ചനുമായി ഒന്നിച്ചു പ്രവർത്തിക്കുന്നതിനും, പരസ്പരം അടുത്തറിയുന്നതിനും, അദ്ദേഹത്തിന്റെ കഴിവുകളുടെ ആഴം മനസ്സിലാക്കുന്നതിനും എനിക്ക് സാധിച്ചിട്ടുണ്ട്. സഭാചരിത്രം, സുറിയാനി-ഗ്രീക്കുഭാഷകൾ എന്നിവയിലുള്ള അതുല്യ പാണ്ഡിത്യവും, ദൈവശാസ്ത്ര ഗവേഷണം, പഠനം എന്നിവ സംബന്ധിച്ച അദ്ദേഹത്തിന്റെ അടങ്ങാത്ത ആവേശവും വിജ്ഞാനാർജ്ജന ത്വരയും അസൂയാവഹം തന്നെയാണ്.

മദ്ധ്യതിരുവിതാംകൂറിലെ ഓമല്ലൂർ ഗ്രാമത്തിൽ ജനിച്ച അദ്ദേഹത്തിന് ഹൈസ്ക്കൂൾ വിദ്യാഭ്യാസത്തിനു ശേഷം ഉന്നത പഠന സൗകര്യങ്ങൾ അക്കാലത്ത് അപ്രാപ്യമായിരുന്നു. എങ്കിലും അദമ്യമായ വിജ്ഞാന ദാഹവും ഉന്നതാഭിലാഷവും മൂലം ഒരു മനുഷ്യനു ആർജ്ജിക്കാവുന്നതിലധികം വിദ്യ സമ്പാദിക്കാൻ അദ്ദേഹത്തിന് സാധിച്ചു. വിദേശങ്ങളിൽ ഉയർന്ന ഉദ്യോഗങ്ങൾ സ്വീകരിച്ചു സമ്പന്നനാകുന്നതിനും വൈദിക ശ്രേണിയുടെ ഉന്നത പടവുകളിൽ എത്തുന്നതിനും ധാരാളം വാതിലുകൾ തുറന്നിട്ടിരുന്നുവെങ്കിലും സഭയുടെ സേവനത്തിനു സ്വയം സമർപ്പിച്ച അദ്ദേഹം മുള്ളുകൾ നിറഞ്ഞ പാതകൾ തന്നെയാണ് തെരഞ്ഞെടുത്തത്. തിരിഞ്ഞു നോക്കുമ്പോൾ അതിൽ അദ്ദേഹത്തിനു ഒട്ടും കുണ്ഠിതമില്ലെന്നു മാത്രമല്ല, താൻ അതിൽ സംതൃപ്തനാണെന്നും ആത്മകഥയിൽ വ്യക്തമാക്കിയിരിക്കുന്നു. മഞ്ഞനിക്കര ദയറായിലെ താമസവും ഉന്നതരായ സഭാധ്യക്ഷന്മാരുമായുള്ള അടുത്ത സമ്പർക്കവും അമൂല്യ ഗ്രന്ഥങ്ങളുമായുള്ള പരിചയവും സുറിയാനി സഭാ ചരിത്ര പഠനവുമാണു പാത്രിയർക്കീസ് പക്ഷക്കാരനായിരുന്ന അച്ചനെ കാതോലിക്കാ ഭാഗത്തിന്റെ ഒരു കാവൽ ഭടനായി മാറ്റിയതെന്നും

മറയില്ലാതെ അച്ചൻ തുറന്നു പറയുന്നുണ്ട്. സഭാചരിത്ര സംബന്ധമായ സഭാംഗങ്ങളുടെ അജ്ഞതയാണു ഇന്നത്തെ മിക്ക പ്രശ്നങ്ങളുടെയും കാരണമെന്നദ്ദേഹം പറയുമ്പോൾ അതിനോടു വിയോജിക്കാനും സാധ്യമല്ല. ആത്മാർത്ഥത നിറഞ്ഞുനിൽക്കുന്ന ആത്മകഥയും അതിന്റെ അവസാനത്തിൽ ചേർത്തിരിക്കുന്ന മലങ്കര സഭാചരിത്രത്തെപ്പറ്റിയുള്ള വിലയിരുത്തലും അനുവാചകർക്കു ആത്മ പ്രഹർഷവും ഉത്തേജനവും പ്രദാനം ചെയ്യാതിരിക്കില്ല.

സ്വാനുഭവ വേദിയുടെ ഭാഗമായി ചേർത്തിരിക്കുന്ന കൽക്കദൂൻ സുന്നഹദോസ് സംബന്ധിച്ച ഗവേഷണ പഠനം പൗരസ്ത്യ ഓർത്തഡോക്സു സഭകൾക്കു മാത്രമല്ല മറ്റു സഭാവിഭാഗങ്ങൾക്കും ഒരു മികച്ച വഴികാട്ടി തന്നെയാണ്. സുന്നഹദോസിന്റെ ചരിത്ര പശ്ചാത്തലവും അതു സംബന്ധിച്ച വിഭിന്ന വീക്ഷണ ഗതികളും ക്രിസ്തുവിന്റെ സ്വഭാവങ്ങളെപ്പറ്റിയുള്ള തലനാരിഴ കീറിയുള്ള വിശദ പഠനങ്ങളും സുന്നഹദോസുകളുടെ പേരിലുള്ള ഭിന്നതകളും സാധാരണക്കാർക്കു വിരസമായി തോന്നാനിടയുണ്ടെങ്കിലും പൗരസ്ത്യ സഭകളെയും പ്രബുദ്ധരായ സഭാംഗങ്ങളെയും സംബന്ധിച്ചിടത്തോളം ഒരമൂല്യ നിധിതന്നെയാണ്. ഗ്രന്ഥകാരനും ഗ്രന്ഥത്തിനും ഞാൻ തികഞ്ഞ ചാരിതാർത്ഥ്യത്തോടെ വിജയം നേരുകയാണ്.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണം ഞാൻ പ്രസിഡണ്ടായ ഓർത്തഡോക്സു വിദ്യാർത്ഥി പ്രസ്ഥാനത്തിനു നിർവ്വഹിക്കാൻ സാധിച്ചതിലും എനിക്കു വലിയ സന്തോഷമുണ്ട്. പ്രസ്ഥാനത്തിലെ പ്രവർത്തകർക്കും അംഗങ്ങൾക്കും ഈ ഗ്രന്ഥം വലിയ ഒരു സമ്മാനമാണെന്നും ഞാൻ കരുതുന്നു.

Alwaye Aramana
P.O.Box 61
Alwaye-683 101
17-9-1996

MAR THEOPHILUS PHILIPOS
METROPOLITAN OF BOMBAY & ANKAMALY
President: Mar Gregorios Orthodox Christian Student Movement (MGOCSM) of India.

## അത്യന്തം പ്രയോജനകരമായ കൃതി

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന ബ. ഡോ. വി. സി. ശമുവേലച്ചന് വാഴ്വ്.

പ്രിയനെ,

"സ്വാനുഭവവേദിയിൽ" എന്ന ബ. അച്ചന്റെ ജീവിതാനുഭവങ്ങൾ ഒരു ആത്മകഥാരീതിയിൽ എഴുതിയതിൽ സന്തോഷിക്കുന്നു. തീർച്ചയായിട്ടും ഈ ഉദ്യമം ഏറ്റം ശ്രേഷ്ഠമാണ്. രാജ്യാന്തര സഭാതലത്തിൽ ബ. അച്ചനുള്ള സ്ഥാനം അനിഷേധ്യമാണ്. യേശുതമ്പുരാന്റെ വ്യക്തിത്വവും ആളത്തവും ചോദ്യം ചെയ്യപ്പെടാൻ കഴിയാത്ത രീതിയിൽ ആഴമായും ഗഹനമായും പഠിച്ച് ലോകത്തിനു സമർപ്പിച്ച വ്യക്തി എന്ന നിലയിലും സഭാചരിത്രത്തിന്റെ ആഴവും പ്രാധാന്യവും വിമർശന ബുദ്ധ്യാ പഠിച്ച് മനുഷ്യ മനസ്സുകളിൽ എന്നും മായാതെ പതിയത്തക്കവണ്ണം കാര്യങ്ങൾ മനസ്സിലാക്കിക്കൊടുക്കുന്ന സമുന്നത വൈദികൻ എന്ന നിലയിലും ബ. അച്ചന്റെ ജീവിതാനുഭവങ്ങൾ സഭയിലെ അംഗങ്ങൾക്ക് മാത്രമല്ല, എല്ലാവർക്കും ഒരുപോലെ പ്രയോജനപ്പെടുമെന്നതിന് യാതൊരു സംശയവും ഇല്ല. ബ. അച്ചന്റെ ഉദ്യമത്തിന് നാം എല്ലാ ഭാവുകങ്ങളും ദൈവികാനുഗ്രഹങ്ങളും നേരുന്നു. പുസ്തകം വായനക്കാർക്ക് പരമാവധി പ്രയോജനകരമായിത്തീരട്ടെ എന്ന് ആശംസിക്കുന്നു.

എന്ന്

DIOCESE OF MADRAS
14, DESI COLONY,
PERAMBUR,
MADRAS-600 012.

സഖറിയാ മാർ ദിവന്നാസ്യോസ്
മെത്രാപ്പോലീത്താ

# പ്രസ്താവന

ഈ ഗ്രന്ഥ രചനയിൽ എനിക്കു സഹായം നൽകിയ മാന്യസ്നേഹിതന്മാരെയും ഇതിന്റെ പ്രസിദ്ധീകരണച്ചുമതല ഏറ്റെടുത്തവരെയും നന്ദിപൂർവ്വം സ്മരിക്കുകയുണ്ട് ഞാൻ ഈ പ്രസ്താവനയിൽ ചെയ്യുന്നത്.

ഇങ്ങനെ ഒരു ഗ്രന്ഥം ചമയ്ക്കുവാൻ എനിക്ക് ഉദ്ദേശ്യം ഒന്നും ഉണ്ടായിരുന്നില്ല. എന്നാൽ മൂന്നു കൊല്ലം മുമ്പ് പല തവണയെന്റെ മനസ്സിൽ "നിന്റെ ജീവിതാനുഭവങ്ങൾ കഴിവതും വസ്തുനിഷ്ഠമായും സത്യസന്ധമായും എഴുതി പ്രസിദ്ധീകരിക്കുക" എന്നു പറയുന്നതായി എനിക്കു തോന്നി. അതനുസരിച്ച് ഞാൻ എഴുതിത്തുടങ്ങി. എഴുത്തു സ്വല്പം പുരോഗമിച്ചപ്പോൾ, 1994 ഫെബ്രുവരി 13-ാം തീയതി, അപ്രതീക്ഷിതമായി എന്റെ വലത്തു കൈ തികച്ചും ഉപയോഗശൂന്യമായിത്തീർന്ന ഒരനുഭവമെനിക്കുണ്ടായി. അതുവരെയും ഞായറാഴ്ചകളിൽ വി. കുർബാനയർപ്പിച്ചുവന്ന ഞാൻ അതു ചെയ്യുവാൻ നിവൃത്തിയില്ലാത്ത അവസ്ഥയിൽ എത്തിച്ചേർന്നു.

ഈ വിഷമാവസ്ഥ എങ്ങനെതരണം ചെയ്യണമെന്നു ചിന്തിച്ചു കൊണ്ടിരുന്നപ്പോൾ, എന്റെ മാന്യസ്നേഹിതനും സഭാ ഡപ്യൂട്ടി സെക്രട്ടറിയുമായ ശ്രീ. കെ. എ. മാത്യുവിന്റെ മകൻ ബാംഗ്ലൂരിൽ എൻജിനീയറായി പ്രവർത്തിക്കുന്ന ശ്രീ തോമസ് മാത്യുവിന്റെ സഹായം എനിക്കു നിർലോപം ലഭ്യമായി. അദ്ദേഹം ബാംഗ്ലൂരിൽ നിന്ന് ആഴ്ചയിൽ ഒരു തവണ കെംഗേരിയിലുള്ള എന്റെ വസതിയിൽ വന്ന് എന്റെ ഗ്രന്ഥരചനയിൽ സഹായിച്ചു കൊണ്ടിരുന്നു. ഇങ്ങനെ പലയാഴ്ചകൾ ചെയ്തശേഷം എനിക്കുതന്നെ പ്രയാസത്തോടെയെങ്കിലും കുറെയൊക്കെ എഴുതുവാൻ കഴിഞ്ഞു. ആ അവസ്ഥയിലാണ് ഇപ്പോൾ ഞാൻ കഴിയുന്നത്. ഇതു മൂലം എന്റെ ശ്രമത്തിന് ദൈവാനുഗ്രഹമുണ്ടെന്നെനിക്കു തോന്നി. ശ്രീ തോമസ് മാത്യു എനിക്കു ചെയ്ത ഉപകാരത്തിനു ഞാൻ അദ്ദേഹത്തോടു വളരെ കൃതജ്ഞനാണ്.

അത്രയുമായപ്പോൾ, എഴുതിയത്രയും മൂന്നുപേർ വായിച്ച് അവരുടെ അഭിപ്രായമറിയണമെന്നുള്ള ആഗ്രഹമെനിക്കുണ്ടായി.

അതിനു ഞാൻ തിരഞ്ഞെടുത്തത് ബാംഗ്ലൂരിലെ മാർ ഗ്രിഗോറിയോസ് കത്തീഡ്രൽ വികാരി ബ. അബ്രഹാം മാരേട്ട് അച്ചൻ, മി. എ. വി. തോമസ്, മി. എം. എസ്. ജോർജ്ജ് എന്നിവരെയായിരുന്നു. ഇവരിൽ ബ. അബ്രഹാം മാരേട്ട് അച്ചൻ ഞാൻ കൊടുത്തിരുന്നതിൽ പകുതിയോളം വായിച്ചശേഷം, ജോലിത്തിരക്കുകൾ മൂലം, മി. എം. എസ്. ജോർജ്ജിനെയും, ജോർജ്ജ് മുഴുവൻ സസൂക്ഷ്മം വായിച്ചശേഷം, മി. എ. വി. തോമസിനെയും ഏല്പിച്ചു. തോമസ് പുസ്തകം മുഴുവൻ ശരിയായി നോക്കിയശേഷം, ഞങ്ങൾ മാർഗ്രിഗോറിയോസ് കത്തീഡ്രലിൽ സമ്മേളിച്ചു. ഗ്രന്ഥത്തിൽ ചില ആശയങ്ങൾകൂടി ചേർക്കണമെന്ന് അവർ അഭിപ്രായപ്പെട്ടശേഷം, വളരെ നന്നായിരിക്കുന്നു എന്ന നിഗമനത്തിലാണ് ഞങ്ങൾ പിരിഞ്ഞത്. ഈ മൂന്നു പേരും ഗ്രന്ഥം വായിച്ചതിലും മി. എം. എസ്. ജോർജ്ജും, എ. വി. തോമസും പുസ്തകം പാരായണം ചെയ്തു വിലയേറിയ ആലോചനതന്നതിലും അവർ മൂവരോടുമുള്ള പ്രത്യേക കൃതജ്ഞത വാക്കുകളിൽ അടങ്ങാത്തവിധമുള്ളതാണ്.

ഒരു കക്ഷി പിടിച്ച് അതിനു വേണ്ടി വാദിക്കുക എന്ന നയം ഞാൻ പ്രയോഗിക്കാറില്ല. നേരെമറിച്ച് എനിക്കുള്ള നിലപാടു എന്തെന്നു വ്യക്തമാക്കുകയും അതിന്റെ നീതീകരണം ശരിയായി വിശദമാക്കുകയും ചെയ്യുകയാണ് എന്റെ ധർമ്മം. അതു കഴിയുന്നതും ഭംഗിയായി ചെയ്തിട്ടുണ്ടെന്നാണെന്റെ ബോദ്ധ്യം. മലങ്കരസഭയ്ക്കു ഒരുചരിത്രമുണ്ട്. അതിൽ നമുക്കു ചെയ്യുവാനുള്ള ചുമതല നാം ഓരോരുത്തരും അഭംഗം നിർവഹിക്കണം.

ഈ പ്രസിദ്ധീകരണജോലി ഇത്രയും ഭംഗിയായും ഉദ്ദേശിച്ച സമയത്തിനുള്ളിലും നിർവ്വഹിച്ചതിനും പലരോടും നന്ദിപറവാനുണ്ട്. അതിൽ ആദ്യമായി മാർഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രിസ്ത്യൻ വിദ്യാർത്ഥി പ്രസ്ഥാനത്തോടു പൊതുവിലും, അതിന്റെ ഭാരവാഹികളായി പ്രവർത്തിക്കുന്ന പ്രസിഡന്റ് പീലിപ്പോസ് മാർ തിയോഫിലോസ് മെത്രാപ്പോലീത്തായോടും ജനറൽ സെക്രട്ടറി ബ. ജോൺ തോമസ് അച്ചനോടും, ഞാൻ കൂടുതൽ ഇതുസംബന്ധിച്ചു ബന്ധപ്പെട്ട പ്രൊഫസർ എബ്രഹാം മാത്യുവിനോടും പ്രത്യേകം കടപ്പെട്ടവനാണ്. ഇവർക്കും പുറമെ, കൃതജ്ഞതയർഹിക്കുന്നവരാണ് ശ്രീ കെ. വി. മാമ്മൻ, റവ. ഫാദർ ഡോ. റ്റി. ഐ. വറുഗീസ്,



റവ. ഫാദർ ഡോ. എം. ഓ. ജോൺ എന്നിവർ. ഇവരിൽ ശ്രീ. മാമ്മന്റെ പ്രത്യേക ഉത്സാഹത്താലാണ് ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുള്ള "ക്രിസ്തുശാസ്ത്രം അടിസ്ഥാനമാക്കിയ ഗവേഷണം" ചർച്ച് വീക്കിലിയിൽ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്നത്. അതിനുശേഷം മലങ്കരസഭാദീപത്തിൽ "മലങ്കര സഭാചരിത്രം ഒരു വിലയിരുത്തൽ" പുറത്തുവന്നു കൊണ്ടിരിക്കുന്നത് ബ. റ്റി. ഐ. വറുഗീസച്ചന്റെയും ബ. ജോണച്ചന്റെയും പ്രത്യേക താല്പര്യത്താലാണ്. ഇവരോടെല്ലാമുള്ള നന്ദി ഇവിടെ പ്രകാശിപ്പിച്ചുകൊള്ളട്ടെ.

റവ. ഡോ. വി. സി. ശമുവൽ

# സ്വാനുഭവവേദിയിൽ

## ആമുഖം

എന്റെ ജീവിതാനുഭവങ്ങൾ കഴിവതും വസ്തുനിഷ്ഠമായി പ്രതിപാദിക്കുക എന്നതാണ് ഈ ഗ്രന്ഥത്തിന്റെ ഉദ്ദേശ്യം.

മഞ്ഞനിക്കരയിൽ മല്പാനായി 1933–മുതൽ 1940–വരെ ഞാൻ ജോലി ചെയ്തു. അതിനുശേഷം 1944 വരെ ചെങ്ങളം സെന്റ് തോമസു പള്ളി വികാരിയായി പ്രവർത്തിച്ചു. പിന്നീട് ഉപരിപഠനാർത്ഥം ആലുവാ, മദ്രാസ്, ബാംഗ്ലൂർ, New York, New Haven എന്നിവിടങ്ങളിലെ വിദ്യാഭ്യാസ കേന്ദ്രങ്ങളിൽ തുടർച്ചയായി സമയം ചെലവഴിച്ചു. അവിടെ നിന്നെല്ലാം പ്രശസ്ത വിജയം നേടുകയും ചെയ്തു. 1954–ൽ ന്യൂയോർക്കിലെ യൂണിയൻ തിയളോജിക്കൽ സെമിനാരിയിൽ നിന്ന് എസ്. റ്റി. എം.(മാസ്റ്റർ ഓഫ് സേക്രഡ് തിയോളജി) " മാഗ്ന കം ലൗഡെ " (വലിയ ബഹുമാനം) 1957–ൽ New Haven ലെ സുപ്രസിദ്ധമായ യെയിൽ യൂണിവേഴ്സിറ്റിയിൽ നിന്നും Ph.D യും സമ്പാദിച്ചു. തുടർന്ന് മൂന്നു കൊല്ലത്തെ Post- Doctoral പഠനം. രണ്ടുകൊല്ലം ഇന്ത്യയിലായിരുന്നു. ഒരു കൊല്ലം അമേരിക്കയിലെ ഷിക്കാഗോ യൂണിവേഴ്സിറ്റിയുമായി ബന്ധപ്പെട്ടു ഞാൻ നിർവ്വഹിച്ചു.

1959–ൽ (എന്നാണെന്റെ ഓർമ്മ) ഫാദർ പോൾ വർഗീസ് (പിന്നീട് പൗലോസുമാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത) യെയിൽ യൂണിവേഴ്സിറ്റിയിൽ ഒരു ഡോക്ടറൽ വിദ്യാർത്ഥിയായി വന്നു ചേർന്നു. അച്ചന്റെ യെയിൽ പഠനത്തിനുവേണ്ട ഒരുക്കങ്ങൾ, 1957 ൽ യെയിൽ വിടുന്നതിനു മുമ്പ് ഞാൻ തന്നെ ചെയ്തിരുന്നതിനാൽ അദ്ദേഹത്തിന്റെ വരവ് എനിക്കു സന്തോഷകരമായിരുന്നു. എന്നാൽ ആ പ്രോഗ്രാം പൂർത്തിയാക്കാതെ 1960 ലൊ 1961 ലൊ ഫാദർ പോൾ വർഗീസ് യെയിൽ വിട്ടു. അതിനുശേഷം സഭകളുടെ അഖില ലോകകൗൺസിലിൽ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി അദ്ദേഹം നിയമിതനാവുകയും പലവിധത്തിലും പ്രസിദ്ധി നേടിയെടുക്കുകയും ചെയ്തു. പിന്നീട് 1976 ൽ ഞാൻ എത്യോപ്യയിൽ നിന്നു മടങ്ങി വന്ന ശേഷം സെറാമ്പൂർ കോളജ് റജിസ്ട്രാർ എന്നെ സമീപിച്ച് ഫാദർ പോൾ വർഗീസിന്റെ ഡി . റ്റിഎച്ച് (D.Th) ഡിസ്സെർട്ടേഷൻ എന്നെ ഏല്പിച്ചുകൊണ്ട് അതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തിന് ഡിഗ്രി കൊടുക്കാമൊ എന്ന് ആരാഞ്ഞു. അത് കൊടുക്കാമെന്ന് ഞാൻ സസന്തോഷം സമ്മതിച്ചു. വളരെ കഴിവും ബുദ്ധിവൈഭവവുമുള്ള ആളാണ് അദ്ദേഹം. ചിലകാര്യങ്ങൾ അദ്ദേഹത്തെപ്പറ്റി പിന്നാലെ പറഞ്ഞുകൊള്ളാം.

മഞ്ഞനിക്കര മല്പാൻ. ഉപരിപഠനം എന്നിവ ചർച്ച ചെയ്ത ശേഷം അഞ്ചു കാര്യങ്ങളാണ് ഈ ഗ്രന്ഥത്തിൽ എടുത്തു കാണിക്കുന്നത്. അവയിൽ ഒന്നാമത്തേത്, വൈദികരുടെ വിവാഹവും രണ്ടാമത്തേത് എന്റെ അദ്ധ്യാപക വൃത്തിയും അതോടൊപ്പമുള്ള ഇതര സേവനങ്ങളുമാണ്. അതിനെ തുടർന്ന് ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കി ഞാൻ നടത്തിയ ഗവേഷണചരിത്രം രണ്ടു അദ്ധ്യായങ്ങളിലായി പരാമർശിക്കുന്നു. അഞ്ചാമത്തേത് മലങ്കര സഭയുടെ പൂർവ്വ ചരിത്രമാസ്പദമാക്കിയ ഒരവലോകനമാണ്.

ഞാൻ വിവാഹിതനാവുന്നത് 41-ാമത്തെ വയസ്സു കഴിഞ്ഞ് M.A., B.D., എന്നീ ബിരുദങ്ങൾ പ്രശസ്തമായ വിധം നേടിയെടുത്തതിനെ തുടർന്നായിരുന്നു. എന്റെ ജീവിതം പവിത്രമായി ഞാൻ സൂക്ഷിച്ചിരുന്നു. ഇങ്ങനെയുള്ള ഞാൻ മെത്രാൻ സ്ഥാനം ലഭിക്കണമെന്നഭിലഷിക്കാതെ വിവാഹിതനാകുവാൻ ഇച്ഛിച്ചതിന്റെ പിന്നിലെ ഉദ്ദേശ്യം എന്തായിരിക്കുമെന്ന് ചിന്തിക്കുന്നവർ കണ്ടേക്കാം. അങ്ങനെയുള്ളവരെ കാര്യം പറഞ്ഞ് പഠിപ്പിക്കുക എന്നതാണ് വൈദികരുടെ വിവാഹം എന്ന അദ്ധ്യായത്തിന്റെ ലക്ഷ്യം.

പതിനാറു കൊല്ലം നീണ്ടു നിന്ന എന്റെ സർവ്വകലാശാലാ വിദ്യാഭ്യാസത്തെ തുടർന്ന് ഞാൻ സേവനരംഗത്തു പ്രവേശിച്ചു. എന്റെ പഠനത്തിനു യോജിച്ച ഒരു പ്രവർത്തനരംഗം ഇന്ത്യയിൽ ലഭ്യമായിരുന്നില്ല. ഈ വൈഷമ്യം എനിക്ക് നേരത്തെ അറിയാമായിരുന്നു. അതു വകവയ്ക്കാതെ ഞാൻ മുമ്പോട്ട് പോയതിന് കാരണമുണ്ട്. കൽക്കദൂൻ സുന്നഹദോസിനെപ്പറ്റിയുള്ള പാശ്ചാത്യ പണ്ഡിതൻമാരുടെ അവകാശവാദം നീതീകരിക്കാവുന്നതല്ല എന്നുള്ള ബോദ്ധ്യം ഈ പഠനം നടത്താൻ എന്നെ നിർബന്ധിച്ചു. പാശ്ചാത്യരെക്കാൾ കൂടുതലായി കൽക്കദൂനെ ഉറപ്പിക്കുവാൻ ബദ്ധപ്പെടുന്നവരാണ് പൗരസ്ത്യ കൽക്കദൂന്യർ. ഇങ്ങനെയുള്ള രണ്ടു വൻശക്തികളാണ് ഇന്ന് ലോകത്തിൽ ഒരു ചെറിയ കൂട്ടമായി നിൽക്കുന്ന ഓറിയന്റൽ ഓർത്തഡോക്സിയെ ഇല്ലാതെയാക്കുവാൻ ശ്രമിച്ചു വന്നത്. അതിനെ നേരിടുകയാണ് ഞാൻ ചെയ്തത്. അല്ലാതെ പൗരസ്ത്യ കത്തോലിക്കരുമായി സുന്നഹദോസിനെപ്പറ്റി ശരിയായ ഒരു ധാരണ ഉണ്ടാക്കാതെ യോജിക്കണമെന്നല്ല എന്റെ ഉദ്ദേശ്യം.



ന്യൂയോർക്കിലെ യൂണിയൻ തിയളോജിക്കൽ സെമിനാരിയിലും, ന്യൂഹേവനിലെ യെയിൽ യൂണിവേഴ്സിറ്റിയിലും നടത്തിയ ക്രിസ്തു ശാസ്ത്ര പഠനത്തിൽ ഞാൻ ആദ്യമായി അന്ത്യോഖ്യായിലെ സേവേറിയോസിന്റെ ഉപദേശം ചുരുക്കമായി വിവരിച്ചു. ഇതിന് സേവേറിയോസിന്റെ, സുറിയാനിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ ആണ് ഞാൻ ഉപയോഗിച്ചത്. അത് ഒരു ചെറിയ പഠനം മാത്രമായിരുന്നു. എന്നാൽ യെയിൽ യൂണിവേഴ്സിറ്റിയിൽ വച്ച്, കൽക്കദൂൻ സുന്നഹദോസിനെ അധികരിച്ചുള്ള എന്റെ ഗവേഷണം ഗ്രീക്കു ഭാഷ ഉപയോഗിച്ചും, സേവേറിയോസിന്റെ ക്രിസ്തു ശാസ്ത്രം അതിനകം പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങൾ സുറിയാനിയിൽ സമഗ്രമായി പഠിച്ചും ചെയ്തു. എന്റെ പി. എച്ച്. ഡി. പ്രബന്ധത്തിനാവശ്യമായ ഗ്രന്ഥങ്ങളെല്ലാം തന്നെ യെയിലിലുള്ള ഗ്രന്ഥശാലകളിൽ ഞാൻ തന്നെ പോയി കണ്ടുപിടിക്കുകയായിരുന്നു.

കൽക്കദൂൻ സുന്നഹദോസ്, റോമിലെ ലിയോ ഒന്നാമൻ കുസ്തന്തിനോപ്പോലീസു ചക്രവർത്തിയുടെ പ്രത്യേക ആനുകൂല്യത്തോടെ നടത്തിയ ഒരു വലിയ സഭായോഗമായിരുന്നു. അതുകൊണ്ട് ലിയോ ഉദ്ദേശിച്ചത് റോമാസാമ്രാജ്യത്തിലെ സഭ മുഴുവനെയും റോമിന്റെ ഭരണ സീമയിൽ വരുത്താനാവും എന്നായിരുന്നു.

ക്രൈസ്തവ സഭ പൗരസ്ത്യമാണ്. എന്നാലത് കൽക്കദൂൻ സുന്നഹദോസിനു ശേഷം ക്രമേണ പാശ്ചാത്യ സ്വഭാവം കൈവരിച്ചു. അതെങ്ങനെ നടന്നു എന്നുള്ള വസ്തുതയാണ് സുന്നഹദോസ് വിളിച്ചറിയിക്കുന്നത്. റോമാസാമ്രാജ്യത്തിന്റെ മുൻ തലസ്ഥാനമാണ് റോം. അതിന്റെ രാഷ്ട്രീയ പ്രാധാന്യം നാലാം നൂറ്റാണ്ടുമുതൽ അവസാനിച്ചു എങ്കിലും, അതു മതപരമായി വീണ്ടെടുക്കുകയായിരുന്നു റോമിലെ സഭാദ്ധ്യക്ഷൻമാരുടെ ലക്ഷ്യം. ഇതിനു സഹായകമായി യേശുക്രിസ്തുവിന്റെ പന്ത്രണ്ട് അപ്പോസ്തലൻമാരിൽ തലവനായി പത്രോസിനെ കർത്താവു തന്നെ നിയമിച്ചു എന്ന ആശയം റോം ഉയർത്തിക്കാട്ടി. ആ പത്രോസ് റോമിൽ സഭ സ്ഥാപിച്ചു. അദ്ദേഹത്തെ ആകമാന സഭകളുടേയും നേതാവായി നിയമിക്കുകയും ചെയ്തു. ഇതായിരുന്നു റോമിന്റെ സിദ്ധാന്തം.

നമ്മുടെ മലങ്കരസഭ, റോമാസാമ്രാജ്യത്തിനു പുറത്ത് റോമുമായി ഒരു ബന്ധവുമില്ലാതെ കഴിഞ്ഞ വളരെ പുരാതനമായ ഒരു ക്രൈസ്തവ സമൂഹമാണ്. അത് A.D. 52-ൽ സ്ഥാപിതമായി എന്ന പാരമ്പര്യം സ്വീകാര്യമെങ്കിൽ, ആ സഭ യെറുശലേം സഭ കഴിഞ്ഞശേഷം കണക്കിൽ പെടുത്തുകയാണ് വേണ്ടത്. എന്നാൽ അതിനു പൂർവ്വകാലങ്ങളിൽ വേദപുസ്തകമോ സഭാപരമായ മറ്റുഗ്രന്ഥങ്ങളോ ഇൻഡ്യൻ ഭാഷയിൽ ലഭ്യമായിരുന്നില്ല. മതപരമായ ഭാഷയായി മലങ്കര സഭയ്ക്കുണ്ടായിരുന്നത് സുറിയാനിയായിരുന്നു. പുരാതനകാലങ്ങളിൽ കൽദായ സുറിയാനി ആയിരുന്നത് പതിനെട്ടാം നൂറ്റാണ്ടുമുതൽ ക്രമേണ മാറാനായ സുറിയാനിയായിത്തീർന്നു. എന്നാൽതന്നെയും വേദപുസ്തകമോ പിതാക്കൻമാരുടെ ഗ്രന്ഥങ്ങളോ ഒന്നും ഇൻഡ്യൻ ഭാഷയിൽ ഉണ്ടായിരുന്നില്ല. വേദപുസ്തകം മലയാളത്തിൽ ആദ്യമായി ഉണ്ടായത് പത്തൊമ്പതാം നൂറ്റാണ്ടിലാണ്. ഇന്നുവരെ നിലവിലുള്ളത് പ്രൊട്ടസ്റ്റൻറു മിഷനറിമാരുടെ ശ്രമഫലമായിട്ടുണ്ടായതും.

പതിനേഴാം നൂറ്റാണ്ടിൻെറ മദ്ധ്യഘട്ടത്തിനു ശേഷം കോനാട്ട് അച്ചൻമാർ ചെയ്ത പ്രവർത്തനഫലമായി സുറിയാനി ഭാഷയിൽ ചില ഗ്രന്ഥങ്ങൾ സംഭരിച്ചു എങ്കിലും അവയെ ശാസ്ത്രീയമായി പഠിക്കുന്ന പാരമ്പര്യം നാം വളർത്തിയിരുന്നില്ല. നമ്മുടെ പള്ളിയാരാധനകൾ നടന്നുവന്നു എന്നതിൽ കൂടുതലായി ഒന്നും നടപടിയിൽ ഉണ്ടായില്ല. ഈ സത്യം എന്നെ വളരെ കുണ്ഠിതപ്പെടുത്തി. എന്താണ് വിശ്വാസം എന്നു മനുഷ്യരെ മനസ്സിലാക്കുവാനുള്ള ഒരു ശ്രമം നമ്മുടെ ഇടയിൽ ആരും വേണ്ടവണ്ണം ചെയ്തിരുന്നില്ല. ബാഹ്യമായ രീതിയിൽ കൂടുതലായി ഒന്നും നമ്മുടെ പട്ടക്കാരും മേൽപട്ടക്കാരും കരുതിയിരുന്നതായി എനിക്ക് തോന്നിയിരുന്നില്ല. ആരാധനയുടെ ഭാഷയോ, അത് ജനങ്ങൾ ഹൃദിസ്ഥമാക്കുന്നുണ്ടോ എന്നുള്ള വസ്തുതയോ കാര്യമായി പരിഗണിച്ചിരുന്നില്ല.

വാസ്തവം പറഞ്ഞാൽ ഇപ്പോഴത്തെ നമ്മുടെ വി. കുർബ്ബാനയിൽ അഞ്ചാമത്തെ ദിയപ്തുക്കെ (Diphych - തുബ്ദേൻ) യിൽ പറയുന്ന പല പേരുകളും സഭാവിശ്വാസം നിലനിർത്തിയ



പിതാക്കൻമാരാണ്. എന്നാൽ അവരെപ്പറ്റി നമുക്കുള്ള അറിവ് കേവലം പേരിൽ മാത്രം ഒതുങ്ങുന്നതേയുള്ളൂ. ഉദാഹരണമായി "സുറിയാനിക്കാരുടെ കിരീടവും...... ഞങ്ങളുടെ പാത്രിയർക്കീസ് മോർ സേവേറിയോസ്" എന്നു നാം വായിക്കുന്നതല്ലാതെ, അദ്ദേഹം ആരായിരുന്നു എന്നോ, എന്തുപദേശം അദ്ദേഹം നിലനിർത്തി എന്നോ നാം അന്വേഷിക്കാറില്ല. അതുപോലെ മറ്റനേകം സഭാപിതാക്കൻമാരെക്കുറിച്ചും നമ്മുടെ അറിവ് പേരിൽ മാത്രമേ നിലകൊള്ളുന്നുള്ളൂ.

ഇതിനെക്കുറിച്ചുള്ള ചിന്താഭാരം 1930 തുകൾ തുടങ്ങി എന്നെ അലട്ടിയിരുന്നതാണ്. ചുറ്റുപാടുകൾക്കനുസരണമായ വിധം സുറിയാനി ഭാഷ പ്രയോജനപ്പെടുത്തി ഞാൻ കുറെയൊക്കെ ചെയ്യുവാൻ ശ്രമിച്ചിട്ടുമുണ്ട്. എന്നാൽ ഞാൻ ചെയ്തത് സഭയ്ക്കാകമാനം പ്രയോജനകരമായി ഭവിച്ചിട്ടുണ്ടോ എന്നതിനെപ്പറ്റി എനിക്കു ബലമായ സംശയമുണ്ട്. 1950 തുകൾ മുതൽ സേവേറിയോസിൻെറ തന്നെ ലഭ്യമായ ഗ്രന്ഥങ്ങളെല്ലാം ഞാൻ വായിച്ചിട്ടുള്ളതാണ്. ഇതിനും പുറമെ 451-ൽ നടന്ന കൽക്കെദൂൻ സുന്നഹദോസിനു ശേഷമുണ്ടായ സഭാപിരിച്ചിലിൻെറ ചരിത്രം അഞ്ചും ആറും നൂറ്റാണ്ടുകളെ ആസ്പദമാക്കി വിവരിച്ചെഴുതിയ സഖറിയാറെറ്റോ, എഫേസോസിലെ യോഹന്നാൻെറ ഇന്നുലഭ്യമായ വാല്യങ്ങൾ ഇവയും, C.S.C.O. വാല്യങ്ങൾ നൂറിൽപരം ഉള്ളതും ഞാൻ നോക്കിയിട്ടുണ്ട്. ഇവയ്ക്കും പുറമെ, കോനാട്ടു ലൈബ്രറിയിൽ നിന്ന് ദിവന്നാസ്യോസ് ബർസ്ലീബിയുടെ ബ്രഹ്മാണ്ഡമായ വേദപുസ്തക വ്യാഖ്യാനം മിക്കവാറും മുഴുവനും മറ്റു പല ഗ്രന്ഥങ്ങളും സുറിയാനിയിൽ ഞാൻ വായിച്ചിരുന്നു. എത്യോപ്യൻ ലൈബ്രറിയിൽ നിന്നു ബൃഹത്തായതും മഹാനായ മിഖായേൽ പാത്രിയർക്കീസു രചിച്ചതുമായ സഭാചരിത്രം സുറിയാനിയിൽ ഒന്നിലധികം പ്രാവശ്യവും മറ്റു നിരവധി ഗ്രന്ഥങ്ങളും സസൂക്ഷ്മം ഞാൻ വായിച്ചിട്ടുള്ളതാണ്. ഞാൻ ഇതെല്ലാം, മറ്റാരും ചെയ്തിട്ടില്ലാത്തവിധം, നിറവേറ്റിയത് സഭയോടുള്ള സ്നേഹം ഒന്നുകൊണ്ടുമാത്രമാണ്. അതുമനസ്സിലാക്കുവാനുള്ള കഴിവ് നമ്മുടെ സഭാംഗങ്ങൾക്കുണ്ടാകണമേ എന്നാണ് എൻെറ പ്രാർത്ഥന.

സുദീർഘമായ എന്റെ പഠനത്തിൽ ഞാൻ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചത് സഭാ ചരിത്രത്തിലും അതിനോടു ചേർന്നുള്ള വേദശാസ്ത്രത്തിലുമായിരുന്നു. ചില ഉദാഹരണങ്ങൾ കൊണ്ടതു വ്യക്തമാക്കാം. മൂലരേഖകൾ പരിശോധിച്ചാൽ യൂറ്റിക്കസിനെപ്പറ്റി നാം ധരിച്ചുവെച്ചിരിക്കുന്നത് ശരിയായിരുന്നില്ലെന്ന് പറയേണ്ടതുണ്ട്. വേദശാസ്ത്രം അടിസ്ഥാനമാക്കി വാദിക്കുവാൻ തക്ക പാടവം അദ്ദേഹത്തിനു സിദ്ധിച്ചിരുന്നില്ല. അങ്ങനെയുള്ള ഒരു വൃദ്ധനെ, തന്റെ അസാന്നിദ്ധ്യത്തിൽ അയാളുടെ വിശ്വാസ പ്രസ്താവനയിലെ സുപ്രധാന ഭാഗം വായിക്കാതെ, വിശ്വാസ വിപരീതിയായി മുദ്രയടിച്ചതായിട്ടാണ് ഞാൻ കാണുന്നത്. അതുകൊണ്ട്, യൂറ്റിക്കസിനെ ഒരു വിശ്വാസ വിപരീതിയായി ഈ രേഖയുടെ അടിസ്ഥാനത്തിൽ പറയുക സാദ്ധ്യമല്ല. എന്നാൽ യേശുക്രിസ്തുവിന്റെ മാനുഷിക യാഥാർത്ഥ്യത്തെ വേണ്ടവണ്ണം മനസ്സിലാക്കാത്ത ഒരു ചിന്താഗതി അന്നുണ്ടായിരുന്നു. ഇന്നുമത് സ്ഥിതി ചെയ്യുന്നു. അതിനെയാണ് Entychianism എന്നു പറയുന്നത്.

ഇതുപോലെയുള്ള ഒരു വാസ്തവമാണ് മലങ്കര സഭയെപ്പറ്റിയും പറയേണ്ടത്. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഒരു സമൂഹമായി നാം അതിനെ മനസ്സിലാക്കുന്നു. വാദത്തിനുവേണ്ടി അതിനെ ചോദ്യം ചെയ്യുന്ന ഒരു നിലപാട് അവലംബിക്കാം. എന്നാൽ അതിനു റോമുമായിട്ടോ അന്ത്യോഖ്യായുമായിട്ടോ ബന്ധം ഉണ്ടായിരുന്നുവോ? മാർത്തോമ്മാ ശ്ലീഹായുമായുള്ള ബന്ധം, പാരമ്പര്യം അടിസ്ഥാനമാക്കി നാം നിലനിർത്തുന്നു. ഈ സഭ പേർഷ്യൻ സഭയുമായി യോജിച്ചു എന്നു നമുക്ക് തെളിയിക്കാവുന്നതാണ്. എന്നാൽ നമുക്ക് ഇന്നു ബന്ധമുള്ളത് പേർഷ്യൻ സഭയുമായല്ല; അന്ത്യോഖ്യൻ സുറിയാനി സഭയുമായിട്ടാണ്. ഈ വ്യത്യാസം എങ്ങനെ മനസ്സിലാക്കാം? ഈ വിഷയത്തിന്റെ നാനാ വശങ്ങൾ നാം ആരായേണ്ടതാണ്. അതു ചുരുക്കമായി ഈ ഗ്രന്ഥത്തിലെ എട്ടാം അദ്ധ്യായത്തിൽ പരാമർശിച്ചുകൊള്ളാം.

അറുപതോളം വർഷം അനുഷ്ഠിച്ച നിസ്വാർത്ഥ വൈദിക സേവന ചരിത്രമാണ് ഇവിടെ വിവരിച്ചിരിക്കുന്നത്. വിവിധവും വിപുലവുമായ വായനയും ഉദാത്തമായ ഉപരിപഠനങ്ങളും



അന്തർദേശീയ തലത്തിൽ വേദ - തത്വശാസ്ത്ര സമ്മേളനങ്ങളിൽ നീണ്ട വർഷങ്ങൾ നൽകിയ സംഭാവനകളും ആശയവിനിമയങ്ങളും, തദ്വാര ഉടലെടുത്ത വിടർന്ന ആശയചിന്താഗതികളും, സർവ്വോപരി തീരാത്ത ചരിത്ര സത്യാന്വേഷണ തീക്ഷ്ണതയും ഈ പ്രസിദ്ധീകരണം ഉൾക്കൊള്ളുന്നു. ഇങ്ങനെയുള്ള എന്റെ ജീവിതാനുഭവങ്ങൾ ഭാവിതലമുറയ്ക്കുത്തേജനം നൽകി സഭയുടെ നല്ല നാളേയ്ക്കു പ്രയോജകീഭവിക്കുമെങ്കിൽ, ഈ ഉദ്യമത്തിൽ ഞാൻ കൃതാർത്ഥനായി.

റവ. ഡോ. വി. സി. ശാമുവൽ

# മഞ്ഞനിക്കരമല്പാൻ

ഇപ്പോൾ എനിക്ക് 85 വയസ്സു കഴിഞ്ഞു. ഇത്രയും കാലം എന്നെ പരിപാലിച്ച് ക്ഷേമമായി കാത്ത സർവ്വേശ്വരനായ ത്രിയേക ദൈവത്തിന് എന്റെ വിനീതമായ കൂപ്പുകൈ.

ഇടയിൽ ഇ. ഐ. ചെറിയാന്റെയും അന്നാമ്മ ചെറിയാന്റെയും അഞ്ചാമത്തെ സന്താനമായി ഞാൻ 1912 - ഏപ്രിൽ 6 - ാം തീയതി ഭൂജാതം ചെയ്തു. ഓമല്ലൂർ ദേശത്തെ ചീക്കനാൽ കരയിലുൾപ്പെട്ട ഇടയിൽ വീട്ടിൽ. എന്റെ മാതാപിതാക്കൾക്കു മൂന്നു പെൺമക്കളും, അവരിൽ മൂത്തയാളിനു ശേഷം ആറു ആൺമക്കളുമുണ്ടായി. ഈ സഹോദരന്മാരിൽ എന്റെ നേരെ മൂത്തയാളും ഇളയ സഹോദരിമാരിരുവരും ഇപ്പോൾ ജീവിച്ചിരിപ്പുണ്ട്.

എന്റെ 75-ാം ജന്മദിനത്തോടു ചേർന്ന് 1988 ൽ ഫാദർ എം. കെ. കുര്യാക്കോസ് പ്രസാധകനായി Orthodox Identity in India എന്ന ശീർഷകത്തിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. അതിൽ സണ്ണി കുളത്താക്കൽ എഴുതിയ എന്റെ "A Short Biography" ചേർത്തിരുന്നു. ആ ലേഖനത്തിൽ പറയുന്ന കാര്യങ്ങൾക്കു പുറമേ എന്റെ ജീവിതത്തിലുണ്ടായിട്ടുള്ള പ്രധാന സംഗതികൾ ഉൾക്കൊള്ളിക്കുവാനാണ് ഇവിടെ ഉദ്യമിക്കുന്നത്.

ചെറുപ്പകാലം മുതൽ മതകാര്യങ്ങളിൽ ഞാൻ അതീവ തല്പരനായിരുന്നു. എല്ലാ മതങ്ങളെയും ഇതര സഭകളെയും ഞാൻ ബഹുമാനത്തോടെ വീക്ഷിച്ചിരുന്നു. എങ്കിലും ഓർത്തഡോക്സ് പാരമ്പര്യവുമായി എനിക്ക് പ്രത്യേക മമതയും സ്നേഹവും ഉണ്ടായിരുന്നു. അതിൽതന്നെയും പാത്രിയർക്കീസു പക്ഷത്തോടായിരുന്നു എനിക്കു ബന്ധമുണ്ടായിരുന്നത്.

എന്റെ സൗഭാഗ്യങ്ങൾ. അന്ത്യോഖ്യൻ സുറിയാനി സഭാ തലവനായിരുന്ന മാർ ഇഗ്നാത്യോസ് അബ്ദുള്ള ദ്വിതീയൻ 1910-ൽ കേരളം സന്ദർശിച്ചു. 1876-ൽ കേരളത്തിൽ ഇദംപ്രഥമമായി ആഗതനായ മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ കൂടെ വന്ന ദേഹമായിരുന്നു മാർ അബ്ദുള്ള. ഈ അവസരത്തിൽ അദ്ദേഹം കേരളത്തിൽ വന്ന് അധികം വൈകാതെ സമുദായ ട്രസ്റ്റികളായിരുന്ന കോനാട്ട് കോര മാത്തൻ കോർ എപ്പിസ്കോപ്പയേയും സി. ജെ. കുര്യനെയും കൂട്ടുപിടിച്ച് മെത്രാപ്പോലീത്താ ട്രസ്റ്റിയായിരുന്ന വിശുദ്ധ ഗീവറുഗീസ് മാർ ദിവന്നാസ്യോസിനെ ഒറ്റപ്പെടുത്തി. അങ്ങനെ സമുദായത്തിൽ ശക്തി പ്രാപിച്ച ശേഷം, മെത്രാപ്പോലീത്തൻ ട്രസ്റ്റിയെ മുടക്കി.

ഈ സംഭവം സഭയിൽ വലിയ കോളിളക്കമുണ്ടാക്കി. സമുദായം രണ്ടായി പിളർന്നു. ബാവാകക്ഷി എന്ന പേരിൽ സമുദായ ട്രസ്റ്റികളോടു ചേർന്നവരും മെത്രാൻകക്ഷി എന്ന പേരിൽ മെത്രാപ്പോലീത്തായോടു യോജിച്ചവരും. മെത്രാൻകക്ഷി നേതാക്കൾ ഇപ്രകാരം ഒരു മുടക്കു ഇനിയും ഉണ്ടാകാതെയിരിപ്പാൻ വേണ്ടി മാർ ഇഗ്നാത്തിയോസു അബ്ദുൾ മശിഹാ പാത്രിയർക്കീസിനെ 1912-ൽ



കേരളത്തിൽ വരുത്തി കാതോലിക്കേറ്റ് പുനഃസ്ഥാപിച്ചു. ഈ അബ്ദുൾ മശിഹാ, അബ്ദുള്ളായ്ക്കു മുമ്പ് അന്ത്യോഖ്യായിലെ സുറിയാനി പാത്രിയർക്കീസായിരുന്നു. അന്നത്തെ തുർക്കിസർക്കാരിന്റെ അനധികൃതമായ ഇടപെടൽ മൂലം അദ്ദേഹം അധികാരസ്ഥാനത്തു നിന്നു മാറ്റപ്പെട്ടതിനാൽ സ്വസ്ഥവൃത്തിയിൽ കഴിയുകയായിരുന്നു.

എന്റെ മാതാപിതാക്കളും കുടുംബവും ഓമല്ലൂർ വലിയ പള്ളിയിൽ അംഗങ്ങളായിരുന്നു. ആ പള്ളിയംഗങ്ങളിൽ ഒരു പ്രധാന വിഭാഗം ഓമല്ലൂർ ദേശത്തും ബാക്കിയുള്ളവർ ചീക്കനാൽ, മഞ്ഞനിക്കര ഈ കരകളിലും വസിച്ചിരുന്നു. ഇവരിൽ ഓമല്ലൂർ ദേശത്തുകാർ മെത്രാൻ കക്ഷിയിൽ കാതോലിക്കാ ഭാഗത്തോടു ചേർന്നു. മറ്റുള്ളവർ ബാവാകക്ഷിയിലും നിന്നിരുന്നു. ഇതിന്റെ കാരണം, ചീക്കനാൽ പ്രദേശത്തു പാറയ്ക്കലച്ചനും മഞ്ഞനിക്കര ഇലവിനാ മണ്ണിലച്ചനും പാത്രിയർക്കീസു ഭാഗം ചേർന്നു കഴിഞ്ഞതായിരുന്നു. ഈ വിധത്തിൽ എന്റെ കുടുംബം പാത്രിയർക്കീസു കക്ഷിയുമായി യോജിച്ചു നിന്നു.

ഞാൻ പാത്രിയർക്കീസ് (ബാവാ) കക്ഷിയിൽ ജനിച്ചശേഷം, ആ കക്ഷിയിൽ താൽപര്യപൂർവ്വം പ്രവർത്തിക്കുന്ന ഒരാളായി വളർന്നു വന്നു. എന്നാൽ സമുദായക്കേസ് ഓമല്ലൂർ പള്ളിയെയും ബാധിച്ചിരുന്നു. ആ കാലത്ത് മഞ്ഞനിക്കര കുന്നിന്റെ മുകളിൽ ഇലവിനാ മണ്ണിലച്ചന്റെ വകയായി ഒരു ചെറിയ പള്ളിയുണ്ടായി. അന്നത്തെ ഇലവിനാ മണ്ണിൽ വലിയച്ചൻ മരിച്ചു. മകൻ കൊച്ചച്ചൻ എന്നു അന്നു വിളിച്ചു വന്ന ദേഹം പള്ളിയുടെ ചുമതലയേറ്റെടുത്തു. മഞ്ഞനിക്കര, ചീക്കനാൽ എന്നീ കരകളിൽ നിന്നു ബാവാ കക്ഷിയിൽപെട്ടവർ ആ പള്ളിയുടെ സേവനം പ്രയോജനപ്പെടുത്തി. ഓമല്ലൂർ പള്ളി സംബന്ധിച്ചു നടന്നു വന്ന സമുദായക്കേസു് പള്ളിയിൽ പോകുന്നതിൽ നിന്നു് പലരെയും തടസ്സപ്പെടുത്തി. ഇതിൽ നിന്ന് വ്യത്യസ്തമായ നില അവലംബിച്ച ചില കുടുംബങ്ങൾ ചീക്കനാൽ കരയിലുണ്ടായിരുന്നു. അവയിലൊന്നായിരുന്നു എന്റേതെന്നു കൃതജ്ഞതയോടെ ഞാൻ സ്മരിക്കുന്നു. ഞങ്ങൾ കുടുംബമായി മഞ്ഞനിക്കര പള്ളിയിൽ പൊയ്ക്കൊണ്ടിരുന്നു. ചീത്തക്കൂട്ടുകെട്ടിൽ വീഴാതെ ഞങ്ങളുടെ മാതാപിതാക്കൾ ഞങ്ങളെ വളർത്തി.

ചീക്കനാൽ കരയിൽ സൺഡേസ്കൂൾ തുടങ്ങിയത് എന്റെ കുടുംബാംഗങ്ങളായിരുന്നു. അതു നടത്തുവാൻ എന്റെ പിതാവു സ്ഥാപിച്ച ഒരു സ്കൂൾ കെട്ടിടം ഉപയോഗിച്ചു വന്നു. അവിടെ സൺഡേസ്കൂൾ മാത്രമല്ല, ഒരു യുവജന സമാജവും, പ്രായമുള്ളവർക്കു വേണ്ടി യോഗങ്ങളും ഉണ്ടായിരുന്നു. ഇതിന്റെ എല്ലാം ആകമാന ചുമതല ആദ്യകാലങ്ങളിൽ വഹിച്ചത് എന്റെ പിതാവും അതിനു ശേഷം എന്റെ ജ്യേഷ്ഠ സഹോദരൻ വി. സി. ഏബ്രഹാമുമായിരുന്നു. ഈ പ്രവർത്തനങ്ങളിലെല്ലാം ഞങ്ങളോടു ഹൃദയപൂർവ്വം സഹകരിച്ച പടിഞ്ഞാറേതിൽ യോഹന്നാനും മറ്റുചിലരുമുണ്ടായിരുന്നു എന്നു കൃതജ്ഞതയോടെ സ്മരിക്കുന്നു.

ഹൈസ്കൂൾ പഠനം തുടങ്ങിയശേഷം സൺഡേസ്കൂൾ പ്രവർത്തനത്തിലും മറ്റു മതപരമായ പ്രവർത്തനത്തിലും ഞാൻ സഹകരിച്ചു വന്നു.

ഹൈസ്ക്കൂൾ പഠനം കഴിഞ്ഞ ശേഷം എന്നെ സൺഡേസ്ക്കൂൾ ഇൻസ്പെക്ടറായി ബാവാകക്ഷിയിൽപെട്ടവർ നിയമിച്ചു. ആ ചുമതല കഴിവതും ഭംഗിയായി ചെയ്തു കൊണ്ടിരുന്നപ്പോഴാണ് ശെമ്മാശുപട്ടം സ്വീകരിക്കുന്നതിനുള്ള ദൈവനിയോഗമെനിക്കുണ്ടായത്.

അങ്ങനെ ഞാൻ ജനിച്ചതും വളർന്നതും പാത്രിയർക്കീസ് കക്ഷിയിലായിരുന്നു. പട്ടമേറ്റതും ആ കക്ഷിയിൽ നിന്നുതന്നെ. ചിക്കനാൽ കരയിൽ എന്റെ പിതാവ് സ്ഥാപിച്ചതായി ഇതിനുപരി പ്രസ്താവിച്ച പ്രൈമറി സ്ക്കൂളിൽ പ്രാഥമിക വിദ്യാഭ്യാസം നടത്തി. തുടർന്ന് ഒരു കൊല്ലത്തെ പഠനം ഓമല്ലൂരിലും കഴിച്ചു. അതിനുശേഷം നാലു കൊല്ലം പത്തനംതിട്ട ഇംഗ്ലീഷു മിഡിൽ സ്ക്കൂളിലും പിന്നീട് മൂന്നു കൊല്ലം കോഴഞ്ചേരി ഹൈസ്ക്കൂളിലും വിദ്യാഭ്യാസം നിർവ്വഹിച്ചു. എന്റെ സതീർത്ഥ്യരായി അവിടെ പഠിച്ച രണ്ടു മഹാത്മാക്കളാണ് എം. എം. തോമസും, ദിവ്യശ്രീ എം. എ. തോമസും. E.S.L.C.E യിൽ നല്ല നിലയിൽ വിജയം വരിച്ചു എങ്കിലും, ഉടനെ ഉപരിപഠനത്തിനുള്ള സൗകര്യമുണ്ടായില്ല.

പത്തനംതിട്ട ജില്ലയിലെ പുത്തൻപീടികദേശത്തു പീടികയിലച്ചന്റെ നേതൃത്വത്തിൽ റോമൻ കത്തോലിക്കാസഭയിലേയ്ക്കു മനുഷ്യരെ മതപരിവർത്തനം ചെയ്യിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അത്. ഇതു ഒരു പുതിയ സംഭവമൊന്നുമായിരുന്നില്ല. ഏകദേശം പതിനാറാം നൂറ്റാണ്ടിൽ, പോർട്ടുഗീസുകാർ ഇൻഡ്യയിൽ രാഷ്ട്രീയാധിപത്യം ഉറപ്പിച്ചതിനെ തുടർന്ന്, അവരുടെ മിഷണറിമാർ മലങ്കര ഓർത്തഡോക്സു സഭയെ ഒന്നടങ്കമോ ഭാഗികമോ ആയി റോമാസഭയിൽ ലയിപ്പിക്കുവാൻ ബദ്ധപ്പെട്ടിട്ടുള്ളതാണ്. അങ്ങനെ പോർട്ടുഗീസുകാർ ചെയ്ത വേലയുടെ ഫലമാണ് സീറോ മലബാർ സഭ മുഴുവനും തന്നെ. അതിനോടു ചേർന്നു പോകുന്നതാണ് പീടികയിൽ അച്ചന്റെ പ്രവർത്തനം. എന്റെ അമ്മ വീട് പുത്തൻ പീടിക കിഴക്കേതിലായിരുന്നു. എന്റെ അമ്മാച്ചൻമാർ റോമാസഭയിൽ ചേർന്നുമിരുന്നു. ഇങ്ങനെ ഞങ്ങളെയും മതപരിവർത്തനം ചെയ്യിക്കാനാവും എന്നും അച്ചൻ ധരിച്ചുമിരിക്കാം. എന്നാൽ അത് അത്ര എളുപ്പമായി വരാതെയിരുന്നെങ്കിലോ എന്നു കരുതി. സ്ക്കൂൾ പഠനം പൂർത്തിയാക്കിയിരുന്ന എനിക്ക് റോമിൽ പഠിക്കുവാനുള്ള സാദ്ധ്യതയുള്ളതായി അച്ചൻ എന്റെ പിതാവിനെ പറഞ്ഞു ധരിപ്പിച്ചു. അന്നത്തെ ചുറ്റുപാടിൽ അതിനു ഞാൻ റോമൻ സഭയിൽ ചേരണമായിരുന്നു. എന്നാൽ മതപരിവർത്തനം എന്റെ പിതാവിനിഷ്ടമായിരുന്നില്ല. അതു കൊണ്ട് തീരുമാനം എനിക്കു വിട്ടുതന്നു. ഞാനാകട്ടെ റോമാസഭയിൽ ചേരുകയെന്നത് സന്തോഷത്തോടെ വീക്ഷിച്ചിരുന്നില്ല. ഈ വിധത്തിൽ പീടികയിലച്ചന്റെ മതപരിവർത്തന ശ്രമം അവസാനിച്ചു.

പീടികയിലച്ചന്റെ മതപരിവർത്തനയത്നത്തിനു ശേഷമായിരുന്നു മാർ ഇവാനിയോസ് മെത്രാപ്പോലീത്താ (ആർച്ച് ബിഷപ്പ്) യുടെ റീത്തു പ്രസ്ഥാനം. രണ്ടും ക്രമേണ ഒന്നായിത്തീർന്നു. പോർട്ടുഗീസുകാരുടെ പ്രവർത്തനം വഴി സീറോ മലബാർ സഭ രൂപമെടുത്തു. അതു പേർഷ്യൻ സഭാ പാരമ്പര്യവുമായി



ലത്തീൻ സംസ്ക്കാരത്തെ യോജിപ്പിച്ച് ഉദയംപേരൂർ സുന്നഹദോസു മുതൽ നിലനിന്നുവരുന്നു. എന്നാൽ മാർ ഇവാനിയോസിന്റെ റീത്തു 1930 നു ശേഷം അന്ത്യോഖ്യൻ സഭാപാരമ്പര്യത്തെ മുറുകെപ്പിടിച്ചിരുന്നു. മാർ ഇവാനിയോസിന്റെ അന്ത്യോഖ്യൻ റീത്തിനെ സീറോ മലങ്കര സഭ എന്നു വിളിക്കുന്നു. ഇവ രണ്ടും പാശ്ചാത്യ സഭയുടെ അംഗീകാരം ലഭിച്ച പൗരസ്ത്യ സഭകളാണ്.

അടിസ്ഥാനപരമായി രണ്ടു സഭകളും പാശ്ചാത്യ മാനദണ്ഡമാണ് സ്വീകരിച്ചിരിക്കുന്നത്. ഈ വാസ്തവം വ്യക്തമാക്കുവാൻ പൗരസ്ത്യ സഭയും പാശ്ചാത്യ സഭയും തമ്മിലുള്ള വ്യത്യാസം ചുരുങ്ങിയ വാക്കുകളിൽ പറയേണ്ടതുണ്ട്. പാശ്ചാത്യ സഭ ഏകീകരണം അതിന്റെ പ്രവർത്തന ശൈലിയായി സ്വീകരിച്ചിരിക്കുന്നു. എന്നാൽ പൗരസ്ത്യ സഭകൾ ദേശീയ സ്വാതന്ത്ര്യം ഓരോ നാട്ടിലെയും സഭയ്ക്കു ഈശ്വരസിദ്ധമായ അവകാശമായി കരുതുന്നു. പാശ്ചാത്യ സഭയുടെ ഏകീകരണ സിദ്ധാന്തം വി. പത്രോസിന്റെ പിൻഗാമിത്വ വാദത്തിന്മേൽ അധിഷ്ഠിതമാണ്. നമ്മുടെ കർത്താവു പത്രോസിനെ അപ്പോസ്തലന്മാരുടെ തലവനായി നിയമിച്ചു. ലോകാവസാനം വരെ പത്രോസ് സഭയുടെ തലവനാണ്. ഇതാണ് റോമാസഭ സ്വീകരിക്കുന്ന സിദ്ധാന്തം. ഇതനുസരിച്ച് പത്രോസിന്റെ പിൻഗാമിത്വം റോമിൽ സ്ഥിതിചെയ്യുന്നു. ഈ വാദത്തോടു ചേർന്നു റോമിനുപയോഗിക്കാവുന്ന അതിരുകവിഞ്ഞ സാമ്പത്തിക സൗകര്യങ്ങൾ അതിന്റെ ഉദ്ദേശ്യങ്ങൾ നിലനിർത്തിക്കൊണ്ടുപോകുവാൻ സഹായിക്കുന്നു.

പത്രോസിന്റെ പിൻഗാമിത്വവാദം റോമൻസഭ ഏകപക്ഷീയമായി നിലവിൽ വരുത്തി പ്രയോഗിച്ചു വരുന്നതാണെങ്കിലും, അതിനുള്ളതായൊരടിസ്ഥാനവും സഭയുടെ ആദ്യത്തെ രണ്ടു നൂറ്റാണ്ടുകളിൽ കാണാനില്ല. ആ നൂറ്റാണ്ടുകളിലെ എഴുത്തുകാർ പത്രോസിനെയും പൗലോസിനെയും ഒരുപോലെ നേതൃസ്ഥാനത്തു സ്ഥിതിചെയ്യുന്നവരായി കണക്കിലെടുത്തുവന്നു. ആ പാരമ്പര്യമാണ് നാലാമത്തെ തുബ്ദേനിൽ (ദിയഫത്തുക്കെ) "അപ്പോസ്തലവന്മാരിൽ തലവന്മാരായ പത്രോസിനെയും, പൗലോസിനെയും" എന്നു നാം ചൊല്ലിവരുന്നത്. മൂന്നും നാലും നൂറ്റാണ്ടുകളിൽ ഇതെപ്പറ്റി എഴുതിയിട്ടുള്ളവർ തങ്ങളുടെ പേരുകൾ ഉപയോഗിക്കാതെ മറ്റു പരിശുദ്ധന്മാരുടെ നാമങ്ങളിലാണ് ഗ്രന്ഥങ്ങൾ ചമച്ചിട്ടുള്ളത്. എന്നാൽ 381-ലെ കുസ്തന്തീനോപ്പോലീസ് സുന്നഹദോസിനെപ്പറ്റി നമുക്കു വ്യക്തമായ തെളിവുണ്ട്. അന്നു റോമൻ ബിഷപ്പായിരുന്ന ഡമാസോസി(Damaseos)നെ സുന്നഹദോസിലേക്ക് ക്ഷണിക്കുകയോ, അദ്ദേഹം അതിൽ പങ്കുകൊള്ളുകയോ ചെയ്തില്ല, എന്നിരുന്നാലും, ആ സുന്നഹദോസ് അംഗീകരിച്ചതായി കരുതിയ വിശ്വാസപ്രമാണം കൽക്കദൂൻ സുന്നഹദോസിൽ സ്വീകരിച്ചതിനാൽ 451 മുതൽ കുസ്തന്തീനോപ്പോലീസു സുന്നഹദോസ് സാർവ്വത്രികമെന്നു റോം കരുതിയതായി പറയാം. പോരെങ്കിൽ ആ നൂറ്റാണ്ടിൽ തന്നെ പോപ്പ് ഗ്രിഗറി, നിഖ്യാ, കുസ്തന്തീനോപ്പോലീസ്, എഫേസൂസ്, കൽക്കദൂൻ, ഇങ്ങനെ നാലു സാർവ്വത്രിക സുന്നഹദോസുകളെ പേരെടുത്തുപറയുകയും ചെയ്തു. ഇതിൽനിന്നു

തെളിയുന്നത് പത്രോസിന്റെ പിൻഗാമിത്വവാദം പൗരസ്ത്യസഭ അംഗീകരിച്ചതല്ലെന്നു മാത്രമല്ല, ആ വാസ്തവം റോമിനു വ്യക്തമായിരുന്നു എന്നുമാണല്ലോ.

ഇതിലും വിശദമായ പരാമർശമാണ് കൽക്കദൂൻ സുന്നഹദോസിന്റെ അവസാന യോഗത്തിൽ പാസാക്കിയ 28-ാം കാനോൻ വ്യക്തമാക്കിയത്.

Following in all things the rules of the holy Fathers, and acknowledging the canon of the hundred-and-fifty most god-fearing bishops which has just been read aloud (canon 3 of Constantinople, A.D. 381) we too determine and adjudge by vote the same things in regard to the privileges of the most holy Church of Constantinople, New Rome.

The Fathers justly granted the privileges on the throne of the Elder Rome because that is imperial city; and moved by the same consideration, the hundred-and-fifty most god-loving bishops awarded the like privileges to the most holy throne of New Rome, judging with good reason that the city which is honoured by the imperial power and the senate, and which enjoys equal privileges with the Elder imperial Rome, should be exalted like it in ecclesiastical affairs also, and be in the second place after it..........

ഈ നിയമമനുസരിച്ച് റോമിനു സ്ഥാനമാനങ്ങൾ നൽകപ്പെട്ടത് പത്രോസിന്റെ പിൻഗാമിത്വം ആധാരമാക്കിയല്ല, അത് imperial city ( രാജകീയ പട്ടണം) ആയതുകൊണ്ടാണ്. ആ നിലയിൽ അത് പുരാതന റോം ആണ്. അതേ അടിസ്ഥാനത്തിൽ കുസ്തന്തിനോപ്പോലീസിനും പുതിയ റോം എന്ന നിലയിൽ അതേ സ്ഥാനമാനങ്ങൾ നൽകപ്പെടണം. 28-ാം കാനോൻ കുസ്തന്തിനോപ്പോലീസിനു റോമിനു തുല്യമായ സ്ഥാനം പൗരസ്ത്യസഭയിലുണ്ടായിരിക്കണമെന്നു മാത്രമല്ല പറയുന്നത്. പിന്നെയോ റോമിനുള്ള സ്ഥാനം പത്രോസിന്റെ പിൻഗാമിത്വം വഴി ലഭിച്ചതല്ല എന്നു വ്യക്തമാക്കുന്നുമുണ്ട്.

റോമാസഭയും കേരളത്തിലെ സുറിയാനി സഭയും തമ്മിൽ ചില ഊന്നലിൽ വ്യത്യാസമുണ്ടെന്നല്ലാതെ സാരമായ വ്യതിയാനമില്ല. സഭാതലവനെ റോമിലെ സഭ "പോപ്പ്" എന്നു വിളിക്കുന്നു. ഈ പേരിന്റെ അർത്ഥം "പിതാവ്" എന്നത്രേ. ഗ്രീക്കുഭാഷയിൽ ഉപയോഗത്തിൽ വന്നതാണ് ഈ പദം. 448-ലെ കുസ്തന്തിനോപ്പോലീസു സുന്നഹദോസിൽ വച്ച് യൂറ്റിക്കെസ്സിനെ കുറ്റപ്പെടുത്തിയ ഡോറിലിയം ബിഷപ്പ് അദ്ദേഹത്തെ സംബോധന ചെയ്തത് "പാപ്പാസ് യൂറ്റിക്കസ്" എന്നായിരുന്നു. ഗ്രീക്കുഭാഷയിൽ "പാപ്പാഡ്യൂപുലോസ്" എന്ന പേര് സാധാരണ ഉപയോഗത്തിലുണ്ട്. അതിന്റെ അർത്ഥം "അച്ചന്റെ മകൻ" - പാപ്പാ + ഡ്യൂ + പുലോസ് - എന്നാണ്. മൂന്നാം നൂറ്റാണ്ടിൽ ഡിമെട്രിയോസ് എന്ന പേരോടുകൂടിയ ഒരു ബിഷപ്പു അലക്സാന്ത്ര്യായിലുണ്ടായിരുന്നു. അദ്ദേഹത്തെ മനുഷ്യർ സ്നേഹപൂർവ്വം "പാപ്പാ" എന്നു വിളിച്ചിരുന്നു. ആ ഓർമ്മ നിലനിർത്തുവാൻ വേണ്ടി ഇന്നും അലക്സാന്ത്ര്യൻ പാത്രിയർക്കീസിനെ "Pope and Patriarch" എന്നു വിളിച്ചു വരുന്നു. റോമൻ പോപ്പ് എന്നു പറഞ്ഞാൽ "റോമിലെ പിതാവ്"



എന്നാണർത്ഥം. റോമൻ സഭയുടെ ചിന്തയിൽ റോമിലെ പിതാവിന് സഭയിലെ എല്ലാ സ്ഥാനികൾമേലും അധികാരമുണ്ട്. ഇതിനെ സ്ഥിരീകരിക്കുകയാണ് 451-നു ശേഷം റോമിലെ ലിയോ, അലക്സാന്ത്ര്യൻ പാത്രിയർക്കീസായിരുന്ന ഡിയോസ്കോറോസിനെപ്പറ്റി എഴുതിയ ഒരു കത്തിൽ ലിയോ തന്റെ "തല"യാണെന്നവകാശപ്പെട്ടത്. പത്രോസിന്റെ പിൻഗാമിത്വവാദം അത് സ്ഥിരപ്പെടുത്തുന്നു.

എന്നാൽ ഈ അവകാശവാദം പൗരസ്ത്യസഭകൾ സ്വീകരിക്കുന്നില്ല. ഇൻഡ്യയിലെ സഭതന്നെ 52 - എ. ഡി. യിൽ കർത്താവിന്റെ ഒരു ശിഷ്യനായ മാർ തോമാശ്ലീഹായാൽ സ്ഥാപിതമാണെന്നുള്ള പാരമ്പര്യം നാം നിലനിർത്തുന്നു. ഇതു ശരിയെങ്കിൽ, റോമാ സഭയേക്കാൾ പുരാതനമാണ് നമ്മുടെ ഇൻഡ്യൻ സഭ. ആ സഭയ്ക്കു ഭാഷയുടെ പ്രശ്നമുണ്ടായി എന്നു വരുകിലും അത് റോമൻ സഭയുടെ കീഴിൽ നിൽക്കേണ്ടയാവശ്യമില്ല. സഭകൾ തമ്മിൽ സ്നേഹവും സൗഹാർദ്ദവും പാലിക്കണമെന്നല്ലാതെ, ഒന്ന് മറ്റൊന്നിന്റെ അധീശത്വം സ്വീകരിക്കേണ്ടതില്ല.

1932-ൽ അന്ത്യോഖ്യൻ സുറിയാനി സഭയുടെ തലവനായിരുന്ന മാർ ഇഗ്നാത്തിയോസു ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മലങ്കര സന്ദർശിച്ചു. ആ സന്ദർശനത്തിനു പല പ്രത്യേകതകളുമുണ്ടായിരുന്നു. 1911-ൽ അബ്ദുള്ള പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്തായെ മുടക്കിയതിനെ തുടർന്നുണ്ടായ സംഭവ വികാസങ്ങൾ അതിസങ്കീർണ്ണങ്ങളായി കിടന്നിരുന്നു. സഭയിലുണ്ടായ രണ്ടു കക്ഷികളും തമ്മിലുണ്ടായ കോടതി വ്യവഹാരങ്ങൾ സമുദായത്തെ സാമ്പത്തികമായി വളരെ ക്ഷീണിപ്പിച്ചു. അതിനു പുറമെ ആ ക്ഷീണാവസ്ഥയെ മാർ ഇവാനിയോസിൽ കൂടെ, ലോകത്തിൽ ഒരു വൻശക്തിയായി തീർന്നിരുന്ന റോമൻ കത്തോലിക്കാ സഭ പ്രയോജനപ്പെടുത്തി തുടങ്ങിയിരുന്നു. ഈ വിഷമസന്ധിയിൽ സഭയെ സഹായിക്കുവാൻ, റോമൻ കത്തോലിക്കാ സഭയൊഴികെ, പല വ്യക്തികളും ശക്തികളും മുതിർന്നിരുന്നു. ആ കൂട്ടത്തിൽ ഇൻഡ്യാ വൈസ്രോയി ഇർവിൻപ്രഭു ചെയ്ത ശ്രമഫലമായിട്ടാണ് പാത്രിയർക്കീസു കേരളത്തിൽ ആഗതനായത്. അദ്ദേഹത്തിന്റെ പ്ലാൻ ആംഗ്ലിക്കൻ സഭയിൽ പേരുകേട്ട പണ്ഡിതന്മാരായി ഹൈചർച്ചു വിഭാഗത്തിൽപ്പെട്ട ബിഷപ്പ് ഗോറിനെപ്പോലെയുള്ള മഹാത്മാക്കളുടെ മദ്ധ്യസ്ഥതയിൽ മലങ്കര സഭാകാര്യങ്ങൾ പറഞ്ഞുതീർക്കുക എന്നുള്ളതായിരുന്നു. എന്നാൽ പാത്രിയർക്കീസും കൂടെയുണ്ടായിരുന്ന ക്ലീമിസ് ബിഷപ്പും അതിനു വഴിപ്പെടാതെ നേരെ കേരളത്തിലേക്കു യാത്ര തിരിച്ചു.

അവരും പരിവാരവും ആലുവായിലെത്തി. അവിടെയെ സെമിനാരിയിൽ സസന്തോഷം വിശ്രമിച്ചു വരവെ, അധികം വൈകാതെ, അബ്ദുള്ള പാത്രിയർക്കീസ് മാർ ദിവന്നാസ്യോസിന്റെ നേരെ പ്രയോഗിച്ച മുടക്കു പിൻവലിച്ചു. ഇതു സഭയിൽ സമാധാനകാംക്ഷികളായിരുന്നവരെ സന്തുഷ്ടരാക്കി. എന്നാൽ മലങ്കരയിൽ സ്ഥാപിതമായിരുന്ന കാതോലിക്കേറ്റിനെപ്പറ്റി അദ്ദേഹം പരിപൂർണ്ണ മൗനമവലംബിക്കുകയാണ് ചെയ്തത്. മാർ ദിവന്നാസ്യോസ് ആരാമന്റെ മുടക്കുതീർത്ത് കാതോലിക്കേറ്റിനെ അംഗീകരിക്കാതെ മലങ്കര

സഭയുടെ പ്രശ്നം പരിഹരിക്കുന്നതിന് സാദ്ധ്യമായിരുന്നില്ല. അത് അദ്ദേഹം മനസ്സിലാക്കിയില്ല.

മാർ ദിവന്നാസ്യോസിന്റെ മുടക്ക് അസ്ഥിരപ്പെടുത്തിയത് മൂലം സഭയിൽ സമാധാനമുണ്ടാകുമെന്നായിരിക്കാം പാത്രിയർക്കീസിന്റെ കണക്കുകൂട്ടൽ. എന്നാൽ കാതോലിക്കാ സ്ഥാപനം മെത്രാപ്പോലീത്തായുടെ പ്ലാനിൽപെട്ടിരുന്നതാണ്. ഇതു മനസ്സിലാക്കിയ ശേഷം അതിനെ തകർക്കുവാൻ വേണ്ട ഒത്താശകൾ പാത്രിയർക്കീസു ചെയ്തു. കുറുപ്പംപടി പള്ളിയിൽ വച്ച് മാർ ദിവന്നാസ്യോസിനെയും കൂടെയുള്ളവരെയും ഒരു പുതിയ രീതിയിൽ സഭയിൽ നിന്നു നിഷ്കാസിതരാക്കുവാൻ എന്നതായിരുന്നു തന്ത്രം. അതിനു വേണ്ടിയുള്ള നോട്ടീസു മെത്രാപ്പോലീത്തയ്ക്കു രണ്ടുദിവസങ്ങൾക്കു മുമ്പയച്ചു. പാത്രിയർക്കീസു കക്ഷിയിലുള്ള മെത്രാപ്പോലീത്താമാരുടെയും സഭാതലവന്റെയും സന്നിധിയിൽ വച്ച് അദ്ദേഹത്തെ വിസ്തരിച്ചു വീണ്ടും മുടക്കുകയായിരുന്നു പ്ലാൻ. അങ്ങനെ മുടക്കുവാനാണ് ഉദ്ദേശ്യമെങ്കിൽ, നിയമപരമായി സാധൂകരിക്കാവുന്ന നടപടി കൈക്കൊള്ളണമെന്നു പറഞ്ഞു കൊണ്ട് മെത്രാപ്പോലീത്താ സ്ഥലം വിട്ടു. ഇങ്ങനെ പാത്രിയർക്കീസിന്റെ ആ പ്ലാൻ അലസിപ്പോയി.

ഏലിയാസു പാത്രിയർക്കീസിന്റെ ലക്ഷ്യം മലങ്കരയിലുള്ള കാതോലിക്കേറ്റിനെ എങ്ങനെയെങ്കിലും ഇല്ലാതാക്കുക എന്നതായിരുന്നു. കാതോലിക്കേറ്റിനെ അംഗീകരിക്കുന്ന പ്രശ്നം അദ്ദേഹം അഭിമുഖീകരിച്ചില്ല. മലങ്കരസഭയുടെ അന്നത്തെ നിലപാടിനെപ്പറ്റി, കാലധർമ്മം പ്രാപിച്ച കെ. എം. ചെറിയാൻ. (1940 - ലെന്നാണെന്റെ ഓർമ്മ) എന്നോടു പറഞ്ഞ ഒരു സംഗതി വ്യക്തമാക്കുന്നുണ്ട്. ഞാൻ അന്നു പാത്രിയർക്കീസു കക്ഷിയിലായിരുന്നതിനാൽ, ആ ദേഹത്തിന്റെ പ്രസ്താവനയ്ക്കു അർഹിക്കുന്ന വില കൊടുത്തില്ല. കെ. എം. ചെറിയാൻ പറഞ്ഞു "മലങ്കര സഭയ്ക്കാവശ്യമുള്ളത് മെത്രാപ്പോലീത്തന്മാരെ വാഴിക്കുകയും വേണ്ടിവന്നാൽ അവരുടെമേൽ ശിക്ഷണനടപടിയെടുക്കുകയും ചെയ്യുന്നതിനുമുള്ള അവകാശമാണ്". ഇതാണ് കാതോലിക്കേറ്റുകൊണ്ടു സാധിക്കാമെന്ന് അദ്ദേഹം ധരിച്ചിരുന്നത്. എന്നാൽ ഇതിൽ കൂടുതൽ കാര്യങ്ങൾ കാതോലിക്കേറ്റുകൊണ്ടു നേടിയെടുക്കുവാനുണ്ടെന്ന് ഇന്നു ഞാൻ മനസ്സിലാക്കുന്നു. ഒരിക്കൽ, വട്ടശ്ശേരിൽ വി. ജെ. ഗീവർഗീസ് കത്തനാർ (പിന്നീട് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ) രചിച്ച സുറിയാനി - മലയാളം ഗ്രന്ഥം, എന്റെ മൂത്ത സഹോദരൻ വി. സി. ജോഷ്വാ വീട്ടിൽ കൊണ്ടുവന്നു. അതിയായ താൽപര്യത്തോടെ ഞാനതു പഠിച്ചുതീർത്തു. ഇങ്ങനെയിരിക്കവേ, എന്റെ പിതാവുൾപ്പെടെ പലരുടേയും ശ്രമഫലമായി ഓമല്ലൂർ ദേശത്ത്, മുകളിൽ സൂചിപ്പിച്ച മഞ്ഞനിക്കരപ്പള്ളിയിൽ പാത്രിയർക്കീസ് ബാവാ എത്തി. പക്ഷേ അവിടെ വച്ച് അദ്ദേഹം ഹൃദ്രോഗ ബാധിതനായി കാലം ചെയ്തു. ക്രമേണ മഞ്ഞനിക്കരക്കുന്ന് ഒരു സുറിയാനി പഠന കേന്ദ്രമായിത്തീർന്നു. അവിടെ ആദ്യത്തെ ഒരു കൊല്ലം സുറിയാനി പഠിപ്പിച്ചത് കുമരകം വായിത്തറ പുന്നൂസ് കത്തനാരായിരുന്നു- സുറിയാനി പഠിച്ചതും തുടർന്നു പഠിപ്പിച്ചതും ഞാനായിരുന്നു.



മാർ യൂലിയോസ് മെത്രാപ്പോലീത്ത ആ കാലത്ത് അന്ത്യോഖ്യൻ പ്രതിനിധിയായി മലങ്കരയിൽ പ്രവർത്തിച്ചിരുന്നു. മാർ അപ്രേം പ്രഥമൻ (ഏലിയാസ് തൃതീയൻ ബാവായുടെ പിൻഗാമി) ബാവായുടെ സ്ഥാനാരോഹണത്തിന് മാർ യൂലിയോസ് സിറിയായ്ക്കുപോയി. മടങ്ങി വന്നപ്പോൾ അബ്ദുൾ ആഹാദ് റമ്പാൻ (പിന്നീട് പാത്രിയർക്കീസ്, മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ.) അദ്ദേഹത്തോടു കൂടെ ഉണ്ടായിരുന്നു. ശീമയിലെ പതിവനുസരിച്ച് സന്യാസ സമൂഹത്തിൽ ചേരുന്നതിന്റെ അടയാളമായി കൊടുക്കുന്നതാണ് റമ്പാൻ വേഷം. അതിനു പ്രത്യേക പട്ടത്വമൊന്നും സ്വീകരിക്കേണ്ടതില്ല. ഒരു റമ്പാനെ പിന്നീട് ശെമ്മാശനോ പട്ടക്കാരനോ ആക്കാവുന്നതാണ്. (മെത്രാനാകുന്നതിനു മുമ്പുള്ള ഒരു intermediate posting ആയിരുന്നില്ല റമ്പാൻ സ്ഥാനം) കേരളത്തിൽ വന്നപ്പോൾ ശെമ്മാശു പട്ടം മാത്രം ഉണ്ടായിരുന്ന ഒരാളായിരുന്നു അബ്ദുൾ ആഹാദ് റമ്പാൻ. മെത്രാപ്പോലീത്തായും ശെമ്മാശനും സുറിയാനി ഭാഷയിൽ പ്രാവീണ്യം നേടിയിരുന്നു. അവരോടു ചേർന്ന് ആ ഭാഷ നന്നായി പഠിക്കുവാൻ എനിക്കു സാധിച്ചു.

ആ ഭാഷ പഠിച്ചവിധം ചുരുക്കമായി വിവരിക്കാം. സുറിയാനി ഭാഷ സംസാരിക്കുവാൻ എനിക്കു കഴിഞ്ഞിരുന്നു. മാർ യൂലിയോസിനും റമ്പാനും വന്നിരുന്ന ഇംഗ്ലീഷിലും മലയാളത്തിലുമുള്ള നിരവധി കത്തുകൾ വായിച്ച് ഞാൻ സുറിയാനിയിൽ തർജ്ജമ ചെയ്തു കൊടുത്തിരുന്നു. അവരെ കാണുവാൻ വന്നിരുന്നവർക്ക് അവരോടു സംസാരിക്കുവാനുള്ള മാധ്യമമായി ഞാൻ പ്രവർത്തിച്ചു. മെത്രാപ്പോലീത്തായ്ക്കും റമ്പാനും സുറിയാനിയും അറബിയുമല്ലാതെ മറ്റു ഭാഷയൊന്നും നിശ്ചയമില്ലായിരുന്നു. അവരിൽ റമ്പാന് സ്വല്പം ഇംഗ്ലീഷ് അറിയാമായിരുന്നത് വികസിപ്പിക്കുവാൻ ഞാൻ സഹായിച്ചു. ഇതുകൊണ്ടൊക്കെ സംസാരഭാഷയല്ലാതെ സാഹിത്യ ഭാഷ വശമാകുകയില്ലല്ലോ. അതിനുവേണ്ടി പല കാര്യങ്ങൾ ചെയ്തു.

സുറിയാനി ഭാഷയിൽ എസ്ത്രംഗേല, കൽദായ, മൊറാനായ, എന്നീലിപികളിൽ അച്ചടിച്ചിട്ടുള്ള പല ഗ്രന്ഥങ്ങളും മെത്രാപ്പോലീത്തായോടു ചേർന്നു വായിച്ചു. അവയിൽ എന്തെങ്കിലും ആശയമോ വാക്കോ വെളിവാകാതെയിരുന്നാൽ അത് അദ്ദേഹം വിശദമാക്കിത്തന്നിരുന്നു. 1933 - മുതൽ മാർ യൂലിയോസ് കേരളത്തിൽ ജീവിച്ചിരുന്നെങ്കിലും മലയാളം ഉപയോഗിച്ചിരുന്നില്ല. അതുകൊണ്ട് ബുദ്ധിമുട്ടുള്ള ഭാഗങ്ങൾ ലഘുവായ സുറിയാനിയിൽ തന്നെ പറഞ്ഞുതന്നിരുന്നു.

സുറിയാനി സഭയുടെ വേദശാസ്ത്രം സാധാരണ മനുഷ്യരെ സംബന്ധിച്ചിടത്തോളം ഉൾപ്പെടുത്തിയിരുന്നത്, ആണ്ടൊട്ടുക്കുമുള്ള പ്രാർത്ഥനകൾ, പ്രമിയോൻ, സെദറ എന്നിവയിലാണ്. ഓരോ ഞായറാഴ്ചയിലും പെരുന്നാളുകളിലും, മൂന്നു നോമ്പ്, വലിയ നോമ്പ്, പീഡാനുഭവ ആഴ്ച മുതലായ ദിവസങ്ങളിലും ഞാൻ ഇതെല്ലാം സുറിയാനിയിൽ തന്നെ വായിച്ചിരുന്നു. 'യൂഹാനോൻ - ദ്- സെദറാവു്' എന്ന പേരിൽ സെദറാകൾക്ക് ആരംഭമിട്ട ഒരു അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസ് എഴാം നൂറ്റാണ്ടിൽ ജീവിച്ചിരുന്നു.

അദ്ദേഹവും തുടർന്നുള്ളവരും എഴുതിയ ചിന്തകളാണ് ഈ വിധത്തിൽ വായിക്കുന്നത്. ഇതെല്ലാം വായിക്കണമോ എന്ന സംഗതി നമ്മുടെ ചിന്തയ്ക്ക് വിഷയമാക്കേണ്ടതാണ്.

വേദപുസ്തകത്തിലെ പഴയ, പുതിയ നിയമങ്ങളിലെ വായനക്രമം മുഴുവൻ ഞാൻ സുറിയാനിയിൽ തന്നെ വായിച്ചിരുന്നു. സഭാ ചരിത്രം അടിസ്ഥാനമാക്കി ബാർ എബ്രായയുടെ ഗ്രന്ഥം ഞാൻ ഉപയോഗിച്ചിരുന്നു. അതുപോലെ വേദശാസ്ത്രം പഠിക്കുന്നതിന് സൽഗോ. മ്നാറസ്കുദിശോ. എന്നീ ഗ്രന്ഥങ്ങൾ ഉപയോഗത്തിൽ വരുത്തി.

ഇങ്ങനെയുള്ള ഗ്രന്ഥങ്ങൾ നോക്കിയുള്ള പഠനം ആദ്യകാലത്ത് രണ്ടുമൂന്നു ശെമ്മാശന്മാരും ഞാനും നിർവ്വഹിച്ചിരുന്നു. എന്നാൽ അത് അധികകാലം നീണ്ടു നിന്നില്ല. ഈ വിധത്തിലുള്ള വിദ്യാഭ്യാസമാണ് വൈദികർക്കാവശ്യമായുള്ളത്. അത് ആധുനികമാക്കുക, കാലോചിതമായ പുതിയ വിഷയങ്ങൾ ചേർക്കുക, അങ്ങനെ സുറിയാനി കൂടാതെ വൈദിക വിദ്യാഭ്യാസം നന്നാക്കി എടുക്കുകയാണ് വേണ്ടത്. എന്നാൽ ഇതിന് ആരും ശ്രമിച്ചില്ല; ശ്രമിക്കുന്നുമില്ല. കുട്ടികൾ മാതൃഭാഷ പഠിക്കുന്നത്, അതേ ഭാഷ കേട്ടിട്ടാണല്ലോ. അതുപോലെ ഏതുഭാഷയും അതേഭാഷയിലൂടെ പഠിക്കുകയാണ് വേണ്ടത്. അല്ലെങ്കിൽ പഠിച്ചെടുത്ത ഭാഷയുടെ തനിമ നഷ്ടപ്പെട്ടാം. മലയാളികളുടെ ഇംഗ്ലീഷിനു മലയാളത്തിന്റെ ചുവയുള്ളതുപോലെ.

ഇതിനിടെ സമാസമാധാനം ഉദ്ദേശിച്ച്, ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായും ചെറിയ മഠത്തിൽ സ്കറിയ മല്പാനും ഫാ. സി. എം. തോമസും (പിന്നീട് തോമാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്ത) പാത്രിയർക്കീസിന്റെ അടുത്ത് പോയിരുന്നു. എന്നാലതുകൊണ്ടൊന്നും ഒരു പ്രയോജനവുമുണ്ടായില്ല.

എന്റെ പിതാവ്, ഒരു തികഞ്ഞ പാത്രിയർക്കീസ് ഭക്തനായിരുന്നു. 1935 - ലാണെന്നാണെന്റെ ഓർമ്മ. ഒമല്ലൂർ വയലിൽ മഞ്ഞനിക്കര കടന്നുപോകുന്ന റോഡിൽ രണ്ടു മൂന്നു സെന്റു സ്ഥലം വിലയ്ക്കുവാങ്ങി, മഞ്ഞനിക്കര പള്ളിക്കുകൊടുത്തത് എന്റെ പിതാവായിരുന്നു. ഇന്നു വളരെ വിലയുള്ള സ്ഥലമാണത്. അവിടെ അടുത്തപ്രദേശത്തു തന്നെയുണ്ടായിരുന്ന ഇലവിനാമണ്ണിൽ അച്ചന്റെ എതിർപ്പ് അവഗണിച്ച് ആ സ്ഥലം വാങ്ങിക്കൊടുത്ത ആളിനെ ഇന്നു മനുഷ്യർ ഓർക്കുന്നുണ്ടാകുമോ? അതെങ്ങനെയിരുന്നാലും ആ സ്ഥലം ഇന്ന് മഞ്ഞനിക്കര ദയറായുടെ വകയായി സ്ഥിതിചെയ്യുന്നു.

ഇതിനോടു ചേർന്നുള്ള രണ്ടു സംഗതികൾ കൂടി പറയേണ്ടതുണ്ട്. അവയിലൊന്ന് ശ്രീലങ്കയിലെ കൊളംബോയിൽ, മരിച്ചുപോയ ഗോവാക്കാരൻ അൽവാറീസ് മെത്രാപ്പോലീത്തായുടെ വകയായുണ്ടായിരുന്ന ദേവാലയത്തിന്റെ കാര്യമാണ്. അദ്ദേഹം മലങ്കര സഭയിലെത്തി മെത്രാൻ സ്ഥാനം നേടിയ ആളായിരുന്നു. അദ്ദേഹത്തിന്റെ മരണശേഷം അൽവാറീസ് എന്ന ഒരു വൃദ്ധ പട്ടക്കാരൻ ആ പള്ളിയുടെ ചുമതല നിർവ്വഹിച്ചിരുന്നു. അവിടെ ഓർത്തഡോക്സുകാർ ആരുമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ കാലം കഴിഞ്ഞാലുടനെ റോമൻ കത്തോലിക്കർ ആ പള്ളി കയ്യേറുവാൻ ഇടയുള്ളതിനാൽ



അത് നമ്മുടെ കൈവശമാക്കണമെന്ന് ഫോൺസേകാ എന്ന ഒരാൾ മാർ യൂലിയോസിനെ നിർബ്ബന്ധിച്ചുകൊണ്ടിരുന്നു. അതിന് എത്രയും വേഗം നമ്മുടെ ഒരു പട്ടക്കാരൻ കൊളംബോയിൽ എത്തണമെന്നതായിരുന്നു ഫോൺസേകായുടെ നിവേദനം. അതിന് അന്ത്യോഖ്യൻ പ്രതിനിധിയായിരുന്ന മാർ യൂലിയോസിന് പട്ടക്കാരുണ്ടായിരുന്നില്ല. സമുദായം ഒന്നായി വ്യവസ്ഥാപിത രീതിയിൽ നിലനിന്നിരുന്നെങ്കിൽ മാർ യൂലിയോസ് കൊളംബോയിലെ കാര്യം മലങ്കര മെത്രാപ്പോലീത്തായെ അറിയിച്ച് അദ്ദേഹം വഴിയായിരുന്നു അച്ചനെ അയക്കേണ്ടിയിരുന്നത്. അതിന് മാർ യൂലിയോസ് സന്നദ്ധനായിരുന്നില്ല. ആ ചുമതല വഹിക്കാമോ എന്ന് അദ്ദേഹം എന്നോടു ചോദിച്ചു. കൊളംബോയിൽ പോയിവരുന്നതിനും അവിടത്തെ ആവശ്യങ്ങൾക്കും ഉള്ള ചെലവു വഹിക്കാമെങ്കിൽ പോകാമെന്നു ഞാൻ സമ്മതിച്ചു. എന്നാൽ അവിടെ എത്തുന്നതിനുള്ള ചെലവു വഹിക്കാമെന്നും ബാക്കി അവിടത്തുകാർ വഹിക്കുമെന്നും മാർ യൂലിയോസ് മറുപടിയായി പറഞ്ഞു. മാർ യൂലിയോസിന് പട്ടക്കാരുണ്ടായിരുന്നില്ല; ഉത്തരവാദിത്വപൂർവ്വം ഒരു കാര്യം നിറവേറ്റാനുള്ള പണവും ഉണ്ടായിരുന്നില്ല എന്നെല്ലാം ഇതിൽനിന്നു വ്യക്തമായി. ഈ കാര്യം തന്നെ എന്റെ പിതാവു വഴി സാധിച്ചെടുക്കുവാനും മാർ യൂലിയോസ് ശ്രമിക്കാതിരുന്നില്ല. എന്നാൽ അദ്ദേഹം കൊടുത്ത ഉത്തരം എന്നെ വളരെ സന്തുഷ്ടനാക്കി. "അവനു പ്രായമുണ്ട്, അവനോടു ചോദിച്ചു വേണ്ടതു ചെയ്തു കൊള്ളുക" എന്ന്. മാർ യൂലിയോസ് പിന്നീട് ഈ ചുമതല P. J. പൗലോസ് അച്ചനെ (ഇപ്പോഴത്തെ ശ്രേഷ്ഠ കാതോലിക്കാ) ഏല്പിച്ചു. അദ്ദേഹം ഒന്നും സാധിക്കാതെ മടങ്ങിയെത്തി. സ്വന്തം വീട്ടിൽ നിന്നു ചെലവു വഹിക്കേണ്ടതായും വന്നു. അന്ത്യോഖ്യൻ പ്രതിനിധി ഇന്നാട്ടിലെ ചെറിയ സഭയെ സഹായിക്കുകയായിരുന്നുവോ അതോ ഇവിടുള്ളവരുടെ അന്ത്യോഖ്യൻ ഭക്തി മുതലെടുക്കുകയായിരുന്നുവോ? ഇതു വ്യക്തിപരമായ ഒരു കാര്യം മാത്രമാണോ? അതോ ഒരു സഭ മറ്റൊരു സഭയെ ചൂഷണം ചെയ്യുന്ന രീതിയോ?

മറ്റൊരു സംഗതി കൂടി പറയേണ്ടതുണ്ട്. എനിക്ക് 1935 - ൽ ഇംഗ്ലണ്ടിൽ ഉപരിപഠനത്തിനു പോകുവാൻ അവസരം ലഭിച്ചു. 1934 മുതൽ ഇംഗ്ലണ്ടിലേക്ക് ഞാൻ എഴുത്തുകുത്തുകൾ നടത്തിവന്നിരുന്നു. Church Times മുടങ്ങാതെ വായിച്ചിരുന്നു. ഇംഗ്ലണ്ടിലെ ഒരു വേദശാസ്ത്ര കോളേജിൽ പഠിക്കുവാനുള്ള സൗകര്യം ഞാനന്വേഷിച്ചു. മെത്രാപ്പോലീത്താ പിൻതാങ്ങുന്ന പക്ഷം പഠനത്തിനുള്ള പണവും സൗകര്യവും ശരിയാക്കാമെന്ന വാഗ്ദത്തവും എനിക്ക് ഇംഗ്ലണ്ടിൽ നിന്നു കിട്ടി. അതിയായ സന്തോഷത്തോടെ ഞാൻ വിവരം മാർ യൂലിയോസിനെ ധരിപ്പിച്ചു. അദ്ദേഹം എന്റെ ശ്രമത്തെ തടഞ്ഞു. മാത്രമല്ല, ഇംഗ്ലണ്ടിലെ പഠനത്തിന് ഒരു വിലയും കല്പിക്കേണ്ടതില്ലെന്ന് മറുപടിയും തന്നു. എനിക്കതിൽ സങ്കടം ഉണ്ടായെങ്കിലും ദൈവേഷ്ടം നടക്കട്ടെ എന്നു സമാധാനിച്ചു.

1940 വരെ, ഏഴുകൊല്ലക്കാലം, ഞാൻ മഞ്ഞനിക്കരയിൽ പഠിക്കുകയും ചെയ്തു. അതിൽ ആദ്യത്തെ മൂന്നു കൊല്ലക്കാലം സുറിയാനി പഠിപ്പിക്കുകയും

അവിടത്തെ കാര്യങ്ങൾ അന്വേഷിക്കുകയും ചെയ്തു വന്നു. 1937 - ൽ അച്ചനായതിനെത്തുടർന്ന് വളരെ ചുമതലയേറിയ കാര്യങ്ങളും ചെയ്തു വന്നു. സാധാരണ എല്ലാ ദിവസങ്ങളിലും വലിയ നോമ്പുകാലത്ത് ശനി, ഞായർ ദിവസങ്ങളിലും ഞാൻ അവിടെ കുർബ്ബാന അർപ്പിച്ചിരുന്നു. അച്ചനായ ശേഷം അവിടത്തെ കുർബ്ബാനകളിൽ വലിയ പങ്കും ഞാൻതന്നെയായിരുന്നു അർപ്പിച്ചിരുന്നത്. ഇതെല്ലാം സന്തോഷമായിത്തന്നെ ഞാൻ ചെയ്തു വന്നു. മഞ്ഞനിക്കരക്കുന്നിൽ എനിക്ക് ഒരു സല്പേരുമുണ്ടായിരുന്നു.

എന്നാൽ എന്റെ സ്വന്തം കാര്യങ്ങൾക്ക് എന്റെ പിതാവിനെ ആശ്രയിക്കേണ്ട സ്ഥിതിയായിരുന്നു. 1940 - ൽ എന്റെ പിതാവിന് എഴുപതു വയസ്സായിരുന്നു. 1940 വരെയുള്ള ഏഴു കൊല്ലക്കാലം മഞ്ഞനിക്കര ദയറായിൽ നിന്ന് ഭക്ഷണമല്ലാതെ ഞാൻ പറ്റിയിട്ടുള്ളത് പള്ളിപ്പെരുന്നാളിനു കിട്ടിയിരുന്ന സംഭാവന മാത്രമായിരുന്നു. ആ സംഖ്യയാകട്ടെ ഏഴു കൊല്ലത്തെയ്ക്ക് 50 രൂപയിൽ കുറവും. അവിടത്തെ വിദ്യാർത്ഥികളുടെ ചെലവിലേയ്ക്കായി അവരിൽ നിന്ന് ഒരു ചെറിയ സംഖ്യ പിരിച്ചു വന്നിരുന്നു. അതിൽ നിന്നൊന്നും തന്നെ എന്നെപ്പോലെ ജോലിചെയ്യുന്നവർക്കായി നീക്കിവച്ചിരുന്നില്ല. മഞ്ഞനിക്കരയിലെ സുറിയാനി പഠിപ്പിക്കൽ അബ്ദുൾ ആഹാദ് റമ്പാനും ഞാനും ചേർന്ന് നിർവ്വഹിച്ചതാണ്. അല്ലാതെ സമുദായമായിരുന്നില്ല, അതു നടത്തിയിരുന്നത്. റമ്പാന്റെ ചെലവുകൾ പൊതു ഫണ്ടിൽ നിന്ന് ആരെയും കണക്കു കാണിക്കേണ്ടതില്ലാത്തവിധം നടത്തി വന്നു. എന്റെ ചെലവുകൾ എന്റെ പിതാവ് നോക്കിയിരുന്നു. ഈ അവസരത്തിൽ ഒരു കാര്യം ചോദിച്ചു പോകുന്നു. മലങ്കര യാക്കോബായ സമുദായം ഒരു വൈദിക വിദ്യാഭ്യാസ കേന്ദ്രം നടത്തുവാൻ പ്രാപ്തിയില്ലാത്ത ഒരു സമൂഹമായിരുന്നുവോ? 1911 മുതൽ 1940 വരെയുള്ള കാലഘട്ടത്തിൽ അനേകലക്ഷം രൂപ കോടതിയിൽ ചെലവുചെയ്തിരുന്ന ഒരു സമുദായമായിരുന്നു അതെന്നോർക്കണം. സുറിയാനിക്കാർക്ക് (ശീമക്കാർക്ക്) എന്നെപ്പോലെയുള്ള നാട്ടുകാരുടെ ചെലവിൽ നടത്തുവാനുള്ളതായിരുന്നുവോ നമ്മുടെ വിദ്യാഭ്യാസകേന്ദ്രം? 1911 മുതൽ ഇന്നുവരെ നമ്മുടെ സഭയിലെ രണ്ടു കക്ഷികളിലുമായി അനേകം ലക്ഷങ്ങൾ കോടതിയാവശ്യങ്ങൾക്കായി ചെലവഴിച്ചു. കേസ് പാത്രിയർക്കീസുകക്ഷിക്കനുകൂലമായാൽ അതിന്റെ പ്രശസ്തി അന്ത്യോഖ്യായ്ക്ക് അതും നാലു കാശു ചിലവില്ലാതെ. മഞ്ഞനിക്കരയിലെ സുറിയാനി വിദ്യാഭ്യാസത്തിന്റെ കാര്യത്തിലും ഇതുതന്നെയാണ് സംഭവിച്ചത്. എന്നെപ്പോലെയുള്ള നാട്ടുകാരുടെ ചെലവിൽ ശീമക്കാർ വിദ്യാഭ്യാസ കേന്ദ്രം നടത്തി. അതിനൊരന്ത്യം അനിവാര്യമായിരുന്നു. അതാണ് ഞാൻ മഞ്ഞനിക്കര വിട്ടപ്പോൾ സംഭവിച്ചത്. ഒരവസരത്തിൽ മാർ യൂലിയോസ് എന്നോട് പറഞ്ഞ കാര്യം ഓർമ്മിക്കുന്നു. "ഞാൻ ഭക്ഷണം മഞ്ഞനിക്കരെ നിന്നു കഴിക്കുന്നതിനാൽ എന്നെക്കുറിച്ചുള്ള ഭാരം എന്റെ പിതാവിനില്ലാതെയായല്ലോ എന്ന്". ഇതിനപ്പുറം ഒരു വിശദീകരണത്തിലേക്കു ഞാൻ കടക്കുന്നില്ല.

തുറന്നു പറഞ്ഞാൽ സുറിയാനിക്കാരിൽ നിന്ന് വേണ്ടവണ്ണം സുറിയാനി പഠിച്ച ഏകമനുഷ്യനാണ് ഞാൻ. മറ്റുള്ള പലരും സുറിയാനി ഭാഷ



സംസാരിക്കുന്നതിലപ്പുറം ഒന്നും പഠിച്ചവരായിരുന്നില്ല. കൂടുതൽ ആഴത്തിൽ പഠിക്കുന്നതിനുള്ള കഴിവും സൗകര്യവും അവർക്കുണ്ടായിരുന്നുമില്ല.

ഈ വിഷമസന്ധിയിൽ എന്താണ് ചെയ്യേണ്ടതെന്ന് ഞാൻ ഗാഢമായി ചിന്തിച്ചു. പത്തുരൂപ ശമ്പളമായി കൊടുത്ത് ഒരാളിനെ സുറിയാനി ഭാഷ പഠിപ്പിക്കുന്നതിന് ഏർപ്പെടുത്തുവാൻ മാർ യൂലിയോസും റമ്പാനും കൂടി ആലോചിച്ചു. ഇതെന്നെ പ്രയാസപ്പെടുത്തിയില്ല. ഒരാളെ ശമ്പളത്തിനു നിയമിച്ച ശേഷം അതേ തുക എനിക്കും ലഭിക്കും എന്നു ഞാൻ പ്രതീക്ഷിച്ചു.

എന്നാൽ എനിക്ക് വിഷമമുണ്ടാക്കിയ രണ്ടു സംഭവങ്ങളുണ്ടായി. ഒന്ന് കിഴക്കൊമ്പൂർക്കാരൻ ഒരു ചുമ്മാതച്ചനെ ച്ചൊല്ലിയുള്ളതായിരുന്നു. അയിരൂർ സ്വദേശിയായ ചെമ്പൊകത്തറ അച്ചന്റെ കാര്യവുമായിരുന്നു മറ്റേത്. ഇവരിൽ 'ചുമ്മാതച്ചൻ' പട്ടമൊന്നും ഇല്ലാതെ ആ വേഷം ധരിച്ച് തമിഴ്നാട്ടിലും മറ്റും പോയി കുർബ്ബാന ചൊല്ലി പണമുണ്ടാക്കിവന്നിരുന്നു. ചെമ്പൊകത്തറ അച്ചൻ പുത്തൻകാവ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തയുമായി പിണങ്ങി പാത്രിയർക്കീസു കക്ഷിയിൽ ചേർന്നയാളായിരുന്നു. ഇവർ ഇരുവരെയും റാന്നി താഴത്തച്ചൻ രണ്ടവസരങ്ങളിലായി മഞ്ഞനിക്കരെ കൊണ്ടുവന്നു. രണ്ടവസരങ്ങളിലും ഞാൻ സ്ഥലത്തുണ്ടായിരുന്നില്ല. താഴത്തച്ചൻ സുറിയാനി സംസാരിക്കുവാൻ കഴിവുള്ളയാളായിരുന്നു. ഞാൻ വരുന്നതിനുമുമ്പുതന്നെ അവർ കാര്യങ്ങളെല്ലാം പറഞ്ഞുതീർത്തിരുന്നു. ചുമ്മാതച്ചനെ അടുത്തദിവസം ശെമ്മാശനാക്കാമെന്നും ചെമ്പൊകത്തറ അച്ചനെ അദ്ദേഹം വന്നതിന്റെ അടുത്ത ദിവസം വീണ്ടും പട്ടം കൊടുത്ത് കോറെപ്പിസ്കോപ്പ ആക്കാമെന്നും മെത്രാപ്പോലീത്താ സമ്മതിച്ചു. ഈ വിവരങ്ങൾ ഞാൻ മടങ്ങിവന്നപ്പോൾ അദ്ദേഹം തന്നെ എന്നോടു പറഞ്ഞു. ഞാനന്ന് ഉറച്ച പാത്രിയർക്കീസ് കക്ഷിക്കാരനായിരുന്നല്ലോ. മിഖായേൽ മാർ ദീവന്നാസ്യോസ് ആയിരുന്നു അക്കാലത്ത് പാത്രിയർക്കീസു കക്ഷിയിലെ കോട്ടയം ഭാഗത്തെ ഇടവക മെത്രാപ്പോലീത്ത. അദ്ദേഹത്തെ അറിയിച്ചു വേണം പാത്രിയർക്കീസിന്റെ പ്രതിനിധിയായ മാർ യൂലിയോസ് പട്ടം കൊടുക്കുവാൻ എന്നായിരുന്നു എന്റെ അഭിപ്രായം. എന്നാൽ പാത്രിയർക്കീസു കക്ഷിയുടെ അന്നത്തെ നില അതിനനുകൂലമായിരുന്നില്ല. പാത്രിയർക്കീസിന്റെ പ്രതിനിധിയെ മലങ്കര മെത്രാപ്പോലീത്ത (പാത്രിയർക്കീസ് കക്ഷിയുടെ) മാർ അത്താനാസ്യോസോ ഇടവക മെത്രാപ്പോലീത്തമാരോ ഹൃദയപൂർവ്വം അംഗീകരിച്ചിരുന്നില്ല. എന്നാൽ മാർ യൂലിയോസാകട്ടെ മലങ്കര മെത്രാപ്പോലീത്തായുടെ മേൽ പാത്രിയർക്കീസിന്റെ അധികാരം തനിക്കുണ്ടെന്ന് അവകാശപ്പെട്ടുകൊണ്ടുമിരുന്നു. ഈ സാഹചര്യത്തിലാണ് പട്ടം കൊടുക്കലിനെപ്പറ്റിയുള്ള എന്റെ അഭിപ്രായം ഞാൻ തുറന്നു പറഞ്ഞത്. അദ്ദേഹത്തിന് അതിഷ്ടമായില്ല. രണ്ടാഴ്ചക്കാലത്തോളം എന്നോട് സംസാരിക്കുകപോലും ചെയ്തില്ല.

മാർ യൂലിയോസിന്റെ നിലപാട് അബ്ദുൾ ആഹാദ് റമ്പാൻ അതേപടി സ്വീകരിച്ചു. കേരളത്തിലെ മെത്രാന്മാരും പാത്രിയർക്കീസിന്റെ പ്രതിനിധികളും തമ്മിൽ ഐക്യത്തിൽ കഴിയണം എന്നു മാത്രമായിരുന്നു എന്റെ ചിന്ത. അതിനുള്ള മാർഗ്ഗമാണ് ഞാൻ പറഞ്ഞു കൊടുത്തതും.

മഞ്ഞനിക്കരെ നിന്ന് എന്നെ മാറ്റുന്നതാണ് നല്ലതെന്ന് മാർ യൂലിയോസും അബ്ദുൾ ആഹാദ് റമ്പാനും ചിന്തിച്ചു തുടങ്ങി. അതിനു മാന്യമായ മൂന്നു മാർഗ്ഗങ്ങളാണുണ്ടായിരുന്നത്. അതിലൊന്ന് മുളക്കുഴയം ഗ്രേസി മെമ്മോറിയൽ ദേവാലയത്തിൽ പാലാമ്പടം Dr. P. T. തോമസിന്റെ പ്രത്യേക ശുപാർശയിൽ എന്നെ നിയമിക്കുക. രണ്ട്, പള്ളത്ത് വി. ഐ. മാത്തന്റെ പള്ളിയിലേയ്ക്ക് എന്നെ അയയ്ക്കുക. മൂന്ന്, ഇടവക മെത്രാപ്പോലീത്താ മിഖായേൽ ദിവന്നാസ്യോസിന്റെ ഏതെങ്കിലും പള്ളിയിൽ ചേർക്കുക. പാലാമ്പടം ഡോ. പി. റ്റി. തോമസ് എന്റെ ഒരുറ്റ മിത്രമായിരുന്നു. ഞാൻ ആവശ്യപ്പെടാതെ തന്നെ, എന്നെ ഗ്രേസിമെമ്മോറിയൽ പള്ളിയിൽ നിയമിക്കുന്ന കാര്യം അദ്ദേഹം യൂലിയോസ് മെത്രാപ്പോലീത്തയോട് സംസാരിച്ചിരുന്നു. എന്നാൽ എതിരഭിപ്രായമാണ് മെത്രാപ്പോലീത്തായിൽ നിന്നുണ്ടായത്. ഇതേരീതിയിലുള്ള ഒരു പ്രതികരണമാണ് പള്ളത്ത് പള്ളിയിൽ പോകുന്ന കാര്യത്തിലും ഞാൻ പ്രതീക്ഷിച്ചത്. ഈ സാഹചര്യത്തിലാണ് 1941 ജൂലൈ മാസത്തിൽ ഞാൻ ചെങ്ങളം സെന്റ് തോമസ് പള്ളിയുടെ ചുമതല ഏറ്റെടുത്തത്.

അന്ന് 25 രൂപയായിരുന്നു എന്റെ ശമ്പളം. പണത്തിന് അന്ന് കാലത്ത് നല്ല വിലയുണ്ട്. എന്നിരുന്നാലും 25 രൂപ വളരെ തുച്ഛമായിരുന്നു എന്നു പറയേണ്ടതില്ല. എന്നാൽ മഞ്ഞനിക്കരെ ഒന്നുമില്ലാതെ കഴിഞ്ഞിരുന്ന അവസ്ഥയിൽ നിന്നുള്ള പ്രമോഷനായിരുന്നു എനിക്കത്. ഒലിവർ ഗോൾഡ് സ്മിത്തിന്റെ <u>വികാർ ഓഫ് വേക്ഫീൽഡ്</u> ഞാൻ നേരത്തെ വായിച്ചിരുന്നു. ഒരു നിസ്സാര വരുമാനം കൊണ്ട് ഒരു മാതൃകാ കുടുംബ ജീവിതം നയിച്ചിരുന്ന അതിലെ വികാരി എന്റെ മനസ്സിൽ നിറഞ്ഞു നിന്നിരുന്നു. എന്റെ ശമ്പളം എത്രയെന്ന് ഞാൻ ആരോടും പറഞ്ഞില്ല. പിന്നീട് ഇടവക മെത്രാപ്പോലീത്താ ചോദിച്ചപ്പോൾ മാത്രം സത്യം പറഞ്ഞു. എന്നാൽ പള്ളിക്കാർ ഞാൻ ചോദിക്കാതെ തന്നെ വർഷം തോറും അഞ്ചു രൂപ ശമ്പളക്കൂടുതൽ തന്നിരുന്നു. അങ്ങനെ 1944 - ൽ ഞാൻ ചെങ്ങളം വിടുമ്പോൾ എന്റെ ശമ്പളം 40 രൂപയായി വർദ്ധിച്ചിരുന്നു. ചെങ്ങളം പള്ളിയുടെ ചുമതലയിൽ, ഒളശ്ശ നാട്ടിൽ വളരെ സന്തോഷമായി ഞാൻ ജീവിച്ചു. സുറിയാനി ഭാഷയും സഭാ കാര്യങ്ങളും പഠിക്കുവാൻ കുറെ ശെമ്മാശന്മാരും എന്നോടൊപ്പമുണ്ടായിരുന്നു. അവരുടെ ചിലവ് അവർ വഹിച്ചതല്ലാതെ, ഞാൻ ഒരു പ്രതിഫലവും വാങ്ങിയിരുന്നില്ല. ന്യായമായ ഒരു ഫീസ് വാങ്ങുവാൻ എന്നെ ഉപദേശിച്ചവരുണ്ട്. എന്നാൽ സ്വന്തമല്ലാത്ത ഒരു പള്ളിയിൽ സുറിയാനി പഠിപ്പിച്ച് തുടരണം എന്ന് ഞാനുദ്ദേശിച്ചിരുന്നില്ല. വ്യക്തമായിട്ടല്ലെങ്കിലും ദൈവത്തിന് എന്നെക്കൊണ്ട് ചില ഉദ്ദേശ്യങ്ങളുള്ളതായി എനിക്കു തോന്നിയിരുന്നു.

സുറിയാനി പഠിപ്പിക്കുന്നത് സംബന്ധിച്ച് ഒരു കാര്യം പറയേണ്ടതുണ്ട്. 1941-ലോ 42-ലോ എന്ന് നിശ്ചയമില്ല, ഒരിക്കൽ, തിരുവനന്തപുരം രൂപതയുടെ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിന്റെ സെക്രട്ടറിയായി പ്രവർത്തിച്ചിരുന്ന ഫാ. എൻ. എ. തോമസ് എന്റെ അടുത്തുവന്നു. അദ്ദേഹം ചികിത്സാർത്ഥം ഒളശ്ശമൂസ്സിന്റെ അടുത്തുണ്ടാകും. ആ അവസരത്തിൽ ഞാൻ അദ്ദേഹത്തെ



സുറിയാനി പഠിപ്പിക്കണം എന്നു താല്പര്യപ്പെടുന്നതായി പറഞ്ഞു. പഠിപ്പിക്കുവാൻ സന്തോഷമാണ്, എന്നാൽ അതിന് ഒരു വ്യവസ്ഥ പാലിക്കണം എന്നു ഞാൻ പറഞ്ഞു - സുറിയാനി ഭാഷ പഠിപ്പിക്കുന്ന അവസരത്തിൽ സഭാകാര്യങ്ങളൊന്നും പറയരുത് എന്നു മാത്രം. അതിനുശേഷം അദ്ദേഹം എന്റെയടുത്ത് വന്നിട്ടില്ല. അപ്രതീക്ഷിതമായ അസൗകര്യങ്ങൾ മൂലമായിരിക്കാം. പിന്നീട് പല കൊല്ലങ്ങൾക്കുശേഷം ചില എക്യുമെനിക്കൽ യോഗങ്ങളിൽ കാണുകയും ബന്ധം പുലർത്തുകയും ചെയ്തിട്ടുണ്ട്.

ചെങ്ങളം, ഒളശ്ശ, കല്ലുകത്തറ എന്നീ നാടുകളിൽ പ്രധാനമായും യാക്കോബായ - മാർത്തഡോക്സ്, ആംഗ്ലിക്കൻ മുതലായ സഭകളിൽ ഉൾപ്പെട്ടു നിൽക്കുന്നവരായിരുന്നു ക്രിസ്ത്യാനികളിൽ ഭൂരിപക്ഷവും. അവരുമായി നിവർത്തിയുള്ളത്രയും സ്നേഹബന്ധം ഞാൻ പുലർത്തിയിരുന്നു. എന്നാൽ തുടർന്നു പഠിക്കണം എന്നുള്ള ആശ എന്റെ മനസ്സിൽ എന്നുമുണ്ടായിരുന്നു. ആ ലക്ഷ്യത്തോടെ കോട്ടയം C. N. I. ലൈബ്രറി ഞാൻ നന്നായി ഉപയോഗിക്കുകയും ചെയ്തിരുന്നു. ഇങ്ങനെയിരിക്കവെ 1944 - ൽ ആലുവ യൂണിയൻ ക്രിസ്ത്യൻ കോളേജിൽ പഠിക്കുവാൻ എനിക്കവസരം ലഭിച്ചു.

അതിനുമുമ്പ് 1942 - ൽ സമുദായക്കേസ് വിസ്താരം നടന്നുകൊണ്ടിരുന്നു. അതിൽ മാർ യൂലിയോസിനെ ഒരു കമ്മീഷൻ മുഖേന വിസ്തരിക്കുവാൻ ജഡ്ജി ബി. കൃഷ്ണയ്യരുടെ ബെഞ്ചിൽ നിർദ്ദേശമുണ്ടായി. അതിന് മലയാളവും സുറിയാനിയും അറിയാവുന്ന ഒരു ദ്വിഭാഷി ആവശ്യമായി വന്നു. അതിന് രണ്ടു കക്ഷികളിലെയും നേതാക്കന്മാർ ഏകകണ്ഠമായി എന്നെ തിരഞ്ഞെടുത്തു. ഞാൻ കക്ഷിക്കാര്യത്തിൽ യാതൊരു അവിശ്വസ്തതയും കാണിച്ചിട്ടില്ല. എന്നെ ഏല്പിച്ച ജോലിയിലും സ്വന്തം മനസ്സാക്ഷിക്കെതിരായി ഞാൻ യാതൊന്നും ചെയ്തില്ല.

കേസിൽ പാത്രിയർക്കീസു കക്ഷിയുടെ വക്കീൽ അനന്തപത്മനാഭയ്യർ ആയിരുന്നു. മാർ യൂലിയോസിനെ വാദമുഖങ്ങൾ പഠിപ്പിക്കുവാൻ കോട്ടയം വലിയ പള്ളിയിൽ അദ്ദേഹം പല തവണ വന്നു. ആ ശയവിനിമയത്തിന് അവരെ സഹായിക്കുവാൻ ഞാൻ ചെങ്ങളത്തുനിന്നു കോട്ടയത്ത് വന്നുകൊണ്ടിരുന്നു. ആ ജോലിയും വിശ്വസ്തതയോടെ ഞാൻ ചെയ്തു പോന്നു.

കേസിലെ ഒരു പ്രധാന വാദം അബ്ദുൾ മശിഹാ ബാവായെ സുറിയാനി സഭയുടെ മെത്രാന്മാർ ചേർന്ന് മുടക്കിയിരുന്നു എന്നതാണ്. മെത്രാന്മാർ ചേർന്ന് ഒപ്പിട്ടിട്ടുള്ള ഒരു രേഖയുടെ കോപ്പിയാണ് തെളിവായി ഹാജരാക്കാൻ ഉദ്ദേശിച്ചിരുന്നത്. അത് ശരിയായ രേഖയാണെന്ന് സിറിയൻ നാടുകളിലെ ഒരു നോട്ടറി സാക്ഷ്യപ്പെടുത്തിയിരുന്നു. അത് കോടതിയിൽ കാണിച്ചാൽ വിജയം സുനിശ്ചിതമാണെന്നായിരുന്നു പാത്രിയർക്കീസ് കക്ഷിയുടെ ധാരണ. ഞാനും അങ്ങനെതന്നെ വിചാരിച്ചിരുന്നു. എന്നാൽ കോടതി അത് സ്വീകരിക്കുകയില്ല എന്ന് വക്കീൽ വ്യക്തമാക്കി. കാരണം, അതിൽ ഒപ്പുവച്ച നോട്ടറി ഉദ്യോഗസ്ഥന് അത് സാക്ഷ്യപ്പെടുത്തുവാൻ തക്കവണ്ണം സുറിയാനി അറിഞ്ഞുകൂടായിരുന്നു എന്നതുതന്നെ. അതിനു പകരം മാർ യൂലിയോസ് മർദ്ദീനിൽ പോയപ്പോൾ സുന്നഹദോസ് റെക്കോർഡിൽ മൂലരേഖ കണ്ടു എന്നും. അതു നോക്കി

എഴുതിയെടുത്ത കടലാസ് തെളിവായി കോടതിയിൽ ഹാജരാക്കാം എന്നും വക്കീൽ പറഞ്ഞു. എന്നാൽ സത്യത്തിൽ മാർ യൂലിയോസ് അങ്ങനെയൊരു കടലാസ് മർദ്ദീനിൽ വച്ച് എഴുതിയിരുന്നില്ല. മഞ്ഞനിക്കര വച്ച് എഴുതിയുണ്ടാക്കുകയാണ് ചെയ്തിരുന്നത്. നോട്ടറി ഉദ്യോഗസ്ഥൻ സാക്ഷ്യപ്പെടുത്തിയിരുന്നതും. കോടതിയിൽ വിലപ്പോവില്ല എന്നു വക്കീൽ പറഞ്ഞതുമായ രേഖയിൽ നിന്ന് മാർ യൂലിയോസ് അത് എഴുതിയുണ്ടാക്കുന്നത് ഞാൻ കണ്ടിട്ടുള്ളതാണ്. ഈ സംഭവം എന്നെ വേദനിപ്പിച്ചു. കാരണം അബ്ദുൾ മിശിഹായുടെ സ്ഥാനം മുടക്കുമൂലം അസാധുവാണെന്ന് ഞാനും വിശ്വസിച്ചിരുന്നു. അതിന് ആസ്പദമായ രേഖ സത്യസന്ധമല്ലെന്ന് എനിക്കു മനസ്സിലായി. അത്രയും കാലം ഞാൻ പാത്രിയർക്കീസ് കക്ഷിയിൽ ഉറച്ചുനിന്നിരുന്നു. എന്നാൽ അവിടെ കണ്ട പ്രകടമായ അസത്യത്തെ അഭിമുഖീകരിക്കുവാൻ തന്നെ ഞാൻ തീരുമാനിച്ചു. ഇടവക മെത്രാപ്പോലീത്താ ആയ മീഖായേൽ മാർ ദിവന്നാസ്യോസിനോടു കാര്യങ്ങൾ തുറന്നു പറഞ്ഞ്. എന്റെ മനസ്സാക്ഷി നിർമ്മലമാക്കുവാൻ ഞാൻ തീരുമാനിച്ചു. അദ്ദേഹം കാതോലിക്കാസ് കക്ഷിക്കെതിരായി വീറോടെ പ്രസംഗിച്ചുവന്നിരുന്നത് മനസ്സാക്ഷിയുടെ ബോദ്ധ്യത്തിന്റെ പ്രതിഫലനമായാണ് ഞാൻ കണ്ടത്. കോട്ടയം സിംഹാസനപ്പള്ളിയിൽ വെച്ച് ഞാൻ ശാന്തമായി കാര്യങ്ങളെല്ലാം അദ്ദേഹത്തോടു പറഞ്ഞു. അന്നു ഞാൻ വ്യക്തമാക്കിയ കാര്യം ഇതിനകം പല തവണ പറഞ്ഞിട്ടുള്ളതാണ് - "അബ്ദുൾ മശിഹാ ബാവായിൽ നിന്ന് കാതോലിക്കാ കക്ഷിയ്ക്കു ലഭിച്ച പട്ടത്വം അസാധുവാണെന്നു പറയുന്നത്, പറയുന്നവരുടെ വാശിയുടെ പ്രകടനമല്ലാതെ, ഒരു കഴമ്പുമുള്ളതല്ല". ഇതേ ആശയം അബ്ദുൾ ആഹാദ് റമ്പാനോടും ഞാൻ പറഞ്ഞു.

1958 - ൽ ഉണ്ടായ സമാധാനം മൂലം അബ്ദുൾ മശിഹായുടെ പട്ടത്വത്തെക്കുറിച്ചുള്ള അഭിപ്രായ വ്യത്യാസം നിലനിൽക്കുവാനിടയുണ്ട്. ആ പട്ടത്തിന് യാതൊരു ന്യൂനതയും പറയാതെയായിരുന്നുവല്ലോ അന്നു സമാധാനം സ്ഥാപിച്ചത്. എന്നുതന്നെയുമല്ല അതു മലങ്കരസഭ അംഗീകരിച്ച ഭരണഘടനയ്ക്കു വിധേയവുമായിരുന്നു. ആ സമാധാനത്തെയാണ് 1964 - ൽ മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് (അബ്ദുൾ ആഹാദ് റമ്പാൻ തന്നെ) സ്വീകരിച്ചതും. അതുകൊണ്ട് അബ്ദുൾ മശിഹായുടെ പട്ടത്വം അതിനുശേഷം ഒരു വിവാദ വിഷയമായിരുന്നുകൂടാ.

1942 - ലാണ് ഞാൻ സമുദായക്കേസിൽ പങ്കുവഹിച്ചത്. ആ കാലങ്ങളിൽ ശുശ്രൂഷകൾ സുറിയാനിയിലാണ് നടന്നിരുന്നത്. മനുഷ്യർക്കു മനസ്സിലാകാത്ത ഭാഷയിലാണല്ലോ ആരാധന നടത്തുന്നത് എന്ന കുണ്ഠിതം എനിക്കെന്നുമുണ്ടായിരുന്നു. ചെങ്ങളത്തിലെ എന്റെ ജീവിതകാലത്ത്, ഇതിനൊരു പരിഹാരമുണ്ടാക്കുവാൻ ദൈവം അവസരം തന്നു. പുളിക്കപ്പറമ്പിൽ തോമസ് വൈദ്യൻ സംസ്കൃതത്തിലും മലയാളത്തിലും വ്യുല്പത്തി സമ്പാദിച്ച ദേഹമായിരുന്നു. ജനനപ്പെരുന്നാൾ മുതൽ പെന്തിക്കോസ്തി വരെയുള്ള പെരുന്നാൾ ദിവസങ്ങളിലെ ശുശ്രൂഷകളിൽ ഗദ്യഭാഗം മലയാളത്തിലും പദ്യഭാഗം



സുറിയാനിയിലുമായിട്ടായിരുന്നു നമ്മുടെ പള്ളികളിൽ നടത്തി വന്നിരുന്നത്. പദ്യഭാഗംകൂടി മലയാളത്തിലാക്കിയാൽ ആരാധന മുഴുവൻ മലയാളത്തിലാക്കാം എന്നു ഞാൻ കണക്കുകൂട്ടി. പുളിക്കപ്പറമ്പിൽ വൈദ്യന്റെ സഹായത്തോടെ അതിനൊരു എളിയ ശ്രമം ഞാൻ നടത്തി. ഇങ്ങനെയുണ്ടാക്കിയ വിവർത്തനം സുറിയാനി രാഗത്തിൽ സൺഡേസ്കൂൾ കുട്ടികളെ പഠിപ്പിച്ചു. എന്റെ അറിവു ശരിയാണെങ്കിൽ ചെങ്ങളത്തു പള്ളിയിൽ ഇപ്പോഴും ഇത് ഉപയോഗത്തിലിരിക്കുന്നു.

ഇതിനകമായി ബുധനാഴ്ച നമസ്കാരം പാത്രിയർക്കീസ് കക്ഷിയുടെ ആഭിമുഖ്യത്തിൽ കണിയാമ്പറമ്പിൽ അച്ചനും കാതോലിക്കാസ് കക്ഷിയുടെ വകയായി വട്ടക്കുന്നേൽ മാത്യൂസച്ചനും (പിന്നീട് കാതോലിക്കാസ്) പദ്യവും ഗദ്യവുമായി പ്രസിദ്ധീകരിച്ചു വന്നു. 1944 - ൽ U.C .College - ൽ പഠിക്കുവാൻ പോകുന്നതിനു മുമ്പായി, എന്റെ തർജ്ജമ ഞാൻ വട്ടക്കുന്നേൽ അച്ചനെ ഏല്പിച്ച് ഇങ്ങനെ പറഞ്ഞു "എനിക്കു വേണമെങ്കിൽ ഇതു പ്രസിദ്ധീകരിച്ച് പണമുണ്ടാക്കാം. എന്നാൽ ഒരു ശരിയായ കമ്മിറ്റി ഇതെല്ലാം നോക്കി ദൈർഘ്യം കുറച്ചും ആവശ്യമില്ലാത്ത വർണ്ണന നീക്കിയും യഹൂദന്മാരെ ശപിക്കുന്നത് മാറ്റിയും പുറത്തു വരുത്തണം".

ഞാൻ ചെങ്ങളം പള്ളി വിടുന്നതിനു രണ്ടാഴ്ച മുമ്പു മാത്രമാണ് അവിടം വിടുവാനുള്ള തീരുമാനമെടുത്തത്. അതു ഞാൻ പള്ളിക്കാരോടു പറഞ്ഞു. അവർ ഒരു കമ്മിറ്റി കൂടി എനിക്ക് ഒരു പാരിതോഷികം തരുവാൻ തീരുമാനിച്ചു. പള്ളിക്കാരിൽ നിന്നു പിരിച്ചു, നൂറു രൂപ തികച്ചുകൊടുക്കണം എന്നായിരുന്നു അവരുടെ തീരുമാനം. എന്നാൽ രണ്ടാഴ്ച കൊണ്ട് പിരിഞ്ഞുകിട്ടിയ തുക 250 രൂപയിൽ അധികമായിരുന്നു. അതു മുഴുവൻ അവർ എനിക്കു തന്നു. അങ്ങനെ അവർ എന്നോടുള്ള സ്നേഹം പ്രകടമാക്കി. ഞാൻ പോരുന്നതിനു മുമ്പ് അവർ ഒരു യോഗം കൂടി എനിക്ക് ആശംസകൾ നേർന്ന്, ഒരു മംഗള പത്രവും പല സമ്മാനങ്ങളും നൽകി എന്നെ അനുമോദിക്കുകയും ചെയ്തു. ആ യോഗത്തിന്റെ അവസാനത്തിൽ അവിടെകൂടിയിരുന്ന ജനമെല്ലാം പൊട്ടിക്കരഞ്ഞ് ഞാൻ സ്ഥലം വിടുന്നതിൽ ദുഃഖം രേഖപ്പെടുത്തി. ഹൃദയസ്പർശിയായ ആ അനുഭവം ഓർമ്മയിൽ ഇന്നും അവശേഷിക്കുന്നു. പിന്നീട് ആ പള്ളിയിൽ കുർബ്ബാന അർപ്പിക്കുന്നതിൽ നിന്ന് മീഖായേൽ മെത്രാപ്പോലീത്താ നേരിട്ടല്ലെങ്കിലും എന്നെ വിലക്കുവാൻ ശ്രമിച്ചിരുന്നു. അത് അബ്ദുൾ മിശിഹാ ബാവായുടെ പട്ടത്വം ശരിയാണെന്നു പറഞ്ഞതിന്റെ പ്രത്യാഘാതമായിരുന്നില്ലേ ? അതിനു ശേഷം 1972 - ൽ ആണെന്നാണെന്റെ ഓർമ്മ. ഞാനവിടെ കുർബ്ബാന അർപ്പിച്ചത്.

# ഉപരിപഠനം

## a) ആലുവാ കോളജിലെ വിദ്യാഭ്യാസം

ഞാൻ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ 1944-മുതൽ 1946 വരെയും, 1946-മുതൽ 1948-വരെയും പഠിച്ചു. അന്നത്തെ വിദ്യാഭ്യാസ സംവിധാനത്തിൽ കോളജിലെ ആദ്യത്തെ രണ്ടു കൊല്ലം ഇന്റർമീഡിയറ്റായി ഡിഗ്രിക്കുവേണ്ടിയുള്ള ഒരുക്കമായിരുന്നു.

കോളജു വിദ്യാഭ്യാസം, ഹൈസ്ക്കൂൾ കഴിഞ്ഞു പതിമൂന്നു കൊല്ലത്തിനു ശേഷമായിരുന്നു. ആ കാലമെല്ലാം ഞാൻ സുറിയാനിയും മറ്റു സഭാ വിഷയങ്ങളും പഠിച്ചു കൊണ്ടിരുന്നു. അതുകൊണ്ട് എനിക്ക് പഠിക്കുന്നത് ഒരു പ്രയാസമായിരുന്നില്ല. എന്നാൽ ഒരു കാര്യം സംബന്ധിച്ച് ആദ്യകാലങ്ങളിൽ എനിക്ക് സ്വല്പം പ്രയാസം തോന്നി. എനിക്ക് അന്ന് 22 വയസ്സ് കഴിഞ്ഞിരുന്നു. എന്നെക്കാൾ 13 വയസ്സ് കുറവുള്ള കുട്ടികളോടു കൂടി പഠിക്കുന്നത് കോളജിലെ ആദ്യവർഷങ്ങളിൽ എനിക്ക് പ്രയാസമായി തോന്നി. എന്നാൽ കോളജിലെയും ഹോസ്റ്റലിലെയും വിദ്യാർത്ഥികൾ എന്നെ വളരെ ബഹുമാനിച്ചിരുന്നു. അതുകൊണ്ട് അത് വേഗത്തിൽ മാറി. സഭാപരമായി ഉള്ളുകൊണ്ട് ഒരു മാറ്റമുണ്ടായതിനെപ്പറ്റി എനിക്ക് വിഷമമുണ്ടായി. അത് എന്റെ പിതാവിനോട് അല്ലാതെ മറ്റാരോടും പറഞ്ഞിരുന്നില്ല. അതിനുശേഷം അദ്ദേഹം ക്രമേണ കാതോലിക്കോസു കക്ഷിയുമായി ചേർന്നു പ്രവർത്തിച്ചു.

ആദ്യത്തെ രണ്ടു കൊല്ലത്തെ പഠനം ഞാൻ കോളജിൽ നിഷ്പ്രയാസം കഴിച്ചു. അതിനുശേഷം എന്തു പഠിക്കണമെന്ന് എന്നെക്കാളധികം മറ്റുള്ളവർ ചിന്തിച്ചു എന്നു തോന്നുന്നു. ഇംഗ്ലീഷു പഠിക്കണമെന്നു ചിലരും ചരിത്രം ആയിക്കൊള്ളട്ടെ എന്നു മറ്റു ചിലരും. എക്കണോമിക്സ് വേണമെന്നു പലരും അഭിപ്രായപ്പെട്ടു. ബി. എ. കഴിഞ്ഞശേഷം സ്കൂളിൽ പഠിപ്പിക്കണമെന്ന് എനിക്ക് ചിന്തയുണ്ടായിരുന്നില്ല. എത്രത്തോളം പഠിക്കുവാൻ സാധിക്കുന്നുവോ അത്രയും പോകണമെന്നായിരുന്നു എന്റെ ഉദ്ദേശ്യം. അതു ഞാൻ ആരോടും പറഞ്ഞില്ല. പറയുവാൻ എനിക്ക് മടിയായിരുന്നു. ആലുവാ കോളജിൽ അന്നു പഠിപ്പിച്ചിരുന്നു ഹെന്നാൻ എബ്രഹാമിനോട് മാത്രം അതു സൂചിപ്പിച്ചിരുന്നു. അദ്ദേഹം എന്റെ തീരുമാനത്തെ അനുകൂലിച്ചു. ഏതായാലും ഞാൻ ഫിലോസഫി ഐച്ഛികവിഷയം എടുത്തു പഠിക്കുവാൻ തുടങ്ങി. പൗരസ്ത്യ വേദശാസ്ത്രം പഠിക്കുവാൻ സഹായകമാകുമെന്നുള്ള പ്രതീക്ഷയിലായിരുന്നു ഈ വിഷയം ഞാൻ തിരഞ്ഞെടുത്തത്. എന്നാൽ ബി. എ. ഫിലോസഫി കൊണ്ട് ആ പ്രതീക്ഷ ശരിയായ ഫലം ചെയ്തില്ല. ഗ്രീക്കു ഫിലോസഫി പൗരസ്ത്യ വേദശാസ്ത്രം പഠിക്കുന്നതിന് അനുപേക്ഷണീയമായ ഒരു ഉപാധിയായികരുതാവുന്നതാണ്.

ആ സമയത്ത് ആലുവായിൽ ചെയ്യുവാൻ എനിക്കു സാധിച്ച ആദ്ധ്യാത്മിക പ്രവർത്തനങ്ങളെപ്പറ്റി ചില കാര്യങ്ങൾ ഇവിടെ പറഞ്ഞു കൊള്ളട്ടെ. കോളജിന്റെ ആത്മീയപ്രവർത്തനങ്ങളെ നിയന്ത്രിക്കുന്നതിന് ഒരു



ചാപ്പൽ ഉണ്ടായിരുന്നു. അവിടെ ഞായറാഴ്ചതോറും ആദ്യമായി ഓർത്തഡോക്സു കുർബ്ബാനയും അതിനുശേഷം മാർ തോമ്മാ ശുശ്രൂഷയും, അതിനെ തുടർന്ന് ആംഗ്ലിക്കൻ ആരാധനയും നടത്തിവന്നു. എല്ലാ ഞായറാഴ്ചയും വൈകിട്ട് ആറു മണിക്ക് ഒരു പൊതു ആരാധന, സമൂഹത്തിനു വേണ്ടി നടത്തിയിരുന്നു. കോളജു ചാപ്പലിൽ ആദ്യത്തെ മൂന്നു കൊല്ലത്തോളം മന്നിടവിട്ട ഞായറാഴ്ചകളിൽ വി. കുർബ്ബാന അർപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തുവന്നത് ഞാനായിരുന്നു. മറ്റുള്ള ഞായറാഴ്ചകളിൽ കോളജു പ്രൊഫെസർ റ്റി. വി. ജോൺ അച്ചൻ ഈ ജോലികൾ ചെയ്തുവന്നു. പലവിധത്തിലും അച്ചൻ എനിക്ക് തുണയായി വർത്തിച്ചു വന്നു. എന്നാൽ എന്റെ മൂന്നാം കൊല്ലം അദ്ദേഹം കോളജിൽ നിന്നു വിരമിച്ചു. അതിനുശേഷം ചാപ്പൽ സംബന്ധമായ എല്ലാകാര്യങ്ങളും ഞാൻ തന്നെയായിരുന്നു നിർവ്വഹിച്ചിരുന്നത്.

1947-ൽ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിന്റെ സ്ഥാപകരിലൊരാളായ കെ. സി. ചാക്കോ നിര്യാതനായി. അദ്ദേഹം തന്റെ ജീവിതാവസാനത്തിൽ ഓർത്തഡോക്സു സഭാസമാധാനം കൈവരുത്തുവാൻ യത്നിച്ച വേളയിലായിരുന്നു മരണമടഞ്ഞത്. സഭയിൽ സമാധാനം നിലവിലാക്കുന്നത് എളുപ്പത്തിൽ സാധിക്കാവുന്നതായിരുന്നില്ലെന്നു ചരിത്രം വെളിവാക്കി എങ്കിലും ചാക്കോയുടെ പരിശ്രമം ശ്ലാഘനീയംതന്നെയായിരുന്നു. ചാക്കോയുടെ നിര്യാണാനന്തരം, 1948 - ൽ യൂണിവേഴ്സിറ്റി പരീക്ഷകൾ കഴിയുന്നതുവരെ ഞാൻ അദ്ദേഹത്തിന്റെ വസതിയിൽ താമസിച്ച് എന്റെ പഠനവും മറ്റു കാര്യങ്ങളും നോക്കി വന്നു. അതിനുള്ള സൗകര്യങ്ങളെല്ലാം ചാക്കോയുടെ കുടുംബക്കാരും കോളജുംകൂടി എനിക്കുതന്നു എന്നുള്ളത് സന്തോഷത്തോടെ ഞാൻ സ്മരിക്കുന്നു.

ചാപ്പലിലെ വി. കുർബ്ബാനയിലും മറ്റു ശുശ്രൂഷകളിലും കക്ഷി വ്യത്യാസമൊന്നും പരിഗണിക്കാതെ കോളജു വിദ്യാർത്ഥികളിൽ വലിയ പങ്കും സഹകരിച്ചു വന്നു. അപൂർവ്വം ചിലർ ഞായറാഴ്ച തോറും ആലുവാ സെമിനാരിയിലെ ചാപ്പലിൽ വി. കുർബ്ബാനയ്ക്കായി പോയ്ക്കൊണ്ടിരുന്നു. അങ്ങനെ പാത്രിയർക്കീസു കക്ഷിയുമായി ചേർന്ന് പോയിക്കൊണ്ടിരുന്ന ഒരാളായിരുന്നു തൃക്കോതമംഗലംകാരൻ കെ. എ. ജോർജ്ജ്. ഞങ്ങൾ ഒരുമിച്ച് ഇന്റർമീഡിയറ്റു ക്ലാസ്സിൽ പഠിച്ചിരുന്നു. അതുകഴിഞ്ഞശേഷം, ബി. എ വരെയും, ഞാൻ ഫിലോസഫിയും ജോർജ്ജ് എക്കണോമിക്സും പഠിച്ചു. ജോർജ്ജിന്റെ പിതാവ് കുറച്ചു പാത്രിയർക്കീസു ഭക്തനായിരുന്നു. എന്നുമാത്രമല്ല അദ്ദേഹം തൃക്കോതമംഗലം ദയറ പാത്രിയർക്കീസു ഭാഗത്തേക്കു ദാനം ചെയ്ത ദേഹവുമായിരുന്നു. ഒരിക്കൽ ഞാനും ജോർജ്ജും കൂടി സഭാകാര്യങ്ങൾ കുറെ സംസാരിച്ചു. എന്നാൽ പള്ളിയിൽ വരുന്ന കാര്യം മനപ്പൂർവ്വം സംസാര വിഷയമാക്കിയില്ല. അതു മുതൽ ജോർജ്ജ് ചാപ്പലിലെ വി. കുർബ്ബാനയ്ക്കും മറ്റു ശുശ്രൂഷകൾക്കും വന്നു തുടങ്ങി. ഇതൊരു വലിയ സംഗതിയായി ഞാൻ കരുതുന്നില്ല. എന്റെ അന്നത്തെ നില പറഞ്ഞാൽ, കാതോലിക്കാ കക്ഷിയുടെ

പട്ടത്വത്തെക്കുറിച്ച് എനിക്ക് ഒരു സംശയവുമുണ്ടായിരുന്നില്ല. ആ പട്ടത്വം സാധുവല്ലെന്നുള്ള പാത്രിയർക്കീസു കക്ഷിയുടെ നിലപാട് ഒരു വിധത്തിലും നീതീകരിക്കാവുന്നതല്ലെന്ന് ഞാൻ പരിപൂർണ്ണമായി വിശ്വസിച്ചിരുന്നു.

ആലുവാ കോളേജിലെ നാലു കൊല്ലത്തെ ജീവിതത്തിൽ വളരെ സ്നേഹിതന്മാരെ ലഭിക്കുവാൻ എനിക്കു സാധിച്ചു. അവരിൽ ഒട്ടുവളരെപ്പേരും ഓർത്തഡോക്സു സഭാംഗങ്ങളായിരുന്നു. അതിൽ ഒട്ടും കുറയാതെ മാർ തോമ്മാ സഭയിൽപ്പെട്ടവരും ആംഗ്ലിക്കൻ സഭാംഗങ്ങളുമുണ്ടായിരുന്നു. ആ കൂട്ടത്തിൽ പിറവം സ്വദേശിയായ കെ. ജെ. ചാക്കോയും, എന്റെകൂടെ പഠിച്ച പി.പി. വർഗീസും ഉൾപ്പെട്ടിരുന്നു. കൂടെ ഹൈന്ദവരും ചില മുസ്ലീംങ്ങളും ഉണ്ടായിരുന്നു. ബി. എ. ഫിലോസഫി എന്റെ കൂടെ പഠിച്ച പരമേശ്വരൻ നായരെ ഞാൻ ഇപ്പോഴും ഓർക്കുന്നു. എന്നാൽ ആലുവാ കോളേജിലെ പഠന ശേഷം ഞാൻ മദ്രാസിലും, ബാംഗ്ലൂരിലും, അമേരിക്കയിലും, എത്യോപ്യയിലും ആയി ജീവിച്ചുവന്ന അന്തരീക്ഷത്തിൽ അവരുടെ മേൽവിലാസവും ചുറ്റുപാടുകളും വിസ്മൃതമായി പോയി. അതിനും പുറമേ ഞാൻ വിവാഹിതനായിത്തീർന്നു എന്ന സംഗതി ചിലരെ എങ്കിലും വിഷമിപ്പിച്ചു കാണും. എം. എ., ബി.ഡി. കഴിഞ്ഞ ശേഷമാണ് ഞാൻ വിവാഹം കഴിച്ചത്. അതിനുശേഷം എസ്. റ്റി. എം. (മാസ്റ്റർ ഓഫ് തിയോളജി). പി. എച്ച്. ഡി. (ഡോക്ടർ ഓഫ് ഫിലോസഫി) എന്നീ ബിരുദങ്ങളും സമ്പാദിച്ചു. വിദ്യാഭ്യാസപരമായി ഇത്രയും ഉയർച്ചയിൽ എത്തിയ ഒരു വൈദികനും നമ്മുടെ സഭയിൽ ഉണ്ടായിട്ടില്ല. എന്തിന് ഇതെല്ലാം വലിച്ചെറിഞ്ഞുകളഞ്ഞു എന്ന് എന്റെ പൂർവ്വസ്നേഹിതന്മാരിൽ പലരും, സ്വന്തക്കാരും, സഭാനേതാക്കന്മാരും ചോദിച്ചേന്നു വരാം. അവരോട് എനിക്ക് പറയുവാനുള്ളത് ഈ പ്രസിദ്ധീകരണത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ബി.എ. ഫിലോസഫിയിൽ യൂണിവേഴ്സിറ്റിയിൽ ഒന്നാമതു ഞാൻ പാസ്സായി. യൂണിവേഴ്സിറ്റി മെഡലിനർഹനായിത്തീരുകയും ചെയ്തു.

## b) മദ്രാസ് ക്രിസ്ത്യൻ കോളേജിലെ വിദ്യാഭ്യാസം

ബി.എ. കഴിഞ്ഞശേഷം എം.എ.യ്ക്കു പഠിക്കാൻ താംബരം ക്രിസ്ത്യൻ കോളേജിൽ ചേർന്നു. 400 ഏക്കർ സ്ഥലത്ത് പണികഴിപ്പിച്ച ഒരു വലിയ വിദ്യാഭ്യാസ സ്ഥാപനമായിരുന്നു. 19-ാം നൂറ്റാണ്ടിൽ സ്കോട്ട്ലൻഡിലെ പ്രസ്ബിറ്റീരിയൻ സഭാംഗമായ അലക്സാണ്ടർ ഡഫ് സമാരംഭിച്ച്, അതിൽ നിന്നും വളർന്നിട്ടുള്ളതാണ് കൽക്കട്ടായിലെ സ്കോട്ടിഷു മിഷൻ കോളേജ്, ബോംബെയിലെ വിൽസൺ കോളേജ്, നാഗ്പൂരിലെ ഹിസ്ലപ്പ് കോളേജ്, മദ്രാസ് ക്രിസ്ത്യൻ കോളേജ് എന്നിവ. എ. ജി. ഹോഗിനെപ്പോലെയുള്ള മഹാരഥന്മാർ നേതൃത്വം കൊടുത്തിട്ടുള്ള താംബരം കോളേജിൽ അന്നു പ്രിൻസിപ്പാൾ ആയിരുന്നത് ഡോ. എ.ജെ. ബോയ്ഡ് ആയിരുന്നു. ബി.എ. യ്ക്കുള്ള അവസാന വർഷം പൂനയിൽ വച്ചു നടന്ന ഒരു എസ്.സി.എം. കോൺഫറൻസിൽ സംബന്ധിക്കുവാൻ പോയ വഴിയാണ് ഞാൻ ആദ്യമായി മദ്രാസ് ക്രിസ്ത്യൻ



കോളേജ് കണ്ടത്. അവിടെ വേണം എന്റെ എം. എ. പഠനം നടത്തുവാൻ എന്ന് ഉടൻതന്നെ ഞാൻ തീരുമാനം എടുത്തു. അങ്ങനെ ആലുവായിൽ നിന്ന് ബി. എ. കഴിഞ്ഞ ശേഷം 1943 ജൂലൈ ആദ്യം ഞാൻ താംബരത്തു ചെന്നു ചേർന്നു.

സെലയ്യൂർ ഹാളിൽ താമസിച്ചു കൊണ്ട് എന്റെ പഠനം നടത്തിയതിനു പുറമെ, ഞാൻ പല കാര്യങ്ങളും ചെയ്തു. അവയിലൊന്ന്, ക്രിസ്ത്യൻ കോളേജിലെ സ്റ്റാഫ്റൂമിൽ ഞായറാഴ്ച തോറും നമ്മുടെ കുർബ്ബാനയ്ക്കായി തന്നിരുന്ന സ്ഥലത്തു ശുശ്രൂഷ നടത്തിപ്പോന്നതാണ്. കോളേജ് അദ്ധ്യാപകരിലും മറ്റും നമ്മുടെ സഭയിൽപ്പെട്ടവരും, അടുത്തുള്ളവരിൽ നമ്മുടെ സഭയോടു ചേർന്നവരും അതിൽ പങ്കു കൊണ്ടു. കുർബ്ബാനയ്ക്കു ശേഷം ഒരു സ്റ്റഡി ക്ലാസു ഞാൻ നടത്തി വിദ്യാർത്ഥികളെ സഭാ കാര്യങ്ങളിൽ ഉത്ബുദ്ധരാക്കി വന്നു. അതിൽ റ്റി. ഇ. ജോർജ്ജ് (പിന്നീട് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത), ഡാനിയേൽ എൻ. വർഗീസ് (പിന്നീട് പട്ടക്കാരൻ), സി. ഐ. ഇട്ടി മുതലായ പലരും പങ്കുകൊണ്ടു വന്നു.

രണ്ടാമതു, കോളേജിലെ ഇംഗ്ലീഷു ഡിപ്പാർട്ടുമെന്റിന്റെ ചുമതല വഹിച്ചിരുന്ന എച്ച്. ആർ. മക്ഫെൽ തെന്നിന്ത്യൻ സഭയെ (Church of India) സഹായിക്കത്തക്കവണ്ണം ഒരു ശ്രമം ചെയ്തതാണ് വെയ്സ് ഓഫ് വർഷിപ്പ് (Ways of Worship) എന്ന പേരിൽ പ്രസിദ്ധീകരിച്ച പുസ്തകം. അതിൽ ഓർത്തഡോക്സു സഭയുടെ പ്രതിനിധിയായി ഞാൻ പ്രവർത്തിച്ചു. ഒരു ദീർഘലേഖനം ഞാൻ തയ്യാറാക്കി മെത്രാപ്പോലീത്തായുടെ അനുമതിയോടു കൂടി അതിൽ ചേർക്കുകയും ചെയ്തു.

മൂന്നാമത്, മദ്രാസ് സ്ട്രിംഗെസ് സ്ട്രീറ്റിലുള്ള നമ്മുടെ പള്ളിയിൽ ചിലപ്പോഴൊക്കെ ഞാൻ വി. കുർബ്ബാന അർപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തു വന്നു. സഭയിൽ ഒരു മല്പാനായിരുന്ന എനിക്ക് ഒരു പേരുണ്ടായിരുന്നു. ഇടവക മെത്രാപ്പോലീത്ത മാർ തേവോദോസ്യോസുമായും പുത്തൻകാവു മാർ പീലക്സിനോസു മെത്രാപ്പോലീത്തായുമായും വളരെ സ്നേഹബന്ധത്തിൽ ഞാൻ കഴിഞ്ഞിരുന്നു. ഞാൻ മിക്കവാറും കേരളത്തിനു വെളിയിൽ ജീവിച്ചുവന്നതിനാൽ അവരിരുവരെയുമായിരുന്നു കണ്ടു വന്നത്. അങ്ങനെ അവരെ കണ്ടിരുന്ന അവസരങ്ങളിൽ തലയിൽ തൊപ്പിവയ്ക്കുന്ന പതിവു നിരാകരിച്ചിരുന്നു. കേരളത്തിലെ മനുഷ്യർക്കു വേണ്ടി തൊപ്പി ധരിച്ചാൽ മതിയെന്നായിരുന്നു അവർ ഞങ്ങളോടൊക്കെ പറഞ്ഞു വന്നത്. എന്നാൽ പള്ളിസംബന്ധമായ എല്ലാ ശുശ്രൂഷകളിലും പരിപാടികളിലും തൊപ്പിയോടുകൂടി മാത്രമേ പങ്കുകൊണ്ടിരുന്നുള്ളൂ.

ഇവയ്ക്കും പുറമെ മിക്ക ശനിയാഴ്ചകളിലും വൈകിട്ട് നടത്തി വന്നിരുന്ന സ്റ്റഡി ക്ലാസ്സിൽ ഞാൻ പങ്കെടുത്തിരുന്നു. അതിനു ഞാൻ നേതൃത്വം കൊടുത്തുവന്നു. അതിൽ വന്നു ചേർന്ന മെസേഴ്സ് വി. കെ. ചാക്കോ (പിന്നീട് വൈദികനായി നിര്യാണം പ്രാപിച്ചു.) വി. സി. കുര്യൻ, പി. വർഗീസ് മുതലായ പലരെയും ഓർക്കേണ്ടതാണ്.

## c) ബാംഗ്ലൂർ യുണൈറ്റഡ് തിയോളോജിക്കൽ കോളജിലെ പഠനവും ഇടവകയുടെ ചുമതലയും.

1948-ലും 1949-ലും ബാംഗ്ലൂരിലെ ട്രിനിറ്റി പള്ളിയിൽ ക്രിസ്തുമസ് ശുശ്രൂഷകൾ നടത്തി. അത് എനിക്ക് വലിയ അനുഭവമായിരുന്നു. അങ്ങനെ രണ്ടു തവണ ബാംഗ്ലൂരിൽ പോയ അവസരങ്ങളിലും കെ. എം. ഈപ്പൻെറ കൂടെയായിരുന്നു ഞാൻ താമസിച്ചത്. ആ സമയങ്ങളിൽ യുണൈറ്റഡ് തിയോളോജിക്കൽ കോളജു ഞാൻ സന്ദർശിച്ചു. ബാംഗ്ലൂരിലെ ശീതോഷ്ണ സ്ഥിതിയും കോളജും എന്നെ ആകർഷിച്ചു. അവിടത്തെ അദ്ധ്യാപകരായിരുന്ന രണ്ടു ഇംഗ്ലീഷുകാരെയും അമേരിക്കനെയും ഞാൻ കണ്ടു. അവിടെ പഠിക്കണമെന്നു തീരുമാനിക്കുകയും ചെയ്തു.

1950-മെയ് ആദ്യവാരത്തിൽ ഞാൻ ബാംഗ്ലൂരിൽ വന്നു. ഉടനെ തന്നെ പ്രിൻസിപ്പാൾ എം. എച്ച്. ഹാരിസനെ കണ്ടു. കുശല പ്രശ്നത്തിനു ശേഷം അദ്ദേഹം എന്നോടു, സ്വെറ്റർ, കമ്പിളി, കൊതുകുവല ഇവയെല്ലാം ഉണ്ടോ എന്നു ചോദിച്ചു. ബാംഗ്ലൂർ ശീതോഷ്ണ സ്ഥിതിക്കു അന്നത്തെ നിലയ്ക്കു ഒഴിച്ചു വയ്ക്കുവാൻ മേലാത്തതായിരുന്നു അവ. അവയെല്ലാം വാങ്ങുവാൻ അദ്ദേഹം എന്നെ നിയോഗിച്ചു.

കോളജിലെ അദ്ധ്യാപനം തുടങ്ങിവന്നത് ജൂൺമാസം മൂന്നാം വ്യാഴാഴ്ചയായിരുന്നു. അതിനാൽ രണ്ടു മാസത്തോളം ഞങ്ങൾക്കു അവധിയായിരുന്നു. അതിനകം ഞാൻ ഇടവകയുടെ ചുമതല ഏറ്റെടുത്തു. എന്നെ നിയമിച്ചതായുള്ള മെത്രാപ്പോലീത്തായുടെ കല്പന കെ.എം. ഈപ്പനയച്ചതു കിട്ടിയിരുന്നു. അതിൻ പ്രകാരം പല സംഗതികൾ ഇടവകയ്ക്കു വേണ്ടി ഞാൻ ചെയ്തു. ട്രിനിറ്റി പള്ളിയിൽ വി. കുർബ്ബാന നടത്തിത്തുടങ്ങി. യുണൈറ്റഡ് തിയോളോജിക്കൽ കോളജിൽ നിന്ന് ട്രിനിറ്റി പള്ളിയിലേക്കു പോകുന്നതിനും ഭവന സന്ദർശനാർത്ഥം ഉപയോഗിക്കുന്നതിനും മറ്റുമായി ഒരു ബൈസിക്കിൾ പള്ളിക്കാർ വാങ്ങിത്തന്നു. നമ്മുടെ ആളുകളിൽ സ്വന്തമായി കാർ ഉണ്ടായിരുന്നത് കെ.എം.ഈപ്പനും, എം.കെ.തോമാസിനും ആയിരുന്നു. ഇവരിൽ കെ. എം. ഈപ്പൻ കെ.സി. മാമ്മൻ മാപ്പിളയുടെ മകനും, എം.കെ. തോമസ് സി.പി. മാത്തൻെറ മകനുമായിരുന്നു. ഇരുവരുമായി ഉറ്റമൈത്രിബന്ധം ഞാൻ പുലർത്തിയിരുന്നു. ഹിന്ദുസ്ഥാൻ എയ്റോനോട്ടിക്സിൽ ഉയർന്ന ഉദ്യോഗം വഹിച്ചിരുന്ന എം.കെ.തോമസ് എന്നോടു പറഞ്ഞ ഒരു കാര്യം ഇപ്പോഴും ഞാനോർക്കുന്നുണ്ട്. മഴയില്ലാത്ത ഏതവസരത്തിലും തൻെറ കാർ എനിക്കുവേണമെങ്കിൽ ഉപയോഗത്തിനു തരാമെന്ന്. എന്നാൽ അദ്ദേഹത്തിൻെറ മഹാമനസ്കത ഞാൻ ഒരിക്കലും ചൂഷണം ചെയ്തതായി എനിക്ക് ഓർമ്മയില്ല. ഇപ്പോഴും ഞങ്ങൾ അടുത്ത സ്നേഹിതന്മാരായി കഴിയുന്നു.

സമാന്തരമായി, കോളജിലെ പഠനം ആരംഭിക്കുന്നതിനകം ഞാൻ പല കാര്യങ്ങൾ ചെയ്തു. അവയിലുൾപ്പെടുന്നതാണ് ഒരു വിവാഹം, വീടുകൂദാശ, ശവസംസ്കാരം എന്നിവ. തോമസ് പിയേഴ്സ്, കോളജിലെ അദ്ധ്യാപകനായിരുന്ന



വി. റ്റി. കുരുന്നച്ചൻെറ ഭാര്യാസഹോദരനായിരുന്നു വരൻ. അദ്ദേഹം ബാംഗ്ലൂരിൽ ബൗറിംഗ് ഹോസ്പിറ്റലിൽ അന്നു ഡോക്ടറായിരുന്ന ഗ്രേസിയുടെ ഇളയ സഹോദരി, കൊച്ചുവാവ(എന്നാണോർമ്മ)യെ വിവാഹം കഴിച്ചു. അതു ഞാനാണ് നടത്തിയത്. ബാംഗ്ലൂരിൽ നടന്ന ആദ്യകല്ല്യാണം എന്ന നിലയിൽ അതിനൊരു പ്രത്യേക മാഹാത്മ്യമുണ്ടായിരുന്നു. ഒരു മാർത്തോമ്മാക്കാരനായ തോമസ് പിയേഴ്സ് ഒരു വാശിക്കാരനായിരുന്നില്ല. 1953 നു ശേഷം ഞാൻ അദ്ദേഹത്തെ കണ്ടതായി ഓർക്കുന്നില്ല. സി. ഐ. എബ്രഹാം, സി. ഐ. തോമസ് എന്നിവർ ബാംഗ്ലൂരിൽ വന്ന്, വീട് വാടകയ്ക്കെടുത്ത് താമസം തുടങ്ങിയ കാലമായിരുന്നു അത്. എബ്രഹാം യങ്ങ് ഇൻഡ്യാ ഏജൻസീസിൽ ജോലി ചെയ്തിരുന്നു. അനുജൻ തോമസ്, ചെറിയ തോതിൽ സ്വന്തമായി വ്യാപാരം ചെയ്തു വന്നു. അവർ അന്നു താമസിച്ചിരുന്ന വീട് ശേഷാദ്രിപുരത്തായിരുന്നു. തോമസ് സൗകര്യമായ നിലയിൽ ബാംഗ്ലൂരിൽ ജീവിച്ചുവരുന്നു. എബ്രഹാം മരിച്ചു പോയി. ഭാര്യയും മക്കളും ഒരുമാതിരി നല്ല നിലയിൽ ബാംഗ്ലൂരിൽ തന്നെ ജീവിച്ചു വരുന്നു. അവരുടെ അന്നത്തെ വീടു കൂദാശ ചെയ്തു കൊടുത്തത് ഞാനായിരുന്നു. ഞാൻ ബാംഗ്ലൂരിൽ വന്ന് രണ്ടോ മൂന്നോ ആഴ്ചകൾക്കുള്ളിൽ ഒരു മരണം നടന്നു. അത് ഇന്ന് ബാംഗ്ലൂരിൽ സ്ഥിരതാമസം ചെയ്യുന്ന കെ. സി. വർഗീസ്, കെ.ഇസഡ്. ജോർജ് എന്നിവരുടെ മൂത്ത സഹോദരൻ ആയിരുന്നു. അന്ന് ആ സഹോദരൻ കുടുംബസമേതം R.B.A.N.M. സ്കൂളിനടുത്തുള്ള ഒരു വാടകവീട്ടിൽ താമസിച്ചിരുന്നു.

കോളജ് തുറന്ന ശേഷം നടന്ന ഒരു പ്രധാന സംഭവമായിരുന്നു ജൂലൈ 3-ാം തീയതി കൊണ്ടാടിയ മാർത്തോമ്മാശ്ലീഹാ ദിനം. അത് ഇപ്പോൾ തെന്നിന്ത്യാ സഭയുടെ വകയായി നിലകൊള്ളുന്ന യൂണിറ്റി ആർക്കേഡിൻെറ സ്ഥാനത്ത് അന്നു സ്ഥിതിചെയ്തിരുന്ന യൂണിയൻ ഹൈസ്കൂൾ ഗ്രൗണ്ടിൽവച്ചായിരുന്നു. ബാംഗ്ലൂർ ക്രിസ്ത്യാനികളുടെ ഒരു വലിയ യോഗമായിരുന്ന ആ യോഗത്തിൽ മുൻ മൈസൂർ (കർണാടക) ദേശത്തിൻെറ പ്രധാനമന്ത്രി കെ. മാത്തൻ ആദ്ധ്യക്ഷ്യം വഹിച്ചു. കോളജ് അദ്ധ്യാപകരായിരുന്ന ഫ്രെഡറിക് മുള്ളിയിൽ, വി. റ്റി. കുരുന്നച്ചൻ എന്നിവരും ഞാനും അവിടെ പ്രസംഗകരായിരുന്നു. മുള്ളിയിൽ കോഴിക്കോടു സ്വദേശിയായിരുന്നു. വി.റ്റി. കുരുന്നച്ചൻ കുഴിക്കാല സ്വദേശിയും, സൺഡേ സ്കൂൾ പ്രവർത്തനത്തിൽ ദീർഘകാലം പ്രവർത്തിച്ച ഒരു തികഞ്ഞ ആംഗ്ലിക്കനുമായി വ്യാപരിച്ചിരുന്നു. അദ്ദേഹം തൻെറ പ്രസംഗത്തിൽ പറഞ്ഞിരുന്ന ആശയം ഞാനിപ്പോഴും ഓർക്കുന്നു. അത് കേരളത്തിൽ വന്ന്, സഭയ്ക്ക് ആരംഭമിട്ടത് വാസ്തവത്തിൽ മാർത്തോമ്മാ അപ്പോസ്തലനായിരുന്നുവോ, ക്നായിത്തോമാ ആയിരുന്നുവോ എന്നുള്ളതായിരുന്നു. ഇത് മാർത്തോമ്മായുടെ അപ്പോസ്തലത്വത്തെ ചോദ്യം ചെയ്യുവാനുള്ള ഉദ്ദേശ്യത്തോടെയായിരുന്നില്ല. സുറിയാനി ക്രിസ്ത്യാനികളുടെ സ്വഭാവത്തെ വിശകലനം ചെയ്യുവാനുള്ള ശ്രമത്തിൽ ചെയ്തതായിരുന്നു.

അച്ചനെപ്പറ്റി ഓർക്കുമ്പോൾ പറയുവാനുള്ള മറ്റു ചില കാര്യങ്ങളുമുണ്ട്. അവയിലൊന്ന്, എന്റെ മൂത്ത ജ്യേഷ്ഠസഹോദരൻ പോസ്റ്റു മാസ്റ്ററായി വിരമിച്ച വി. സി. ഇട്ടിച്ചെറിയായുമായി അദ്ദേഹം നടത്തിയ സംഭാഷണമായിരുന്നു. ഞാൻ പഠിക്കുന്ന കോളേജിനെപ്പറ്റി. അതു തനി പ്രൊട്ടസ്റ്റന്റാണെന്ന് അച്ചൻ എന്റെ ജ്യേഷ്ഠനെ മനസ്സിലാക്കി. അങ്ങനെയുള്ള ഒരു കോളേജിലാണോ അച്ചൻ പഠിക്കുന്നതെന്ന ചോദ്യത്തിന് ഞാൻ ഉത്തരം നൽകേണ്ടതായി വന്നു. അന്നു പ്രൊട്ടസ്റ്റാന്റിസം എന്നു പറഞ്ഞാൽ ഇന്നു പെന്തിക്കോസ്തർ എന്നു പറയുന്നതു പോലെ നമ്മുടെ മനുഷ്യർക്ക് ഹാലിളക്കമായിരുന്നു. ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളേജിൽ ആദ്യമായി പഠിച്ച ഓർത്തഡോക്സുകാരനായിരുന്നു ഞാനെന്നു പ്രത്യേകം ഓർത്തിരിക്കണം. 1912-മുതൽ സെറാംപൂർ കോളേജിലും കൽക്കട്ടയിലെ ബിഷപ്പ്സ് കോളേജിലും നമ്മുടെ സഭാംഗങ്ങൾ സഭയുടെ അനുവാദത്തോടെ ദൈവശാസ്ത്ര പഠനം നടത്തിയിട്ടുണ്ട്. അതുപോലെ ബാംഗ്ലൂരും നാം ഉപയോഗിക്കുന്ന രീതി നിലവിൽ വരുത്തുകയാണ് ഞാൻ ചെയ്തത്. അതു അനുഭവത്തിൽ, നമുക്ക് നമ്മുടേതായ ഒരു സ്ഥാപനം ഉണ്ടാകുന്നതു വരെ നല്ലതാണെന്നാണെന്റെ ചിന്ത.

ഇതിനേക്കാൾ പ്രയാസമുണ്ടാക്കിയ ഒരു സംഗതി അച്ചനും മുളിയിലും ചേർന്ന് എനിക്കെതിരായി ചെയ്തു. ഞാൻ അമേരിക്കയിൽ യെയിൽ യൂണിവേഴ്സിറ്റിയിൽ പഠനം നടത്തിക്കൊണ്ടിരുന്നു. കൽക്കദൂന്യ കൗൺസിലിന്റെ ചരിത്രം. ഗ്രീക്കു ഭാഷയിൽ ലഭ്യമായ അതിന്റെ മിനുട്ട്സ് നോക്കിയും സുറിയാനി ഭാഷയിൽ നിന്നും സെവേറിയോസിന്റെ ഉപദേശം വ്യക്തമാക്കിയും നിർവഹിച്ച വിമർശനകരമായ ഒന്നായിരുന്നു അത്. ഇത് ഞാൻ ചെയ്തതറിഞ്ഞ് എനിക്ക് സ്കോളർഷിപ്പ് തന്ന് എന്നെ പ്രോത്സാഹിപ്പിച്ച അമേരിക്കൻ എപ്പിസ്കോപ്പൽ സഭ (അമേരിക്കയിലെ ആംഗ്ലിക്കൻ സഭ) എന്നെ സഹായിപ്പാൻ ഒരു തീരുമാനം ചെയ്തു. അതനുസരിച്ച് എന്റെ പി. എച്ച്. ഡി. കഴിഞ്ഞശേഷം. ഇന്ത്യയിൽ ആ സഭയുമായി ബന്ധം പുലർത്തിവന്ന ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളേജിൽ, അഞ്ചു കൊല്ലത്തേയ്ക്കുള്ള എന്റെ ശമ്പളം തന്നുകൊള്ളാമെന്നു അവർ ഏറ്റു. ഇത് കേട്ട ഉടനെ, എന്നെ കൂടാതെ പണം തട്ടിയെടുക്കുന്നതിന് അച്ചനും മുളിയിലും കൂടി ആലോചന നടത്തി. അതിന്റെ ഫലമായി. അച്ചൻ വെളിച്ചത്തു വരാതെ, മുളിയിലിനെ കരുവാക്കി അദ്ദേഹം ഉപയോഗിച്ചു. ഗീവർഗീസു ദ്വിതീയൻ കാതോലിക്കാ ബാവായെ നേരിട്ടു കാണുവാൻ മുതിരാത്ത മുളിയിൽ ഇതിനു വേണ്ടി ഒന്നു കണ്ടു. ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളേജിൽ ഒരു സംഭാവന നൽകുന്ന അംഗമായി ചേരുവാൻ ഉദ്ദേശിക്കുന്നുണ്ടോ, എന്നു ചോദിച്ചു. അദ്ദേഹം സ്വതസിദ്ധമായ ഭാഷയിൽ സാദ്ധ്യമല്ല എന്നു മറുപടി നൽകുകയും ചെയ്തു. ഇതായിരുന്നു അവർക്കു വേണ്ടിയിരുന്നത്. അവർ കോളേജു പ്രിൻസിപ്പാൾ ഹരിസനെ കണ്ട്. "സഭയ്ക്കു വേണ്ടാത്ത ആളിനെ കോളേജ് എങ്ങനെ സ്വീകരിക്കും? അതുകൊണ്ട് ആ പണം കോളേജിനു കൊടുത്താൽ, അതുകൊണ്ടു പ്രയോജനം ഉണ്ടാകാം" എന്നു മറുപടി



കൊടുത്തു. ഇതിന് അമേരിക്കയിൽ നിന്നുള്ള ഉത്തരം കുറുനച്ചനും മുളിയിലിനും നിരാശാജനകമായിരുന്നു. പണം കോളേജിനു നഷ്ടപ്പെടുകയും ചെയ്തു. ഈ വസ്തുതകളെല്ലാം അമേരിക്കൻ ഭാഗത്തുനിന്ന് എനിക്ക് നേരിട്ടറിവുള്ളതാണ്.

ഈ കാര്യങ്ങൾ ചെയ്തത് കുറുനച്ചനും മുളിയിലും കൂടി പ്രിൻസിപ്പാൾ ഹരിസനെ ഉപയോഗിച്ചായിരുന്നു. അന്നു വാർഡും മൂർട്ടനും ഇന്ത്യയിൽ നിന്നു പ്രായാധിക്യം മൂലം പിരിഞ്ഞുപോയിരുന്നതിനാൽ അവർ ബാംഗ്ലൂരില്ലായിരുന്നു. അവരിരുവരോടും ഞാൻ ഈ സംഗതി ഇംഗ്ലണ്ടിൽ വച്ചു പറഞ്ഞപ്പോൾ അവർ അത്ഭുതപ്പെടുകയാണുണ്ടായത്. അതുപോലെ. എന്റെ മൂന്നാം കൊല്ലം കോളേജുസ്റ്റാഫിൽ ചേർന്ന ജെ. ആർ. ചന്ദ്രൻ (റസ്സൽ ചന്ദ്രൻ) ഇതിൽ കൂട്ടു ചേർന്നില്ല. അദ്ദേഹത്തെ 1954 - ൽ ഞാൻ അമേരിക്കയിലെ എവൻസ്റ്റണിൽ വച്ചു കണ്ടപ്പോൾ, കോളേജിലെ സ്റ്റാഫിൽ ഞാൻ ചേരുന്ന കാര്യം ഞങ്ങൾ തമ്മിൽ സംസാരിക്കയും ഉണ്ടായി. അതിനുശേഷം 1957 - ൽ നടന്ന സംഭവമാണ് മുകളിൽ വെളിവാക്കിയത്. എന്നാൽ 1966 - ൽ റസ്സൽ ചന്ദ്രൻ പ്രിൻസിപ്പാളായിരുന്നപ്പോൾ. ഞാൻ അതിന്റെ സ്റ്റാഫിൽ അംഗമായി പ്രൊഫസർ സ്ഥാനത്തു ചേർന്നു. അതു കുറുനച്ചന്റെയോ മുളിയിലിന്റെയോ ആലോചന കൂടാതെ. അദ്ദേഹം സ്വന്തമായെടുത്ത തീരുമാനമായിരുന്നു എന്ന് കുറുനച്ചനിൽ നിന്നു തന്നെ ഞാൻ മനസ്സിലാക്കി. ഈ ഉപദ്രവങ്ങളെല്ലാം അവർ എനിക്കെതിരായി ചെയ്തു എന്ന് അവർ എന്നിൽ നിന്നു അറിഞ്ഞുകാണുകയില്ല. എന്നെ നടത്തുന്നത് ദൈവമാണെന്നുള്ള വിശ്വാസത്തിൽ ഞാൻ ജീവിച്ചു വന്നു.

ഓർത്തഡോക്സു സഭയ്ക്ക് അതിന്റേതായ ഒരു വൈദിക വിദ്യാഭ്യാസ കേന്ദ്രം ശരിയായ വിധം ഒരു നൂറ്റാണ്ടിലധികം കാലമായി നടത്തിവന്നിരുന്നില്ല. നമുക്കുണ്ടായിരുന്ന ഒരു സ്ഥാപനത്തിലെയും അദ്ധ്യാപനം എനിക്ക് അറിയാവുന്നതിൽ കൂടുതലൊന്നും നൽകിയിരുന്നുമില്ല. യുണൈറ്റഡ് തിയോളജിക്കൽ കോളേജിൽ മൂന്നു കൊല്ലം പഠിച്ച ശേഷം അവിടുത്തെ അദ്ധ്യാപകനോട് ഞാൻ പറഞ്ഞ വസ്തുത ഓർക്കുകയാണ്. എന്റെ മൂന്നു കൊല്ലത്തെ പഠനം കൊണ്ട് ഞാൻ പുതിയ നിയമത്തിന്റെ ഗ്രീക്കു നല്ലവണ്ണവും പഴയ നിയമത്തിന്റെ എബ്രായ ഒരുമാതിരി നന്നായും പഠിച്ചു. മറ്റു വിഷയങ്ങളിൽ (ആകെ ഞാൻ പഠിച്ച വിഷയങ്ങൾ മുപ്പതോളമുണ്ട്) ക്രമാനുഗതമായ പഠനം സിദ്ധിച്ചു എന്നതിൽ കൂടുതലായി ഒന്നും പറയുക സാദ്ധ്യമല്ല. [illegible] അതെല്ലാം ഞാൻ നേരത്തെ അറിഞ്ഞിരുന്നതാണ്.

ബാംഗ്ലൂരിലെ ഓർത്തഡോക്സു സമൂഹത്തിന് സ്ഥിരമായ ഒരു വികാരിയെ ലഭിച്ചത് 1950 - മെയ് മാസം മുതലായിരുന്നു. അതിനു മുമ്പ് വന്ന ബ. പട്ടക്കാരിൽ മോടശേരിൽ മാത്യൂസച്ചൻ മാസത്തിൽ ഒരു തവണ എന്ന ക്രമത്തിൽ രണ്ടു കൊല്ലത്തേക്കും മറ്റുള്ളവർ ചെറിയ കാലയളവിലേക്കും വന്നു. ഈ വിവരങ്ങൾ കഴിവതും വസ്തുനിഷ്ഠമായി ചേർത്തു നാളിതുവരെയുള്ള ചരിത്രം ഉൾക്കൊള്ളിക്കാനായിരുന്നു 50 Golden Years! Holy Qurbana of Malankara Orthodox Syrian Christian, Bangalore '93 - '94 കൊണ്ടുദ്ദേശിച്ചത്.

എന്നാൽ അന്നത്തെ എന്റെ അനാരോഗ്യവും പുസ്തകം പെട്ടന്നു പുറത്തു വരുത്തേണ്ട ആവശ്യവും മൂലം 1972 - മുതൽ 1982 വരെയുള്ള കാലത്തെ ചില സംഗതികൾ ചേർക്കാതെ വിട്ടു പോയത് ഈ പ്രസിദ്ധീകരണത്തിൽ തിരുത്തിയിട്ടുണ്ട്. ഇതിൽ പറയുന്ന കാര്യങ്ങൾ കഴിവതും സൂക്ഷ്മമായി പരിശോധിച്ചിട്ടുള്ളതുമാണ്. എന്നാൽതന്നെയും പിശകുകൾ ആരെങ്കിലും കണ്ടുപിടിച്ചാൽ അവ ഞങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരണമെന്നഭ്യർത്ഥിക്കുന്നു.

1950-മെയ് ആദ്യം മുതൽ 1953 -ഏപ്രിൽ അവസാനം വരെ മൂന്നു വർഷക്കാലം ഞാൻ ട്രിനിറ്റി പള്ളിയിൽ ഓർത്തഡോക്സുകാർക്കായി സേവനം അനുഷ്ഠിച്ചു. ആ മൂന്നു കൊല്ലവും പള്ളിക്കാര്യങ്ങളിലും കോളേജു സംബന്ധമായ വിഷയങ്ങളിലും വളരെ സന്തോഷമായാണ് ഞാൻ കഴിച്ചത്. അന്നു പള്ളിയിൽ നിന്നു ശമ്പളമായി 150/- രൂപ ആയിരുന്നു തന്നിരുന്നത്. കോളേജു തുറന്ന ശേഷം ഒരിക്കൽ പ്രിൻസിപ്പാൾ എന്നെ വിളിച്ച്, ഒരു സ്കോളർഷിപ്പ് എനിക്കായി മാറ്റിവെച്ചിട്ടുണ്ടെന്നു പറഞ്ഞു. എനിക്ക് പള്ളിയിൽ നിന്നു ശമ്പളം കിട്ടുന്നതിനാൽ സ്കോളർഷിപ്പ് ആവശ്യമില്ലെന്നു വ്യക്തമാക്കി. എന്നാൽ ഞാൻ താമസിക്കുന്ന മുറിയുടെ കൂലി കൊടുക്കേണ്ടെന്ന് അദ്ദേഹം പ്രസ്താവിച്ചു. അങ്ങനെ കോളേജിന്റെ സ്കോളർഷിപ്പു കൂടാതെ, ഫീസ് കൊടുത്തു ബി. ഡി. ക്കു പഠിച്ചതാണെന്നഭിമാനിക്കുവാൻ എനിക്കു സാധിക്കും.

പള്ളിയാരാധനയിൽ എന്നെ സഹായിച്ചു കൊണ്ടിരുന്നത് H.A.L.ഭാഗത്തു നിന്നു ഞായറാഴ്ച തോറും സൈക്കിളിൽ വന്നു കൊണ്ടിരുന്ന എൻ. റ്റി. മാത്തനും, ബാംഗ്ലൂരിൽ തന്നെ താമസിച്ചിരുന്ന പി. കെ. കോശിയുടെ അനന്തിരവൻ അനിയനുമായിരുന്നു. അവരിരുവരും വളരെ കൃത്യമായി, യാതൊരു പ്രതിഫലവും ആഗ്രഹിക്കാതെ, തങ്ങൾ ഏറ്റ ജോലി വിശ്വസ്തതയോടെ ചെയ്തു വന്നു. അവരിൽ മാത്തൻ കാനഡയിലുള്ള തന്റെ മകനെ കാണുവാൻ പോയിരുന്നു. അദ്ദേഹം മകന്റെ കൂടെ താമസിക്കവെ പ്രായാധിക്യം മൂലം നിര്യാതനായി. അനിയൻ വ്യാപാരം നിർത്തി ഇപ്പോൾ ബാംഗ്ലൂരിൽ സുഖമായി ജീവിച്ചുവരുന്നു. പള്ളിയാരാധനയിൽ പങ്കുകൊണ്ട് അതിനെ ആകർഷകമാക്കിയ പതിനഞ്ചിൽ കൂടുതൽ യുവതികളും യുവാക്കന്മാരും അന്നുണ്ടായിരുന്നു. അവരെല്ലാം തന്നെ കോളേജു വിദ്യാർത്ഥികളായി ബാംഗ്ലൂരിലെ വിവിധ സ്ഥാപനങ്ങളിൽ പഠിച്ചിരുന്നു. ഇവർക്കും പുറമെ നൂറിൽപരം ആളുകളും പള്ളിയാരാധനകളിൽ ഞായറാഴ്ച തോറും സംബന്ധിച്ചു വന്നു.

ബാംഗ്ലൂരിലെ എന്റെ മൂന്നു കൊല്ലത്തെ ജീവിതം വിദ്യാഭ്യാസപരമായി പുതിയ നിയമഗ്രീക്കു നല്ലതുപോലെ പഠിക്കുവാൻ എന്നെ സഹായിച്ചു. ബി.ഡി. ഡിഗ്രിക്കുള്ള പല സെറാംപൂർ സമ്മാനങ്ങളും കരസ്ഥമാക്കുവാൻ എനിക്കു സൗകര്യം ഉണ്ടായി. അവയിൽ ഞാൻ ഏറ്റം വിലമതിക്കുന്നതാണ് ഗ്രീക്കിനു ലഭിച്ച പാരിതോഷികം. ആ ഭാഷ അവിടെ പഠിപ്പിച്ചത് എച്ച്.കെ. മൂൾട്ടനായിരുന്നു. പുതിയ നിയമത്തിന്റെ മഹത്തരമായ ഒരു ഡിക്ഷണറിയും ഗ്രീക്കു ഭാഷയുടെ



അതിശ്രേഷ്ഠമായ രണ്ടു ഗ്രാമർ പുസ്തകങ്ങളും എഴുതിയ ജെ.എച്ച്. മൂൾട്ടന്റെ മകനായിരുന്നു അദ്ദേഹം. അന്നത്തെ പഠന സംവിധാനത്തിൽ ബി. ഡി. ഡിഗ്രിക്കു മൂന്നു ഗ്രീക്കു പേപ്പർ അനുപേക്ഷണീയമായിരുന്നു. എന്നാൽ ഗ്രീക്കിന്റെ മുഴുവൻ കോഴ്സിന് അഞ്ചു പേപ്പർ വേണ്ടിയിരുന്നു. ആ അഞ്ചു പേപ്പറും പഠിച്ച ശേഷം സെറാംപൂർ സമ്മാനവും ഞാൻ വാങ്ങി. എന്നാൽ ബി.ഡി. കഴിഞ്ഞ ശേഷം രണ്ടു കൊല്ലം കൂടി മൂൾട്ടന്റെ കൂടെ ഗ്രീക്കു മാത്രം പഠിച്ച്, സുറിയാനിപോലെ അതും സമ്പൂർത്തിയിലെത്തിക്കാമെന്നു ഞാൻ വളരെ ആഗ്രഹിച്ചു. മൂൾട്ടൻ അതു സമ്മതിക്കുകയും ചെയ്തു. എന്നാൽ അതു സാധ്യമായില്ല. അതിന്റെ കാരണങ്ങളിലേക്കിവിടെ പ്രവേശിക്കുന്നുമില്ല. അങ്ങനെ ഗ്രീക്കു ഭാഷ നന്നായി പഠിക്കുവാനുള്ള സാദ്ധ്യത ഇല്ലാതെ പോയി. പക്ഷേ പുതിയ നിയമഗ്രീക്കു നല്ലതുപോലെ പഠിക്കുവാൻ എനിക്കു ദൈവം അവസരം തന്നു. അതു നന്നായി ഉപയോഗിക്കുവാൻ എനിക്കു സൗകര്യവും ഉണ്ടായി.

### d) യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ

ബാംഗ്ലൂർ നിന്ന് ബി.ഡി. ജയിച്ച ശേഷം . ഞാൻ അമേരിക്കയിൽ New York - ലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ ചേർന്നു. ഹെൻറി പി. വാൻഡ്യൂസെൻ പ്രസിഡന്റായി പേരെടുത്ത ഒരു പ്രസ്ബിറ്റീരിയൻ സെമിനാരി പ്രൊട്ടസ്റ്റന്റു ഐക്യത്തിൽ വന്നിരുന്നു. അതു കൊണ്ടാണ് യൂണിയൻ തിയോളജിക്കൽ എന്ന പേര് അതിനുണ്ടായത്. അമേരിക്കയിൽ വളരെ പ്രസിദ്ധിയാർജ്ജിച്ച ഏഴു പ്രൊട്ടസ്റ്റന്റു സഭകളിൽ ഒന്നാണ് പ്രസ്ബിറ്റീരിയൻ സഭ. സഭകളുടെ ലോകകൗൺസിൽ രൂപം കൊണ്ടതോടുകൂടി യൂണിയൻ സെമിനാരി ഏർപ്പെടുത്തിയ ഒരു പ്രോഗ്രാമായിരുന്നു, വിദേശത്തു നിന്നു സഭാബന്ധം പരിഗണിക്കാതെ ഒരു നിശ്ചിത സംഖ്യയിൽ ഒരു കൊല്ലത്തെ പരിശീലനത്തിനു വിദ്യാർത്ഥികളെ വരുത്തുക എന്നത്. അത് പലർക്കും പ്രയോജനകരമായിത്തീർന്നു. അതു കൊണ്ട് ആ ഒരു കൊല്ലത്തെ സൗകര്യം പ്രയോജനപ്പെടുത്തിയ ആളാണു ഞാൻ.

യൂണിയൻ സെമിനാരി പാഠ്യപദ്ധതി വളരെ വിശാലമായ ഒന്നാണ്. അതു കൈകാര്യം ചെയ്യുവാൻ കഴിവുള്ള അദ്ധ്യാപകന്മാരും അവിടെ ഉണ്ടായിരുന്നു. പണം ഒരു പ്രശ്നമല്ലാതെയിരുന്നതിനാൽ, ഓരോ വിഷയവും വേണ്ടവണ്ണം പഠിപ്പിച്ചു നടത്തിക്കൊണ്ടുപോകുവാൻ ആളുകളെ വിവിധ സഭകളിൽ നിന്നും സെമിനാരി കൊണ്ടുവന്നിരുന്നു. അതിനും പുറമെ, സെമിനാരിക്ക് അസാധാരണമായ ഒരു ലൈബ്രറി ഉണ്ടായിരുന്നതു കൊണ്ട് ഓരോ സഭയുടെയും പലതരത്തിലുമുള്ള ഉപദേശപരമായ ഊന്നൽ സെമിനാരി ഗ്രന്ഥശാല കൊണ്ടു വ്യക്തമാക്കുക സാദ്ധ്യമായിരുന്നു. സുറിയാനിയിലെ പല ഗ്രന്ഥങ്ങളും, യൂറോപ്പിൽ പ്രസിദ്ധീകരിച്ച പുസ്തകങ്ങളും അവിടെ സംഭരിച്ചിരുന്നു.

ഈ സെമിനാരി എനിക്ക് പഠിക്കുവാൻ കൊള്ളാവുന്നതായി ശുപാർശ ചെയ്തത് ഡോ. പി. ഡി. ദേവാനന്ദനായിരുന്നു. പലവിധത്തിലും അദ്ദേഹം എനിക്ക് ഉപകാരം ചെയ്തു. അവ ഞാൻ മറക്കുകയില്ല. [illegible]-ലെന്നാണെന്റെ

ഓർമ്മ. ഡോ. മേവാനൻ നിര്യാതനായി. ദൈവം അദ്ദേഹം അർപ്പിച്ച നന്മയ്ക്കു തക്കവണ്ണം അദ്ദേഹത്തോടു ചെയ്യട്ടെ. ഞാൻ സെമിനാരിയിൽ ചെന്നതിനു ശേഷം അധികം താമസിയാതെ അവിടെ ഒരു പാർട്ട് ടൈം പ്രൊഫസറായിരുന്ന റഷ്യൻ സഭാംഗം ജോർജ്ജ് ഫ്ലോറോവ്സ്കിയെ കണ്ടു. എനിക്ക് സുറിയാനി ഭാഷ നല്ലവണ്ണം അറിയാമെന്ന് ഗ്രഹിച്ച ഉടനെ, എന്റെ S.T.M. Thesis-നു സുറിയാനി വേണം ഉപയോഗിക്കാൻ എന്ന് അദ്ദേഹം ഉപദേശിച്ചു. അതിനു കാരണമായി ഫ്ലോറോവ്സ്കി പറഞ്ഞത് എനിക്ക് വളരെ സന്തോഷമായി തോന്നി. അന്ത്യോഖ്യായിലെ സേവേറിയോസിന്റെ ഉപദേശം വളരെ മാന്യമായ നിലയിൽ മനുഷ്യർ ആദരിച്ചു തുടങ്ങിയിട്ടുള്ളതിനാൽ, അതു വെളിച്ചത്തുവരുത്തുവാനുള്ള ശ്രമം ആവശ്യമാണെന്നുള്ളതായിരുന്നു അത്. ആ ഉപദേശം ഞാൻ ശിരസാവഹിച്ചു ചെയ്തതാണ് "ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കിയ ഗവേഷണം". അത് ഇത്രയും വരുമെന്ന് അദ്ദേഹം അനുമാനിച്ചിരിക്കുമോ എന്നു എനിക്കു തോന്നിയില്ല. എന്തായാലും, <u>One Incarnate Nature of God the Word</u>, എന്ന ശീർഷകത്തിൽ 1954-ൽ അവതരിപ്പിച്ച എന്റെ പ്രബന്ധം അദ്ദേഹത്തെ അതീവ സന്തുഷ്ടനാക്കി. എന്നാൽ ആ ഉപദേശത്തിനു ശേഷം ഞാൻ അദ്ദേഹത്തെ ഇതു സംബന്ധമായി കണ്ടിട്ടില്ല. അത് അദ്ദേഹം ഒരു റഷ്യൻ സഭാംഗമെന്ന നിലയിൽ, കൽക്കിദൂന്യാശയങ്ങൾ തന്റെ മേൽ വരാതെയിരിപ്പാൻ വേണ്ടിയായിരുന്നു.

സേവേറിയോസിന്റെ പല ഗ്രന്ഥങ്ങളും യൂറോപ്പിൽ പ്രസിദ്ധീകരിച്ചു തുടങ്ങിയിരുന്നു. അങ്ങനെയുള്ള മിക്കതും യൂണിയൻ സെമിനാരി ലൈബ്രറിയിൽ വന്നു ചേർന്നു. അവ ഞാൻ വായിച്ചു തുടങ്ങി. ആ അടിസ്ഥാനത്തിൽ <u>സേവേറിയോസിന്റെ ക്രിസ്തു ശാസ്ത്രം</u> എന്ന ശീർഷകത്തിൽ എന്റെ <u>തീസീസ്</u> ഞാൻ എഴുതി. അതു സംബന്ധമായി ഞാൻ ഫാദർ ഫ്ലോറോവ്സ്കിയെ കണ്ടിരുന്നില്ല. എന്നുവരികിലും, അദ്ദേഹം അതിന് "A" ഗ്രെയ്ഡ് തന്നു. എന്റെ S.T.M. ബിരുദത്തിന് "മാഗ്നാ കും ലൗഡെ" (വലിയ ബഹുമാനം) എന്ന പദവി ലഭിച്ചു എന്ന് ഇതിനുപരി പ്രസ്താവിച്ചതാണെല്ലോ.

1954 - ൽ സഭകളുടെ ലോക കൗൺസിലിന്റെ രണ്ടാം സമ്മേളനം അമേരിക്കയിലെ എവൻസ്റ്റനിൽ നടന്നു. അതിൽ മലങ്കര ഓർത്തഡോക്സു സഭയുടെ അഞ്ചു ഔദ്യോഗിക പ്രതിനിധികളിൽ ഒരാളായി ഞാൻ പങ്കുകൊണ്ടു. അങ്ങനെ എക്യുമെനിക്കൽ പ്രസ്ഥാനവുമായി എനിക്കു ബന്ധമുണ്ടായി. അതുകൊണ്ട്. വി. യോഹന്നാൻ 17 : 21-ൽ എടുത്തുപറയുന്ന മഹാപുരോഹിത പ്രാർത്ഥനയിൽ കാണുന്ന പ്രകാരം, "That they may all be one: even as THOU Father art in me, and I 'm thee, that they also may be one in us, as that the world may believe that thou hast sent me"; നാം ഐക്യത്തിൽ വരുവാനിടയാകുവാൻ വേണ്ടിയത്രേ.

യൂണിയൻ സെമിനാരിയിലെ പഠനം ഒരുകൊല്ലത്തേക്കായിരുന്നു ഉദ്ദേശിച്ചിരുന്നത്. അതിനുശേഷം ഡോക്ടറേറ്റു പഠിക്കുന്നത് സംബന്ധിച്ച് ചില



അന്വേഷണങ്ങൾ ഞാൻ നടത്തി. അതിലൊന്ന് പ്രസിഡൻറുമായി നടത്തിയ സംഭാഷണമായിരുന്നു. സംസാരമദ്ധ്യേ യെയിലിനെപ്പറ്റി പറഞ്ഞ അവസരത്തിൽ, എനിക്കു യെയിലിനെപ്പറ്റി നിർബന്ധമുണ്ടോ. ആ സൗകര്യം New York ൽ ലഭിച്ചാൽ പോരയോ, എന്നു ചോദിക്കുകയുണ്ടായി. യൂണിയൻ സെമിനാരിക്ക് Colombia Universityയുമായി ചേർന്നു നടത്തുന്ന ഒരു Ph.D. പ്രോഗ്രാം ഉണ്ടായിരുന്ന സംഗതി അദ്ദേഹം അങ്ങനെ ഓർമ്മിപ്പിച്ചു. എന്നാൽ എന്റെ പ്ലാൻ പുരാതന സഭാ ചരിത്ര വെളിച്ചത്തിൽ യേശു ക്രിസ്തുവിന്റെ ആളത്വം പഠിക്കുക എന്നതായിരുന്നു. അത് അർത്ഥവത്തായി ചെയ്യുന്നതിന് നാലും അതിനുശേഷം 7-ാം നൂറ്റാണ്ടുവരെയുമുള്ള സഭാചരിത്രം ഒഴിച്ചു കൂടുവാൻ മേലാത്തതായിരുന്നു. ആ ചരിത്രം വിശദമായി പരാമർശിക്കുന്ന സുപ്രധാന കൃതികളാണ് B.J. Kidd, Duschene, Hefele, ആദിയായവ. ഇവയെല്ലാം ഞാൻ വായിച്ചിരുന്നു. ഇവയിൽ Kidd ആംഗ്ലിക്കനും, മറ്റിരുവരും റോമൻ കത്തോലിക്കരുമായിരുന്നു. ഇതു പോലെ ഇംഗ്ലീഷിൽ ലഭ്യമായ ഗ്രന്ഥങ്ങളൊക്കെയും സുറിയാനിസഭയെ Monophysite (ഏകസ്വഭാവം) വിശ്വാസവിപരീതം നിലനിർത്തുന്നതായി കാണിച്ചിരുന്നു. ഇതു ശരിയായിരിക്കുമോ എന്ന ചോദ്യമാണ് പരിശോധിക്കേണ്ടത്. മേൽ ചൂണ്ടിക്കാണിച്ച ഗ്രന്ഥങ്ങളിൽ അടിക്കുറിപ്പുകളായി ഒട്ടു വളരെ കാര്യങ്ങൾ ഗ്രീക്കുഭാഷയിലും മറ്റും ഉൾപ്പെടുത്തിയിരുന്നു. അവ നോക്കണമെന്ന് ഞാൻ തീരുമാനിച്ചു. ഈ വിധമുള്ള പഠനത്തിനുവേണ്ട സൗകര്യം ഇൻഡ്യയിലെങ്ങും ഉണ്ടായിരുന്നില്ല. എന്നാൽ അതു ചെയ്യണമെന്നുള്ളതായിരുന്നു എന്റെ ഉദ്ദേശ്യം. അതിനു കൊള്ളാവുന്ന സ്ഥലമാണ് ഞാൻ അന്വേഷിച്ചത്. അതിനാലാണ് യെയിൽ ഞാൻ തിരഞ്ഞെടുത്തത്.

### e) <u>യെയിൽ യൂണിവേഴ്സിറ്റിയിൽ</u>.

New York ൽ നിന്ന് ആറു മൈലോളം വടക്കോട്ടുമാറി സമുദ്രതീരപ്രദേശവുമായി അടുത്തുകിടക്കുന്ന ഒരു ചെറിയ നഗരമാണ് New Haven; അത് വടക്കെ അമേരിക്കയിൽ ഏറ്റം പുരാതനമായ രണ്ടു യൂണിവേഴ്സിറ്റികളിൽ ഒന്നിന്റെ ആസ്ഥാനമാണ്. അവയിലൊന്ന് യെയിലും, മറ്റേത് ഹാർവാർഡും ആണ്. New Haven ന്റെ പ്രധാന ആകർഷണമാണ് അവിടത്തെ സർവ്വകലാശാല. പട്ടണത്തിൽ നിന്ന് രണ്ടു മൂന്നു മൈലിനകലെ ഒരു ചെറിയ കുന്നിന്മേൽ സ്ഥാപിതമാണ് <u>യെയിൽ ഡിവിനിറ്റി സ്കൂൾ</u> എന്നു പേരെടുത്ത സുപ്രസിദ്ധ വേദശാസ്ത്ര കേന്ദ്രം. ഡിവിനിറ്റി സ്കൂൾ യൂണിവേഴ്സിറ്റിയുടെ ഭാഗമാണ്. അവിടെനിന്നു ലഭിക്കുന്ന ഡിഗ്രികൾ യെയിൽ ഡിഗ്രികളായി കരുതപ്പെടുകയും ചെയ്യുന്നു.

ധനാഢ്യരുടെ യൂണിവേഴ്സിറ്റി എന്നു പേരുള്ള വിദ്യാഭ്യാസ കേന്ദ്രമാണ് യെയിൽ. അവിടെ വിദ്യാർത്ഥികൾക്കായി സ്കോളർഷിപ്പു ലഭ്യമല്ല. ചുരുക്കം ചില വിദ്യാർത്ഥിവേതനങ്ങൾ യൂണിവേഴ്സിറ്റി ഫീസ് ഉൾക്കൊള്ളുന്നതു മാത്രം കിട്ടും. നല്ല നില പാലിക്കുന്നവർക്കുവേണ്ടി - സാധാരണ ഗതിയിൽ "ബി" ശരാശരി പാലിക്കുന്നവർക്ക്. പ്രവേശനം കൊടുക്കുന്ന ഒരു സ്ഥാപനമാണ് യെയിൽ.

അമേരിക്കൻ എപ്പിസ്കോപ്പൽ (അമേരിക്കയിലെ ആംഗ്ലിക്കൻ) സഭ എനിക്കു യെയിലിൽ പ്രവേശനം സിദ്ധിച്ചാൽ ചെലവുകൾ മുഴുവനും വഹിച്ചുകൊള്ളാമെന്ന് വാക്കു തന്നിരുന്നതിനാൽ പ്രവേശനം ലഭിക്കേണ്ടത് എനിക്ക് ആവശ്യമായിരുന്നു. ഇതിലേക്ക് എന്നെ സഹായിച്ച ഒരു സ്നേഹിതനായിരുന്നു വി. ഇ. ദേവദത്ത്. സെറാംപൂരിൽ പ്രൊഫസറായി ജോലിചെയ്ത ശേഷം അദ്ദേഹം അമേരിക്കയിൽ എത്തിയിരുന്നു. സഭകളുടെ ലോക കൗൺസിൽ വഴി അദ്ദേഹം യെയിൽ പ്രൊഫസർ റോബർട്ട് എൽ. കർഹൂണെ പരിചയപ്പെട്ടു. എവൻസ്റ്റൺ അസംബ്ലിക്കു മുമ്പുനടന്ന സംഭവങ്ങളായിരുന്നു ഇതെല്ലാം. എന്റെ യെയിൽ പഠനകാര്യം ഞാൻ ദേവദത്തുമായി സംസാരിച്ചു. അദ്ദേഹം എനിക്ക്. സ്കോളർഷിപ്പോടെ പ്രവേശനം നല്കണമെന്നു കാണിച്ച്. കത്തെഴുത്ത് കർഹൂണിനു കൊടുക്കത്തക്കവണ്ണം തന്നു. ഈ കത്തുമൂലം എനിക്ക് യെയിലിൽ ആവശ്യമായ സൗകര്യങ്ങളെല്ലാം ലഭിച്ചു.

യെയിൽ വിദ്യാഭ്യാസത്തെപ്പറ്റി ഒരു വാക്കുപറയേണ്ടതുണ്ട്. വിവിധ മേഖലകളിൽ നിന്നു ശതക്കണക്കിന് ആളുകൾ ആണ്ടുതോറും യെയിൽ പിഎച്ച്.ഡി. സമ്പാദിക്കാറുണ്ട്. Ph.D.യാണ് ആ സർവ്വകലാശാലയിൽ നിന്നു ലഭിക്കാവുന്ന ഏറ്റം ഉയർന്ന ബിരുദം. എം. എ. അഥവാ എസ്.റ്റി.എം. എന്നീ ഡിഗ്രിക്കു തുല്യമായത് പ്രാപിച്ച ശേഷമെങ്കിൽ, ഒരു കൊല്ലത്തെ പഠനം സസൂക്ഷ്മം നടത്തണം. ആ ക്ലാസിൽ പരീക്ഷകൾക്കും പുറമേ ഒരുമാതിരി ദീർഘമായ ഒരു പ്രബന്ധം അവതരിപ്പിക്കുകയും വേണം. അങ്ങനെ ഞാൻ നൽകിയ പ്രബന്ധത്തിനു ലഭിച്ച മാർക്കു 100 -ൽ 92 ആയിരുന്നു. ഞാൻ എഴുതിയ പ്രബന്ധം കപ്പദോക്യൻ വേദശാസ്ത്രജ്ഞന്മാർ ത്രിത്വവിശ്വാസം അടിസ്ഥാനമാക്കി പ്രസിദ്ധീകരിച്ച ആശയങ്ങളായിരുന്നു. വാസ്തവത്തിൽ അതുതന്നെ എസ്.റ്റി. എം. തീസിസിനു തുല്യമായി കണക്കുകൂട്ടേണ്ടതാണ്. ഇവയ്ക്കു ശേഷം ഒരു ഫീൽഡ് എക്സാമിനേഷൻ, അഞ്ചു വിഷയങ്ങളിൽ ഉണ്ടായിരിക്കും. അതോടുകൂടി ഇംഗ്ലീഷ് ഭാഷ അറിയാമെന്നുള്ള ധാരണയിൽ ജർമ്മൻ, ഫ്രഞ്ച് എന്നീ ഭാഷകളിലുള്ള പരീക്ഷകൾ പാസ്സാകണം. ഗ്രീക്കു, ലത്തീൻ അഥവാ സുറിയാനി, എന്നീ ഭാഷകൾ വേണ്ടവണ്ണം ഉപയോഗിക്കുവാനുള്ള കഴിവുണ്ടെന്നു വ്യക്തമാക്കുകയും വേണം. അഞ്ചു പരീക്ഷകളും നടത്തുന്ന വിധം, പരീക്ഷയ്ക്കുള്ള ചോദ്യം രാവിലെ 9 മണിക്ക് ഓഫീസിൽ നിന്നു വാങ്ങി. വൈകിട്ട് അഞ്ചുമണിക്കകം തിരിച്ച് ഏല്പിച്ചിരിക്കണം. ഇവയിൽ ചിലതിനു " A " ഗ്രേഡും മറ്റുള്ളവയ്ക്ക് "B" ഗ്രേഡും ലഭിച്ചിരിക്കണം. ഇത്രയും വിജയകരമായി ചെയ്ത ശേഷം. അഞ്ചു പ്രൊഫസർമാരുടെ സാന്നിദ്ധ്യത്തിൽ ഒരു വാചാപരീക്ഷയും വിജയകരമായി നിർവ്വഹിച്ച ശേഷം Ph.D. സ്ഥാനാർത്ഥിത്വം ലഭിക്കും. പിന്നീട് അഞ്ചു കൊല്ലത്തിനകമായി Ph.Dയ്ക്കുള്ള Dissertation സമർപ്പിക്കണം. അവ ജയിക്കുന്ന പക്ഷം, അടുത്തു വരുന്ന Convocation (അമേരിക്കയിൽ അതിന് Commencement എന്നു പറഞ്ഞു വരുന്നു) -ൽ ഡിഗ്രി ലഭിക്കും.



എനിക്ക് സുറിയാനി ഭാഷ നന്നായി കൈകാര്യം ചെയ്യാമായിരുന്നു എന്ന് ഇതിനകം വ്യക്തമായിരിക്കുമല്ലോ. എന്റെ എസ്. റ്റി. എം. പ്രബന്ധത്തിന് പ്രധാനമായി ആ ഭാഷയിൽ ലഭ്യമായ പല ഗ്രന്ഥങ്ങളും ഉപയോഗിച്ചിരുന്നു. എന്നാൽ Ph.D. യ്ക്കു സുറിയാനിയും ഗ്രീക്കും നല്ലവണ്ണം ഉപയോഗത്തിൽ വരുത്തി. ഈ പുരാതന ഭാഷകൾക്കും പുറമേ ഇംഗ്ലീഷ്, ഫ്രഞ്ച്, ജർമ്മൻ എന്നീ ആധുനിക ഭാഷകളിൽ ലഭ്യമായ പല ഗ്രന്ഥങ്ങളും ഞാൻ കാര്യമായി എടുത്തു. ഇവയുടെ അടിസ്ഥാനത്തിലാണ് 431 -ലെ എഫേസോസ് സുന്നഹദോസു നൽകിയ ഊന്നലു കൽക്കദൂൻ സുന്നഹദോസിന്റേതെന്നു വ്യക്തമായി. ഈജിപ്റ്റിലെ കോപ്റ്റിക് സഭയും അന്ത്യോഖ്യൻ സുറിയാനി സഭയും എഫേസോസു സുന്നഹദോസിനെ കാര്യമായി ഗണിച്ചിരുന്നു. കൽക്കദൂൻ സുന്നഹദോസ് ആവട്ടെ എഫേസോസ് സുന്നഹദോസിനെയും അലക്സാന്ത്ര്യൻ ഉപദേശത്തെയും ബഹുമാനപൂർവ്വം കരുതിയുമില്ല. ഇതായിരുന്നു കൽക്കദൂൻ വരുത്തിവച്ച ഉപദ്രവം. ഇതടിസ്ഥാനമാക്കി ഞാൻ എഴുതി 1960 -ലെ Ecumenical Review ൽ പ്രസിദ്ധീകരിച്ച Proceedings of the Council of Chalcedon and its Historical Problems എന്ന ലേഖനത്തിൽ ഇങ്ങനെ പറയുന്നു. ഈ ലേഖനം തന്നെ 1970 -ലെ Abba Salama യിൽ ചേർക്കുകയും ചെയ്തിരുന്നു. അതിൽ നിന്നു ഒരു ദീർഘ വാചകം ഉദ്ധരിക്കട്ടെ.

In this paper is given a brief survey of the Council of Chalcedon abrogated the decisions of the second Council of Ephesus in 449, without ever examining them against the background of their theological assumptions; that it proceeded from the beginning by considering Eutyches a confirmed heritic, showing at the same time no concern at all to establish that fact against him in the light of evidence or atleast stating what the heresy was in clear terms; that it exonerated Flavian of Constantinople and Eusebius of Dorylaeum, the president of the synod of 448 and the accuser of Eutyches respectively without looking into the ground of their condemnation by the Council of 449; that it ratified a sentence of deposition against Patriarch Discoros of Alexandria, by a section of the delegates, specifying no definite charge against him; that it adopted a definition of the faith with the phrase "in two natures" in the face of a very determined opposition from a large majority of the Council's delegates, including Patriarch Anatolius of Constantinople; and that it acquitted Theodorest of Cyrus and Ibas of Edessa, both of whom highly controversial figures, without even examining whether there was any ground at all for the charges that had been levelled against them in an impartial way, so that the Council of 553 had to pass a resolution justifying the decision, not of the Council of Chalcedon, but of Ephesus in 449.

ഈ വസ്തുതകളാണ് എന്റെ യെയിൽ പഠനം കൊണ്ട് ഞാൻ മനസ്സിലാക്കിയത്. ഇവ കൽക്കദൂൻ സുന്നഹദോസിനെ ആപാദചൂഡം വിമർശിക്കുന്നതാണ്. അത് ഒരു സഭാ സുന്നഹദോസ് എന്ന പേരിന് അർഹതയുള്ളതല്ലെന്നാണ് കാണിക്കുന്നത്. അതുകൊണ്ടായിരിക്കാം എന്റെ പി.എച്ച്.ഡി. പ്രബന്ധത്തിനു 1958 -ൽ ഇംഗ്ലണ്ടിലെ എസ്.പി.സി.കെ. പ്രസിദ്ധീകരണം നിഷേധിച്ചത്. എന്നാൽതന്നെയും സെവേറിയോസിനെപ്പറ്റിയുള്ള എന്റെ പ്രബന്ധം പ്രസിദ്ധീകരിക്കാമെന്ന് അവർ ഏറ്റു. അത് എനിക്ക് സ്വീകാര്യമായില്ല. കാരണം, കൽക്കദൂൻ സുന്നഹദോസ് അപ്രകാരം നടന്നത് റോമിന്റെ ശക്തമായ ഇടപെടൽ മൂലമായിരുന്നു. സുന്നഹദോസ് തുടങ്ങിയതു തന്നെ, റോമുമായി സമനിലയുണ്ടായിരുന്ന അലക്സാന്ത്രിയൻ പാത്രിയർക്കീസു ദീയോസ്കോറോസിനെ നിഷ്കാസിതനാക്കിയ ശേഷമായിരുന്നു. ഒടുവിൽ അദ്ദേഹത്തിന്റെ മേൽ സ്വീകാര്യമായ യാതൊരു കുറ്റവും ചുമത്താതെ ഒരു വിഭാഗം പ്രതിനിധികൾ ചേർന്ന് അദ്ദേഹത്തെ മുടക്കി. ഇങ്ങനെയായിരുന്നു കൽക്കദൂൻ സുന്നഹദോസ് നടന്നതെന്നു കാണിക്കുക എന്റെ ധർമ്മമാണെന്നു ഞാൻ കരുതി. ഇതിൽ സത്യം എന്നതു മാത്രമാണ് ഞാൻ നോക്കിയത്.

ഡോ. പി.ഡി. ദേവാനന്ദൻ എന്നെ പലവിധത്തിലും സഹായിച്ച ഒരു വലിയ മനുഷ്യനായിരുന്നു എന്ന് ഞാൻ പ്രസ്താവിച്ചിട്ടുണ്ട്. 1957 -ൽ അദ്ദേഹം അമേരിക്കയിലുണ്ടായിരുന്നു. ആ വർഷമായിരുന്നു എന്റെ Ph.D കഴിയേണ്ടിയിരുന്നത്. അമേരിക്കയിലെ എപ്പിസ്കോപ്പൽ സഭയുമായി സമ്പന്ധം ഉണ്ടായിരുന്ന ദേവാനന്ദൻ എന്റെ കാര്യത്തിൽ ഇടപെട്ടു. അദ്ദേഹത്തിൽ കൂടി എപ്പിസ്കോപ്പൽ സഭയുടെ പ്രത്യേക സഹായം എനിക്കു ലഭിച്ചിരുന്നു. ഇപ്പോൾ ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളേജിൽ എനിക്കു ശമ്പളം നൽകുവാൻ വേണ്ടത് അദ്ദേഹം ചെയ്യുകയും ഉണ്ടായി. എന്നാൽ അതു നടക്കാതെ വന്ന, വാസ്തവം ഇതിനുമുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ ചുറ്റുപാടിലായിരുന്നു ദേവാനന്ദന്റെ The Christian Institute for the Study of Religion and Society യിൽ മൂന്നു കൊല്ലത്തെ Post-Doctoral Research Work ഞാൻ ഏറ്റെടുത്തത്.

## f) Post - Doctoral Work.

Ph.D.കഴിഞ്ഞശേഷം ഹിന്ദുമതത്തിലെ "രാമകൃഷ്ണ മിഷൻ" ഒരു പഠനവിഷയമായി ഞാൻ സ്വീകരിച്ചു. രാമകൃഷ്ണ പരമഹംസന്റെ പേരിൽ സ്വാമി വിവേകാനന്ദൻ രൂപപ്പെടുത്തിയതാണ് രാമകൃഷ്ണ മിഷൻ. 19-ാം നൂറ്റാണ്ടിന്റെ അവസാനത്തിൽ റോമൻ കത്തോലിക്കാ സഭയിലെ ജെസ്യൂിത്തരെ അനുകരിച്ച് ആ മിഷൻ നിലവിൽ വന്നു.

മൂന്നു വർഷം നീണ്ടു നിന്ന എന്റെ പഠന ചരിത്രത്തിൽ, നാം ഇതിനകം കണ്ട പ്രകാരം, രണ്ടു കൊല്ലം ഇന്ത്യയിലും ഒരു കൊല്ലം അമേരിക്കയിൽ ചിക്കാഗോ യൂണിവേഴ്സിറ്റിയോടുള്ള ബന്ധത്തിലും ഞാൻ കഴിച്ചുകൂട്ടി. ഇന്ത്യയിലെ രണ്ടു



മിറ്റിംഗുകളിൽ സംബന്ധിക്കുകയും ഒരു പുസ്തകം The Ramakrishna Movement - The World Mission of Hinduism, എന്ന പേരിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. അമേരിക്കയിലെ ഒരു കൊല്ലത്തെ ഗവേഷണത്തിൽ രാമകൃഷ്ണമിഷനെക്കുറിച്ചുള്ള പഠനം പൂർത്തിയാക്കി.

എന്റെ പഠനം സംബന്ധിച്ച് എനിക്കുണ്ടായ രണ്ടു വൈഷമ്യങ്ങളിൽ ഒന്ന് ഇതിനകം പ്രസ്താവിച്ചിട്ടുണ്ട്. അതുമൂലം പിതാക്കന്മാരുപയോഗിച്ച ഗ്രീക്കു ഭാഷ വേണ്ടവണ്ണം പഠിക്കുവാനുള്ള സൗകര്യം എനിക്കു നഷ്ടപ്പെട്ടു. നമ്മുടെ സഭാനേതാക്കന്മാർക്ക് വിദ്യാഭ്യാസത്തേക്കാൾ പ്രധാനം സഭാനിയമങ്ങൾ എന്ന് അവർ മനസ്സിലാക്കിയിരുന്നത് പാലിക്കുന്നതാണ് അധികാര്യം എന്ന് ഇതുകൊണ്ട് വ്യക്തമായി. രണ്ടാമത്തെ അനുഭവം അന്ന് എന്നെ വളരെ സങ്കടപ്പെടുത്തി. പിന്നീടു ദൈവത്തിന്റെ വഴികൾ മനുഷ്യരുടെ വഴികളല്ല. അവൻ തന്റെ ഉദ്ദേശ്യം നിർവ്വഹിച്ചു കൊള്ളും (1 രാജാക്കന്മാർ 18: 12: 18) എന്ന് എന്നോട് പറയുന്ന നേരിയ ശബ്ദം ഏലിയാ ദീർഘദർശിയെപ്പോലെ കേൾക്കുവാനെനിക്കിടയായി. ഞാൻ സമാധാനിച്ചു.

ഞാൻ 1960-ൽ ചിക്കാഗൊ യൂണിവേഴ്സിറ്റിയിലായിരുന്നു. ആ അവസരത്തിൽ എന്റെ Ph.D. Dissertation ഒരു സുപ്രസിദ്ധ പ്രൊഫെസർ വായിച്ച ശേഷം വളരെ സംതൃപ്തി പ്രകടിപ്പിച്ചു. Editor ship ഉണ്ടായിരുന്ന അദ്ദേഹം എന്നെക്കൊണ്ടു രണ്ടു ലേഖനങ്ങൾ എഴുതിച്ച് അതിൽ ചേർത്തു. അതിനും പുറമെ അദ്ദേഹം, ഞാൻ ചോദിക്കാതെ, ഒരു കാര്യം പറഞ്ഞു. എന്റെ യെയിൽ പ്രൊഫസർ പിൻതാങ്ങുന്ന പക്ഷം, മൂന്നു കൊല്ലത്തെ ഉപരിപഠനത്തിനാവശ്യമായ പണം കണ്ടുപിടിച്ചു തരാമെന്നായിരുന്നു അത്. ഞാൻ പ്രകൃത്യാ സന്തോഷത്തോടെ യെയിൽ പ്രൊഫസർ കർഹൂണിന്റെ പേർക്കു ഫോൺചെയ്ത്, അദ്ദേഹത്തെ കാണുവാനുള്ള സൗകര്യം അന്വേഷിച്ചു. അദ്ദേഹം സന്തോഷപൂർവ്വം എന്നെ സഹായിക്കാമെന്നു ഏറ്റു. അദ്ദേഹത്തെ പോയി കാണേണ്ട ആവശ്യമിതിനില്ല എന്നു വ്യക്തമാക്കുകയും ചെയ്തു. ഇതിനും പുറമെ, ആയിരത്തോളം മൈൽ അകലത്തിൽ സ്ഥിതിചെയ്യുന്ന ന്യൂ ഹാവനിലേക്ക് ചിക്കാഗോയിൽ നിന്ന് ഫോൺചെയ്യുന്നതിനുള്ള ചെലവ് താൻ വഹിച്ചുകൊള്ളാമെന്ന് പറയുകയുമുണ്ടായി. എന്നാൽ ഇതുകൊണ്ടു ഒരു പ്രയോജനവും അനുഭവത്തിൽ വന്നില്ല. ഫോൺബിൽ ഞാൻ കൊടുക്കുകയും ചെയ്തു. യെയിൽ പ്രൊഫസർ വളരെയോഗ്യനായ ദേഹമായിരുന്നു. ഈ കാര്യത്തിൽ എന്താണ് സംഭവിച്ചതെന്ന് എനിക്കു വ്യക്തമല്ലെങ്കിലും, ആ സമയത്തു പോൾ വർഗീസ് (പിന്നീടു മെത്രാപ്പോലീത്താ) യെയിലിലുണ്ടായിരുന്നതിനാലും, അദ്ദേഹം എനിക്കെതിരായി എത്യോപ്യയിൽ ചെയ്ത സംഗതികൾ ഓർമ്മയിലുള്ളതിനാലും, പോൾ വർഗീസിനെ ഇതുമായി ഞാൻ ബന്ധപ്പെടുത്തിപ്പോകും.

അമേരിക്കയിൽ ഒരു ജോലിസ്വീകരിച്ച്, അതുമൂലം പണമുണ്ടാക്കുവാനുള്ള ചിന്ത എനിക്കുണ്ടായിരുന്നില്ല. 1960 -ൽ ഞാൻ ചിക്കാഗോ സർവ്വകലാശാലയിൽ

താമസിച്ചിരുന്ന കാലത്ത് അമേരിക്കയിലെ ഒരു സർവ്വകലാശാലയുടെ ക്ഷണം എനിക്കു ലഭിച്ചിരുന്നു. എന്നാൽ യെയിൽ പ്രൊഫസറുടെ സഹകരണത്തിൽ മൂന്നോ അധികമോ കൊല്ലം ജോലിയിൽ വ്യാപൃതനായി എന്റെ പഠനം തുടരുവാൻ സൗകര്യം ലഭിച്ചിരുന്നു എന്നുവരുകിൽ ഞാൻ അതു സ്വീകരിക്കുമായിരുന്നു. അതു സാദ്ധ്യമായില്ല എന്നു മുകളിൽ കണ്ടുവല്ലോ. എങ്കിലും എക്യുമെനിക്കൽ അടിസ്ഥാനത്തിൽ യെറുസലേമിൽ ആരംഭിച്ച പഠനകേന്ദ്രത്തിൽ തക്കതായ ഒരു സ്ഥാനം എനിക്കു നൽകണമെന്ന് എന്റെ യെയിൽ പ്രൊഫസർ കാൽഹൂൺ ശുപാർശചെയ്തതായി അതിന്റെ പ്രിൻസിപ്പാൾ എന്നോടു നേരിട്ടു പറയുകയും അതിനുള്ള ക്ഷണം അയയ്ക്കുകയും ചെയ്തു. എന്നാൽ അതിനകം എത്യോപ്യയിൽ ഞാൻ ജോലി സ്വീകരിച്ചതിനാൽ, അതു വിട്ടുപോകുന്നതിനുള്ള പ്രയാസംമൂലം അതു നടന്നില്ല.



# വൈദിക വിവാഹം

എന്റെ ജീവിതത്തിൽ 1944-കാർഷകമായ ഒരു വർഷമാണ്. ഞാൻ കോളജ്ജു പഠനത്തിന് ആരംഭിച്ചതു മാത്രമല്ല, മറ്റു പ്രധാനപ്പെട്ട പല കാര്യങ്ങളിലും ആരംഭമിട്ടത് ആ ആണ്ടിലാണ്. വൈദികരുടെ വിവാഹത്തെ സംബന്ധിച്ച് എന്റെ ചിന്തയിൽ വന്നത് 1944-നു ശേഷമായിരുന്നു. അത് ഒരാളിനെയും ഞാൻ മനസ്സിൽ കണ്ടുകൊണ്ടായിരുന്നില്ല.

അന്നത്തെ എന്റെ ചിന്ത ഇങ്ങനെ ചുരുക്കമായി പറയാം. അന്ത്യോഖ്യൻ സുറിയാനി സഭയിൽ രണ്ടു തരം പട്ടക്കാരുണ്ട്. ഒന്ന്, ഇടവകയുടെ ചുമതല വഹിക്കുന്ന വിവാഹിതപ്പട്ടക്കാർ. അവർ തപത്തിൽ ആത്മീയ വെളിച്ചം മനുഷ്യർക്കു നൽകുവാൻ ലോകത്തിൽ ജീവിക്കുന്നു. മറ്റേത്, അവിവാഹിതപട്ടക്കാർ. അവർ സന്യാസത്വം സ്വീകരിച്ച് റമ്പാന്മാരായി ദൈവവേല ചെയ്യുന്നു. ഈ രണ്ടാം കൂട്ടത്തിൽ പെട്ടവർ ഔദ്യോഗികമായി ലോകം വെടിഞ്ഞവരാണ്. അവർ സാധാരണയായി ഇടവകയുടെ ചുമതല ഇല്ലാതെ സന്യാസാശ്രമങ്ങളിൽ ജീവിക്കുന്നു. അപൂർവ്വം ചില അവസരങ്ങളിൽ ഒരിടവകയിൽ പട്ടക്കാരില്ലാതെ വരുന്ന പക്ഷം അവരിൽ ഒരാളെ മെത്രാപ്പോലീത്താ അവിടേയ്ക്കു നിയോഗിച്ചെന്നു വരാം.

ഇതിനുരണ്ടിനുമിടയിൽ, മലങ്കരമാത്രമുള്ളതാണ് അവിവാഹിതപട്ടക്കാർ. അവർ വിവാഹിതരെപ്പോലെ ഇടവകയുടെ ചുമതലയിൽ കഴിയുന്നു. ഇങ്ങനെ ഒരുതരം പട്ടക്കാരെ അന്ത്യോഖ്യൻ സുറിയാനി സഭയിൽ കാണുകയില്ല. അവർ സന്യാസിമാരോ? അല്ലെന്നു പറയുന്നതിനുള്ള ന്യായം, അവരിലാരെങ്കിലും സന്യാസിമാരായി ലോകം വെടിയുവാൻ ഇച്ഛിക്കുന്ന പക്ഷം, റമ്പാന്മാരായിതീരുന്നു എന്നുള്ളതാണ്. അവർ സന്യാസിമാരല്ലെങ്കിൽ, അവർക്ക് വിവാഹം ചെയ്യുവാൻ അവകാശമുണ്ട്. ഇതിനെതിരായി പറയാവുന്ന ഏക ന്യായം വിവാഹവും പട്ടത്വവും കൂടി ഒരുമിച്ചു പോയിക്കൂടാ എന്ന് റോമൻ കത്തോലിക്കാ സഭ കുറച്ചു മുമ്പുവരെ നിഷ്കർഷിച്ചു വന്നിരുന്ന വസ്തുതയാണ്. അത് നമുക്കു സ്വീകാര്യമല്ലെന്നു പറയുവാൻ വിവാഹിതരായ പട്ടക്കാർ ഭാര്യാസമേതം ജീവിച്ചുവരുന്നു

എന്നുള്ള പരമാർത്ഥം മതിയാകുന്നതാണ്. ഇതായിരുന്നു എന്റെ മനസ്സിൽ വന്നിരുന്ന ചിന്ത. ഈ പ്രശ്നത്തിനു കാരണം. 16-ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ കേരളത്തെ കീഴടക്കുന്നതു വരെ, നമ്മുടെ പട്ടക്കാർ വിവാഹമോ, വേണ്ടിവന്നാൽ, പുനർവിവാഹമോകഴിച്ചു വന്നിരുന്ന പരമാർത്ഥമാണ്. പോർട്ടുഗീസുകാർ ക്രമേണയായി പട്ടക്കാർ വിവാഹം കഴിച്ചുകൂടാ എന്നു ശഠിച്ചു. അത് 1599 - ലെ ഉദയംപേരൂർ സൂന്നഹദോസ് മലങ്കര സഭയിലെ പട്ടക്കാരുടെ മേൽ അടിച്ചേൽപ്പിക്കുകയും ചെയ്തു. ഇങ്ങനെയാണ് പട്ടക്കാരായ ശേഷം വിവാഹിതരാകുന്ന പ്രശ്നം നമ്മെ അഭിമുഖീകരിച്ചത്. ഈ വൈഷമ്യം 1665 - വരെ നമ്മെ ഗ്രസിച്ചിരുന്നു. 1665-ൽ ആഗതനായ യെറുശലേമിലെ ഗ്രീഗോറിയോസ് പട്ടക്കാരെക്കൊണ്ടു വിവാഹം കഴിപ്പിക്കുവാൻ വളരെ ശ്രമിച്ചു എങ്കിലും അതു അത്ര തന്നെ വിജയിച്ചില്ല. അവിവാഹിതത്വത്തോടുള്ള റോമൻ പ്രതിപത്തിയോ സാമ്പത്തിക പ്രശ്നമോ അതിനു കാരണമായിരുന്നിരിക്കാം. എന്തായാലും ഗ്രീഗോറിയോസിന്റെ പരിശ്രമം കാര്യമായി വിജയം വരിച്ചില്ല എന്ന് ഇ. എം. ഫിലിപ്പ് പറയുന്നു. അതുപോലെ, 1685 - ൽ വന്ന മാർ ഈവാനിയോസ് ചെയ്ത യത്നവും പരിപൂർണ്ണമായി വിജയിച്ചില്ല. ഈ മാർ ഈവാനിയോസാണ് മലങ്കര സഭയെ യേശുക്രിസ്തുവിനെപ്പറ്റിയുള്ള അന്ത്യോഖ്യൻ സുറിയാനി സഭയുടെ നിലപാടിലേക്കു തിരിച്ചത്. എന്നിരുന്നാലും വൈദികരുടെ വിവാഹത്തെ സംബന്ധിച്ച് കാര്യമായി ഒന്നും ചെയ്യുവാൻ അദ്ദേഹത്തിനു സാധിച്ചതായി തെളിവില്ല. റോമൻ കത്തോലിക്കരുടെ പതിവനുസരിച്ച് നമ്മുടെ പട്ടക്കാരും അവിവാഹിതരായി ജീവിച്ചുവന്നു.

ഇതിന് ഒരു മാറ്റം ഉണ്ടായത് 1751 -ൽ കേരളത്തിൽ ആഗതരായ ശക്രള്ളമാർ ബസേലിയോസും മറ്റു രണ്ടു മേല്പട്ടക്കാരും മൂലമായിരുന്നു. അവരുടെ പ്രവർത്തനം വഴി നാലു പട്ടക്കാർ വിവാഹിതരായി എന്ന് നിരണം ഗ്രന്ഥവരിയിൽ പറയുന്നു. ആ നാലു പേരുടെയും നാമങ്ങൾ അവിടെ ചേർത്തിട്ടുണ്ട്. അവരെ ഇട്ടുപ്പു റൈറ്റർ എടുത്തു പറയുകയും ചെയ്യുന്നു. എന്നിരുന്നാലും റോമൻ കത്തോലിക്കരുടെ അവിവാഹിതത്വത്തോടുള്ള പ്രേമവും സാമ്പത്തിക



പ്രശ്നങ്ങളും മൂലം പട്ടക്കാർ പൊതുവെ വിവാഹം കൂടാതെ കഴിയുവാൻ ആഗ്രഹിച്ചിരുന്നു. ഇവ രണ്ടിനും പരിഹാരം നിർദ്ദേശിക്കുകയായിരുന്നു 19-ാം നൂറ്റാണ്ടിന്റെ ആദ്യകാലത്തു കേണൽ മക്രേളാ ചെയ്തത്. നാല്പതിലധികം - അന്നു പട്ടക്കാരായിരുന്ന ഒരു വലിയ സംഖ്യ ആളുകൾ - സാമ്പത്തിക സഹായം പ്രാപിച്ചു കൊണ്ടു വിവാഹിതരായിത്തീർന്നു.

1875 - ൽ ഇദം പ്രഥമമായി കേരളം സന്ദർശിച്ച് ചരിത്രം സൃഷ്ടിച്ച അന്ത്യോഖ്യൻ സുറിയാനി പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ എഴുതിയ ഒരു കത്തിൽ മലങ്കരസഭയിലെ ചില പട്ടക്കാർ വിവാഹം കഴിച്ചു എന്നും, പട്ടമേറ്റ ശേഷം വിവാഹിതരായി എന്ന കാരണത്താൽ പാത്രിയർക്കീസ് അവരെ മുടക്കി എന്നും പറയുന്നുണ്ട്. ആ പട്ടക്കാർ റമ്പാന്മാരായിരുന്നില്ല. അതിനാൽ പാത്രിയർക്കീസിന് അവരെ മുടക്കുവാനുള്ള ന്യായം എന്തെന്ന് അദ്ദേഹം വ്യക്തമാക്കിയില്ല. അതെങ്ങനെയിരുന്നാലും, മാർ ദിവന്നാസ്യോസിന്റെ ഇടപെടൽ മൂലം പാത്രിയർക്കീസ് ആ മുടക്കു റദ്ദു ചെയ്തു എന്നാണ് പാത്രിയർക്കീസ് അവകാശപ്പെടുന്നത്. ഇതിൽ നിന്ന്, കേണൽ മക്രേളാ ചെയ്ത പരിഷ്ക്കാരം സഭയിൽ നിലനിന്നു എന്നുവേണം മനസ്സിലാക്കുവാൻ.

പട്ടക്കാരുടെ വിവാഹം അടിസ്ഥാനമാക്കി മലങ്കര സഭയുടെ സ്ഥിതി ഈ വിധമായിരുന്നു. 16 -ാം നൂറ്റാണ്ടിനുമുമ്പ് പട്ടക്കാർ വിവാഹമോ ആവശ്യമായി വന്നാൽ പുനർവിവാഹമോ കഴിക്കുന്നതു ന്യായമായി കരുതിയിരുന്നു. അതിനുശേഷം, ലത്തീൻ പാരമ്പര്യം ഏകദേശം 18-ാം നൂറ്റാണ്ടുവരെ നമ്മുടെ മേൽ നിലവിൽ വരുത്തി. നമ്മുടെ പട്ടക്കാർ മിക്കവാറും വിവാഹം കൂടാതെ ജീവിച്ചു. പതിനെട്ടാം നൂറ്റാണ്ടിന്റെ ഏകദേശം മദ്ധ്യം മുതൽ വിവാഹിതരായ കുറെ പട്ടക്കാർ ഉണ്ടായിരുന്നുവെങ്കിലും സഭയിലെ ഭൂരിപക്ഷം പട്ടക്കാരും അവിവാഹിതരായിരുന്നു. ആ രീതി 1815 - വരെ നിലവിലിരുന്നു. അതിനുശേഷം സഭയിൽ വലിയപങ്ക് പട്ടക്കാരും വിവാഹം കഴിച്ചു. ഈ നില 1875 - വരെയും സ്ഥിതിചെയ്തു. റമ്പാന്മാരല്ലാതെ പട്ടക്കാരെ പള്ളിയിൽ നിയമിച്ചുവന്ന രീതി സംബന്ധിച്ച് പാത്രിയർക്കീസ് ഒരു നിയമം ഏർപ്പെടുത്തി. അത്

സഭയിലെ എല്ലാ പട്ടക്കാരും വിവാഹിതരായിരിക്കണമെന്നു നിഷ്കർഷിക്കുകയായിരുന്നു. എന്നാൽ മേല്പട്ടക്കാരെ അവിവാഹിതരിൽ നിന്നു തിരഞ്ഞെടുക്കത്തക്കവണ്ണം, ഓരോ മെത്രാപ്പോലീത്തായും ഒരു നിശ്ചിത സംഖ്യയിൽ കൊള്ളാവുന്ന ആളുകളെ കൂടെ താമസിപ്പിക്കണമെന്നും, മെത്രാൻ സ്ഥാനത്തിനുള്ള തിരഞ്ഞെടുപ്പുവരുമ്പോൾ അതു നിർവ്വഹിക്കണമെന്നുമായിരുന്നു. എന്നാൽ ചെറുപ്പത്തിൽ വിഭാര്യരായിത്തീർന്നു പോയേക്കാവുന്ന പട്ടക്കാരെ സംബന്ധിച്ചുള്ള പ്രശ്നം പാത്രിയർക്കീസ് കാര്യമായി എടുത്തില്ല. എന്തായാലും പാത്രിയർക്കീസ് ഏർപ്പെടുത്തിയ നിബന്ധന നടപ്പിൽ വന്നില്ല.

ഒരു കാര്യം ഇവിടെ എടുത്തു പറയട്ടെ. നമ്മുടെ സഭാംഗങ്ങൾ അവിവാഹിതത്വത്തെ ആവശ്യത്തിലധികം ബഹുമാനിക്കുന്നുണ്ട്. അതു തെറ്റാണെന്നു പറയുന്നത് അവിവാഹിതത്വത്തെ മോശപ്പെടുത്തുവാനല്ല. നാം ശരിയാംവണ്ണം കാര്യം മനസ്സിലാക്കുവാൻ വേണ്ടിയാണ്. ഒരാൾ റമ്പാനാണെങ്കിൽ അരമെത്രാനായി ആളിനെ കരുതുന്ന രീതി തലയിലെ വസ്ത്രം മൂലവും സാധാരണ കറുത്തകുപ്പായം ധരിക്കുന്നതുകൊണ്ടുമാണല്ലോ. അന്ത്യോഖ്യൻ സുറിയാനി സഭയിൽ സന്യാസത്വത്തിന്റെ അടയാളമായി ആത്മായക്കാർക്കു കൊടുക്കുന്നതാണ് തലയിലെ വസ്ത്രം. കറുത്ത കുപ്പായം ശെമ്മാശ്ശൻ മുതൽ അന്ത്യോഖ്യൻ സുറിയാനി സഭയിൽ ധരിച്ചു വരുന്നു. റമ്പാൻ എപ്പോഴും അതു ധരിക്കുന്നത് സാധാരണ ലോക ജീവിതത്തിൽ നിന്നു മാറിയ അവസ്ഥയിൽ താൻ കഴിയുന്നു എന്നു കാണിപ്പാൻ വേണ്ടിയാണ്. അവരുടെ കൈമുത്തേണ്ടയാവശ്യമില്ല. ഒരു റമ്പാൻ പട്ടക്കാരനാണെങ്കിൽ, കൈമുത്തുന്നത് റമ്പാന്റെ കൈ അല്ല, പട്ടക്കാരന്റെ കൈയാണ്.

ഇതോടു ചേർന്നു പറയേണ്ട ഒരു സംഗതി കൂടിയുണ്ട്. അന്ത്യോഖ്യൻ സുറിയാനി സഭയുടെ പതിവാണെങ്കിൽ, ഏതൊരു റമ്പാനും ഇടവകയുടെ ചുമതല വഹിക്കുന്ന പട്ടക്കാരന്റെ കീഴിലാണ്, മേലല്ല. പട്ടക്കാർ, മേല്പട്ടക്കാർ എന്നിവർ ഓരോ സ്ഥാനം സഭയിലുള്ളവരാണ്. ആ സ്ഥാനത്തിനനുയോജ്യമായ ബഹുമാനം അവർക്കു കൊടുക്കണം. പട്ടക്കാർ ഇടവക ഭരിക്കുന്നു.



മേല്പട്ടക്കാർ ഭദ്രാസനത്തിന്റെ കാര്യങ്ങൾ നോക്കുന്നു. ഇവർക്കു മേലായി സഭയുടെ മുഴുവൻ ചുമതല വഹിക്കുന്ന ദേഹമാണ് കാതോലിക്കോസ് അഥവാ പാത്രിയർക്കീസ്. ഇവരെയും ഇവർ ചെയ്യുന്ന കാര്യങ്ങളെയും ശുശ്രൂഷിക്കുന്നവനാണ് ശെമ്മാശ്ശൻ. ഇവരിലെങ്ങും പെടുന്നവനല്ല റമ്പാൻ. സുറിയാനി ഭാഷയിൽ റബ്ബാൻ എന്നൊരു വാക്കുണ്ട്. നമ്മുടെ നാഥൻ എന്നാണതിന്റെ അർത്ഥമെങ്കിലും,"Used as a title for priests, monks and abbots" എന്നാണ് അതിനെപ്പറ്റി ഡിക്ഷണറി കൊടുത്തിരിക്കുന്ന അർത്ഥം. അതുകൊണ്ട് റബ്ബാൻ എന്നപദം അഭ്യസ്തവിദ്യരായ പട്ടക്കാർക്കുവേണ്ടി ഉപയോഗിക്കാവുന്നതാണ്. പൗരസ്ത്യസഭ വിവാഹിതരെ തഴഞ്ഞു അവിവാഹിതരെ ഉയർത്തുന്ന പാരമ്പര്യം നിലനിറുത്തിവന്നതിനാൽ ആ പദം സുറിയാനി സഭയിൽ ഔദ്യോഗികമായി അവിവാഹിതത്വം സ്വീകരിച്ച റമ്പാന്മാർക്ക് ഉപയോഗത്തിൽ വന്നു. എന്നാൽ ഈ പ്രയോഗത്തിന്റെ നാനാവശങ്ങൾ മലങ്കരയിലെ സഭയിൽ നിലവിൽവന്നതല്ല.

നമുക്കു സന്യാസി സമൂഹങ്ങളുണ്ടാകണമെന്നു തന്നെയാണ് എന്റെ അഭിപ്രായം. ഇപ്പോൾ നമുക്കുള്ള ബഥനി, പത്തനാപുരം ഇവ രണ്ടും ആംഗ്ലിക്കൻ സഭയിൽ നിന്ന് പകർത്തിയതാണ്. അതു മാറ്റണമെന്നല്ല, അവയെ ഇൻഡ്യൻ പാരമ്പര്യവുമായി സംയോജിപ്പിക്കണം എന്നാണ് എന്റെ ചിന്ത. അതിനു ചെയ്യാവുന്നത്, അവയിൽ അംഗങ്ങളായി ചേരുന്നവരെ റമ്പാന്മാരാക്കുന്ന രീതി വ്യത്യാസപ്പെടുത്തണം. അവർ സന്യാസിമാരാണെന്നുള്ള പരമാർത്ഥം അംഗീകരിക്കണം. അതിനാവശ്യമായ പ്രതിജ്ഞയും അവരെ കൊണ്ടെടുപ്പിക്കുകയും വേണം. അവരിലാർക്കെങ്കിലും വൈദിക പദവിയിൽ പ്രവേശിക്കാം. മെത്രാൻ സ്ഥാനത്താക്കുന്നപക്ഷം, അതു റമ്പാന്മാരാക്കാതെ വേണം നിർവ്വഹിക്കുവാൻ. നമുക്കു സന്യാസി സമൂഹങ്ങളുണ്ടാകുന്നത് വിവാഹിതരായ പട്ടക്കാർക്കുമേലായി ഒരു സ്ഥാനിയെ സൃഷ്ടിക്കാനല്ല. ഒരു പട്ടക്കാരൻ വിവാഹിതനോ അവിവാഹിതനോ ആകാം. അവരിരുവർക്കും ഒരേ സ്ഥാനമാണ് സഭയിലുള്ളത്.

1944 - ൽ വിവാഹത്തെക്കുറിച്ച് ഈ വിധമായിരുന്നു ഞാൻ ചിന്തിച്ചിരുന്നത്. അതുകൊണ്ട് ആദ്യകാലങ്ങളിൽ വിവാഹിതനാകണ

മെന്നുള്ള തീരുമാനം ഞാൻ എടുത്തിരുന്നില്ല. ഒരു സ്ത്രീയുമായും അവിഹിതബന്ധം എനിക്കുണ്ടായിട്ടുമില്ല. അങ്ങനെയുണ്ടാകുന്നത് ദൈവം അനുവദിക്കുന്നതല്ലെന്നായിരുന്നു എന്റെ ചിന്ത. കഴിയുന്നതും ദൈവമുമ്പാകെ പവിത്രമായി ജീവിക്കണമെന്നായിരുന്നു എന്റെ ഉദ്ദേശ്യം. എന്നാൽ ഞാൻ ഒരു റമ്പാനായിരുന്നില്ല. വിവാഹം കഴിക്കുന്നതല്ലെന്നുള്ള പ്രതിജ്ഞ ഒന്നും ഞാൻ എടുത്തിരുന്നുമില്ല. അതുകൊണ്ട് വിവാഹത്തിനുള്ള അവകാശം എനിക്കുള്ളതാണ്. ആ അവകാശം സ്ഥാപിക്കണമോ വേണ്ടയോ എന്നുള്ള പ്രശ്നം എന്റെ മുമ്പിൽ നിന്നു. അതു സ്ഥാപിക്കണമെന്ന്, നല്ലതുപോലെ ചിന്തിച്ച ശേഷം ഞാൻ നിശ്ചയിച്ചു. എന്നാൽ ആരെ വിവാഹം കഴിക്കണമെന്നുള്ള ചോദ്യം എന്റെ സ്നേഹിതൻ സി. ഐ. ഇട്ടി പരിഹരിച്ചു എന്നു പറയാം. അദ്ദേഹം ഒരാളിനെ നിർദ്ദേശിച്ചു. വേണ്ടവണ്ണം ചിന്തിച്ചശേഷം, ഞാൻ അത് സ്വീകരിക്കുകയും ചെയ്തു. അങ്ങനെ 1953 - ൽ, 1944 -നു ഒമ്പതു കൊല്ലങ്ങൾക്കു ശേഷം, ഞാൻ വിവാഹിതനായി.

എന്റെ വിവാഹക്കാര്യം സഭാനേതാക്കന്മാരെയും, സ്വന്തക്കാരെയും അറിയിക്കുക എന്റെ ചുമതലയായിരുന്നു. സഭാനേതാക്കളായി ഇടവക മെത്രാപ്പോലീത്തയെയും കാതോലിക്കാ ബാവായെയും ഞാൻ പ്രത്യേകം തിരഞ്ഞെടുത്തു. ഇടവക മെത്രാപ്പോലീത്താ അലക്സിയോസ് തേവോദോസ്യോസിന്റെ പേർക്ക് ഞാൻ തന്നെ എഴുതി. അദ്ദേഹം സസ്നേഹം ഒരു മറുപടിയും അയച്ചു തന്നു. വിവാഹം നടത്തിയ ബ. കെ. സി. വറുഗീസ് അച്ചൻ വിവരം മെത്രാപ്പോലീത്തായെ അറിയിച്ച് അനുവാദം വാങ്ങിയിരുന്നു. കാതോലിക്കാ ബാവായെ ഞാൻ തന്നെ മദ്രാസിൽ പോയി അദ്ദേഹത്തോട് ഇതു സംബന്ധിച്ചു ദീർഘമായി സംസാരിച്ചു. വിവാഹത്തെപ്പറ്റി ഞാൻ പറഞ്ഞ ന്യായങ്ങൾ ഒന്നും അദ്ദേഹം ചിന്തിച്ചിരുന്നതല്ല. തിരുമേനി എതിരും പറഞ്ഞില്ല. ഒടുവിൽ മെത്രാച്ചന്മാരോടു സംസാരിച്ച ശേഷം അനുവാദം തരാമെന്ന് മറുപടി നൽകി. എന്റെ നിലപാട് പറഞ്ഞാൽ, വിവാഹത്തിന് അനുവാദം വേണമെന്ന് എനിക്കുദ്ദേശ്യമില്ലായിരുന്നു. ഒരു പതിവിനെതിരായിട്ടുള്ള കല്യാണമായിരുന്നതിനാൽ, സഭയെ ആ



വിവരം അറിയിക്കേണ്ടത് എന്റെ കടമയാണെന്നുള്ള ബോദ്ധ്യത്താൽ മാത്രമാണ് ഞാൻ ഇങ്ങനെ ചെയ്തത്. കല്യാണം കഴിക്കുന്നത്, അത് ഞാൻ ചെയ്യുന്നതല്ലെന്നുള്ള പ്രതിജ്ഞ എടുക്കാത്തിടത്തോളം, എന്റെ അവകാശത്തിൽപ്പെട്ട കാര്യമാണ്. അതിന് പ്രത്യേകിച്ച് ആരുടെയും അനുവാദം ആവശ്യമുള്ളതല്ലല്ലോ.

എനിക്കു വിവാഹം കഴിക്കുവാൻ ഉദ്ദേശ്യമുണ്ടെന്നുള്ള കാര്യം തീരുമാനത്തിൽ വന്നശേഷം ഞാൻ പറഞ്ഞിട്ടുള്ള മാന്യവ്യക്തികൾ പലരുമുണ്ട്. അവരിൽ പേരെടുത്തു പറയേണ്ടവരാണ് വിവാഹം നടത്തിയ ഫാദർ കെ.സി. വറുഗീസ്, കെ.സി മാമ്മൻ മാപ്പിള, കെ.എം. ഈപ്പനിൽ കൂടി അഡ്വ. ഇ.ജെ. പീലിപ്പോസ്, എൻ. എം. എബ്രഹാം, മുതലായവർ. ഇവരിൽ കെ.സി. വറുഗീസ് അച്ചൻ ഞങ്ങളുടെ വിവാഹം നടത്തി ഞങ്ങളെ അനുഗ്രഹിച്ചു. വിവാഹശുശ്രൂഷയിൽ പങ്കുകൊണ്ട പലരിൽ ഉൾപ്പെട്ടവരാണ് ബിഷപ്പു പാക്കെൻഹാം വാൾഷ്, മിസ്സിസ് വാൾഷ്, എച്ച്.കെ. മൂൾട്ടൻ, ഡീക്കൻ എം. വി. ജോർജ്ജ് (ഇപ്പോൾ മാർ ഒസ്താത്തിയോസ്). ബിഷപ്പ് പാക്കെൻ വാൾഷ് ചെയ്ത പ്രസംഗത്തിലെ ആശയം ഇപ്പോഴും എന്റെ മനസ്സിലുണ്ട്. വിവാഹം സ്വർഗ്ഗത്തിൽ നടക്കുന്നു, അങ്ങനെ ദൈവത്താൽ അനുഗ്രഹീതമായ ഈ വിവാഹം ഭവിക്കട്ടെ. എന്ന്. 50 വയസ്സു വരെ അവിവാഹിതനായ ഒരു ആംഗ്ലിക്കൻ മിഷണറിയായും പിന്നീട് അസ്സാം ബിഷപ്പായും കഴിഞ്ഞശേഷം വിവാഹിതനായിത്തീർന്ന പാക്കൻഹാം വാൾഷ്, കൽക്കട്ടായിലെ ബിഷപ്പ്സ് കോളജ് പ്രിൻസിപ്പാൾ സ്ഥാനം വെടിഞ്ഞശേഷമാണ് 1936- ൽ തടാകം ആശ്രമം നമ്മുടെ സഭയ്ക്കു വേണ്ടി ഉണ്ടാക്കിയത്. എന്റെ ഒരു വലിയ സ്നേഹിതനാണ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ. എന്നാൽ എന്റെ വിവാഹത്തിൽ പങ്കു കൊള്ളുകയും പട്ടക്കാരുടെ വിവാഹത്തെ പരിപൂർണ്ണമായി അനുകൂലിക്കയും ചെയ്ത അദ്ദേഹം, കൂടെ താമസിച്ചിരുന്ന രാജനച്ചനെ വിവാഹത്തിനു ശേഷം പ്രയാസത്തിലാക്കിയതു ശരിയായില്ല എന്നു പറയുന്നത് അദ്ദേഹം ക്ഷമിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. വിവാഹത്തെ സംബന്ധിച്ചുള്ള എന്റെ ചിന്തകൾ കെ. എം. ഈപ്പൻ തന്റെ

പിതാവിനോടും സമുദായക്കേസിൽ അന്ന് ഉത്തരവാദിത്വം വഹിച്ചിരുന്ന ഇ. ജെ. പീലിപ്പോസിനോടും പറഞ്ഞിരുന്നതാണ്. അവരിരുവരും എന്റെ ചിന്തയോടു പരിപൂർണ്ണമായി യോജിച്ചു. അതു മൂലം മാത്തൻമാപ്പിള എന്റെ സ്നേഹിതനായിത്തീർന്നു. മാത്രവുമല്ല <u>ചർച്ച്വീക്കിലി</u>യിൽ പ്രസിദ്ധീകരിച്ച ലേഖനങ്ങൾ അദ്ദേഹം വായിച്ചിരുന്നു. അദ്ദേഹം മകനോടു പറഞ്ഞു: യാഥാസ്ഥികാശയങ്ങൾ നിലനിർത്തുന്ന നമ്മുടെ സമുദായം എന്റെ ആശയങ്ങൾ വേഗത്തിൽ ഗ്രഹിച്ചെന്നു വരുന്നതല്ല, അതുകൊണ്ട് ഈപ്പൻ എന്നെ കഴിവതും സഹായിക്കണം, എന്ന്. ആ ഉപദേശം അദ്ദേഹം മരണംവരെ ശിരസാവഹിച്ചു.

എൻ. എം. എബ്രഹാമിനോടു പലവിധത്തിലും കടപ്പെട്ടവനാണു ഞാൻ. ആലുവാ കോളജിന്റെ സ്ഥാപകരിലൊരാളായ കെ.സി.ചാക്കോ സഭയുടെ യോജിപ്പിൽ അതീവതല്പരനായിരുന്നു. ആ ആശയം കാര്യമായിക്കരുതിയ ഒരാളെന്ന നിലയിൽ, ഞാൻ സഭയിൽ ഒരു മെത്രാൻസ്ഥാനം പ്രാപിക്കണമെന്നു വളരെ അഭിലഷിച്ച അദ്ദേഹം എന്റെ വിവാഹത്തിന് ആദ്യം അനുകൂലിയായിരുന്നില്ല. എന്നാൽ എന്റെ ചിന്ത മനസ്സിലാക്കിയ ശേഷം, അദ്ദേഹം എന്നെ പിൻതാങ്ങി. ഒരു പക്ഷേ ഗീവറുഗീസ് ദ്വിതീയൻ ബാവാ എന്നെ ഒരു മെത്രാനാക്കുവാനാഗ്രഹിച്ചതിലുണ്ടായ നൈരാശ്യം മൂലം എന്നെ എതിർക്കുകയായിരുന്നു എന്നു വരാം. എന്നാൽ അദ്ദേഹം റോമൻ കത്തോലിക്കാസഭയുടെ ചിന്താഗതിയായിരുന്നു പുലർത്തിയിരുന്നതെന്നു വേണ്ടവണ്ണം മനസ്സിലാക്കിയിരുന്നില്ല. ഇതായിരുന്നു പട്ടക്കാരുടെ വിവാഹം സംബന്ധിച്ചു നാം നിലനിർത്തിവന്ന വൈഷമ്യം.

എന്റെ വിവാഹാനന്തരം കെ.സി. വറുഗീസ് അച്ചൻ ആശ്രമത്തിൽ ഉണ്ടായിരുന്നപ്പോഴും, ഞാൻ ആശ്രമത്തിലുണ്ടായിരുന്ന മിക്ക അവസരങ്ങളിലും വി. കുർബ്ബാന അർപ്പിച്ചത് ഞാനായിരുന്നു. ഈ വിവരം ആശ്രമം ചാപ്പൽ മെത്രാപ്പോലീത്താ അറിഞ്ഞുമിരുന്നു. വി. കുർബ്ബാന ചൊല്ലുന്നതിന് എതിരായി അദ്ദേഹം ചിന്തിച്ചിരുന്നു എങ്കിൽ, ഒരു നിരോധനകല്പന അയയ്ക്കാമായിരുന്നു. അത് അദ്ദേഹം ചെയ്തില്ല. എനിക്ക് അദ്ദേഹം ആകട്ടെ, കാതോലിക്കാ



ബാവാ ആകട്ടെ, യാതൊരു ആജ്ഞയെയും അയച്ചുമില്ല. അങ്ങനെ കാര്യങ്ങൾ നടന്നു.

എന്റെ പിതാവ് 1952-ൽ, ഞാൻ വിവാഹിതനാകുന്നതിനു ഒരു കൊല്ലം മുമ്പ്, നിര്യാതനായി. അതുകൊണ്ട് വിവാഹത്തെ സംബന്ധിച്ച് അദ്ദേഹത്തോടു സംസാരിപ്പാൻ എനിക്കു സാധിച്ചില്ല. എന്നാൽ എന്റെ മാതാവു വിവരങ്ങളറിഞ്ഞ ശേഷം, ഞാൻ വിവാഹിതനാവുന്നതിന് അനുകൂലിച്ചു. എന്റെ ഇളയ സഹോദരി എന്റെ വിവാഹത്തിന് പരിപൂർണ്ണ സഹകരണം നൽകി. അതുപോലെ എന്റെ മൂത്ത സഹോദരിയും ആ സഹോദരിയുടെ ഭർത്താവ് റ്റി. സി. സ്കറിയാ അച്ചനും, അവരുടെ ഏക മകൻ റ്റി. സി. ജോൺ അച്ചൻ വഴി, എന്റെ വിവാഹത്തിൽ പങ്കു കൊണ്ടു. എന്റെ സഹോദരങ്ങളും എന്റെ വിവാഹത്തിൽ എന്റെ കൂടെ ചേർന്നു പ്രവർത്തിച്ചു.

മലങ്കര ഓർത്തഡോക്സു സഭയിൽ കാതോലിക്കാ, മെത്രാപ്പോലീത്താ, പട്ടക്കാരൻ, എന്നീ വൈദിക സ്ഥാനികളുണ്ട്. അവരിൽ കാതോലിക്കായാണ് മെത്രാപ്പോലീത്തയെയും പട്ടക്കാരനെയും നിയന്ത്രിക്കുന്നത്. അതു കൊണ്ട് കാതോലിക്കായുടെ ഹൃദയപൂർവ്വമായ ഇഷ്ടത്തിന് വിരോധമായി വിവാഹിതനായ എന്നെ പ്രയാസത്തിലാക്കുവാൻ ബാവായ്ക്കു കഴിയും. എന്നാൽ അങ്ങനെയൊന്നും അദ്ദേഹം ചെയ്തില്ല എന്ന് സന്തോഷത്തോടെ പറയാം. 1957 മുതൽ 1959-വരെ ഞാൻ ബാംഗ്ലൂരിൽ Christian Institute for the Study of Religion and Society യോടു സഹകരിച്ചു പ്രവർത്തിച്ചു. ആ അവസരത്തിൽ ബാംഗ്ലൂരിലെ നമ്മുടെ ഇടവകയുമായി സജീവബന്ധം പുലർത്തിയ മനുഷ്യരിൽ പ്രധാനപ്പെട്ട മിക്കവരും എന്റെ ചിന്തയുമായി യോജിച്ചു നിന്നു. എന്നാൽ ഇടവകയിൽ ഒരു പിളർപ്പുണ്ടാകാതെ ഞാൻ സൂക്ഷിച്ചു. ഇടവക വികാരി ബ. തൈക്കടവിലച്ചൻ എന്നോടു പരിപൂർണ്ണമായി സഹകരിച്ചാണ് ഓരോ കാര്യവും ചെയ്തു വന്നത്. അച്ചൻ ഒരവസരത്തിൽ എന്നോടു പറഞ്ഞ സംഗതി എന്റെ മനസ്സിലിപ്പോഴുമുള്ളതാണ്. "ഇത്രയും വിദ്യാഭ്യാസയോഗ്യതയുള്ള ഞാൻ തൈക്കടവിലച്ചനെപ്പോലെ സ്വീകരിച്ചു പോന്നത് സന്തോഷത്തോടെ വീക്ഷിക്കുന്നു" എന്ന്.

1958-ൽ എന്നു തോന്നുന്നു, ഒരു അവസരത്തിൽ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ബാംഗ്ലൂരിൽ വന്നു. ആ സമയം തിരുമേനിയും, വികാരിയച്ചനും, ഞാനും ചേർന്ന് മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ച സംഗതി ഞാൻ ഇപ്പോഴും ഓർക്കുന്നു. ജാലഹള്ളിയിൽ അന്നു നമുക്കു പള്ളിയൊന്നുമുണ്ടായിരുന്നില്ല. അവിടെ എം.ഇ.എസ്. ബാരക്കിൽ വച്ച് ഓർത്തഡോക്സുകാർക്കായി പല പ്രാവശ്യം വി. കുർബ്ബാന അർപ്പിച്ചതായും ഞാൻ ഓർക്കുന്നു. 1958-ലെ കഷ്ടാനുഭവയാഴ്ച ശുശ്രൂഷകളെല്ലാം മദ്രാസിലെ പ്രധാനപള്ളിയിൽ നടത്തിയതു ഞാനായിരുന്നു. 1959-ൽ ഞാൻ കുടുംബസമേതം അമേരിക്കയിൽപോയി. പോകും വഴി രണ്ടാഴ്ചയോളം ഇംഗ്ലണ്ടിൽ താമസിച്ചു. ആ സമയം ഇംഗ്ലണ്ടിൽ വച്ച്, അവിടെയുണ്ടായിരുന്ന നമ്മുടെ ജനങ്ങൾക്കുവേണ്ടി, ഒരു കുർബ്ബാനയർപ്പിച്ചു. ആ കുർബ്ബാനയിൽ ശുശ്രൂഷിച്ചത് പോൾ വറുഗീസ് ശെമ്മാശൻ (ഇപ്പോൾ പൗലോസ് മാർ ഗ്രിഗോറിയസ്) ആയിരുന്നു.

1960-ൽ എനിക്കു ചിക്കാഗോയിൽ വച്ചുണ്ടായ അനുഭവം ഇതിനകം പറഞ്ഞിട്ടുള്ളതാണ്. അതിനു ശേഷം സെറാംപൂരിലെ ജോലി മൂന്നു കൊല്ലത്തേയ്ക്കു ഞാൻ സ്വീകരിച്ചു. ഇൻഡ്യയിൽ വന്നു കോളജിലെ വേലയിൽ ഞാൻ പ്രവേശിച്ചു. 18-ാം നൂറ്റാണ്ടിൽ ഇംഗ്ലണ്ടിലെ ഒരു ചെറു ഗ്രാമത്തിൽ ബാപ്റ്റിസ്റ്റു പാസ്റ്ററായി ജോലി ചെയ്ത ശേഷം ഇൻഡ്യയിൽ ഒരു മിഷണറിയായി വന്ന് അമാനുഷികം എന്നു പറയാവുന്നവിധം ദൈവത്തിനു വേണ്ടി സ്വന്തം ജീവിതം അർപ്പിച്ച വില്യം കേറി സ്ഥാപിച്ചതാണ് സെറാംപൂർ കോളജ്. "ദൈവത്തിൽ നിന്നു വൻ കാര്യങ്ങൾ പ്രതീക്ഷിക്കുക: ദൈവത്തിനുവേണ്ടി വൻ കാര്യങ്ങൾ ചെയ്യുവാൻ യത്നിക്കുക" എന്ന മുദ്രാവാക്യത്തിൽ സമർപ്പിതമായ കോളജിൽ മൂന്നു കൊല്ലം ജോലി ചെയ്യുവാൻ സാധിച്ചത് ഒരു വലിയ സൗഭാഗ്യമായി ഞാൻ കരുതുന്നു.

സെറാംപൂർ കോളജിൽ ഞാൻ പഠിപ്പിക്കുവാൻ തുടങ്ങിയ കാലത്ത് അവിടെ ബി.ഡി.ക്കു പഠിക്കുവാൻ വന്നവരായിരുന്നു ഫിലിപ്പോസ് തോമസും (ഇപ്പോൾ ഫീലിപ്പോസ് മാർ ഏവുസാബിയോസ്), കെ. റ്റി. തോമസും (ഇപ്പോൾ തോമസ് മാർ



അത്താനാസ്യോസ്). ഇവരിൽ ഫിലിപ്പോസ് തോമസ് 1966-ൽ ഞാൻ എത്യോപ്യയിൽ നിന്ന് ബാംഗ്ലൂരിൽ വന്ന സമയം, അവിടെയുണ്ടായിരുന്നതിനാൽ ഞങ്ങൾ തമ്മിലുള്ള സുഹൃത്ത് ബന്ധം വളരെ ദൃഢതരമായിത്തീർന്നു. എന്നിരുന്നാലും കെ.റ്റി.തോമസുമായുള്ള എന്റെ സ്നേഹബന്ധത്തിന് ഒരു കുറവും വന്നില്ല.

ഞാൻ സെറാംപൂരിൽ താമസിച്ച മൂന്നു കൊല്ലക്കാലം ഞായറാഴ്ചതോറും സെറാംപൂരിൽ വില്യം കേറി ദിവ്യശുശ്രൂഷ നടത്തിയ ദേവാലയത്തിലും സെറാംപൂരിനക്കരെ ബാരയ്ക്പൂരിലെ ആംഗ്ലിക്കൻ ദേവാലയത്തിലും മാറിമാറി വി. കുർബ്ബാന അർപ്പിച്ചു വന്നു. അവിടെ രണ്ടിടങ്ങളിലും കുറെ ജനങ്ങൾ സംബന്ധിച്ചിരുന്നു. ശുശ്രൂഷയ്ക്കു സഹായം ചെയ്തവർ അപൂർവ്വമായി കെ. റ്റി. തോമസും മറ്റവസരങ്ങളിൽ ഫിലിപ്പോസ് തോമസുമായിരുന്നു. ഇതിനും പുറമെ എന്റെ രണ്ടാമത്തെ കൊല്ലം ഫാദർ എം.വി. ജോർജ്ജ് (ഗീവറുഗീസ് മാർ ഒസ്താത്തിയോസ്) കാതോലിക്കാ ബാവായുടെ ഒരു കത്തുമായി സെറാംപൂരിൽ വന്നു. ആ കത്തു ഞാൻ കണ്ടതല്ല. അതുണ്ടെന്ന് ജോർജ്ജ് അച്ചൻ എന്നെ വിശ്വസിപ്പിച്ചതായിരുന്നു. അതിലെ സാരം, അച്ചനെഴുതി കൊണ്ടിരുന്ന 'ഞങ്ങൾ വിശ്വസിക്കുന്നു' എന്ന പുസ്തകം ശരിയായി തയ്യാറാക്കുവാൻ സഹായിക്കണമെന്നായിരുന്നു. ആ ഗ്രന്ഥത്തിന്റെ നിർമ്മാണത്തിൽ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെ ഞാൻ പരമാവധി സഹായിച്ചിട്ടുണ്ട്.

1960 ജൂൺ മുതൽ 1963 ഏപ്രിൽ വരെ ഞാൻ സെറാംപൂർ കോളജിൽ പഠിപ്പിച്ചു. അതിനു ശേഷം എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് അബെബായിൽ പുതുതായി സ്ഥാപിച്ച College of the Holy Trinity യിൽ ഒരു അദ്ധ്യാപകനായി ഞാൻ ചേർന്നു. ആഡിസ് അബെബാ എന്ന വാക്കിനു പുതിയ പുഷ്പം എന്നാണർത്ഥം.

ഇൻഡ്യയുടെ മൂന്നിലൊന്നു വലിപ്പവും ഇരുപതിൽ ഒന്നോളം മനുഷ്യവാസവും ഉള്ള ഒരു രാജ്യമാണ് എത്യോപ്യാ. ഔദ്യോഗികമായി 4-ാം നൂറ്റാണ്ടിന്റെ ആരംഭം മുതൽ ക്രിസ്തുമതമവലംബിച്ച എത്യോപ്യ, കോപ്റ്റിക് സഭയുടെ ഭാഗമായിട്ടാണു സ്ഥിതി

ചെയ്തതെങ്കിലും, അടുത്തകാലത്ത് അത് ഇൻഡ്യൻ സുറിയാനി ക്രിസ്ത്യാനികളുമായി പ്രത്യേക ബന്ധം പുലർത്തിവരുന്നു.

1972 -വരെയുള്ള നാല്പതിൽ പരം കൊല്ലം എത്യോപ്യാ രാജ്യത്തെ ഭരിച്ച്, അതിനെ ആധുനികമാക്കിത്തീർത്ത ചക്രവർത്തിയാണ് ഹൈലി സെലാസിഒന്നാമൻ. എത്യോപ്യൻ ഭാഷയിലുള്ള ഒരുവാക്കാണിത്. ത്രിത്വത്തിൻെറശക്തി (സുറിയാനിയിൽ "ഹൈലോദസ്ലീസ്സോയൂസ്സൊ") എന്നാണ് വാക്കിൻെറ അർത്ഥം. എത്യോപ്യയ്ക്കു സഭയോടു ബന്ധപ്പെട്ട സംസ്കാരവുമായി യോജിച്ച ഒരു വിദ്യാഭ്യാസമുണ്ട്. എന്നാൽ ഈ നൂറ്റാണ്ടിലുണ്ടായ ഏഴെട്ടു ആധുനിക സ്കൂളുകൾ ആഡിസ് അബെബാനഗരത്തിൽ പ്രവർത്തിക്കുന്നു. ആ സ്കൂളുകളിലെ പത്താം ക്ലാസ് പാസാകുന്ന കുട്ടികളെ ഉദ്ദേശിച്ച് 1950-കളിൽ ആരംഭിച്ചതാണ് ഹൈലി സെലാസി I യൂണിവേഴ്സിറ്റി. അതിൻെറ ഭാഗമായി 1960-ൽ ആരംഭിച്ചതാണ് College of the Holy Trinity. ഈ കോളജിൽ ആദ്യത്തെ ഡീൻ (പ്രിൻസിപ്പാൾ) ആയി നിയമിക്കപ്പെട്ട ദേഹമായിരുന്നു അർമേനിയൻ ബിഷപ്പ് പൊള്ളാടിയാൻ. അദ്ദേഹം 1963-ൽ മരണമടഞ്ഞു. 1960-മുതൽ പൊള്ളാടിയാൻെറ കൂടെ അദ്ധ്യാപകനായി ജോലി ചെയ്ത റവ.ഡോ. കെ.സി. ജോസഫിനെ ആക്റ്റിംഗ്ഡീൻ ആയി യൂണിവേഴ്സിറ്റി നിയമിച്ചു.

അച്ചൻ എത്യോപ്യയിൽ ജോലി സ്വീകരിച്ച 1960 മുതൽ, എൻെറ ദീർഘകാലത്തെ വിദ്യാഭ്യാസവും ഞങ്ങൾ തമ്മിലുള്ള സുഹൃത്ബന്ധവും കണക്കാക്കി, ഞാൻ കൂടി അവിടെ ഒരദ്ധ്യാപകനായി ചെല്ലണമെന്നു നിർബന്ധിച്ചു കൊണ്ടിരുന്നതാണ്. ഞാനതു സ്വീകരിച്ചിരുന്നില്ലെങ്കിലും, 1963-ൽ സെറാംപൂരുമായുള്ള മൂന്നുകൊല്ലത്തെ കരാർ തീർന്നതു കൊണ്ട്, പുതിയ ജോലി മൂന്നു കൊല്ലത്തേക്ക് എടുത്താലോ എന്നു ചിന്തിച്ചു തുടങ്ങി. എത്യോപ്യൻ സഭാ ഭാഗത്തു നിന്ന് തിയളോജിക്കൽ അദ്ധ്യാപകന്മാർക്കു വേണ്ടി 1960 മുതൽ അന്വേഷണങ്ങൾ ഉണ്ടായിരുന്നു. അദ്ധ്യാപകന്മാർ സഭയും യൂണിവേഴ്സിറ്റിയും ഒരുപോലെ അംഗീകരിക്കുന്നവരായിരിക്കണമല്ലോ. ഇൻഡ്യാക്കാരെ വേണമെന്ന് എത്യോപ്യൻ ഭാഗത്തു നിന്ന്ഒരു വക നിർബന്ധവുമുണ്ടായിരുന്നു.



1950-കളിൽ യൂണിവേഴ്സിറ്റി വിദ്യാഭ്യാസമുള്ള നമ്മുടെ രണ്ടു വൈദികർ എത്യോപ്യായുമായി ബന്ധപ്പെട്ടിരുന്നു. അവർ പോൾ വർഗീസ് (പിന്നീട് മെത്രാപ്പോലീത്താ), കെ.എം. സൈമൺ (ഇപ്പോൾ കോർ എപ്പിസ്ക്കോപ്പാ) എന്നിവരായിരുന്നു. ഇവരിൽ പോൾ വറുഗീസ്, ഞാൻ അച്ചനായ ശേഷം കല്യാണം കഴിച്ചു എന്ന കാരണത്താൽ, എന്നെ വിളിച്ചു കൂടാ എന്ന് സ്വതസിദ്ധമായ നിർബന്ധ സ്വഭാവത്തിൽ ശഠിച്ചു. ഇതറിഞ്ഞു കൊണ്ടു തന്നെയായിരുന്നു ജോസഫച്ചൻ എന്നെ നിർബന്ധിച്ചു കൊണ്ടിരുന്നത്. ഞാൻ ഇതൊന്നുമറിഞ്ഞുമില്ല. എത്യോപ്യയിൽ ചെന്ന ശേഷം, എനിക്കു കുർബ്ബാന ചെല്ലുന്നതിനും സഭാപരമായ മറ്റു കാര്യങ്ങൾ സ്വതന്ത്രമായി ചെയ്യുന്നതിനും സൗകര്യമുള്ള പക്ഷം എത്യോപ്യയിൽ പോകാമെന്നു മാത്രം ഞാൻ പറഞ്ഞു. അതിനുള്ള എല്ലാ സൗകര്യങ്ങളും എത്യോപ്യയിലുള്ളതായി അച്ചൻ അറിയിച്ചതിനാൽ അവിടെപ്പോയിക്കളയാമെന്ന് ഞാൻ തീരുമാനിക്കുകയും ചെയ്തു.

ആഡിസ് അബെബായിലും ചുറ്റുപാടുമുള്ള ഗ്രാമങ്ങളിലെ സ്കൂളുകളിൽ അദ്ധ്യാപകന്മാരായി നൂറിൽപരം ഓർത്തഡോക്സു ക്രിസ്ത്യാനികൾ ആ കാലത്തു എത്യോപ്യായിലുണ്ടായിരുന്നു. അവർ അന്ന് ഞായറാഴ്ച തോറും രാവിലെ എട്ടുമണിയോടുകൂടി ആരാധനയ്ക്കായി ട്രിനിറ്റി കോളജിനടുത്തു ചക്രവർത്തി പണിയിച്ച മനോഹരമായ ഹോളി ട്രിനിറ്റി പള്ളിയിൽകൂടി വന്നിരുന്നു. 1967-മുതൽ ആരാധന ആഡിസ് അബെബായിലെ സെൻറ് സ്റ്റീഫൻസു പള്ളിയിലേക്കു മാറ്റിയിരുന്നു. അങ്ങനെയുള്ള ആരാധനാ സൗകര്യം ഞങ്ങൾക്കുണ്ടായിരുന്നു. അവിടെ ഞങ്ങൾ പട്ടക്കാർ ഓരോ ഞായറാഴ്ചയും മാറിമാറി വി.കുർബ്ബാനയണച്ചു വന്നു. അതിനു വേണ്ടസഭയുടെ അനുവാദം വാങ്ങിയിരുന്നതാണ്.

പട്ടക്കാരുടെ വിവാഹം സംബന്ധിച്ച എത്യോപ്യായിലെ സ്ഥിതി പോൾ വറുഗീസ്. (മെത്രാപ്പോലീത്താ) മനസ്സിലാക്കിയതിൽ നിന്നു വളരെയധികം വ്യത്യസ്തമായിരുന്നു എന്നു വ്യക്തമാക്കുവാൻ ചില ഉദാഹരണങ്ങൾ പറയാം. ട്രിനിറ്റി തിയളോജിക്കൽ കോളജിൽ എൻെറ കൂടെ വിദ്യാർത്ഥികളുടെ വാർഡനായി സേവനം

അനുഷ്ഠിച്ച ഒരു അബ്ബാഅബ്രാത്തുമായിരുന്നു. എത്യോപ്യയിൽ അബ്ബാ എന്നത് റമ്പാനുപയോഗിക്കുന്ന പദമാണ്. പട്ടക്കാരന് "കെശ്" എന്നോ "മമഹിർ" എന്നോ പറയും. "കെശ്" എന്നതു "കശിശ്ശാ" യ്ക്കു പകരവും "മമഹിർ" എന്നതിന് "ഉപദേഷ്ടാവ്" എന്നുമാണർത്ഥം. അബ്ബാഅബ്രാത്ത് നമ്മുടെ ഭാഷയിൽ ഒരു റമ്പാനാണ്. എന്നാൽ അയാൾക്കൊരു മകനുണ്ടായിരുന്നു എന്നു തന്നെയുമല്ല, ആ മകനെ പഠിപ്പിച്ച് ഒരു നിലയിലാക്കുവാൻ അബ്ബാഅബ്രാത്ത് ബദ്ധപ്പെട്ടു വന്നു എന്ന് എനിക്കു നേരിട്ടു അറിയാവുന്നതുമാണ്.

മറ്റു രണ്ട് ഉദാഹരണങ്ങൾ കൂടി എടുത്തു പറയാം. അബൂനാ തിയോഫിലോസ് പാത്രിയർക്കാപദം സ്വീകരിച്ച ശേഷം ചിലരെ മെത്രാൻ സ്ഥാനത്തുയർത്തി. അവരിലൊരാൾ അഡിസ് അബെബായിലെ ഒരു പ്രധാന പള്ളിയുടെ ചുമതല വഹിച്ചിരുന്ന ഒരു അബ്ബാ ആയിരുന്നു. അയാളുടെ പിതാവ് ഒരു സുപ്രധാന അബ്ബായുടെ മകനായിരുന്നു. മറ്റെ ഉദാഹരണം അബൂനാ തിയോഫിലോസിനു മുമ്പ് പാത്രിയർക്കീസായിരുന്ന ദേഹത്തെപ്പറ്റിയുള്ളതാണ്. അദ്ദേഹത്തിന്റെ പിതാവ് എത്യോപ്യായിലൊരു സ്ഥലത്ത് വിവാഹിതനായി ജീവിച്ച ശേഷം, ആ ഭാര്യയെ വിട്ടു വേറൊരു സ്ഥലത്തുപോയി മറ്റൊരു ഭാര്യയെ സ്വീകരിച്ചു. ആ രണ്ടാം ഭാര്യയിൽ നിന്നുണ്ടായ മകനായിരുന്നു എന്ന് സഭയുടെ അംഗീകാരമുള്ള ഗ്രന്ഥത്തിൽ അത്യധികം സഭാസ്നേഹിയായ സിർഗ്യു ഹബ്ലെ സെലാസ്സി പറയുന്നു.

ഇതിൽകൂടുതലൊന്നും പൗരസ്ത്യ സഭകളിൽ പൊതുവെ നടക്കുന്നില്ല എന്നുള്ളതിന് എനിക്കു നേരിട്ടറിയാവുന്ന ഒരു കാര്യം പറയാം. ഞാൻ എത്യോപ്യയിൽ ജോലി ചെയ്തു കൊണ്ടിരുന്ന കാലത്ത് ഒരിക്കൽ, 1973-ലെന്നാണെന്റെ ഓർമ്മ, ഒരു റഷ്യൻ ഡെലിഗേഷൻ അവിടെ വന്നു. ആ ഡെലിഗേഷനിൽ ബിഷപ്പന്മാരുമുണ്ടായിരുന്നു. അവരുമായി നടത്തിയ സംഭാഷണത്തിൽ, ഒരു ബിഷപ്പ് കേരളത്തിൽ വന്ന കാര്യം അനുസ്മരിപ്പിച്ചു. അദ്ദേഹം പ്രസ്താവിച്ചതിപ്രകാരമായിരുന്നു. കേരളത്തിൽ മനുഷ്യരുമായി സംസാരിച്ച അവസരത്തിൽ പരുമലത്തിരുമേനിയുടെ കാര്യം അവർ



പറഞ്ഞു. ആ തിരുമേനി സ്ത്രീകളിൽ നിന്നുമകന്നുജീവിച്ചു എന്നതാണ് അദ്ദേഹത്തെ പരിശുദ്ധനായി കരുതുന്നതിനു കാരണം എന്നു പ്രസ്താവിച്ച ശേഷം, അത് അങ്ങനെയല്ല മനസ്സിലാക്കേണ്ടത് എന്ന മട്ടിൽ റഷ്യൻ ബിഷപ്പു വലുതായി ഒന്നു ചിരിച്ചു. ഇതിൽനിന്ന് ഞാൻ മനസ്സിലാക്കിയത്, ആ ബിഷപ്പ് ജീവിത വിശുദ്ധിഎന്നുദ്ദേശിച്ചത് സ്ത്രീപുരുഷ ബന്ധത്തിൽ നിന്നകന്നുള്ള ജീവിതത്തെയോ (അങ്ങനെയുള്ള ജീവിതം അവശ്യമാണ്) സന്മാർഗ്ഗതത്വങ്ങൾ പാലിക്കുന്നതിനെയോ (അത്യന്താപേക്ഷിതമാണ്) അല്ല. പൂർവ്വ സുന്നഹദോസുനിശ്ചയ വെളിച്ചത്തിൽ വിശ്വാസം ആശ്ലേഷിക്കുന്നതിലാണ്. ആ വിശ്വാസം നിലനിർത്തുന്ന വിഷയത്തിൽ അസാന്മാർഗ്ഗികമായ അപരാധം ചെയ്യുന്നതൊന്നും വലിയ കാര്യമായി അവർ കരുതുന്നില്ല. ഒരു വിധത്തിൽ പറഞ്ഞാൽ, മനുഷ്യൻ സത്യം പറയണം, നീതി പാലിക്കണം, മറ്റുള്ളവർക്കു നന്മ ചെയ്യണം, ഇവയെല്ലാം പ്രധാന സംഗതികളാണ്, പക്ഷേ മനുഷ്യനെന്ന നിലയിൽ വീഴ്ച അവയിൽ ഉണ്ടായി എന്നു വരാം. എന്നാൽ വിശ്വാസം പാലിക്കുന്ന കാര്യത്തിൽ വിട്ടുവീഴ്ച കൂടാതെ മനുഷ്യൻ ജീവിക്കണം.

ഇതിനൊരുദാഹരണം പറയാം. പിതാക്കന്മാരുടെ പറുദീസാ എന്ന പേരിൽ ഒന്നിലധികം വാല്യങ്ങളായി പ്രസിദ്ധീകരിച്ച ഒരു സുറിയാനി ഗ്രന്ഥമുണ്ട്. അതിൽ ഒരു പൗരസ്ത്യ സന്യാസിയെ ഒരുവൻ കണ്ട് അവനോട്, "നീ വ്യഭിചാരവൃത്തിയിൽ രമിക്കുന്നവനാണ്" എന്നു പറഞ്ഞു. വ്യഭിചാരവൃത്തിയുമായി ഒരു ബന്ധമില്ലാത്തവനെങ്കിലും, "അതെ" എന്നവൻ ഉത്തരം നല്കി. ഇതുപോലെയുള്ള അനേകം ദോഷപ്രവൃത്തികൾ അവന്റെ മേൽ ആരോപിച്ചു. അതിനെല്ലാം ഉള്ള ഉത്തരം "അതെ" എന്നായിരുന്നു. ഒടുവിൽ, "നീ ഒരു വിശ്വാസ വിപരീതിയാണ്" എന്നു പ്രസ്താവിച്ചു. അതിന് അവൻ അത്യുച്ചത്തിൽ, "അല്ല" എന്നു മറുപടി നല്കി.

ഇതിൽ നിന്ന് വിശ്വാസ വിപരീതം (Heresy) സർവ്വ തിന്മകളെക്കാളും വലുതാണെന്ന് വ്യക്തമാകുന്നു. അതുകൊണ്ടാണ് എല്ലാ നമസ്കാരങ്ങളിലും വി. കുർബ്ബാനാർപ്പണത്തിലും നിഖ്യാ വിശ്വാസ പ്രമാണം അനുപേക്ഷണീയമായി നാം ചൊല്ലി

വരുന്നത്. വിശ്വാസ പ്രമാണത്തിൽ കാണുന്ന ആശയങ്ങൾ അർത്ഥപൂർവ്വം ഉരുവിടുന്നതിലാണ് നാം ജീവിത സാഫല്യം അനുഭവിക്കുന്നതെന്നാണ് ഇതിന്റെ അർത്ഥം. അതു നിലനിർത്തുന്ന വിഷയത്തിൽ ചിലപ്പോൾ അപാകതകൾ നമുക്കു വരാം. അവയെ ആക്ഷേപവുമായി കരുതേണ്ടതില്ല. അനുതാപം (കുമ്പസാരം) വഴി അതു ക്ഷമിക്കപ്പെടുന്നതാണ്.

വിശ്വാസ വിപരീതം എന്നു പറയുന്നത് നിഖ്യാ വിശ്വാസത്തെ കാര്യമായി എടുക്കാതെയുള്ള നിലപാടിനെയാണുദ്ദേശിക്കുന്നത്. ആ വിശ്വാസ പ്രമാണത്തിൽ സർവ്വ പ്രധാനമായി ദൈവത്തെ ത്രിത്വമായും, ആ ദൈവത്തിന്റെ മനുഷ്യാവതാരത്തെയും, പരിശുദ്ധാത്മ വ്യാപാരത്തെയും, മനുഷ്യന്റെ രക്ഷയെയും എടുത്തു പറയുന്നു. നാം ദൈവത്തിന്റെ വകയാണെന്നുള്ള വാസ്തവത്തെയാണ് വിശ്വാസ പ്രമാണം ഊന്നിപ്പറയുന്നത്. അതിൽ ഒരു വ്യത്യാസവും ഉണ്ടായിക്കൂടാ. മറ്റു കാര്യങ്ങളിൽ അറിഞ്ഞുകൊണ്ടും അറിയാതെയും നമ്മിൽ തെറ്റുകൾ ഉണ്ടാകാം. ഇവിടെ ഓർത്തഡോക്സിയും പ്രൊട്ടസ്റ്റന്റിസവും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാണിക്കാം. ഓർത്തഡോക്സി പിതാക്കന്മാരുടെയും പൂർവ്വ സുന്നഹദോസുകളുടെയും ഉപദേശത്തെ വേദപുസ്തകത്തിന്റെ ഊന്നലുമായി ചേർത്തു മനസ്സിലാക്കുകയും അതനുസരിച്ച് ദൈവത്തെ ആരാധിച്ച് ജീവിക്കുകയും ചെയ്യുന്നു. പ്രൊട്ടസ്റ്റാന്റിസം വേദപുസ്തകത്തിന് മുൻഗണന കൊടുത്ത് അതിന്റെ വെളിച്ചത്തിൽ പിതാക്കന്മാരെയും സുന്നഹദോസുകളെയും പരിഗണിക്കുന്നു. പ്രൊട്ടസ്റ്റാന്റിസം എന്നിവിടെ ഉദ്ദേശിക്കുന്നത് 16-ാം നൂറ്റാണ്ടിൽ റോമുമായും അതിനു ശേഷം ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻ സഭയുമായും മല്ലടിച്ച പ്രധാന നവീകരണ സമൂഹങ്ങളെയത്രെ. അവയിൽപെട്ടവയാണ് ലൂഥറൻ ആംഗ്ലിക്കൻ, പ്രസ്ബിറ്റീരിയൻ, കോൺഗ്രിഗേഷനൽ, ബാപ്റ്റിസ്റ്റ്, മെത്തഡിസ്റ്റ് മുതലായ സഭാസമൂഹങ്ങൾ. ഇന്നത്തെ പെന്തിക്കോസ്ത് ഗ്രൂപ്പുകൾ വേദപുസ്തകത്തിന് അവർ നല്കുന്ന വ്യാഖ്യാന വെളിച്ചത്തിൽ സ്വീകരിക്കുന്നു. പിതാക്കന്മാരെയും സുന്നഹദോസുകളെയും കാര്യമായി കരുതുന്നുമില്ല.



എത്യോപ്യയിൽ മൂന്നു കൊല്ലം ജോലി ചെയ്ത ശേഷം ബാംഗ്ലൂർ യുണൈറ്റഡ് തിയളോജിക്കൽ കോളജിൽ നിന്നുള്ള ഒരു ക്ഷണം എനിക്കു കിട്ടി. അതു സ്വീകരിക്കാമെന്ന് എനിക്കു തോന്നിയതിനാൽ, 1966-ജൂൺ മാസത്തിൽ അവിടെ എത്തി ഒരു പ്രൊഫസറായി ജോലിയിൽ പ്രവേശിച്ചു. ഡോ. റസൽ ചന്ദ്രൻ ആയിരുന്നു അന്ന് അവിടെ പ്രിൻസിപ്പാൾ. പഴയ ഇംഗ്ലീഷുകാരും അമേരിക്കനും കോളജിലെ ജോലിയിൽ നിന്നു വിരമിച്ചിരുന്നു. ഇൻഡ്യാക്കാരായി വി.റ്റി. കുര്യനച്ചനായിരുന്നു പ്രധാനമായി കോളജിലുണ്ടായിരുന്നത്. ഫ്രെഡറിക് മുള്ളിയിൽ വിരമിച്ചു കഴിഞ്ഞിരുന്നു.

ആ സമയത്ത് ഓർത്തഡോക്സു സമൂഹത്തിന്റെ വി. കുർബ്ബാനയും മറ്റു പള്ളി ശുശ്രൂഷകളും നടന്നു വന്നത് ഹോളി ട്രിനിറ്റി പള്ളിയിലായിരുന്നു. മറ്റു പള്ളികളൊന്നും അന്ന് നമുക്കുണ്ടായിരുന്നില്ല. ജാലഹള്ളിയിൽ ഒരു ചെറിയ പള്ളിയുണ്ടായത് 1966-ഡിസംബറിലായിരുന്നു. ഇങ്ങനെയിരിക്കവെ, 1968-ജനുവരി ആദ്യം ട്രിനിറ്റി പള്ളിവികാരിയായിരുന്ന പി.വി. എബ്രഹാം അച്ചൻ, ആ മാസത്തിലെ ആദ്യ ഞായറാഴ്ച ഞാൻ വേണം ആ പള്ളിയിൽ കുർബ്ബാന അർപ്പിക്കുവാൻ-എന്നു പറഞ്ഞു. ആ ക്ഷണം ഞാൻ സ്വീകരിച്ച്, കുർബ്ബാന ചൊല്ലി. അതിനു ശേഷം ഒന്നിടവിട്ടുള്ള ഞായറാഴ്ചകളിൽ മിക്കപ്പോഴും ഞാനായിരുന്നു കുർബ്ബാന അർപ്പിച്ചത്.

ഇതോടുകൂടി ജി. ജോൺ അച്ചന്റെ ചുമതലയിൽ ജാലഹള്ളിയിൽ ഒരു പള്ളിയും ആരാധനയും ആരംഭിച്ച വിവരം ഇതിനുപരി പ്രസ്താവിച്ചതാണല്ലോ. 1968-ആഗസ്റ്റ് 15-ാം തിയതി വി.മറിയമിന്റെ നാമത്തിൽ ആ പള്ളിയിലെ പെരുന്നാൾ സമാഗതമായി. ആ പെരുന്നാളിനോട് അനുബന്ധിച്ചുള്ള മൂന്നിന്മേൽ കുർബ്ബാനയിൽ ഞാൻ കൂടിച്ചേർന്നു. വി. കുർബ്ബാന അണച്ച ശേഷം വീട്ടിൽ വന്നു താമസിച്ചു. അതിനടുത്ത ദിവസം എന്റെ പ്രിയ പത്നിയുമൊരുമിച്ച് രാമഹള്ളിയിൽ ഞങ്ങൾ വാങ്ങിയിരുന്ന സ്ഥലം കാണുവാൻ എന്റെ കാറിൽ പുറപ്പെട്ടു. അവിടെ നിന്ന് തിരിച്ചു വരും വഴി ഞാൻ ഓടിച്ചിരുന്ന കാർ തെന്നി ഒരുവശത്തു വീണു. അതോടുകൂടി എന്റെ സമീപമിരുന്ന ഭാര്യ

നിലംപതിച്ച് ഉടനെ മരണമടയുകയും ചെയ്തു. ഇങ്ങനെ പതിനഞ്ചു കൊല്ലക്കാലം യാതൊരു ഉരസലും കൂടാതെ കഴിച്ച ഞങ്ങളുടെ ജീവിതം അന്ത്യം പ്രാപിച്ചു. സർവ്വശക്തനായ ദൈവം ആ ദേഹിയെ നിത്യതയിൽ പരിശുദ്ധന്മാരോടു കൂടെ ചേർത്തു കൊള്ളട്ടെ.

എന്റെ പ്രിയ ഭാര്യയുടെ അപ്രതീക്ഷിത നിര്യാണം എന്നെ അതിയായ ഖേദത്തിലാഴ്ത്തി. അതിനു മുമ്പുതന്നെ എത്യോപ്യയിൽ മടങ്ങിച്ചെന്ന്, അവിടത്തെ ജോലിയിൽ പ്രവേശിക്കണമെന്നു കാണിച്ച് ഹൈലിസെലാസി യൂണിവേഴ്സിറ്റിയിൽ നിന്നു നിർബ്ബന്ധമായ ക്ഷണം കിട്ടിയിരുന്നു. അത് എങ്ങിനെ ശരിയാക്കണമെന്ന് ഞങ്ങൾ ചിന്തിച്ചു കൊണ്ടിരുന്നപ്പോഴാണ് ഭാര്യയുടെ അവിചാരിത മരണം. എന്റെ മകൻ ബിഷപ്പ് കോട്ടൻ ഹൈസ്കൂളിൽ പഠിച്ചു കൊണ്ടിരുന്നു. ഈ ചുറ്റുപാടിലാണ് ഞാൻ തനിയെ എത്യോപ്യയിൽ പോകുക എന്നു തീരുമാനിച്ചത്. മകനെ സ്കൂൾ ബോർഡിംഗിലാക്കിയ ശേഷം ഞാൻ പോയി. അങ്ങനെ പോകുന്നതിനു മുമ്പ്, 1961-മുതൽ ഞങ്ങളുടെ കൂടെ ജീവിച്ചു എല്ലാ കാര്യങ്ങളും നിർവ്വഹിച്ചു വന്ന കെ. പി. വറുഗീസിന്റെ സംഗതി. എന്റെ മകന്റേതുപോലെ അന്വേഷിക്കേണ്ടതായി ഉണ്ടായിരുന്നു. അവനു വേണമെന്നു തോന്നിയാൽ അന്നു ലഭ്യമായ ഒരു ജോലി എടുത്തുപോകുകയോ, അല്ലാത്ത പക്ഷം എന്റെ കൂടെ വരുന്നതിന് ഒരുങ്ങുകയോ ചെയ്യുവാൻ ശട്ടംകെട്ടി. ഞാൻ ഇവിടെനിന്നു പോയി ഒരുകൊല്ലത്തിനകമായി അവൻ എത്യോപ്യയിൽ വന്നു ചേർന്നു.

എനിക്കുണ്ടായ അത്യാഹിതത്തിൽ എന്റെ ഭാര്യയുടെ മരണം മാത്രമല്ല എന്റെയും രണ്ടു വാരിയെല്ലുകൾക്കു ക്ഷതംപറ്റി. അതു ശരിയാകുവാൻ രണ്ടാഴ്ചയിലധികം വേണ്ടിവന്നു. കോളേജിലെ എന്റെ വീട്ടിൽ ഞാൻ ശയ്യാവലംബിയായി കിടക്കുമ്പോൾ എന്നെ കാണ്മാൻ പല മാന്യവ്യക്തികളും വന്നുകൊണ്ടിരുന്നു. അവരിൽ, എന്റെ ഓർമ്മയിൽ നിന്നു മായാതെനില്ക്കുന്ന രണ്ടു വ്യക്തികളാണ് ഇലഞ്ഞിക്കൽ ജോൺ കുര്യനും, പോലീസ് ഇൻസ്പെക്ടർ ജനറൽ സി. ചാണ്ടിയും. അവരിരുവരും 1970-ൽ ഞാൻ എത്യോപ്യയിൽ നിന്നു അവധിക്കു വന്നതിനകം മരിച്ചു പോയിരുന്നു. ഇവരിൽ ജോൺകുര്യൻ അന്നു രോഗബാധിതനായി തനിയെ എഴുന്നേറ്റു



നടക്കുവാനോ സംസാരിക്കുവാനോ കഴിയാതെയിരുന്ന ദേഹമായിരുന്നു. 1968-ൽ ഞാൻ എത്യോപ്യയ്ക്കു പോയ അവസരത്തിൽ വിമാനത്താവളം വരെ വന്ന് എന്നെ യാത്രയാക്കിയ സംഭവം ഇപ്പോഴും എന്റെ മനസ്സിലുണ്ട്.

ഞാൻ എത്യോപ്യയിൽ രണ്ടാമതു പോയതിനു ശേഷം നടന്ന പല സംഗതികൾ ഒന്നാമത്തേതിനോട് ചേർന്നു പറയുവാനുണ്ട്. അവ അടുത്ത അദ്ധ്യായത്തിൽ വ്യവഹരിക്കുന്നതാണ്. ഇവിടെ എടുത്തുപറയുന്നത് കല്യാണം കഴിച്ച ശേഷം ഞാൻ പോയിടത്തൊക്കെ, ആവശ്യപ്പെട്ടാൽ വി. കുർബ്ബാന അർപ്പിക്കുകയും മറ്റു ശുശ്രൂഷകൾ നടത്തുകയും ചെയ്തിട്ടുണ്ട് എന്ന പരമാർത്ഥമാണ്. അങ്ങനെ ഞാൻ അർപ്പിച്ച വി. കുർബ്ബാനയിലും മറ്റു ശുശ്രൂഷകളിലും പങ്കു കൊണ്ടവരാണ് നമ്മുടെ സഭയിലെ കാതോലിക്കാമാരും, പൗലോസ് മാർ ഗ്രിഗോറിയസ് ഉൾപ്പെടെ മിക്ക മെത്രാച്ചന്മാരും. പട്ടക്കാരിൽ അനേകരും ഈ വഴിയിൽ സംബന്ധിച്ചിട്ടുമുണ്ട്. വിവാഹം സംബന്ധിച്ച് എന്നെ നേരിട്ടു പിൻതാങ്ങിയവരാണ് കാലം ചെയ്ത പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ, കാലം ചെയ്ത കാതോലിക്കോസ് ഔഗേൻ മാർ ബസേലിയോസ് എന്നിവർ. ഇവരിൽ പാത്രിയർക്കീസിന്റെ സുറിയാനിയിലും കാതോലിക്കോസിന്റെ ഇംഗ്ലീഷിലുമുള്ള കത്തുകൾ ഇപ്പോഴും എന്റെ കൈവശമുണ്ട്. സഭയിൽ സമാധാനം നിലവിലിരുന്ന കാലമായിരുന്നു അത്. അന്ന് പാത്രിയർക്കീസിന്റെ കത്തിന് ശരിയായ വില കാതോലിക്കോസ് പാർട്ടി നൽകുമായിരുന്നു.

ഇതിനുപുറമേ, 1968-ൽ സഭകളുടെ ലോകകൗൺസിലിന്റെ അസംബ്ലി നോർവെയിലെ ഉപ്സാലായിൽ കൂടി അതിൽ സഭാപ്രതിനിധികളായി കെ. എം. സൈമൺ കോർ എപ്പിസ്കോപ്പാ അച്ചനും ഞാനും പങ്കു കൊണ്ടിരുന്നു. ആ അവസരത്തിൽ ബ. കോർ എപ്പിസ്കോപ്പാ, ഞാൻ പാത്രിയർക്കീസിൽ നിന്ന് കോർ എപ്പിസ്കോപ്പാ സ്ഥാനം സ്വീകരിക്കണമെന്ന് വളരെ നിർബന്ധിച്ചു. എന്നാൽ ആ സ്ഥാനം ഞാൻ വലുതായി കരുതാതെ ഇരുന്നതിനാൽ ബ. അച്ചന്റെ നിർബന്ധത്തിനു വഴങ്ങാതെയിരുന്നതാണ്. (കോർ എപ്പിസ്ക്കോപ്പയ്ക്കു-One who ruled over Village

Churches in the place of a bishop and appointed the lesser orders but did not ordain priests nor deacons; and himself belonged to the priesthood). ഇതാണ് പദത്തിന്റെ ഡിക്ഷണറി നൽകുന്ന അർത്ഥം. ഇതിൽ നിന്നു മനസ്സിലാക്കാവുന്നത്, മദ്ധ്യശതകങ്ങളിലെ സുറിയാനി സഭയിൽ മസമ്രോനൊ (പാട്ടുപാടുന്നവർ) കോറൂയൊ (സുവിശേഷം ഒഴികെയുള്ള വേദപുസ്തക ഭാഗങ്ങൾ വായിക്കുന്നവർ) ആദിയായവരെ ബിഷപ്പിന്റെ അസാന്നിദ്ധ്യത്തിൽ നിയമിക്കുന്ന പട്ടക്കാരനാണ് കോർ എപ്പിസ്കോപ്പ എന്നാണ്. അങ്ങനെയുള്ള ഒരു സ്ഥാനം എനിക്ക് അഭിമാനകരമായി തോന്നാതെയിരുന്നതിനാൽ ഞാൻ അത് സ്വീകരിച്ചില്ല.

1963-മുതൽ 1966-വരെയും 1968-മുതൽ 1976-വരെയും ഞാൻ എത്യോപ്യയിൽ സേവനമനുഷ്ഠിച്ചു. അതിൽ ഏഴു കൊല്ലം കോളജിന്റെ ഡീൻ (പ്രിൻസിപ്പാൾ) ആയും ബാക്കി നാലുകൊല്ലം ഒരു അദ്ധ്യാപകനായും ആയിരുന്നു ജോലിചെയ്തത്. എന്നാൽ പട്ടക്കാരനായ ശേഷം വിവാഹിതനായി എന്ന കാരണത്താൽ എന്നെ തിയളോജിക്കൽ കോളജിൽ പഠിപ്പിക്കുവാൻ വിളിച്ചുകൂടാ എന്നു ശഠിച്ച ഒരാളായിരുന്നു പോൾ വർഗീസ് (പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത) എന്ന് പ്രസ്താവിച്ചിട്ടുണ്ടല്ലോ? വളരെ ബുദ്ധിമാനായ അദ്ദേഹത്തിന്റെ കഴിവ് ആരും സമ്മതിച്ചു കൊടുക്കും. 1940-കളിൽ കൊച്ചിൻ സർക്കാരിലെ പോസ്റ്റൽ ഡിപ്പാർട്ടുമെന്റിൽ പ്രവർത്തിച്ച ശേഷം അദ്ദേഹം എത്യോപ്യൻ വിദ്യാഭ്യാസ വകുപ്പിൽ ജോലി സ്വീകരിച്ചു. ഏതാനും കൊല്ലങ്ങൾ കഴിഞ്ഞു അവിടെ നിന്ന് അമേരിക്കയിൽ പ്രിൻസ്റ്റൺ തിയളോജിക്കൽ സെമിനാരിയിൽ ഒരു വിദ്യാർത്ഥിയായി ചേർന്നു. ആ അവസരത്തിലായിരുന്നു ഞാൻ യൂണിയൻ തിയളോജിക്കൽ സെമിനാരിയിൽ എന്റെ പഠനം നിർവ്വഹിച്ചത്. പോൾ വർഗീസ് B.D.കഴിഞ്ഞ് അമേരിക്കയിൽ നിന്ന് ഇൻഡ്യയിൽ വന്നു. 1956-ൽ എത്യോപ്യൻ ചക്രവർത്തി കേരളം സന്ദർശിച്ചപ്പോൾ അദ്ദേഹം നാട്ടിലുണ്ടായിരുന്നു. എത്യോപ്യയുടെ ഔദ്യോഗിക ഭാഷയായി ചക്രവർത്തി അംഗീകരിച്ചിരുന്ന അംഹാരിയും നന്നായി വശമാക്കിയിരുന്ന പോൾ വറുഗീസ് അദ്ദേഹവുമായി ബന്ധപ്പെട്ട്



എത്യോപ്യയിൽ ചക്രവർത്തിയുടെ സെക്രട്ടേറിയറ്റിൽ ഒരു സ്ഥാനം കരസ്ഥമാക്കി. അത് മൂന്നു കൊല്ലത്തിലധികം പിടിച്ചു കൊണ്ടിരുന്നില്ലെങ്കിലും, അതിനകം അന്തർദേശീയമായ കാര്യങ്ങളിൽ താല്പര്യം വളർത്തിയെടുത്തു. ഞങ്ങൾ തമ്മിൽ അമേരിക്കയിൽ വച്ചു കണ്ടിട്ടില്ലെങ്കിലും, 1959-ൽ ഇംഗ്ലണ്ടിൽ വച്ചു കാണുവാനിടയായി. എന്റെ മകനെ അദ്ദേഹം കളിപ്പിച്ചു നടന്നത് ഞാനിപ്പോഴും ഓർക്കുന്നു. അതുകൊണ്ട്, "ഇദ്ദേഹം വിവാഹിതനായിരുന്നെങ്കിൽ!" എന്ന് എന്റെ ഭാര്യ പറഞ്ഞത് എന്റെ സ്മരണയിലുണ്ട്.

എത്യോപ്യൻ സർവ്വകലാശാല രൂപമെടുത്തുകൊണ്ടിരുന്ന കാലമായിരുന്നു അത്. അവിടെ വിദ്യാർത്ഥികളുടെ മേൽനോട്ടം (Dean of students) വഹിക്കുന്ന ജോലി, ചക്രവർത്തിയുമായുള്ള പരിചയം കൊണ്ടു, സിദ്ധിച്ചേക്കാമെന്നുള്ള പ്രത്യാശയിൽ ശ്രമിച്ച ശേഷം, സാധിക്കാതെ പിൻവാങ്ങുകയായിരുന്നു എന്നാണെന്റെ അറിവ്. എതായാലും, എന്നെ കോളജിലെ അദ്ധ്യാപനത്തിനു ക്ഷണിക്കരുതെന്നുള്ള പോൾ വറുഗീസിന്റെ ദുശ്ശാഠ്യം എത്യോപ്യൻ ഭാഗത്തു വിലപ്പോയില്ല. 1963-ൽ എന്നെ വിളിക്കണമെന്ന് എത്യോപ്യായിൽ ഈ ചുമതല വഹിക്കുന്ന ആബൂനാ തിയോഫിലോസ്, കെ.സി.ജോസഫ് അച്ചനെ ചുമതലപ്പെടുത്തുകയായിരുന്നു. ഇതു തന്നെയുമല്ല 1968-ൽ ഞാൻ എത്യോപ്യയിൽ രണ്ടാമതു പോയ അവസരത്തിൽ ആ ആബൂനാ തന്നെ തന്റെ സ്ഥാനം മറന്ന് യൂണിവേഴ്സിറ്റി പ്രസിഡന്റിന്റെ അടുത്തു ചെന്ന്, എന്നെ വരുത്തണമെന്ന് ആവശ്യപ്പെട്ടതായി പ്രസിഡന്റ് എന്നോട് പറഞ്ഞിട്ടുള്ളതാണ്. ആബൂനാ തിയോഫിലോസുമായി ഇത്ര സ്നേഹബന്ധമാണോ നിങ്ങൾക്കുള്ളത് എന്നാണു പ്രസിഡന്റ് എന്നോടു ചോദിച്ചത്.

ആബൂനാ തിയോഫിലോസ് ആഡിസ് അബെബായിൽ പണികഴിപ്പിച്ച മാർ ഗബ്രിയേൽ ദേവാലയം മനോഹരമായ ഒരു സൗധമായി തീർന്നിട്ടുണ്ട്. ആ പള്ളിയിൽ ഒരു ത്രോണോസ് ഇൻഡ്യൻ സഭയ്ക്കായി പ്രതിഷ്ഠിച്ചിട്ടുണ്ടെന്നും അതു ഞാൻ ഏറ്റെടുത്ത് അവിടെ വി. കുർബ്ബാനയും ആവശ്യമായ മറ്റു ശുശ്രൂഷകളും നടത്തണമെന്നും ആബൂനാ എന്നോട് ആവശ്യപ്പെട്ടിട്ടുള്ളതാണ്. അതനുസരിച്ച് ആ പള്ളിയിൽ ഒരു

പ്രാവശ്യം നമ്മുടെ ജനങ്ങളുടെ സാന്നിദ്ധ്യത്തിലും സഹകരണത്തിലും ഞാൻ വി. കുർബ്ബാന അനുഷ്ഠിച്ചിട്ടുമുണ്ട്. എത്യോപ്യയിലെ രാഷ്ട്രീയ സ്ഥിതിയുടെ പ്രാതികൂല്യത്താൽ മാത്രമാണ് കൂടുതൽ പ്രാവശ്യം അത് നടക്കാതെ പോയത്.

1969-മുതൽ എന്റെ വീട്ടുകാര്യങ്ങൾ ഉത്തരവാദിത്വപൂർവ്വം കെ.പി. വറുഗീസ് നിർവ്വഹിച്ചു വന്നു. അവനെക്കുറിച്ച് പുത്രനിർവിശേഷമായ ഒരു താല്പര്യവുമുണ്ടായിരുന്നു. ആ കാരണത്താൽ എന്റെ മാവിയുടെ ഒരു കൊച്ചു മകളെ എത്യോപ്യയിൽ 1975-ൽ വരുത്തി അവരുടെ വിവാഹം ഞാൻ തന്നെ നടത്തിക്കൊടുത്തു.

1976-ജൂലൈ മാസത്തിൽ ഞാൻ എത്യോപ്യയിൽ നിന്ന് ബാംഗ്ലൂരിൽ വന്നു. ആ സമയത്ത് ബാംഗ്ലൂരിലെ മാർഗ്രിഗോറിയോസു പള്ളി (ഇപ്പോൾ മാർ ഗ്രീഗോറിയോസു കത്തീഡ്രൽ) വികാരി ബ. എ. സി. കോശി അച്ചനായിരുന്നു. ഞാൻ എത്യോപ്യയിൽ നിന്നു വന്ന ശേഷം പലപ്പോഴും മാർ ഗ്രിഗോറിയോസ് പള്ളിയിൽ വി. കുർബ്ബാന അനുഷ്ഠിച്ചിട്ടുണ്ട്. അതിനുമുമ്പ് ഓഗസ്റ്റു മാസത്തിൽ മാർ ഗ്രിഗോറിയോസു പള്ളിയുടെ പാഴ്സനേജു കൂദാശ ചെയ്യുന്നതിൽ പ്രധാന കാർമ്മികനായി വർത്തിച്ചതു ഞാനായിരുന്നു. അന്ന് എത്യോപ്യായിൽ നിന്ന് ഞാൻ അവധിക്കു നാട്ടിൽ വന്നിരുന്നു. ആ അവസരത്തിൽ പള്ളി വികാരിയായിരുന്ന ബ.പി.വി. എബ്രഹാം അച്ചനും ഞാനും കൂടി ആ കൂദാശ കർമ്മം നിർവ്വഹിച്ചു. പിന്നീട് രണ്ടു കൊല്ലത്തിനു ശേഷം മാർ ഗ്രിഗോറിയോസു പള്ളി (ഇപ്പോഴത്തെ കത്തീഡ്രൽ) അന്ന് ഇടവക മെത്രാപ്പോലീത്താ (പിന്നീടു കാതോലിക്കാസ് ബസേലിയോസ് മാർ തോമാ മാത്യൂസ് പ്രഥമൻ) യുടെ പ്രധാന കാർമ്മികത്വത്തിലും ഞാനുൾപ്പെടെ ബാംഗ്ലൂരിലെ പട്ടക്കാരായിരുന്നവരുടെ സഹകരണത്തിലും കൂദാശ ചെയ്തു. കൂദാശയ്ക്കു ശേഷം പള്ളിയിൽക്കൂടിയ മഹാ സഭയിൽ ഞാനൊരു പ്രാസംഗികനുമായിരുന്നു. അന്ന് ഇടവക വികാരിയായിരുന്ന ബ. പി.എം. തോമസ് അച്ചന്റെ പ്രത്യേക ക്ഷണം അനുസരിച്ച്, പള്ളി കൂദാശയ്ക്കു ശേഷം വന്ന ആദ്യ ഞായറാഴ്ച അവിടെ വി. കുർബ്ബാന ശുശ്രൂഷ നടത്തുവാനുള്ള ഭാഗ്യവും എനിക്കു ലഭിച്ചു.



1976-മുതൽ ബാംഗ്ലൂരിൽ റോമൻ കത്തോലിക്കാസഭയുടെ സേവാനിലയം ചാപ്പലിൽ വച്ച് ഒന്നിടവിട്ട ഞായറാഴ്ചകളിൽ നമ്മുടെ ആളുകൾക്കു വേണ്ടി, സഭയുടെ പ്രത്യേക അനുവാദത്തോടെ, ഞാൻ വി. കുർബ്ബാനനടത്തിയിട്ടുണ്ട്. ഇതിന് ഒരു വ്യത്യാസം 1978-ൽ ഉണ്ടായി. അന്നു ഞാൻ യുണൈറ്റഡു തിയോളോജിക്കൽ കോളേജിൽ പഠിപ്പിച്ചു കൊണ്ടിരുന്നു. ആ അവസരത്തിൽ ഹോളി ട്രിനിറ്റി പള്ളിയിൽ ആരാധിച്ചു വന്ന ഓർത്തഡോക്സു സമൂഹത്തിന് വികാരിയായിരുന്നത് ബ. കെ. കുരിയാക്കോസച്ചനായിരുന്നു. 1978-ൽ അച്ചൻ ഉപരിപഠനാർത്ഥം അമേരിക്കയിൽ പോയി. അങ്ങനെ പോയത് ട്രിനിറ്റിയിലെ ആത്മീയ ഷിഷ്ടതികൾ നടത്തുവാനുള്ള ചുമതല എന്നെ ഏല്പിച്ച ശേഷമായിരുന്നു. അവ ഞാൻ നിർവ്വഹിക്കുകയും ചെയ്തു.

അതെ തുടർന്ന് 1980-ഡിസംബർ അവസാനം വരെ മാസത്തിൽ രണ്ടാഴ്ച വീതം സേവാ നിലയം ചാപ്പലിൽ ഞാൻ വി. കുർബ്ബാനയണച്ചു. മറ്റു ഞായറാഴ്ചകളിൽ മാർ ഗ്രിഗോറിയോസ് പള്ളിയിൽ ചിലപ്പോൾ വി. കുർബ്ബാന ചൊല്ലുകയും അല്ലാത്ത അവസരങ്ങളിൽ ശുശ്രൂഷയിൽ പങ്കു കൊള്ളുകയും ചെയ്തു വന്നു. ഇപ്രകാരം സേവാനിലയം ചാപ്പലിൽ ഞാൻ കുർബ്ബാനയണച്ചതിന്റെ ഫലമായി ബാംഗ്ലൂർ ഈസ്റ്റലുണ്ടായിരുന്ന ഓർത്തഡോക്സു സഭാംഗങ്ങളെ ഒരുമിച്ചു ചേർക്കുവാനും അവിടെ നമുക്ക് സെന്റ് തോമസ് പള്ളി ഉണ്ടാക്കുവാനും സാധിച്ചു. ആ പള്ളിയിൽ ആദ്യ കുർബ്ബാന 1982-ഓഗസ്റ്റു 15-ാം തിയതി അർപ്പിച്ചു. അത് നിർവഹിച്ചതു ഞാൻകൂടി ചേർന്നായിരുന്നു. ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ ദീവന്നാസ്യോസു ഓഗസ്റ്റ് 19-നു ആ പള്ളി കൂദാശ ചെയ്തു അതിനു സെന്റ് തോമസ് ഓർത്തഡോക്സു പള്ളി എന്നു പേരു നല്കി. ആ കൂദാശ കർമ്മത്തിൽ ഞാൻ പങ്കു കൊണ്ടു. അതിനെ തുടർന്നു നടന്ന പൊതുയോഗത്തിൽ റോമൻ കത്തോലിക്കാ സഭയുടെ ആർച്ചു ബിഷപ്പിന്റേയും ഒരു വലിയ ജന സമൂഹത്തിന്റെയും സാന്നിദ്ധ്യത്തിൽ മെത്രാപ്പോലീത്താ തിരുമേനി ഏകദേശം അഞ്ചു കൊല്ലത്തോളമായി ബാംഗ്ലൂർ ഈസ്റ്റിൽ ഞാൻ ചെയ്ത സേവനത്തെ വളരെ പ്രശംസിക്കുകയും ചെയ്തു.

നമുക്ക് ഒരു തിയോളോജിക്കൽ സെമ്മിനാരി ഉണ്ടായത് 1815-ലാണെന്നു വരികിലും, അത് പല വിഷമസന്ധികളിലും കൂടിക്കടന്ന് സെറാംപൂർ കോളേജുമായുള്ള ബന്ധത്തിൽ ഡിഗ്രികൊടുക്കാവുന്ന ഒരു സ്ഥാപനമായിത്തീർന്നത് 1965-നു ശേഷമാണ്. അതിനു തന്നെയും എന്റെ സംഭാവന ഉണ്ടായിരുന്നു. 1962-ൽ ഞാൻ സെറാംപൂരിൽ പഠിപ്പിച്ചു കൊണ്ടിരുന്ന കാലമായിരുന്നു. അന്നു സെറാംപൂർ സെനറ്റ് ഒരു ചെറിയ കൂട്ടമായി പ്രവർത്തിച്ചു കൊണ്ടിരുന്നതിനാൽ കെ. ഫീലിപ്പോസച്ചൻ (പിന്നീടു ഫീലിപ്പോസു മാർ തിയോഫീലോസു മെത്രാപ്പോലീത്താ) അംഗമായിരുന്നു. അച്ചൻ മാർ ബസേലിയോസ് ഗീവറുഗീസ് രണ്ടാമന്റെ, സെമ്മിനാരി സെറാംപൂരുമായി സംയോജിപ്പിക്കുവാനുള്ള അനുവാദവുമായി, സെറാംപൂരിൽ വന്നു. അതിനുശേഷമുള്ള സർവ്വകാര്യങ്ങളും അപേക്ഷ തയാറാക്കി, അതു സമർപ്പിച്ച്, ഡിഫെൻഡു ചെയ്തത് ഞാനായിരുന്നു. M.Th. (മാസ്റ്റർ ഓഫ് തിയോളോജി) ഡിഗ്രി കൊടുക്കുന്ന സ്ഥാപനമാക്കി തീർത്തത് 1981-ലാണ്. 1981-ജനുവരി മുതൽ 1990-മെയ് വരെ നമ്മുടെ സെമ്മിനാരിയിൽ ഒരു പ്രൊഫെസറായി ഞാൻ ജോലി ചെയ്തു. എന്റെ വിദ്യാഭ്യാസ നിലയും പ്രായവും പരിഗണിച്ചുള്ള ബഹുമാനം സെമ്മിനാരിയിൽ പഠിപ്പിക്കുന്നവരും പഠിക്കുന്നവരും-ശമ്പളമൊഴികെ- എനിക്കു തന്നിരുന്നു എന്ന് സന്തോഷത്തോടെ പറയേണ്ടതുണ്ട്.

M.Th.ന് പഠിപ്പിക്കുവാനാണ് എന്നെ ഉദ്ദേശിച്ചതെങ്കിലും സെമ്മിനാരിയിലെ എല്ലാ ക്ലാസുകളിലും എന്റെ സമയം മുഴുവനും ഞാൻ പഠിപ്പിക്കുകയും മറ്റു കാര്യങ്ങളിൽ പങ്കെടുക്കുകയും ചെയ്തു വന്നു. എന്റെ വീതം വരുമ്പോഴൊക്കെയും സെമ്മിനാരി സമൂഹത്തിനു വേണ്ടി വി. കുർബ്ബാന അർപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തു വന്നു. 1983-ൽ സെമ്മിനാരിയിലെ കഷ്ടാനുഭവയാഴ്ച ശുശ്രൂഷകൾക്കു നേതൃത്വം നൽകുവാൻ എനിക്കു സൗകര്യം ലഭിച്ചു. ബാംഗ്ലൂരിൽ എനിക്കു ഒരു ചെറിയ തോട്ടമുണ്ടായിരുന്നു. അതിന്റെ വിവരങ്ങൾ അന്വേഷിക്കുവാൻ ഞാൻ അവിടേയ്ക്കു മാസം തോറും രണ്ടു വാരാന്ത്യത്തിൽ പൊയ്ക്കൊണ്ടിരുന്നു. അങ്ങനെ മാസത്തിൽ രണ്ടു ഞായറാഴ്ചകൾ കോട്ടയത്തും രണ്ടു ഞായറാഴ്ചകൾ



ബാംഗ്ലൂരിലുമായി ചെലവിട്ടു വന്നു. ബാംഗ്ലൂരിലുണ്ടായിരുന്ന ഞായറാഴ്ചകളിൽ 1982-വരെ റോമൻ കത്തോലിക്കാ സഭയുടെ സേവാനിലയം ചാപ്പലിലും. അതിനു ശേഷം രാജാജി നഗറിൽ ഒരു റെയിൽവേ റിക്രിയേഷൻ ക്ലബ്ബിൽ 1993-ജൂൺ വരെയും കുർബ്ബാന ചൊല്ലി വന്നു. 1993-ജൂലൈ 1-ാം ഞായറാഴ്ച മുതൽ രാജാജി നഗറിൽ പുതുതായി നിർമ്മിച്ച St. Stephen's Chapel ൽ കുർബ്ബാനയും മറ്റു ശുശ്രൂഷകളും ഞാൻ നടത്തി വന്നു. കോട്ടയത്തുള്ള ഞായറാഴ്ചകളിൽ സെമ്മിനാരി ചാപ്പലിലോ മറ്റു പള്ളികളിൽ പ്രത്യേക ക്ഷണം അനുസരിച്ചോ വി. കുർബ്ബാനയും മറ്റു ശുശ്രൂഷകളും നിർവ്വഹിച്ചു വന്നു. ഈ വിധത്തിൽ ഞാൻ കുർബ്ബാനയണച്ച പള്ളികൾ നൂറിലധികം ഉണ്ടായിരിക്കും.

പള്ളിയാരാധന നടത്തുന്നതു സംബന്ധിച്ചുള്ള എന്റെ അനുഭവമാണ് ഇതിനകം വ്യക്തമാക്കിയത്. 1989-ൽ ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ച വൈദിക ഡയറക്ടറിയിൽ ചേർക്കുവാൻ ഈ സംഗതികളുടെയെല്ലാമൊരു സംക്ഷിപ്ത രൂപം ഞാൻ കൊടുത്തിരുന്നു. എന്നാൽ അതൊന്നും ഡയറക്ടറിയിൽ ഉൾപ്പെടുത്തിയില്ല. അതിനു പകരം ജാലഹള്ളിപള്ളിയിൽ ഞാൻ ശുശ്രൂഷ നടത്തിക്കൊണ്ടിരിക്കുന്നതായി എഴുത്തുകാരൻ നന്നായി മനോധർമ്മം ഉപയോഗിച്ചു വ്യക്തമാക്കിയിട്ടുണ്ട്. അതു ഞാൻ കൊടുത്തിരുന്നതല്ല. ജാലഹള്ളി പള്ളിയോട് എനിക്ക് വളരെ ബഹുമാനവും സ്നേഹവും ആയിരുന്നു എങ്കിലും ബന്ധമുണ്ടായിരുന്നത് ബാംഗ്ലൂരുമായിട്ടായിരുന്നുവെന്ന് ഇതിനകം സ്പഷ്ടമായിട്ടുണ്ടല്ലോ. ബാംഗ്ലൂർ ഈസ്റ്റിൽ സെന്റ് തോമസ് ഓർത്തഡോക്സു പള്ളിയുണ്ടായത്, സേവാനിലയം ചാപ്പലിൽ മാസത്തിൽ രണ്ടു തവണവീതം വി. കുർബ്ബാന ചൊല്ലി, ആ ഭാഗങ്ങളിലുള്ള നമ്മുടെ ജനങ്ങളെ സംഘടിപ്പിക്കുവാൻ ദൈവം എനിക്കു തന്ന സൗകര്യം കൊണ്ടായിരുന്നു. മെത്രാപ്പോലീത്തായും ദേശത്തുള്ള പട്ടക്കാരും ജനങ്ങളും അംഗീകരിക്കുന്ന ഈ പരമാർത്ഥം അതുമായി ഒരു ബന്ധവുമില്ലാതെ ദൂരത്തിരുന്നു നമ്മുടെ ഡയറക്ടറി ചമച്ചവർ സ്വീകരിപ്പാൻ തയാറായില്ല. ഇതു മനഃപ്പൂർവ്വം ചെയ്തതാണെന്ന് കാണിപ്പാൻ ഡയറക്ടറിയിൽ പ്രവർത്തിച്ച ഒരു ദേഹം (പേര് ഇപ്പോൾ പറയുന്നില്ല) ആ

പ്രസിദ്ധീകരണത്തിൽ എന്റെ പേരു വച്ച് നമ്മുടെ സഭാ ചരിത്രം ഉൾപ്പെടുത്തിയിട്ടുണ്ടെന്ന് എന്നോടു പറയുകയുണ്ടായി. സഭാ ചരിത്രവും എന്റെ സേവനവും തമ്മിലുള്ള ബന്ധം എനിക്കു വ്യക്തമാകുന്നില്ല.

അതുപോലെ ഈയടുത്ത കാലത്തു സെമിനാരി പ്രസിദ്ധീകരിച്ച സഭാവിജ്ഞാനകോശത്തെ അധികരിച്ചും ഒരു കാര്യം പറയേണ്ടതുണ്ട്. അതിൽ വളരെയധികം ഞാൻ പ്രവർത്തിച്ചതായിട്ടാണെന്റെ ബോദ്ധ്യം. ആ വാസ്തവം ഫാ. ടി. ജെ. ജോഷ്വാ അച്ചനും ഡോ. കെ. എം. തരകനും സമ്മതിച്ചിട്ടുമുണ്ട്. ഫാ. ജോഷ്വാ അച്ചൻ തന്റെ പ്രസ്താവനയിൽ ഇപ്രകാരം പറയുന്നു.

> "അടുത്ത പ്രശ്നം ഓരോ വിഷയത്തിനും അനുയോജ്യരായ എഴുത്തുകാരെ കണ്ടുപിടിക്കുന്നതും യഥാസമയം അവരിൽനിന്ന് ലേഖനങ്ങൾ വാങ്ങിക്കുന്നതുമായിരുന്നു. സെമിനാരി അദ്ധ്യാപകന്മാരിൽ പെട്ടവർ ഈ കാര്യത്തിൽ മുമ്പോട്ടു വന്നത് അനുഗ്രഹമായി. ഫാ. വി. സി. ശമുവേലച്ചന്റെ പങ്കാളിത്തവും സംഭാവനകളും വളരെ വിലപ്പെട്ടതായി ഞങ്ങൾ കരുതുന്നു".

പത്രാധിപ സമിതിക്കു വേണ്ടി ഡോ. കെ.എം. തരകൻ പറയുന്നതിങ്ങനെയാണ്.

> "വിജ്ഞാന കോശത്തിന്റെ വിവിധ വിഷയങ്ങൾ നിർണ്ണയിക്കുന്നതിനും സഭാചരിത്രത്തെപ്പറ്റിയും ഓറിയന്റൽ വിശ്വാസത്തെപ്പറ്റിയും ആധികാരികങ്ങളായ ലേഖനങ്ങൾ രചിക്കുന്നതിനും സ്വന്തം അനാരോഗ്യത്തെ അവഗണിച്ചും വിലപ്പെട്ട സമയം ചിലവഴിച്ച ഫാദർ വി.സി. സാമുവലിനോടുള്ള കടപ്പാടു വാക്കുകളിൽ ഒതുക്കുവാൻ ആവില്ല".

ഫാ. ജോഷ്വാ അച്ചന്റെ പ്രസ്താവന ഞാൻ സെമിനാരിയിൽ അദ്ധ്യാപകനായിരുന്നു എന്ന് വിശദമാക്കുക എന്നതാണ്. എന്നാൽ "സെമിനാരി അദ്ധ്യാപകർ" എന്ന ശീർഷകത്തിലോ "സെമിനാരി മുൻ അദ്ധ്യാപകർ" എന്നതിലോ എന്റെ പേരു കാണുന്നില്ല. ഇത് ഒരു സ്കലിതം ആണെന്നുപറയാമെന്നു വരുകിലും, 1981-മുതൽ 1990-വരെ പത്തു കൊല്ലക്കാലവും അതിനു മുമ്പു ചില അവസരങ്ങളിലും ഞാൻ സെമിനാരിയിൽ പഠിപ്പിക്കുകയും ദിവ്യബോധനം പോലെയുള്ള പദ്ധതികളിൽ സർവ്വാത്മനാ പങ്കുകൊള്ളുകയും ചെയ്ത വസ്തുത ഇത്രവേഗം മറന്നുപോയി എന്നു പറയുന്നത് സെമിനാരിയിൽ ചുമതല വഹിക്കുന്നവർക്ക് അഭിമാനകരമല്ല.



സെമിനാരിയിൽ നടന്നിരുന്ന എല്ലാക്കാര്യങ്ങൾക്കും ദൂരെ ഇരുന്നാണെങ്കിലും സൂത്രധാരത്വം വഹിച്ചിരുന്ന ആളാണ് പ്രിൻസിപ്പാൾ പൗലോസ് മാർ ഗ്രിഗോറിയോസു മെത്രാപ്പോലീത്താ. 1959-മുതൽ ഞങ്ങൾ തമ്മിൽ വളരെ സൗഹാർദ്ദത്തിൽ കഴിഞ്ഞിരുന്നു. ആ സമയത്തെങ്ങും എന്റെ വിവാഹം സംബന്ധിച്ചുള്ള പരമാർത്ഥം അദ്ദേഹം എന്നോടു ചോദിച്ചിട്ടില്ല. അങ്ങനെ കാര്യങ്ങൾ നടന്നു. ഒന്നുരണ്ടവസരങ്ങൾ എന്റെ വേദശാസ്ത്ര വിജ്ഞാനത്തെ അദ്ദേഹം പ്രകീർത്തിച്ച് "വേദശാസ്ത്രം താൻ തന്നെ പഠിച്ചത് എന്നിൽ നിന്നാണെന്ന്" പ്രസ്താവിച്ചത് ഞാനോർക്കുന്നുണ്ട്. അങ്ങനെയുള്ള അവസരത്തിൽപോലും എന്റെ വിവാഹത്തെ സംബന്ധിച്ചോ വ്യക്തിപരമായ എന്റെ ചുറ്റുപാടുകളെപ്പറ്റിയോ ഒന്നും അദ്ദേഹം എന്നോടു ചോദിച്ചിട്ടില്ല. ചോദിക്കാതെയിരുന്നതിനാൽ ഞാൻ അങ്ങോട്ടു കേറി ഒന്നും പറഞ്ഞിട്ടുമില്ല.

എന്നാൽ രണ്ടു കാര്യങ്ങൾ അദ്ദേഹത്തെ വിലയിരുത്തത്തക്ക വണ്ണം എനിക്കു നേരിട്ടുള്ള അറിവിൽപെട്ടതായുണ്ട്. ഒന്ന്, 1967-ൽ നടന്നതാണെന്നാണെന്റെ ഓർമ്മ. ഓറിയന്റൽ ഓർത്തഡോക്സു സഭകളുടെ എഡ്യൂക്കേഷൻ പദ്ധതിയുടെ ഒരു യോഗം ലെബാനോനിലെ ബൈറൂട്ടിൽ വച്ചു നടന്നു. നമ്മുടെ സഭയെ പ്രതിനിധാനം ചെയ്തു ആ യോഗത്തിൽ ഞാൻ സംബന്ധിച്ചിരുന്നു. ആ യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചത് World Council of Christian Education ന്റെ മേധാവി Ralph Mould (എന്നാണെന്റെ ഓർമ്മ) യും സഭകളുടെ ലോക കൗൺസിൽ പ്രതിനിധിയായി പോൾ വറുഗീസ് അച്ചനുമുണ്ടായിരുന്നു. യോഗം നടന്നുകൊണ്ടിരുന്നപ്പോൾ ഏതോ ആശയം സംബന്ധിച്ച് അദ്ധ്യക്ഷന്മാർ തമ്മിൽ പിണങ്ങി. അവർ അന്യോന്യം എന്താണ് ചെയ്തത് എന്ന് എനിക്കു നിശ്ചയമില്ലെങ്കിലും യോഗത്തിന്റെ അവസാനത്തിൽ Ralph Mould എന്നോടിങ്ങനെ പറഞ്ഞതായി എനിക്ക് ഓർമ്മയുണ്ട്. "If you say something, the way in which you express yourself, make me feel that I should honour it. But if he says it I shall be very reluctant to act". അതിനു ശേഷം പോൾ വറുഗീസച്ചന്റെ പെരുമാറ്റ രീതി വ്യത്യാസപ്പെടുത്തണമെന്നു ഞാൻ അച്ചനെ ഉപദേശിക്കുകയുണ്ടായി.

അച്ചനെക്കാൾ പത്തുവയസ്സിലധികം പ്രായമുള്ള ആളെന്ന നിലയിൽ ഇതിനുള്ള അവകാശമെനിക്കുള്ളതാണല്ലോ.

രണ്ടാമത്തെ സംഭവം ഇൻഡ്യയിൽ വൈറ്റുഫീൽഡിലെ എക്യുമെനിക്കൽ ക്രിസ്ത്യൻ സെൻററിൽ വച്ചു നടന്നതാണ്. അന്നു പോൾ വറുഗീസച്ചൻ പൗലോസു മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ആയിത്തീർന്നിരുന്നു എന്നാണെൻെറ ഓർമ്മ. വൈറ്റു ഫീൽഡിൽ ചേർന്ന ഒരു യോഗത്തിൽ ഫെയിത്ത് ആൻഡ് ഓർഡർ ഡയറക്ടർ ലൂക്കാസ് ഫിഷർ സംബന്ധിച്ചു. ആ യോഗത്തിൽ വച്ച് പൗലോസു മാർ ഗ്രിഗോറിയോസും ലൂക്കാസ് ഫിഷറും തമ്മിൽ ഏറ്റുമുട്ടി. അതിനു ശേഷം ഫിഷർ എന്നോടു ഞങ്ങൾ തമ്മിലുള്ള സ്നേഹം നിലനിർത്തി, ഇങ്ങനെ പറഞ്ഞതായി ഞാൻ ഓർക്കുന്നു. "You must tell Paulose Gregorios that we can also speak as he does. But then it will spoil the atmosphere". എന്നാൽ ഇതു സംബന്ധമായി ഒന്നും ഞാൻ അദ്ദേഹത്തോടു പറഞ്ഞില്ല.

മെത്രാപ്പോലീത്തായുടെ പെരുമാറ്റ രീതി വിശദമാക്കുവാൻ സഹായകമായ രണ്ടുദാഹരണങ്ങളാണ് മുകളിൽ കാണിച്ചത്. പൗരസ്ത്യ സഭകളെപ്പറ്റി, പ്രത്യേകിച്ച് ഗ്രീക്കു സംസ്കാരത്തിനു വിധേയമായ ബൈസാൻെറയിൻ സഭകളെപ്പറ്റി, ആവശ്യത്തിലധികമായ ആദരവും അദ്ദേഹത്തിനുണ്ട്. ആ വാസ്തവമാണ് അടുത്ത കാലത്ത് പ്രസിദ്ധീകരിച്ച A Human God എന്ന ഗ്രന്ഥത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്. എൻെറ നിലപാട് 1964-ൽ Aarhus-ൽ ചേർന്ന യോഗത്തിൽ വച്ച് ഗ്രീക്കു പ്രൊഫസർ കാർമീരിസ് ചെയ്ത ഒരു പ്രസ്താവനയാണു പ്രതിബിംബിക്കുന്നത്. അത് "വിശ്വാസത്തിൽ ഐക്യമുള്ള പക്ഷം പാരമ്പര്യ വ്യത്യാസം കാര്യമായി കരുതേണ്ടതില്ല". പട്ടക്കാരുടെ വിവാഹമോ പുനർവിവാഹ സ്വാതന്ത്ര്യമോ ആയിരുന്നു 16-ാം നൂറ്റാണ്ടു വരെയുള്ള നമ്മുടെ പാരമ്പര്യം. അതിനു ശേഷം പോർട്ടുഗീസുകാർ വഴി റോമൻ കത്തോലിക്കരുടെ അവിവാഹിത സംസ്കാരം നമ്മുടെ മേൽ അടിച്ചേല്പിക്കപ്പെട്ടു. അതിൽ നിന്നുള്ള വിടുതലാണ് പലപ്രകാരത്തിൽ നാം പ്രാപിച്ചു വരുന്നത്. അതിനിടയിൽ റോമൻ



കത്തോലിക്കാ പാരമ്പര്യം ഗ്രീക്കു പാരമ്പര്യമെന്ന പേരിൽ നമ്മെ അടിച്ചേൽപ്പിക്കുകയല്ലേ ചെയ്യുന്നത്. ഞാൻ സെമിനാരിയിൽ പഠിപ്പിച്ചു കൊണ്ടിരുന്ന കാലത്ത് ഒരിക്കൽ വൈകിട്ടത്തെ ഭക്ഷണ സമയത്ത് മെത്രാപ്പോലീത്താ ചില ശെമ്മാശന്മാരുമായി, വിവാഹിതനായ രാജനച്ചൻെറ കാര്യം സംസാരിച്ചത് ഞാൻ ദൂരെ നിന്നു കേട്ടു. ആ അച്ചൻ മെത്രാപ്പോലീത്തയോടുകൂടെ ഒരു സർവീസിനു പോയി എന്നും വേണ്ട സ്വീകരണം കൊടുക്കാതെയിരുന്നു എന്നുമാണ് ഞാൻ മനസ്സിലാക്കിയത്. ഞാൻ ധരിച്ചതു ശരിയെങ്കിൽ അതിനെയാണ് ഞാൻ ചോദ്യം ചെയ്യുന്നത്.

ബിഷപ്പിൻെറ അധികാരത്തെ ആവശ്യത്തിലധികം മുഴുപ്പിച്ചു മനസ്സിലാക്കുന്ന ഒരു ചിന്താഗതിയുണ്ട്. അതു നാം സ്വീകരിക്കുന്നില്ല എന്നു പറയാമെങ്കിലും, അതു നിലനിർത്തുവാനല്ലേ പൗലോസു മാർ ഗ്രിഗോറിയോസും മറ്റു പല ബിഷപ്പന്മാരും നമ്മുടെ സഭയിൽ യത്നിച്ചു വരുന്നത്. സഭയിലെ എല്ലാ സ്ഥാനികളും നിയമത്തിനു വിധേയരാണ്. അത്മായക്കാരെയും പട്ടക്കാരെയും മേല്പട്ടക്കാരെയും ബാധിക്കുന്ന നിയമങ്ങൾ സഭയിലുണ്ട്. അതനുസരിച്ചു വേണം ഓരോരുത്തരും ജീവിക്കുവാൻ. എന്നാൽ വിദ്യാഭ്യാസം അടിസ്ഥാനമാക്കി എല്ലാവർക്കും ഓരേ കഴിവല്ല ഉള്ളത്. ഒരാൾ വൈദികനോ, മേല്പട്ടക്കാരനോ ആയി എന്നതു കൊണ്ട്, മാത്രം സർവ്വ വിജ്ഞാനവും കരസ്ഥമാക്കി എന്നർത്ഥമില്ല. 1990-നവംബർ മാസത്തിൽ ഡോ. സാമുവൽ ചന്ദനപ്പള്ളി പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിൽ മലങ്കര സഭാ പിതാക്കന്മാരുടെ കൂട്ടത്തിൽ എന്നെ ഉൾപ്പെടുത്തിയിട്ടുള്ളതിൽ എനിക്കു സന്തോഷവുമുണ്ട്. മേല്പട്ടക്കാരനല്ലെങ്കിലും ഒരു പട്ടക്കാരനെന്ന നിലയിൽ ഒരു സഭാ പിതാവിൻെറ സ്ഥാനമെനിക്കുണ്ടെന്നുള്ള വാസ്തവം എന്നെക്കൂടുതൽ വിനീതനാക്കുകയാണ് ചെയ്യുന്നത്.

പഠിത്തത്തെക്കുറിച്ചു പറഞ്ഞാൽ, പതിനാറാം നൂറ്റാണ്ടുവരെ പേർഷ്യയിലെ നെസ്തോറിയൻ സഭയുടെ ഭാഗമായി കഴിഞ്ഞവരാണ് നാം. അതുകൊണ്ട് നെസ്തോറിയ സഭയെപ്പറ്റി വളരെ ബഹുമാനപൂർവ്വം വിലയിരുത്തുവാൻ നമുക്കു കഴിയണം. പതിനാറാം നൂറ്റാണ്ടിനു ശേഷം കേരളത്തിൽ വന്ന റോമൻ

കത്തോലിക്കരെയോ, പതിനേഴാം നൂറ്റാണ്ടിനു ശേഷം തങ്ങളുടെ ആശയങ്ങൾ കേരളത്തിൽ പ്രചരിപ്പാൻ ശ്രമിച്ച അന്ത്യോഖ്യൻ സുറിയാനിക്കാരെയോ അല്ല നാം ഇതിൽ അനുകരിക്കേണ്ടത്. നെസ്തോറിയൻ ഉദ്ഘോഷിച്ചതു ശരിയായിരുന്നു എന്നല്ല ഇവിടെ പറയുന്നത്. അതിനെക്കുറിച്ചുള്ള എന്റെ പഠന വെളിച്ചത്തിൽ പറയാവുന്നതു വ്യക്തമാക്കിയിട്ടുണ്ട്.



## അദ്ധ്യാപക വൃത്തിയും മറ്റു സേവനങ്ങളും

ഞാൻ 1960-ൽ സെറാംപൂർ കോളജിൽ മൂന്നു കൊല്ലത്തേക്ക് അദ്ധ്യാപക വൃത്തി സ്വീകരിച്ചു. ഡെന്മാർക്ക് എന്ന യൂറോപ്യൻ രാജ്യത്തിന്റെ ഒരു കോളനിയായിരുന്ന സെറാംപൂർ വില്യം കേറിയുടെ പ്രവർത്തന കേന്ദ്രമായിരുന്നു. അവിടെ കേറിയുടെ കാലത്തു തന്നെ നിലവിൽ വന്ന ഒരു വിദ്യാഭ്യാസ സ്ഥാപനമുണ്ടായിരുന്നു. സെറാംപൂരിനെ ബ്രിട്ടീഷ്കാർക്ക് വിൽക്കുന്നതിനു മുമ്പ്, 1827-ൽ ഡെന്മാർക്കിലെ രാജാവ് ആ സ്ഥാപനത്തിന് ഒരു ചാർട്ടർ നല്കി. അതനുസരിച്ച് ആ സ്ഥാപനത്തിന് ഏതു യൂണിവേഴ്സിറ്റി ഡിഗ്രിയും കൊടുക്കാമായിരുന്നു. എന്നാൽ 1910-ലുണ്ടായ ചാർട്ടർ റിവിഷനിൽ തിയോളജിക്കൽ ഡിഗ്രികൾ മാത്രം കൊടുക്കാവുന്ന ഒരു കേന്ദ്രമാക്കിത്തീർത്തു. മറ്റു ഡിഗ്രികൾ കൽക്കട്ട (പിന്നീട് ബർദ്വാൻ) യൂണിവേഴ്സിറ്റി കൊടുത്തു വന്നു. തിയോളജിക്കൽ ഡിഗ്രികൾ, ഇൻഡ്യയിൽ റോമൻ കത്തോലിക്കരല്ലാത്ത സഭകളുടെ പ്രയോജനത്തിനു വേണ്ടി ഇന്നുവരെയും കൊടുത്തു വരുന്നു.

ഈ ചാർട്ടർ റിവിഷനോടടുത്തു 1912-ൽ ജോൺ ആർ. മോട്ടിന്റെ നേതൃത്വത്തിൽ ഒരു വിദ്യാർത്ഥി സമ്മേളനം സെറാംപൂരിൽ നടന്നു. അതിൽ മാർ ദിവന്നാസ്യോസ് ആറാമൻ, ഫാദർ പി.റ്റി. ഗീവറുഗീസി (പിന്നീടു മാർ ഈവാനിയോസായി റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു) നോടുകൂടി സെറാംപൂരിലെത്തി. ഇതു മൂലം സെറാംപൂരുമായുള്ള ബന്ധം വട്ടശ്ശേരിൽ മാർ ദിവന്നാസോസു തന്നെ സ്ഥാപിച്ചു എന്നു പറയാം.

സെറാംപൂർ കോളജിലെ ജോലി ഞാൻ കഴിവതും ഭംഗിയായി ചെയ്തു. കോളജിലെ തിയോളജി സെക്ഷനിലായിരുന്നു പഠിപ്പിക്കുവാനുണ്ടായിരുന്നതെങ്കിലും, എന്റെ പരീക്ഷായോഗ്യത കണക്കിലെടുത്ത് മറ്റെ സെക്ഷനിൽ ഒരു ക്ലാസിൽ ലോജിക്കും, മറ്റൊരു ക്ലാസിൽ ഓണേഴ്സ് ഇൻഡ്യൻ ഫിലോസഫിയും എനിക്കു കോളജു തന്നു. ഇവയിൽ രണ്ടാമത്തെ ക്ലാസ്സ് എനിക്ക് വളരെ രസകരമായി അനുഭവപ്പെട്ടു. ഒരു കൊല്ലം പന്ത്രണ്ടു വിദ്യാർത്ഥികൾ ഉണ്ടായിരുന്നു. ആണ്ടവസാനത്തിൽ, ഒരു വിദ്യാർത്ഥി മറ്റുള്ളവരെ പ്രതിനിധാനം ചെയ്തുകൊണ്ടു എന്നോടായി ഇങ്ങനെ ചോദിച്ചു.

When you finished your lecture on Madhawa, we became convinced that you were a follower of Madhawa. Then when you switched on to Ramanujan, we came to feel that you took up the view of Ramanujan. But your teaching of Sankara, has disillusioned us. So we are asking: What is your position?
ഞാൻ അതിന് കൊടുത്ത ഉത്തരം: ചിരിച്ചു കൊണ്ടു ഞാൻ പറഞ്ഞു.
I am a Christian. I do not agree fully with any of these great teachers, though I find value in every one of them.

തിയോളജിക്കൽ സെക്ഷനിൽ ഞാൻ പഠിച്ചതു Department of Religion ലായിരുന്നു. എന്റെ M.A വിദ്യാഭ്യാസവും അതുകഴിഞ്ഞുള്ള B.D.യും, Postgraduate study യും, പൊതുവായ വായനയും, ഈ വിഷയം പഠിപ്പിക്കുവാൻ എന്നെ സഹായിച്ചു. ഞാൻ പഠിപ്പിച്ച വിഷയങ്ങൾ. A History of Major Religions, Hinduism - a Special Course, Indian Philosophy, Buddhism - a special course, Modern Religious Movements, പ്രധാനമായും ഇവയായിരുന്നു. എബ്രായ ഭാഷയിൽ ഒരു Course ഞാൻ പഠിപ്പിച്ചു. (അത് എന്റെ B.D. പഠനത്തിന് ഞാൻ തിരഞ്ഞെടുത്തിരുന്നതായിരുന്നു.) എന്നാൽ ഗ്രീക്കു ഭാഷയിൽ ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കിയ എന്റെ പലകൊല്ലങ്ങളിലെ പഠനം സെറാംപൂർ വിദ്യാഭ്യാസത്തിൽ ഉൾപ്പെടുത്തുക സാധ്യമായില്ല. എന്റെ അറിവിൽ അത് അന്ന് ഇൻഡ്യയിലെങ്ങും സാധിക്കുമായിരുന്നുമില്ല.

സെറാംപൂരിൽ ഞാൻ പഠിപ്പിച്ചു കൊണ്ടിരുന്ന കാലത്താണ് സഭകളുടെ ലോകകൗൺസിലിന്റെ ന്യൂഡൽഹി അസ്സംബ്ലി കൂടിയത്. അവിടെ മലങ്കര ഓർത്തഡോക്സു സഭയുടെ പ്രതിനിധികളിൽ ഒരാളായി ഞാൻ ആ സമ്മേളനത്തിൽ സംബന്ധിച്ചു. അതുവരെയും നമ്മുടെ സഭയിൽ നിന്ന് കൗൺസിലിൽ ഒരു വലിയ പങ്കു വഹിച്ച ആളാണ് കെ. ഫിലിപ്പോസ് അച്ചൻ (ഇപ്പോൾ ഫിലിപ്പോസു മാർ തെയോഫിലോസു മെത്രാപ്പോലീത്താ) അദ്ദേഹം അലക്സിയോസ് മാർ തിയോഡോഷ്യസ് മെത്രാപ്പോലീത്തായോടു കൂടെ ആംസ്റ്റർഡാം അസ്സംബ്ലി മുതൽ എവൻസ്റ്റനിലും ന്യൂഡൽഹി അസ്സംബ്ലിയിലും പങ്കു കൊണ്ടു. ആംസ്റ്റർഡാം



മുതൽ കൗൺസിലിന്റെ സെൻട്രൽ കമ്മിറ്റിയിലും, ഫെയിത്ത് ആൻഡ് ഓർഡർ കമ്മീഷനിലും അദ്ദേഹം അംഗവുമായിരുന്നു. കൗൺസിൽ സെൻട്രൽ കമ്മിറ്റിയിലോ, ഫെയ്ത്ത് ആൻഡ് ഓർഡർ കമ്മീഷനിലോ അംഗത്വം ലഭിക്കുന്നതിന് അസ്സംബ്ലിയുടെ നോമിനേഷൻസു കമ്മിറ്റി പേരു നിർദ്ദേശിച്ചിരിക്കണം. അങ്ങനെ നിർദ്ദേശിക്കാത്ത ആളിനെ തിരഞ്ഞെടുക്കണമെങ്കിൽ, ആ ആളിന് അസ്സംബ്ലിയുടെ മൂന്നിൽ രണ്ടു ഭാഗം വോട്ടു ചെയ്യണം. കൗൺസിലിലെ അംഗത്വം സ്വയം വച്ചു കൊണ്ടു ഫെയ്ത്ത് ആൻഡ് ഓർഡർ എനിക്കാണിരിക്കേണ്ടത് എന്ന് അച്ചൻ പറഞ്ഞിരുന്നതാണ്. എന്നാൽ നോമിനേഷൻസ് കമ്മിറ്റി രണ്ടിലും അദ്ദേഹത്തിന്റെ പേര് തന്നെയാണ് നിർദ്ദേശിച്ചത്. അങ്ങനെ എന്റെ പേർ അസ്സംബ്ലിയുടെ മൂന്നിൽ രണ്ടു ഭാഗത്തിന്റെ അനുകൂല വോട്ടോടുകൂടി സ്വീകരിക്കപ്പെടേണ്ടി വന്നു. എന്നാൽ ആ വോട്ടെടുപ്പിൽ ഫ. ഫിലിപ്പോസച്ചൻ തന്റെ വോട്ടു എനിക്കനുകൂലമായി നല്കുക മാത്രമല്ല, നോമിനേഷൻ കമ്മിറ്റിയുടെ അഭിപ്രായത്തിൽ നിന്നു പിന്മാറുകയും ചെയ്തു.

ഫെയിത്ത് ആൻഡ് ഓർഡർ കമ്മീഷനിൽ ഇരുപത്തിമൂന്നു കൊല്ലക്കാലം ഞാൻ പ്രവർത്തിച്ച്, നമ്മുടെ സഭയെ പ്രതിനിധാനം ചെയ്തിട്ടുണ്ട്. അത് മറ്റു സഭകളെ, പ്രത്യേകിച്ച് പൗരസ്ത്യ സഭകളെ മാനിച്ചു കൊണ്ടു തന്നെയായിരുന്നു. പൗരസ്ത്യ ഓർത്തഡോക്സു സഭകളും ഓറിയന്റൽ ഓർത്തഡോക്സു സഭകളും തമ്മിലുണ്ടാകേണ്ട ഐക്യത്തിനു തടസ്സം വരാതെ ഞാൻ സൂക്ഷിച്ചു പ്രവർത്തിച്ചു വന്നു. സഭകൾ തമ്മിൽ യോജിക്കേണ്ടതാവശ്യമാണ്. എന്നാൽ അത് വിശ്വാസത്തിന്റെ ഐക്യത്തിൽ, അന്യോന്യം ലയിക്കാതെ സഭകൾ പരസ്പരം സ്വീകരിക്കുന്ന അവസ്ഥയിലായിരിക്കണമെന്നാണ് എന്റെ അഭിപ്രായം.

ന്യൂഡൽഹിയിൽ വച്ചുണ്ടായ ചില പരിചയങ്ങൾ മറക്കാതെ ഓർമ്മയിൽ നില്ക്കുന്നതായുണ്ട്. അവയിൽ രണ്ടെണ്ണം പ്രത്യേക സ്മരണയ്ക്കർഹങ്ങളാണ്. അവയിലൊന്ന് പി.സി. അലക്സാണ്ടറുമായി നിലവിൽ വന്ന സ്നേഹബന്ധമാണ്. സെൻട്രൽ ഗവർമെന്റിൽ Small Scale Industries ന്റെ ചുമതല അദ്ദേഹം അന്നു

വഹിച്ചിരുന്നു. അതിനുശേഷം പല വലിയ നിലകളിൽ അദ്ദേഹം ശോഭിച്ചു. ഞങ്ങൾ തമ്മിലുണ്ടായ പരിചയം ഇവയിൽ ഒന്നിൽനിന്നുമായിരുന്നില്ല. വേദപുസ്തകം അർത്ഥവത്തായി പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നതെങ്ങനെയാണെന്നുള്ള വിഷയം ആസ്പദമാക്കിയായിരുന്നു. എന്റെ ഓർമ്മയിൽ നില്ക്കുന്ന മറ്റേ പരിചയം ഡേവിഡ് ഡാനിയേലുമായിട്ടുള്ളതാണ്. അലക്സാണ്ടറിനെപ്പോലെ, ഉത്തമനായ ഒരു സഭാംഗമാണ് അദ്ദേഹം. മലങ്കര സഭാ ചരിത്രത്തിലും വിശ്വാസത്തിലുമാണ്, തന്റെ സ്വന്തം ജോലിക്കപ്പുറം, ഡേവിഡ് ഡാനിയേൽ താല്പര്യം പ്രകടിപ്പിക്കുന്നത്. അവയിൽ പല ഗ്രന്ഥങ്ങളും അദ്ദേഹം ചമച്ചിട്ടുമുണ്ട്.

സഭാകൗൺസിലിനു ശേഷം ഞാൻ സെറാംപൂരിലെ ജോലി തുടർന്നു. ആ അവസരത്തിൽ കൽക്കട്ടായിലെ നമ്മുടെ ജനങ്ങളുമായി സൗഹാർദ്ദത്തിലാണ് ഞാൻ കഴിഞ്ഞു വന്നത്. അവരിൽ ഒരു നൈനാനെയും പി.വി.കുരുവിളയെയും പലപ്പോഴും ഓർക്കും. നൈനാൻ സ്വതന്ത്രമായി ബിസിനസ്സു ചെയ്യുന്ന ആളാണ്. പള്ളിക്കാര്യത്തിൽ വളരെ താല്പര്യം ഉള്ള ദേഹമായി വർത്തിച്ചിരുന്നു. പി. വി. കുരുവിള ടയർ റിട്രേഡിംഗിൽ വ്യാപാരം ചെയ്തു വന്നു. വളരെ നല്ലവനായിരുന്നു എങ്കിലും ഒരു ദോഷം അദ്ദേഹത്തിനുണ്ട്. എന്നോട് സഭാകാര്യങ്ങളെക്കുറിച്ചു ചോദിക്കും. അതിനുള്ള ഉത്തരം പാരമ്പര്യത്തോടു ചേർന്നതായിരിക്കണമെന്നു ശഠിക്കും. അതിന് ഒരു ബദൽ ചോദ്യം എനിക്കുണ്ട്. അതു ഞാൻ അദ്ദേഹത്തോടുള്ള സ്നേഹം കൊണ്ടു ചോദിച്ചിട്ടില്ല. ഇപ്പോൾ അത് ചോദിക്കുന്നത് ഒരു വലിയ സമൂഹത്തോടായിക്കൊള്ളട്ടെ എന്നു കരുതിയാണ്. എന്റെ ചോദ്യമിതാണ്, "ഇത്രയും പഠിച്ച ഞാൻ കേവലം പാരമ്പര്യാധിഷ്ഠിതമായിട്ടാണോ ചോദ്യങ്ങൾക്കുത്തരം കൊടുക്കേണ്ടത്?" കുരുവിളയുടെ മനോഭാവമാണ് ലോകത്തിലുള്ള ബഹുഭൂരിപക്ഷം ജനങ്ങൾക്കുമുള്ളത്. മതത്തിന്റെ കാര്യത്തിൽ പരിപൂർണ്ണ യാഥാസ്തികത്വം. മറ്റു കാര്യങ്ങളിലെല്ലാം ഉത്പതിഷ്ണുത്വം. ഇതിന് ഒരു വ്യത്യാസമുണ്ടാകേണ്ടതല്ലേ? ഇതു കൂടാതെയുള്ള എക്യുമെനിസം നിരർത്ഥകമായ പല്ലവിയാണ്.



കുരുവിളയുടെ ഭാര്യ അച്ചാമ്മ എന്റെ ഭാര്യയുമായി സ്നേഹത്തിൽ വർത്തിച്ചിരുന്നു. ഒരിക്കൽ എന്റെ ഭാര്യയ്ക്ക് ശരീരത്തിന്റെ ഒരു വശത്തുണ്ടായിരുന്ന മുഴ സുപ്രസിദ്ധ പ്ലാസ്റ്റിക് സർജൻ ഡോ. മുക്കർജിയെക്കൊണ്ടു ഓപ്പറേറ്റു ചെയ്യിക്കുവാൻ വേണ്ട സഹായം നൽകിയത് അച്ചാമ്മയായിരുന്നു. ആ ഓപ്പറേഷന് യാതൊരു പാരിതോഷികവും ഡോ. മുക്കർജി ഞങ്ങളോടു വാങ്ങിയില്ല. "നിങ്ങൾ മനുഷ്യരെ സേവിക്കുന്നു. അതിനാൽ നിങ്ങളുടെ പണം എനിക്കു വേണ്ട" എന്ന് അദ്ദേഹം പറയുകയുണ്ടായി. ഒരു ഹൈന്ദവ ഡോക്ടർ ഇപ്രകാരം ചെയ്ത പ്രസ്താവന എന്നെ വളരെ സന്തോഷിപ്പിച്ചു. എത്ര ക്രിസ്ത്യൻ ഡോക്ടർമാർ ഈ വിധത്തിൽ മറ്റുള്ളവരോടുള്ള പെരുമാറ്റത്തിൽ വർത്തിക്കുമെന്ന് ഞാൻ എന്നോടു ചോദിച്ചു പോകുന്നു.

ഞാൻ സെറാംപൂരിൽ ഉണ്ടായിരുന്നപ്പോഴാണ് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത (പിന്നീടു കാതോലിക്കാ) കൽക്കട്ടയിൽ വന്ന് അവിടെ നമുക്കു നമ്മുടേതായ ഒരു പള്ളിക്ക് അടിസ്ഥാനശില ഇട്ടത്. ഞാൻ ആ ശുശ്രൂഷയിൽ മറ്റു പട്ടക്കാരോടൊപ്പം പങ്കു കൊണ്ടു.

സെറാംപൂർ കോളജിന്റെ ആഭിമുഖ്യത്തിൽ അന്നു നടത്തിവന്ന മാസികയായിരുന്നു Indian Journal of Theology. അതിന്റെ പ്രസിദ്ധീകരണച്ചുമതല ഞാൻ സെറാംപൂരിൽ പഠിപ്പിച്ച കാലത്ത് എന്റെ ജോലിക്കു പുറമെ ഏറ്റെടുത്തിരുന്നു. ഇങ്ങനെ മൂന്നു കൊല്ലക്കാലം ഞാൻ സന്തോഷമായി കഴിച്ച ശേഷം സെറാംപൂരിനോടു യാത്ര പറഞ്ഞു. എത്യോപ്യായിലെ ജോലി സ്വീകരിച്ചതിനാൽ അവിടേയ്ക്കു പോകുന്നതിനുള്ള വട്ടം കൂട്ടുകയും ചെയ്തു.

## മോൺട്രിയോൾ ഫെയിത്ത് ആൻഡ് ഓർഡർ അസ്സംബ്ലി

സെറാംപൂരിനോടു ഞാൻ യാത്ര പറഞ്ഞത് ഏപ്രിൽ മാസത്തിലായിരുന്നു. അതിനു ശേഷം എത്യോപ്യായിൽ എത്തേണ്ടിയിരുന്നത് സെപ്റ്റംബർ മാസത്തിലാണ്. അതിനിടയിലുള്ള നാലുമാസക്കാലം പ്രയോജനകരമായി വിനിയോഗിക്കുന്നതിന് സൗകര്യമുണ്ടായി. അതിലേയ്ക്ക് കാനഡായിലെ മോൺട്രിയോളിൽ

നടന്ന ഫെയിത്ത് ആൻഡ് ഓർഡർ അസ്സംബ്ലിയോടു ചേർന്ന് ഇംഗ്ലണ്ടിൽ രണ്ടു മാസം താമസിച്ച്, എന്റെ Ph.D. dissertation-ൽ ജോലി ചെയ്യണമെന്ന് ഞാൻ തീരുമാനിച്ചു. അസ്സംബ്ലിയിൽ ഞാൻ പങ്കുകൊണ്ട് അതിന്റെ അവസാന യോഗത്തിലെ ശുശ്രൂഷ എടുക്കണമെന്നുള്ള ക്ഷണം എനിക്കു കിട്ടിയിരുന്നു. ഇംഗ്ലണ്ടിൽ രണ്ടു മാസം ഓക്സ്ഫോർഡിലെ സെൻറ് ഗ്രിഗോറിയസ് ഹൗസിൽ താമസിക്കുന്നതിനുള്ള ക്ഷണവും ലഭിച്ചു.

മോൺട്രിയോളിലെ ഫെയിത്ത് ആൻഡ് ഓർഡർ അസ്സംബ്ലി കമ്മീഷനിൽ നിന്നു വേർതിരിച്ചു മനസ്സിലാക്കണം. കമ്മീഷൻ സഭകളുടെ ലോക കൗൺസിലിന്റെ ഒരു ഭാഗമാണ്. അത് മൂന്നു കൊല്ലത്തിൽ ഒരിക്കൽ കൂടുകയും ചെയ്യുന്നു. അസ്സംബ്ലി ഒരു നൂറ്റാണ്ടിൽ ഒന്നോ രണ്ടോ തവണ മാത്രം സഭയെ ആകമാനം പ്രതിനിധാനം ചെയ്തു സമ്മേളിക്കുന്നു. മോൺട്രിയോൾ അസ്സംബ്ലിയിലെ ഒരാശയം ഞാൻ മനസ്സിലാക്കിയത് വി. കുർബ്ബാന ശുശ്രൂഷയിൽ പാശ്ചാത്യ-പൗരസ്ത്യ സഭകളുടെ തക്സാകൾ തമ്മിലുള്ള വ്യത്യാസമാണ്. പാശ്ചാത്യർ Words of Institution കൊണ്ടു തൃപ്തിപ്പെടുമ്പോൾ, പൗരസ്ത്യർ Invocation of the Holy Spirit ആവശ്യമായിക്കരുതുന്നു.

ഇവിടെയുള്ള വ്യത്യാസം പ്രധാനമാണ്. നമ്മുടെ ഉപയോഗത്തിലുള്ള വി. യാക്കോബിന്റെ തക്സായിൽ Words of Institution ഇങ്ങനെയാണ്. "പാപമില്ലാത്തവൻ പാപികളായ നമുക്കുവേണ്ടി തിരുവിഷ്ടത്തോടെ മരണമനുഭവിപ്പാൻ ഒരുങ്ങിയപ്പോൾ, വി.കൈകളിൽ അപ്പമെടുത്ത് സ്തോത്രം ചെയ്ത് വാഴ്ത്തി + + ശുദ്ധീകരിച്ച് + മുറിച്ച് # വിശുദ്ധ ശ്ലീഹന്മാർക്ക് നല്കി, അവരോടരുൾ ചെയ്തു. ഇതു വാങ്ങി ഭക്ഷിപ്പിൻ. നിങ്ങൾക്കുവേണ്ടിയും അനേകർക്കുവേണ്ടിയും മുറിക്കപ്പെടുകയും // പാപമോചനത്തിനും നിത്യ ജീവനുമായി നൽകപ്പെടുകയും ചെയ്യുന്ന എന്റെ ശരീരമാകുന്നു ഇത്".

"അപ്രകാരം തന്നെ കാസായും എടുത്ത് സ്തോത്രം ചെയ്ത് വാഴ്ത്തി + + ശുദ്ധീകരിച്ച് + പരിശുദ്ധ ശ്ലീഹന്മാർക്ക് നല്കിക്കൊണ്ട് അരുൾ ചെയ്തു. "ഇത് നിങ്ങൾ എല്ലാവരും വാങ്ങി



പാനം ചെയ്യുവിൻ. നിങ്ങൾക്കുവേണ്ടിയും അനേകർക്കുവേണ്ടിയും ചൊരിയപ്പെടുകയും പാപമോചനത്തിനും നിത്യജീവനുമായി നല്കപ്പെടുകയും ചെയ്യുന്ന എന്റെ രക്തമാകുന്നു ഇത്."

ഇത് Words of Institution ആണ്. യേശു ക്രിസ്തു നല്കിയ സ്ഥാപനവചനങ്ങളാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്. ഈ വാചകങ്ങൾ മത്തായി 26 : 26 - 29 ന്റെ പരാവർത്തനമാണ്. ഇതിനു ശേഷം Invocation of the Holy Spirit, പരിശുദ്ധാത്മാവ് അപ്പവീഞ്ഞുകൾ മേൽ ആവസിച്ച് അവയെ യേശുക്രിസ്തുവിന്റെ ശരീര രക്തങ്ങളാക്കിത്തീർക്കുന്നതിനു വേണ്ടിയുള്ള പ്രാർത്ഥനയാണ്. അത് യാക്കോബിന്റെ തക്സായിൽ ഇങ്ങനെ കാണുന്നു. "പരിശുദ്ധാത്മാവ് ആവസിച്ച്, ഈ അപ്പത്തെ ജീവപ്രദമായ ശരീരവും + രക്ഷാകരമായ ശരീരവും + ഞങ്ങളുടെ ദൈവമായ മ്ശിഹാ തമ്പുരാന്റെ ശരീരവും + ആക്കിത്തീർക്കുമാറാകട്ടെ"

"ഈ കാസായെ പുതിയ നിയമത്തിന്റെ രക്തവും + രക്ഷാകരമായ രക്തവും + ഞങ്ങളുടെ ദൈവമായ മ്ശിഹാ തമ്പുരാന്റെ രക്തവും + ആക്കിത്തീർക്കുമാറാകട്ടെ"

ഇതിൽ നിന്നു വ്യക്തമാക്കുന്നത് സുറിയാനി സഭയുടെ തക്സാ അനുസരിച്ച് വി. കുർബ്ബാനയിൽ സ്ഥാപന വചനവും പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥനയും ഉണ്ടെന്നുള്ളതാണ്.

മോൺട്രിയോൾ അസ്സംബ്ലിക്കു ശേഷം ഇൻഡ്യയിലേക്കു മടങ്ങും വഴി രണ്ടു മാസത്തോളം ഇംഗ്ലണ്ടിൽ താമസിച്ച്, എന്റെ Ph.D. dissertation ൽ S.P.C.K. ചൂണ്ടിക്കാണിച്ച കുറവുകൾ പരിഹരിക്കുകയും അതിൽ ചേർക്കേണ്ട പുതിയ ആശയങ്ങൾ ചേർക്കുകയും വേണം എന്നു ഞാൻ ഉദ്ദേശിച്ചിരുന്നു. ആ സമയത്തു St. Gregorius House ൽ ഞാൻ താമസിച്ചത് ഓക്സ്ഫോർഡിൽ യൂണിവേഴ്സിറ്റിയിൽ പഠിപ്പിച്ചു ആയിരുന്നു. അത് ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ പഠിപ്പിച്ചു കൊണ്ടിരുന്ന റഷ്യാക്കാരൻ നിക്കോളാസ് സെർനോവ് ഉത്സാഹപൂർവ്വം നടത്തിയിരുന്നതാണ്. എന്റെ സ്നേഹിതനായിരുന്ന ഡോ. സെർനോവ് ഒരു കൊല്ലം നമ്മുടെ പ്രത്യേക ക്ഷണം സ്വീകരിച്ച്, പത്തനംതിട്ട കോളജിൽ അതിന്റെ ആദ്യകാലത്തു പ്രിൻസിപ്പാളായി ജോലി ചെയ്തിരുന്നു. അദ്ദേഹം ഞാൻ

പട്ടക്കാരനായ ശേഷം വിവാഹിതനായ വിവരം അറിഞ്ഞിരുന്നു. അതിൽ എന്നെ വളരെ ശക്തിയായി പിൻതാങ്ങുകയും ചെയ്തു. അതിനും പുറമെ, St. Gregorius House ലെ ചാപ്പലിൽ, ഞാൻ അവിടെ ഉണ്ടായിരുന്ന മിക്ക ആഴ്ചകളിലും വി.കുർബ്ബാന അണച്ചത് ഞാനായിരുന്നു. ഒരു റഷ്യൻ പട്ടക്കാരൻ ചില ഇടദിവസങ്ങളിൽ റഷ്യൻ രീതിയിൽ കുർബ്ബാന ചൊല്ലിവന്നു. അന്ന് നമ്മുടെ കെ.എ. ജോർജ്ജ് അച്ചൻ ഇംഗ്ലണ്ടിൽ പഠിച്ചു കൊണ്ടിരുന്നു. അച്ചന്റെ ഉത്സാഹത്താൽ ഓക്സ്ഫോർഡിൽ പഠിക്കുവാൻ വന്ന ഒരു ശെമ്മാശനായിരുന്നു ഇപ്പോൾ കോട്ടയം ഭദ്രാസനത്തിന്റെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. ആ ശെമ്മാശനായിരുന്നു എന്റെ കൂടെ വി. കുർബ്ബാനയ്ക്കു ശുശ്രൂഷിച്ചത്.

ഇംഗ്ലണ്ടിൽ പല തവണയും ഞാൻ പോയിട്ടുണ്ടെങ്കിലും ഈ തവണത്തെ എന്റെ താമസം എന്റെ dissertation ലെ കുറവുകൾ പരിഹരിക്കുവാനായിരുന്നു. അതിനു വേണ്ടി ബ്രിട്ടീഷു മ്യൂസിയം ലൈബ്രറിയും ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി ലൈബ്രറിയും കാര്യമായി ഉപയോഗിച്ചു. അതുമൂലം കൽക്കദൂൻ സുന്നഹദോസിന്റെ മിനിട്ട്സ് പഴയ ഗ്രീക്കിലും പല സ്ഥലങ്ങളിലും സംക്ഷേപ രൂപത്തിലും Mansi യിൽ ചേർത്തിരുന്നത് നവീനഗ്രീക്കിൽ സംക്ഷേപ രൂപം നീക്കി Eduard Schuarts കൊടുത്തിട്ടുള്ളതിലേക്കു മാറ്റി ചേർത്തു. അതുപോലെ E. Shuarts ന്റെ Der Progen des Eutyches, E. Honigman ന്റെ Juvenal of Jerusalem മുതലായ പല പുസ്തകങ്ങളും അക്കാലത്താണ് നോക്കിയത്.

## എന്റെ ആദ്യത്തെ എത്യോപ്യൻ ജീവിതം

ഇൻഡ്യയിലെ സഭയുടെയത്രയുമില്ലെങ്കിലും പുരാതനമായ ഒരു സഭയാണ് എത്യോപ്യായിലുള്ളത്. രണ്ടുംതമ്മിൽ പല സാമ്യങ്ങളും അതുപോലെ വ്യത്യാസങ്ങളുമുണ്ട്. എത്യോപ്യൻ സഭ ഇരുപതാം നൂറ്റാണ്ടു വരെയും സ്വന്തമായി ബിഷപ്പു ഇല്ലാതെ ഈജിപ്റ്റിലെ കോപ്റ്റിക് സഭയിൽനിന്നുള്ള ആബൂനായെ സ്വന്തം ബിഷപ്പായി സ്വീകരിച്ചു വന്നു. ഇൻഡ്യൻ സഭയാകട്ടെ, 16-ാം നൂറ്റാണ്ടുവരെ പേർഷ്യൻ സുറിയാനി സഭാബന്ധത്തിലും അതിനുശേഷം അന്ത്യോഖ്യൻ സുറിയാനി സഭാവേഴ്ചയിൽ ക്രമേണയായും കഴിഞ്ഞു



വരുന്നു. എത്യോപ്യാ ആഫ്രിക്കൻ ഭൂഖണ്ഡത്തിലെ ഒരു പ്രധാന രാജ്യമാണ്. ഇൻഡ്യൻ സഭയോ ഇൻഡ്യാ മഹാരാജ്യത്തിന്റെ തെക്കെക്കോണിൽ സ്ഥിതിചെയ്യുന്ന ഒരു ചെറിയ ജനസമൂഹം മാത്രമാണ്. മൂവായിരം കൊല്ലത്തിലധികം സ്വതന്ത്രമായി നിന്ന് സ്വയാർജ്ജിതമായ ഭാഷയും സംസ്കാരവും എത്യോപ്യാ നിലനിർത്തുന്നു. ഇൻഡ്യൻ സഭയ്ക്ക് അതിന്റേതായ ഭാഷ ഉണ്ടായിരുന്നില്ല. സഭാ ഭാഷയായി അതിനുണ്ടായിരുന്നത് സുറിയാനി ആയിരുന്നു. അതിനും പുറമെ നിലനിന്നതൊക്കെ ഇൻഡ്യൻ ഭാഷ വേണ്ടവണ്ണം വികസിപ്പിച്ചിരുന്നുമില്ല. എന്നാൽ പത്തൊൻപതാം നൂറ്റാണ്ടിന്റെ ആദ്യകാലത്ത് ഇംഗ്ലീഷ് ഒരു പ്രധാന ഭാഷയായി പ്രയോഗത്തിൽ വന്നു. അങ്ങനെ ഇംഗ്ലീഷ് ഭാഷയും ആധുനിക വിദ്യാഭ്യാസ സംവിധാനവും ഇൻഡ്യയിൽ പ്രചരിച്ചു.

എത്യോപ്യായിൽ ഈ വിധമുള്ള വിദ്യാഭ്യാസ സൗകര്യം ഈ നൂറ്റാണ്ടിൽ ആരംഭിച്ചു തുടങ്ങിയെങ്കിലും, അത് യൂണിവേഴ്സിറ്റി ലെവലിൽ എത്തിയത് 1950-കൾ മുതലായിരുന്നു. ഹോളി ട്രിനിറ്റി തിയളോജിക്കൽ കോളജു 1960-ൽ സമാരംഭിച്ചു എന്ന് മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എത്യോപ്യൻ വിദ്യാഭ്യാസത്തിനുള്ള അന്നത്തെ പ്രത്യേകത, ആദിമുതൽ ഡിഗ്രിയുടെ അവസാനം വരെ അത് സർവ്വ വിദ്യാർത്ഥികൾക്കും സൗജന്യമായി നല്കിയിരുന്നു എന്നതാണ്. അങ്ങനെ കോളജുകൾ, സ്കൂളുകൾ അധ്യാപകരുടെ ശമ്പളം മുതലായ വിവിധ ഇനങ്ങളിലായി ഒരു ഭാരിച്ച സംഖ്യ എത്യോപ്യൻ ഗവർമെന്റു വർഷം തോറും ചെലവഴിച്ചു കൊണ്ടാണിരുന്നത്.

തിയളോജിക്കൽ കോളജിന് ഒരു School Section ഉം College Section ഉം ആദ്യകാലങ്ങളിൽ ഉണ്ടായിരുന്നു. School Section ൽ നിന്നു ജയിക്കുന്ന വരെ കോളജിൽ ചേർത്തുവന്നു. അതിന്റെ ചുമതലവഹിച്ച ആളായിരുന്നു Mr. M.I. Kuriakose അദ്ദേഹത്തെ അധ്യാപനത്തിൽ Messers O.J. Thomas ഉം K.C. Mathew ഉം സഹായിച്ചു വന്നു. കോളജു സെക്ഷനിൽ റവ. ഡോ. കെ. സി. ജോസഫും, ഫാദർ എ.റ്റി. ഗബ്രിയേലും ഞാനുമായിരുന്നു ആദ്യകാലങ്ങളിലുണ്ടായിരുന്നത്. 1969-മുതൽ കോളജിനു ചില വ്യത്യാസങ്ങളുണ്ടായി. ഡീൻ (പ്രിൻസിപ്പാൾ) സ്ഥാനത്തു ഞാനും

അദ്ധ്യാപകന്മാരായി ഫാദർ വി.കെ. മാത്യുവും, അഞ്ചു എത്യോപ്യരും ക്രമേണ വന്നു ചേർന്നു. ആ അഞ്ചു പേരെയും പല കാലങ്ങളിലായി ഇംഗ്ലണ്ടിലോ അമേരിക്കയിലോ ഉപരി വിദ്യാഭ്യാസത്തിനയച്ചതു ഞാനായിരുന്നു.

കോളജു സെക്ഷനിൽ നാലു കൊല്ലത്തെ പഠനം നല്കിയിരുന്നു. അത് പഴയ നിയമം, പുതിയ നിയമം, സഭാചരിത്രം, തിയളോജി, തക്സാ ശാസ്ത്രം, ഇതര മതങ്ങൾ ഇങ്ങനെ ആറു വിഷയങ്ങൾ നിർബന്ധമായി ചേർന്നുള്ളതായിരുന്നു. അതുകൊണ്ട് ഞങ്ങൾ ആദ്യകാലങ്ങളിൽ നടത്തി വന്ന വിദ്യാഭ്യാസം ഒന്നാം ഡിഗ്രിക്കു പോരാത്തതായിരുന്നില്ല. ഈ വിഷയങ്ങളുടെ പല വശങ്ങൾ നാലു കൊല്ലത്തെ പഠനകാലത്തു ഞങ്ങൾ വിദ്യാർത്ഥികൾക്കു നല്കി വന്നു. നാലു കൊല്ലത്തെ പഠനം കഴിഞ്ഞാലുടനെ വിദ്യാർത്ഥികൾക്കു വിവിധ സ്ഥാപനങ്ങളിൽ ജോലിയും ലഭിച്ചു വന്നു.

ഫെയിത്ത് ആൻഡ് ഓർഡർ കമ്മീഷന്റെ അംഗമായി 1961-ൽ ന്യൂഡൽഹി അസംബ്ലി എന്നെ തിരഞ്ഞെടുത്തു എന്ന് മുകളിൽ കണ്ടുവല്ലോ. അതിനു ശേഷമുള്ള ഒന്നാമത്തെ കമ്മീഷൻ യോഗം ഡെന്മാർക്കിലെ ഓർഹൂസ് (Aurhus) നഗരത്തിൽ വച്ച് 1964-ജൂലൈ മാസത്തിൽ നടന്നു. അതിൽ ഞാൻ പങ്കു കൊണ്ടു. ലൂക്കാസ് ഫിഷർ അന്നു കമ്മീഷന്റെ ഡയറക്ടർ ആയിരുന്നു. ഫിഷർ സഭകൾ തമ്മിലുണ്ടാകേണ്ട ഐക്യത്തെപ്പറ്റി എക്യുമെനിക്കൽ അടിസ്ഥാനത്തിൽ ഉൾക്കാഴ്ച ഉള്ള ഒരാളായി സ്വയം വ്യക്തമാക്കിയിരുന്നു. അതനുസരിച്ച്, നമ്മുടെ സഭാംഗമായി കൗൺസിലിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറി സ്ഥാനം വഹിച്ചിരുന്ന ഫാദർ പോൾ വറുഗീസിനോടു കമ്മീഷനിലെ ഗ്രീക്കു ഓർത്തഡോക്സു സഭാംഗമായ ഡോ. നിക്കുനിസ്നിസിയോട്ടിസിനോടും ചേർന്ന് ഒരു സംഭവത്തിന് ആരംഭമിട്ടു. 451-ലെ കൽക്കെദൂൻ സുന്നഹദോസു മുതൽ വിഭജിച്ചു കഴിഞ്ഞ ഈസ്റ്റേൺ ഓർത്തഡോക്സ്, ഓറിയെന്റൽ ഓർത്തഡോക്സ് എന്നീ സഭകൾ തമ്മിലുള്ള ഏകീകരണമായിരുന്നു ചിന്താവിഷയം. ഇങ്ങനെ രണ്ടു പരിപാടികളായിരുന്നു ഓർഹൂസിൽ വച്ചു നടന്നത്. കമ്മീഷന്റെ സാധാരണ യോഗവും രണ്ടു സഭകളുടെയും വേദശാസ്ത്രജ്ഞന്മാരുടെ അനൗദ്യോഗിക യോഗവും.



ഇവയിൽ രണ്ടാമത്തെ യോഗത്തിൽ ഞാൻ അവതരിപ്പിച്ച "One Incarnate Nature of God the Word" എന്ന വിഷയം അടിസ്ഥാനമാക്കി ഇതിനകം ചില കാര്യങ്ങൾ പ്രസ്താവിച്ചു. ഇതിനു ശേഷം ഇംഗ്ലണ്ടിലെ ബ്രിസ്റ്റൽ, ജനിവ, ആഡിസ് അബെബാ എന്നീ സ്ഥലങ്ങളിൽ വച്ച് ഈ സഭകളുടെ യോജിപ്പ് ആസ്പദമാക്കിയുള്ള യോഗങ്ങളിൽ ഞാനും സംബന്ധിച്ചു. ആഡിസ് അബെബായ്ക്കു ശേഷമുള്ള യോഗങ്ങളിൽ ഞാൻ പങ്കുകൊണ്ടില്ല. എന്നാൽ ഒരു സംഗതി വ്യക്തമായി, ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കി ഈസ്റ്റേൺ സഭകളും ഓറിയന്റൽ സഭകളും തമ്മിൽ യാതൊരു വ്യത്യാസവും ഉള്ളതല്ല. അതു സഭകളിൽ പ്രാമാണ്യമുള്ള ബിഷപ്പുമാർ ചേർന്നു പ്രഖ്യാപിക്കുകയും ഒരുമിച്ചു കുർബ്ബാന അർപ്പിച്ചു സ്ഥിരപ്പെടുത്തുകയും ചെയ്യുകയാണ് വേണ്ടത്. അതിനു തടസ്സമായി നില്ക്കുന്നത് വിശ്വാസത്തിലുള്ള വ്യത്യാസമല്ല. സഭകൾ തമ്മിൽ നിലനില്ക്കുന്ന സൗന്ദര്യപ്പിണക്കമാണെന്നു പറയാതെ തരമില്ല.

1964-മുതൽ പത്തുകൊല്ലത്തോളം സഭാഐക്യത്തിനു വേണ്ടി പല കാര്യങ്ങൾ ഞാൻ ചെയ്തു. അവയിൽ പ്രധാനമായ ഒന്നാണ് മുകളിൽ എടുത്തു കാണിച്ചത്. അതിനും പുറമെ ചില സംഗതികൾ കൂടി പിന്നാലെ പ്രസ്താവിച്ചു കൊള്ളാം. ഇവിടെ 1965-ൽ നടന്ന ആഡിസ് അബെബാ സമ്മേളനത്തെപ്പറ്റി ചില കാര്യങ്ങൾ പറഞ്ഞു കൊള്ളട്ടെ. ആ സമ്മേളനം ഓറിയന്റൽ ഓർത്തഡോക്സു സഭകളുടെ പാത്രിയർക്കീസന്മാരും മറ്റു നേതാക്കന്മാരും ചേർന്നുള്ളതായിരുന്നു. കോപ്റ്റിക്, അന്ത്യോഖ്യൻ സിറിയൻ, അർമ്മേനിയൻ, ഇൻഡ്യൻ, എത്യോപ്യൻ എന്നീ സഭകളെയാണ് ഓറിയന്റൽ ഓർത്തഡോക്സു സഭകൾ എന്നു പറയുന്നത്. ഈ സഭകൾ ഓർത്തഡോക്സു (ശരിയായ) വിശ്വാസം നിലനിർത്തുന്നു എന്ന് സ്വയം ഉദ്ഘോഷിക്കുന്നു. ചരിത്രപരമായി ശരിയായ വിശ്വാസം എന്നു പറയുന്നത് എന്താണെന്ന് ഈ പ്രസിദ്ധീകരണത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

സമ്മേളനത്തിൽ പങ്കു കൊള്ളുവാനുള്ള ക്ഷണക്കത്തുകൾ ഹൈലിസെലാസ്സി ഒന്നാമൻ ചക്രവർത്തി എല്ലാ സഭാധ്യക്ഷന്മാർ

ക്കുമയച്ചു. എത്യോപ്യായിലെ ഒരു പ്രധാന മിനിസ്റ്ററായിരുന്ന അബെബാറെത്തായെ സമ്മേളനത്തിന്റെ ചുമതല വഹിക്കുവാനായി നിയമിക്കുകയും ചെയ്തു. തിയളോജിക്കൽ കോളജിൽ അദ്ധ്യാപകനായിരുന്ന ഞാൻ അതിന്റെ ആകമാന കാര്യങ്ങൾ നോക്കി. സമ്മേളനത്തിൽ എല്ലാ യോഗങ്ങളും എത്യോപ്യായിലെ ആഫ്രിക്കാഹാളിൽ വച്ച് നടത്തി. ഓറിയന്റൽ ഓർത്തഡോക്സു സഭകളുടെ ഒരുവലിയ യോഗമായിരുന്നു അത്. അതിൽ സഭാ നേതാക്കന്മാരായ കോപ്റ്റിക് പാത്രിയർക്കീസ്, സിറിയൻ പാത്രിയർക്കീസ്, അർമേനിയൻ പാത്രിയർക്കീസന്മാർ (അവരുടെ ഔദ്യോഗിക ടൈറ്റിൽ കാതോലിക്കാ എന്നാണ്), ഇൻഡ്യൻ കാതോലിക്കോസ്, എത്യോപ്യൻ പാത്രിയർക്കീസ് എന്നിവരും അവരിൽ ഓരോരുത്തരുടെയും പരിവാരത്തിലുള്ള രണ്ടു ബിഷപ്പന്മാരും രണ്ടു പട്ടക്കാരും വീതം ഔദ്യോഗികമായി പങ്കെടുത്തു. ഇൻഡ്യയിൽ നിന്ന് കാതോലിക്കാ ഔഗേൻ മാർ ബസേലിയോസും ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായും പൗലോസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായും പട്ടക്കാരായി റ്റി.സി. ജേക്കബ്, കെ. പീലിപ്പോസ് (ഇപ്പോൾ പീലിപ്പോസ് മാർ തിയോഫിലോസ് മെത്രാപ്പോലീത്താ) എന്നിവരും വന്നിരുന്നു.

അഞ്ചാം നൂറ്റാണ്ടു മുതൽ വിശ്വാസത്തിന്റെ ഐക്യം ഈ സഭകൾ കാത്തു സൂക്ഷിച്ചു എന്നുള്ള നിഗമനത്തിൽ അന്യോന്യം ചേർന്നുള്ള യോഗങ്ങളൊന്നും ഇതുപോലെ നടന്നില്ല. വിശ്വാസത്തിന്റെ ഐക്യം തന്നെയും ഇൻഡ്യൻ സഭയ്ക്കു പതിനേഴാം നൂറ്റാണ്ടു വരെയും മറ്റു സഭകളുമായി പൂർണ്ണമായി ഉണ്ടായിരുന്നതല്ല. 1685-ൽ ഇൻഡ്യയിൽ വന്ന മാർ ഈവാനിയോസ് ആയിരുന്നു ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കിയുള്ള ഈ വ്യത്യാസം വ്യക്തമാക്കിയത്. അതുകൊണ്ട് ഇൻഡ്യൻ സഭയെ അന്ത്യോഖ്യൻ സുറിയാനി സഭയിൽ നിന്ന് വ്യത്യാസപ്പെടുത്തി മനസ്സിലാക്കണം. അങ്ങനെയുള്ള വിഷയങ്ങളൊന്നും ആഡിസ് അബെബാ സമ്മേളനത്തിൽ കാര്യമായി ഉന്നയിച്ചില്ല.

ഒരു ചരിത്രകാരനായ അന്ത്യോഖ്യൻ പാത്രിയർക്കീസു മാർ ഇഗ്നാത്തിയോസു യാക്കോബു തൃതീയനുമായി ഞാൻ ഈ വിഷയം



അധികരിച്ചു നടത്തിയ സംഭാഷണം ഇവിടെ സംഗതമാണെന്നു തോന്നുന്നു. ഞാൻ ചോദിച്ചു: "1665-നു മുമ്പ് ഇൻഡ്യൻ സഭയ്ക്ക് അന്ത്യോഖ്യയുമായി ബന്ധമുണ്ടായിരുന്നതായി എന്തെങ്കിലും തെളിവുണ്ടോ?" ഉത്തരം: "ഉണ്ട്. ഈശോദാദ് എഴുതിയ ലേഖനത്തിന്റെ വ്യാഖ്യാനത്തിലെ മാർജിനിൽ, 'ഈ ലേഖനം, ഇൻഡ്യൻ പുരോഹിതൻ. ദാനിയേലിന്റെ സഹായത്തോടെ ഗ്രീക്കിൽ നിന്നു സുറിയാനിയിലേക്കു വിവർത്തനം ചെയ്യപ്പെട്ടു' എന്നുണ്ട്". ഞാൻ അതിനെക്കുറിച്ച്: "ഈ വാദം പേർഷ്യൻ സഭയുമായി ഇൻഡ്യൻ സഭയ്ക്കു ബന്ധമുണ്ടായിരുന്നു എന്നല്ലാതെ, അന്ത്യോഖ്യൻ സഭയുമായി വേഴ്ചയുണ്ടായിരുന്നു എന്നല്ല കാണിക്കുന്നത്". അവിടെ സംസാരം അവസാനിച്ചു. ഇതിൽ നിന്ന് ഞാൻ മനസ്സിലാക്കുന്നത് ഇൻഡ്യൻ സഭ എങ്ങനെയും അന്ത്യോഖ്യൻ സുറിയാനിസഭയുടെ കീഴായിരുന്നു എന്ന് സ്ഥാപിച്ചു കിട്ടുവാൻ അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസു ശ്രമിക്കുന്നു എന്നാണ്. എന്നാൽ 1665-ൽ യെറുശലേം മെത്രാപ്പോലീത്താ മാർ ഗ്രീഗോറിയോസ് കേരളത്തിൽ വന്നതിനു മുമ്പ് അന്ത്യോഖ്യൻ സുറിയാനി സഭയിൽ നിന്ന് ആരും കേരളത്തിൽ ആഗതരായിരുന്നു എന്നുള്ളതിനു തെളിവില്ല എന്നുള്ളതാണ് വസ്തുത.

ആഡിസ് അബെബാ യോഗത്തിൽ വച്ചുണ്ടായ ഒരു ആശയ വിനിമയം സഭകളുടെ എണ്ണത്തെ സംബന്ധിച്ചുള്ളതായിരുന്നു. സഭകൾ ആകെ കോപ്റ്റിക്, സിറിയൻ, അർമേനിയൻ ഇങ്ങനെ മൂന്നാണെന്നു സ്ഥാപിച്ചു കിട്ടുവാൻ കോപ്റ്റിക് സഭയും സിറിയൻ സഭയും ശ്രമിച്ചു എങ്കിലും, അതിനെതിരായി എത്യോപ്യൻ സഭയും ഇൻഡ്യൻ സഭയും തങ്ങളുടെ നിലപാടു വ്യക്തമാക്കി. അവരുടെ ന്യായം ജാതി, ഭാഷ, സംസ്കാരം മുതലായവയായിരുന്നു. ആ അടിസ്ഥാനത്തിൽ ഓറിയന്റൽ ഓർത്തഡോക്സു സഭകൾ അഞ്ചെന്നുള്ള നിലപാട് അവലംബിച്ചു. ഈ അഞ്ചു സഭകളിൽ നിന്ന് രണ്ടു പേർ വീതം ഒരു സ്റ്റാൻഡിംഗ് കമ്മിറ്റിയെയും അസ്സംബ്ലി നിയമിച്ചു. ഇൻഡ്യൻ സഭയിൽ നിന്നുള്ള രണ്ടു അംഗങ്ങൾ റവ. ഡോ. കെ.സി. ജോസഫും ഞാനും ആയിരുന്നു. ഈ സ്റ്റാൻഡിംഗ് കമ്മിറ്റി കൈറോ, ബെയ്റൂട്ട്, ദമാസ്കസ്

എന്നീ മൂന്നു സ്ഥലങ്ങളിൽ വച്ചു കൂടി. ആ മൂന്നു സ്ഥലങ്ങളിലെ യോഗങ്ങളിലും പങ്കെടുത്ത ആളായിരുന്നു ഞാൻ.

## സഭകളുടെ ലോക കൗൺസിലിന്റെ ഉപ്സാല അസ്സംബ്ലി

1966-ലെ മദ്ധ്യ വേനൽ അവധിയോടടുത്തു ബാംഗ്ലൂരിലെ യുണൈറ്റെഡ് തിയളോജിക്കൽ കോളജിൽ നിന്ന് പ്രിൻസിപ്പാൾ റസ്സൽ ചന്ദ്രന്റെ ഒരു കത്ത് എനിക്കു കിട്ടി. അത് കോളജിൽ ഒരു പ്രൊഫസറായി ഉടനെ ചേരണമെന്ന് കാണിച്ചുള്ളതായിരുന്നു. ആഡിസ് അബെബായിലെ ജോലി ഞാൻ എടുത്തിരുന്ന മൂന്നു കൊല്ലം കഴിഞ്ഞിരുന്നു. അവിടെ തുടർന്നുള്ള ജോലിക്കു ഒരു പുതിയ കോൺട്രാക്റ്റു വേണ്ടിയിരുന്നു. അതു വേണ്ടെന്നു വച്ച് ബാംഗ്ലൂരിലെ പണി സ്വീകരിക്കുക എന്നതായിരുന്നു ഞാൻ ചെയ്യേണ്ടിയിരുന്നത്. അതു ഞാൻ സ്വീകരിച്ച് എത്യോപ്യാ വിട്ടു ബാംഗ്ലൂരിൽ വന്നു ചേർന്നു.

ബാംഗ്ലൂരിലെ യുണൈറ്റഡ് തിയളോജിക്കൽ കോളജ് 1910-ൽ സ്ഥാപിതമായ ഒരു പ്രൊട്ടസ്റ്റന്റു സ്ഥാപനമാണ്. അത് ചെറിയ നിലയിൽ നിന്നു വളർന്ന്, സെറാമ്പൂരുമായുള്ള ബന്ധത്തിൽ, ആദ്യ ഡിഗ്രി മുതൽ ഡോക്ടറൽ ഡിഗ്രിവരെ കൊടുക്കത്തക്ക നിലയിൽ വളർന്നിരുന്നു. തെൻഡ്യാക്കാരനായ ഡോ. റസ്സൽ ചന്ദ്രന്റെ നേതൃത്വത്തിൽ കോളജു അഭൂതപൂർവമായി വളരെയധികം വികസിച്ചു. ഞാൻ കോളജിൽ ചേർന്ന കൊല്ലം അവിടെ അദ്ധ്യാപകന്മാരായി ഒരു അമേരിക്കനും രണ്ടു ഇംഗ്ലീഷുകാരും, ഒരു ഡെന്മാർക്കുകാരനും പ്രവർത്തിച്ചിരുന്നു. അതിനും പുറമെ, നാലു ഇൻഡ്യാക്കാരും ഉണ്ടായിരുന്നു. കോളജിന്റെ പ്രവർത്തന ശൈലിയെപ്പറ്റി Year Book-ൽ, അവിടത്തെ പഠിത്തം പ്രൊട്ടസ്റ്റന്റു രീതിയിലാണെന്ന് പ്രസ്താവിച്ചിരുന്നു. ഞാൻ അവിടെ ചേർന്ന ശേഷം അതു മാറ്റി പൊതുവായ ക്രിസ്തീയ പാരമ്പര്യത്തിലായിരിക്കും എന്നാക്കി.

കോളജിൽ ഞാൻ ജോലിചെയ്യുമ്പോൾ എന്റെ ഭാര്യ ബാംഗ്ലൂരിലെ സി.എസ്.ഐ. ഹോസ്പിറ്റലുമായി ബന്ധപ്പെട്ടു വിദ്യാർത്ഥികളുടെ ആരോഗ്യപരമായ സംഗതികൾ നോക്കി വന്നു. എന്റെ മകൻ ബിഷപ്പു കോട്ടൺ ഹൈസ്കൂളിൽ പഠിച്ചു കൊണ്ടുമിരുന്നു. അങ്ങനെ സന്തോഷപൂർണ്ണമായ ജീവിതമായിരുന്നു



എനിക്ക് ബാംഗ്ലൂരിലുണ്ടായിരുന്നത്. എന്നാലത് 1968-ഓഗസ്റ്റ് വരെയായിരുന്നു ദൈവം വിധിച്ചിരുന്നത്. ആ മാസം 16-ാം തിയതി എന്റെ ഭാര്യ പരലോകം പ്രാപിച്ച വിവരം പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്റെ ഭാര്യയുടെ നിര്യാണത്തിനു മുമ്പ് ജൂലൈ മാസത്തിൽ സ്വീഡനിലെ ഉപ്സാലയിൽ വച്ച്. സഭകളുടെ ലോക കൗൺസിലിന്റെ നാലാം ലോക അസ്സംബ്ലി നടന്നു. അതിൽ മലങ്കര ഓർത്തഡോക്സു സഭയുടെ ഒരു ഔദ്യോഗിക പ്രതിനിധിയായി ഞാൻ പങ്കുകൊണ്ടു.

ഉപ്സാല എന്നുപറയുന്നത് യൂറോപ്പു ഭൂഖണ്ഡത്തിന്റെ വടക്കു ഭാഗത്തു സ്ഥിതിചെയ്യുന്ന സ്കാൻഡിനേവിയൻ രാജ്യങ്ങളിൽ സ്വീഡനിലുള്ള ഒരു പ്രധാന നഗരമാണ്. അവിടെ കൂടിയ കൗൺസിലിനോടു ചേർന്നു നടന്ന ഫെയിത്ത് ആന്റ് ഓർഡർ കമ്മീഷൻ യോഗം മൂന്നു വർഷത്തിൽ ഒരിക്കൽകൂടി വന്നിരുന്നു. വർക്കിംഗ് കമ്മിറ്റി മിക്കവാറും ആണ്ടിൽ ഒരിക്കൽ ചേർന്നു വന്നു. ഉപ്സാല അസ്സംബ്ലിക്കു ശേഷം നൈറോബി അസ്സംബ്ലിവരെ ഏഴു കൊല്ലക്കാലം ഞാൻ അതിൽ പ്രവർത്തിച്ചു. ഈ കാലത്തിനുള്ളിൽ ഘാനായുടെ തലസ്ഥാനമായ അക്രായിലും ബെൽജിയത്തിലെ ഒരു നഗരമായ ലൂവെയിനിലും വച്ച് കമ്മീഷൻ യോഗം കൂടി. അതിൽ വളരെയധികം സ്ഥലങ്ങളിൽ വച്ച് വർക്കിംഗ് കമ്മിറ്റിയും ചേർന്ന് കമ്മീഷന്റെ കാര്യങ്ങൾ നിർവ്വഹിച്ചു വന്നു. അങ്ങനെ കൂടിയ മിക്ക യോഗങ്ങളിലും ഞാൻ പങ്കു കൊണ്ടിരുന്നു.

അക്രായിൽ കൂടിയ യോഗത്തിൽ സഭകൾ തമ്മിൽ എങ്ങനെ യോജിക്കുവാൻ ശ്രമിക്കാം എന്ന വിഷയം ആസ്പദമാക്കി ഞാൻ ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗം അക്രാ യോഗത്തിന്റെ റിപ്പോർട്ടിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതാണ്. 1960-ൽ ഞാൻ ചിക്കാഗോയിലായിരുന്നപ്പോൾ അവിടെ ഒരു എക്യുമെനിക്കൽ സമ്മേളനം നടന്നു. ആ യോഗത്തിൽ ഒരു ജെസ്വീത്ത് ഫാദർ ചെയ്ത പ്രസംഗം എന്നെ വളരെ സ്വാധീനിച്ചിട്ടുണ്ട്. അദ്ദേഹം (പേരു ഞാൻ ഇപ്പോൾ ഓർക്കുന്നില്ല) പറഞ്ഞതിപ്രകാരമായിരുന്നു. "ഞാൻ മാർട്ടിൻ ലൂഥർ പ്രവർത്തിച്ച കാലത്തു പതിനാറാം നൂറ്റാണ്ടിൽ ജീവിച്ചിരുന്നു എങ്കിൽ, അദ്ദേഹത്തിന്റെ കൂടെ ചേരുമായിരുന്നു". ഇന്ത്യാക്കാരായ രണ്ടു പുരോഹിതന്മാർ ഈ ആശയം തന്നെ

(പേരുകൾ ഇവിടെ സംഗതമല്ലാത്തതിനാൽ വിടുന്നു) എന്നോടു പറഞ്ഞിട്ടുണ്ട്. അവരിൽ ഒരാൾ ചെയ്ത പ്രസ്താവന, "പോപ്പിനെയോ ബിഷപ്പിനെയോ തത്വരഹിതമായി അനുസരിക്കുവാൻ മുതിരാതെ കഴിയുന്ന അനേകം പട്ടക്കാർ എന്റെ കൂടെയുണ്ട്" എന്നായിരുന്നു. എന്നാൽ എന്റെ അക്രാ പ്രസംഗം കഴിഞ്ഞ ഉടനെ അതിനെപ്പറ്റിയുള്ള ആശയ വിനിമയ വേളയിൽ, കാര്യം മനസ്സിലാക്കാതെ, അതിനെ വിമർശിക്കുവാൻ മുതിർന്ന നമ്മുടെ ഒരു പുരോഹിതൻ അവിടെ (അദ്ദേഹം കമ്മീഷൻ അംഗമായിരുന്നില്ല) ഉണ്ടായിരുന്നു. പ്രസംഗം കേട്ട ഡോ. റോബർട്ടു നെൽസൻ എന്നോടിങ്ങനെ പറയുകയുണ്ടായി. "Of all people, he should not have said that".

ലൂവെയിൻ യോഗം കഴിഞ്ഞ ശേഷം ഞാൻ അവിടെ കുറെ ദിവസങ്ങൾ താമസിച്ചു. കൗൺസിൽ ഓഫ് കൽക്കദൂനെ സംബന്ധിച്ചുള്ള എന്റെ പുസ്തകത്തിലെ കുറവുകൾ പരിഹരിക്കുവാൻ, ഒരു ജെസ്യൂത്ത് സെമ്മിനാരിയായിരുന്ന അവിടത്തെ ലൈബ്രറിയും കൂടി നോക്കുവാനായിരുന്നു അത്.

## വീണ്ടും എത്യോപ്യായിൽ

ഉപ്സാലാ അസ്സംബ്ലിക്കു ശേഷം ഞാൻ ബാംഗ്ലൂരിലേക്കു മടങ്ങി. അവിടെ ചെന്നപ്പോൾ ആഡിസ് അബെബായിൽ നിന്നുള്ള, യൂണിവേഴ്സിറ്റി പ്രസിഡന്റിന്റെ കത്തു കിട്ടി. അത് യൂണിവേഴ്സിറ്റിയിൽ ഒരു പ്രൊഫസറായി, തിയോളജിക്കൽ കോളജിൽ പഠിപ്പിക്കത്തക്കവണ്ണം, 1968-സെപ്തംബർ മാസത്തിൽ ചെന്നു ചേരണമെന്നു കാണിച്ചുള്ളതായിരുന്നു. ഈ കത്ത് എന്നെ വിഷമസന്ധിയിലാക്കി. ബാംഗ്ലൂരിലെ ജോലി എനിക്ക് എല്ലാ വിധത്തിലും തൃപ്തികരമായിരുന്നു. എന്നാൽ സഭാ ബന്ധം കണക്കിലെടുത്താൽ ആഡിസ് അബെബായിലെ ജോലി വേണ്ടെന്നു വയ്ക്കുന്നത് പ്രയാസമായി തോന്നി. ഈ അവസരത്തിലായിരുന്നു എന്റെ ഭാര്യയുടെ അവിചാരിതമരണം. ഈ ചുറ്റുപാടിൽ പോകുന്നതായിരിക്കും നല്ലത് എന്നുള്ള ആലോചന കോളജിന്റെ ഭാഗത്തുനിന്നുണ്ടായി. അങ്ങനെ ഞാൻ എത്യോപ്യയിലേക്ക് പോകുകയും ചെയ്തു.



എത്യോപ്യയിലെത്തിയപ്പോൾ കോളജിൽ A/Dean ആയി പ്രവർത്തിച്ചു കൊണ്ടിരുന്ന ഫാദർ എഫ്.ജി. ഗബ്രിയേൽ, അദ്ദേഹത്തിനു മുമ്പ് A/Dean ആയിരുന്ന ഡോക്ടർ ജോസഫ് ഇനിവായിൽ വേലസ്വീകരിച്ചു പോയിരുന്ന ഒഴിവിൽ, ജോലി ചെയ്തിരുന്നു. ഫാദർ ഗബ്രിയേൽ രോഗിയായി നാട്ടിൽ പോയതോടെ കോളജിൽ ഡീൻ സ്ഥാനത്തിനു വന്ന ഒഴിവിൽ, എന്റെ വിദ്യാഭ്യാസ യോഗ്യത കണക്കിലെടുത്ത്, എന്നെ യൂണിവേഴ്സിറ്റി നിയമിച്ചു. അങ്ങനെ കോളജിന്റെ ഡീൻ (പ്രിൻസിപ്പാൾ) ആയി ജോലി ചെയ്തു കൊണ്ടിരുന്നപ്പോൾ, യൂണിവേഴ്സിറ്റിയുടെ ഫാക്കൽറ്റി കൗൺസിൽ സെക്രട്ടറിയായി രണ്ടുകൊല്ലത്തേക്കു എന്നെ നിയമിച്ചു. ആ ജോലിയും കഴിയുന്നതും സ്തുത്യർഹമായ വിധം ഞാൻ നിർവഹിച്ചു.

എത്യോപ്യൻ സഭയുടെ സുവർണ്ണദശയായിരുന്നു 1970-മുതലുള്ള കാലമെന്നു പറയാം. രോഗബാധിതനായി ശയ്യാവലംബിയായിരുന്ന എത്യോപ്യയുടെ ആദ്യത്തെ പാത്രിയർക്കീസ് നിര്യാതനായി. അതിനെതുടർന്ന്, വിദ്യാഭ്യാസം കുറെ സമ്പാദിച്ച് ഇംഗ്ലീഷു ഭാഷയും സംസ്കാരവും കൈവരിച്ചിരുന്ന ആബൂനാ തിയോഫിലോസിനെ പാത്രിയർക്കീസായി ബിഷപ്പന്മാർ കൂടി തിരഞ്ഞെടുത്തു. തിരഞ്ഞെടുപ്പു കഴിഞ്ഞ ശേഷം അധികം വൈകാതെ അദ്ദേഹം എന്നെ വിളിപ്പിച്ചു. ഞാൻ ചെന്നത് എത്യോപ്യൻ ബിഷപ്പന്മാർ മിക്കവരും കൂടിയിരുന്ന സദസ്സിലേക്കായിരുന്നു. അദ്ദേഹത്തിന്റെ അടുത്തുള്ള സീറ്റിൽ എന്നെ പിടിച്ചിരുത്തിയ ശേഷം, 'പാത്രിയർക്കാ സ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പു നടന്നു; അത് ഏകകണ്ഠമായിരുന്നു', എന്നു പ്രസ്താവിച്ചു. അതിനു ശേഷം എന്നോടൊരപേക്ഷയായി ഇങ്ങനെ പറഞ്ഞു, 'പാത്രിയർക്കാ സ്ഥാനം സ്വീകരിക്കുന്ന വേളയിൽ വായിക്കുന്നതിനായി അമോലോഗിയാ എഴുതി കൊടുക്കണം. അതിൽ ഒരു വ്യവസ്ഥ പാലിക്കണം'. ആ വ്യവസ്ഥ ഇതായിരുന്നു. അമോലോഗിയായിൽ സഭാവിശ്വാസം വ്യക്തമായി കാണിക്കണം. വിശ്വാസ വിപരീതികളെക്കുറിച്ച് ഒന്നും പറയുകയും അരുത് (അദ്ദേഹത്തിന്റെ ചിന്തയിൽ വിശ്വാസം എന്തെന്നു സ്പഷ്ടമായി പറയുമ്പോൾ വിശ്വാസ വിപരീതം തള്ളുന്നുണ്ട്.). "സുറിയാനി

സഭയുടെ അമോലോഗിയ വരുത്തി അതിൽ വേണ്ട ക്രമീകരണങ്ങൾ ചെയ്തു തന്നാൽ മതിയാകുമോ" എന്നു ഞാൻ ചോദിച്ചു. "അത് വേണ്ട. വിശ്വാസം എന്തെന്ന് നിങ്ങൾക്കു നിശ്ചയമുണ്ട്" (വിശ്വാസം അടിസ്ഥാനമാക്കി ഞാൻ എഴുതിയ പല ലേഖനങ്ങളും ആബൂനാ വായിച്ചിരുന്നു) "അതു സന്ദർഭോചിതമായി എഴുതിയാൽ മതി" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

ഈ നിർദ്ദേശമനുസരിച്ച് ഞാനെഴുതിയ അമോലോഗിയാ ഒരു ഭേദഗതിയും കൂടാതെ പാത്രിയർക്കാസ്ഥാനാരോഹണവേളയിൽ വായിച്ചു. അങ്ങനെ അതു പ്രധാന ചരിത്ര രേഖയായി സ്ഥിതിചെയ്യുന്നു. പുതിയ പാത്രിയർക്കീസ് സ്ഥാനം പ്രാപിച്ചത് എത്യോപ്യായിലെ പ്രധാന മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ, എല്ലാ മെത്രാപ്പോലീത്തന്മാരുടെയും, ഈജിപ്റ്റിൽ നിന്നു വന്ന മെത്രാപ്പോലീത്തന്മാരുടെയും, എപ്പിസ്കോപ്പൽ സഭകളുടെ ബിഷപ്പന്മാരായി വന്നിരുന്നവരുടെയും ഒരു വലിയ സംഖ്യ വൈദികരുടെയും ഒരു വലിയ ജനാവലിയുടെയും സാന്നിദ്ധ്യ സഹകരണത്തിലായിരുന്നു. ഇൻഡ്യൻ സഭയിൽ നിന്നും അന്ത്യോഖ്യൻ സുറിയാനി സഭയിൽ നിന്നും ഒരു ബിഷപ്പും വന്നിരുന്നില്ല എന്നത് ഖേദകരമായിപ്പോയി. ഇവരിൽ ഇൻഡ്യൻ സഭയുടെ അസാന്നിദ്ധ്യം എത്യോപ്യാക്കാരെ വേദനിപ്പിക്കുകയും ചെയ്തു.

എന്റെ 51-ാം വയസ്സു മുതൽ 63-ാം വയസ്സുവരെ മിക്കവാറും ഞാൻ എത്യോപ്യായിൽ ജോലി ചെയ്തു. ആ സമയം സഭകളുടെ ലോകകൗൺസിലിന്റെ ഫെയിത്ത് ആൻഡ് ഓർഡർ കമ്മീഷന്റെ അംഗത്വം എനിക്കുണ്ടായിരുന്നു. ആ അടിസ്ഥാനത്തിൽ ആക്രായോഗത്തിനുമുമ്പ്, റഷ്യയിൽ മോസ്ക്കോയ്ക്കടുത്ത് സഗോഴ്സ്ക്കു എന്ന സന്യാസിമാരുടെ സങ്കേതമായി അറിയപ്പെട്ടിരുന്ന സ്ഥലത്തു വച്ച് കമ്മീഷന്റെ വർക്കിംഗു കമ്മിറ്റി കൂടി ഞാൻ അതിൽ സംബന്ധിച്ചു. അന്ന് ഒരു കമ്മ്യൂണിസ്റ്റ് രാജ്യമായിരുന്ന റഷ്യയിൽ ഞാൻ ആദ്യമായി പോയ അവസരമായിരുന്നു അത്. അവിടെ ഞാൻ കണ്ട ചില കാര്യങ്ങൾ പറയാം 1) പള്ളികൾ പലതും ഗവൺമെന്റു എടുത്തിരുന്നു. ആരാധന നടക്കുന്ന സ്ഥാപനങ്ങളിൽ നിറയെ ആളുകൾ തടിച്ചുകൂടിയിരുന്നു.



എന്നാൽ ചെറുപ്പക്കാരെ പള്ളികളിൽ കാണുകയില്ല. 2) സ്വദേശ സാധനങ്ങൾ ഇഷ്ടംപോലെ കിട്ടും. അപൂർവ്വമായി ലഭിക്കുന്ന വിദേശ സാധനങ്ങൾക്കു അമിതമായ വിലകൊടുക്കണം. സ്വദേശ സാധനങ്ങൾക്കു വിദേശ സാധനങ്ങളുടെ ഭംഗിയോ ആകർഷകത്വമോ ഇല്ല. 3) റഷ്യൻ പണം (റൂബിൾ) പുറത്തു കൊണ്ടു പോകുക സാധ്യമല്ല. ഇപ്പോഴത്തെ റഷ്യയിൽ പല വ്യത്യാസങ്ങൾ ഉണ്ടായിരിക്കും.

1978-ൽ ഞാൻ ഇൻഡ്യയിലായിരുന്നു. ആ സമയത്ത് റഷ്യയിലെ ഒഡെസ്സായിൽ കമ്മീഷന്റെ വർക്കിംഗു കമ്മിറ്റികൂടി. അതിൽ ഞാനും പങ്കെടുക്കണമെന്നുള്ള ക്ഷണം കിട്ടി. അതനുസരിച്ച് ഞാൻ പോയി ആ യോഗത്തിൽ സംബന്ധിച്ചു. പിന്നീടു റോമിൽ വർക്കിംഗു കമ്മിറ്റി ചേർന്നു. അതിലും ഞാൻ പങ്കെടുത്തു. ഇതിനെല്ലാം ശേഷമായിരുന്നു തെക്കേ അമേരിക്കയിൽ പെറു രാജ്യത്തിന്റെ തലസ്ഥാനമായ ലീമായിൽ വച്ച് 1982-ൽ കമ്മീഷന്റെ യോഗം കൂടിയത്. ഇതു പല വിധത്തിലും പ്രാധാന്യമർഹിക്കുന്നതാണ്.

ഒന്നാമത്, ലീമായിൽ വച്ചാണ് Baptism, Eucharist, Ministry (BEM) രേഖ കമ്മീഷൻ പാസാക്കിയെടുത്തത്. പലകൊല്ലങ്ങളായി ഈ പ്രമാണം നിർമ്മിക്കുവാൻ ഫെയിത്ത് ആന്റ് ഓർഡർ കമ്മീഷൻ പ്രവർത്തിച്ചു കൊണ്ടിരുന്നു. വിവിധ പാരമ്പര്യങ്ങളിൽ സ്ഥിതിചെയ്യുന്ന സഭകളെ എല്ലാം ചേർത്തുള്ള ഈ സംരംഭം വളരെ ശ്ലാഘനീയമായി എനിക്കു തോന്നി. ആ രേഖ യോഗത്തിൽ വായിക്കുവാനുള്ള ഭാഗ്യം എനിക്കു ചുമതലക്കാർ തന്നു എന്ന സംഗതി പ്രത്യേകം സന്തോഷപ്രദമായി തോന്നി.

രണ്ടാമത്, കമ്മീഷൻ ഒരു കുർബ്ബാന ക്രമം ശരിയാക്കിയിരുന്നതുപയോഗിച്ച് ശുശ്രൂഷയണച്ചു. ആ ക്രമത്തിൽ വിവിധ സഭകളുടെ തത്വങ്ങൾ പ്രതിബിംബിച്ചിരുന്നു. അതിൽ കുർബ്ബാനാനുഭവം നിർബ്ബന്ധമാക്കിയിരുന്നില്ല. ശുശ്രൂഷയിൽ വേദഭാഗം വായിച്ചതു ഞാനായിരുന്നു. എന്നാൽ കുർബ്ബാന ഞാൻ അനുഭവിച്ചില്ല.

മൂന്നാമത്, സ്ത്രീകൾക്കു പട്ടം കൊടുക്കാമോ എന്ന ചോദ്യത്തിന് പൗരസ്ത്യ സഭകൾ പൊതുവായി എതിരായ

നിലയാണവലംബിക്കുന്നത്. എന്നാൽ ഗ്രീക്കു ഓർത്തഡോക്സു സഭാ പ്രതിനിധികൾ ഇക്കാര്യം ചിന്താ വിഷയമാക്കാമെന്ന് സമ്മതിച്ചു.

ലിമായിലെ കമ്മീഷൻ യോഗം കഴിഞ്ഞു രണ്ടു കൊല്ലങ്ങൾക്കു ശേഷം വർക്കിംഗു കമ്മിറ്റി കോട്ടയം സോഫിയാ സെൻററിൽ കൂടി. അതിൽ ഞാൻ അവസാനമായി പങ്കെടുത്തു. ആ യോഗത്തിൽ സംബന്ധിച്ച ഒരു പ്രസിദ്ധ പണ്ഡിതനായിരുന്നു ഡ്രിമിട്രിയു റിക്കൽ. അദ്ദേഹത്തെ പരിചയപ്പെട്ടതിനും പുറമെ എന്റെ The Council of Chalcedon Re-examined-ന്റെ ഒരു കോപ്പി വായിക്കുവാൻ കൊടുത്തു. അത് അദ്ദേഹം വായിച്ച ശേഷം നൽകിയ ഒരു നിരൂപണം അടിസ്ഥാനമാക്കിയ ചില ഭാഗങ്ങൾ ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.

1971-മുതൽ റോമൻ കത്തോലിക്കാ സഭയുടെയും ഓറിയൻറൽ ഓർത്തഡോക്സു സഭകളുടെയും വേദശാസ്ത്രജ്ഞന്മാർ അനൗദ്യോഗികമായി അടുത്ത കാലം വരെയും കൂടി വന്നു. അവയിൽ മൂന്നു സമ്മേളനങ്ങളിൽ ഓറിയൻറൽ സഭകളുടെ പ്രതിനിധിയായി ഞാൻ സംബന്ധിക്കുകയും പ്രബന്ധങ്ങൾ അവതരിപ്പിക്കുകയും ചെയ്തു.

ഞാൻ പങ്കു കൊണ്ട യോഗങ്ങൾ കൂടിയത് ഓസ്ട്രിയായുടെ തലസ്ഥാനമായ വിയന്നായിൽ വച്ചായിരുന്നു. ആ നഗരത്തിൽ പ്രധാനമായി റോമൻ കത്തോലിക്കരാണുള്ളത്. അർമേനിയൻ സഭയുടെ ഒരു പള്ളിയും ജനങ്ങളുമവിടെയുണ്ട്. ഓറിയെൻറൽ ഓർത്തഡോക്സു സഭകളിൽപെട്ടതാണ് അർമേനിയൻ സഭ. അഞ്ചാം നൂറ്റാണ്ടു വരെ ഔദ്യോഗിക ചരിത്രമുള്ള ഈ സഭ നമ്മുടെ ക്നാനായ സമുദായം പോലെ ഒരു ജാതിയായി സ്ഥിതിചെയ്യുന്നു.

## ഈസ്റ്റേൺ ഓർത്തഡോക്സിയും ഓറിയൻറൽ ഓർത്തഡോക്സിയും

1968-ൽ ഞാൻ എത്യോപ്യയിൽ രണ്ടാമതു പോയ ശേഷം പരിചയപ്പെട്ട ഒരു മാന്യ സ്നേഹിതനാണ് ആക്സും മെത്രാപ്പോലീത്താ മെത്തോഡിയസ് ഫൂയാസ്. എത്യോപ്യായിലെ ഗ്രീക്കു സമുദായത്തിന്റെ മേല്പട്ടക്കാരനായ അദ്ദേഹം പേരെടുത്ത ഒരു പണ്ഡിതനാണ്. Abba Salama എന്ന് മിക്കവാറും ഇംഗ്ലീഷിലും Ecclesiastion Phara എന്നു സാധാരണ ഗ്രീക്കിലും പുറപ്പെടുവിക്കുന്ന



രണ്ടു പ്രസിദ്ധീകരണങ്ങൾ 1969-ൽ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ തുടങ്ങി. ഇവ രണ്ടിൽ Abba Salama (പുരാതന എത്യോപ്യൻ ഭാഷയായ ഗീഇസിലുള്ളതാണ്. എന്നു സുറിയാനിയിൽ പറയും). നാലാം നൂറ്റാണ്ടിന്റെ ആദ്യം എത്യോപ്യയിൽ വന്ന് സഭ സ്ഥാപിച്ച ഒരു ഈജിപ്റ്റുകാരൻ ബിഷപ്പിന് ആ നാട്ടുകാർ കൊടുത്ത പേരാണ് ഇത്. Abba Salama യ്ക്കു പ്രസിഡൻറായി മെത്രാപ്പോലീത്തായും, വൈസ് പ്രസിഡൻറുമാരായി രണ്ടു പേരിൽ ഒരാളായി ഞാനും പ്രവർത്തിച്ചിരുന്നു.

1974-മുതൽ എത്യോപ്യായിലുണ്ടായ രാഷ്ട്രീയ പ്രതിസന്ധി ഈ പ്രസിദ്ധീകരണങ്ങളെ കാര്യമായി ബാധിച്ചു. അതിനു മുമ്പു പല ദീർഘ ലേഖനങ്ങൾ Abba Salama യിൽ ഞാൻ പ്രസിദ്ധീകരിച്ചു വന്നത് 1968-ൽ അവസാനിച്ചു. അങ്ങനെ പുറപ്പെടുവിച്ച രണ്ടു ലേഖനങ്ങളിൽ ഒന്നാണ് Proceedings of the Council of Chalcedon and its Historical Problems എന്ന ശീർഷകത്തിൽ വെളിപ്പെട്ട പ്രസിദ്ധീകരണം. മറ്റേത് 1973-ൽ പുറത്തു വന്ന Christology of ........................നാം ഈ Severus of Antioch ഇവയിൽ Proceedings ഗ്രന്ഥത്തിൽ സൂചിപ്പിച്ചിട്ടുള്ളതാണ്. ഇവയ്ക്കും പുറമെ Further Studies in the Christology of Severus of Antioch എന്ന വിഷയം ആസ്പദമാക്കി Metropolitan Methodius of Aksum (Athems, 1976-ൽ) എന്റെ ഒരു ലേഖനം പ്രസിദ്ധീകരിച്ചു. രണ്ടു ലേഖനങ്ങളും അവയോടു

സേവേറിയോസിനെ പറ്റിയുള്ള സഭാംഗങ്ങളുടെ ചേർന്നുള്ള ഈസ്റ്റേൺ ഓർത്തഡോക്സു നിലനില്ക്കുന്ന. ഐക്യത്തെ ലേഖനങ്ങളും സഭകൾ തമ്മിൽ അടിസ്ഥാനത്തിൽ വിശദമാക്കുന്നവയായിരുന്നു. ആവയുടെ പ്രത്യേക ആക്സും മെത്രാപ്പോലീത്താ മെത്തോഡിയസിന്റെ ഉത്സാഹത്തിലും എത്യോപ്യൻ പാത്രിയർക്കീസ് തിയോഫിലോസിന്റെ താല്പര്യത്തിലും ആഡിസ് അബെബായിൽ വച്ച്. 1974-ൽ ഈസ്റ്റേൺ ഓർത്തഡോക്സു ബിഷപ്പന്മാരുടെ ഒരു യോഗം ഈസ്റ്റേൺ ഓറിയെൻറൽ ഓർത്തഡോക്സു സഭകൾ തമ്മിൽ ഐക്യപ്പെടുവാൻ വേണ്ടി നടന്നു. അതിന്റെ ഫലമായി ഞാൻ തന്നെ ഗ്രീസിലെ ആഥൻസിൽ വേദശാസ്ത്രജ്ഞന്മാരുടെ ഒരു

ഒരു യോഗത്തിൽ സംബന്ധിച്ചു. ഈ സഭകളെ തമ്മിൽ അടുപ്പിക്കുവാൻ സഭകളുടെ ലോകകൗൺസിലിന്റെ ഫെയിത്ത് ആൻഡ് ഓർഡർ കമ്മീഷൻ ചെയ്ത യത്നത്തെ ശ്ലാഘിച്ച ശേഷം ഇനിയും തുടർന്നുള്ള ചുമതല സഭകൾ തന്നെ ചെയ്തു കൊള്ളാമെന്നു ഭാരമേല്ക്കുകയാണ് അന്നു ചെയ്തത്. എന്നാൽ എത്യോപ്യായിലെ രാഷ്ട്രീയ സ്ഥിതി അതിനനുകൂലമല്ലാതെ വന്നതിനാൽ ആ പ്രവർത്തനം ഫലപ്രദമായില്ല.

1976-ജൂലൈ മാസത്തിൽ ഞാൻ എത്യോപ്യാ വിട്ടു ഇൻഡ്യയിൽ വന്നു ചേർന്നു. എനിക്ക് അന്ന് 64 വയസ് കഴിഞ്ഞിരുന്നു. അതുകൊണ്ട് ഒരു വീടുണ്ടാകേണ്ടത് ആവശ്യമായി എനിക്കു തോന്നി. ബാംഗ്ലൂരിലെ ശീതോഷ്ണ സ്ഥിതിയും മറ്റു സൗകര്യങ്ങളും എനിക്കു തൃപ്തികരമായി തോന്നി. ഈ കാരണത്താൽ ബാംഗ്ലൂരിൽ നേരത്തെ വാങ്ങിയിരുന്ന കൃഷിസ്ഥലത്ത് ഒരു വീടുണ്ടാക്കുവാൻ എനിക്കു താല്പര്യമുണ്ടായി. അതു നിർവ്വഹിക്കുവാൻ അധികം താമസിയാതെ ആരംഭമിട്ടു. 1978-ൽ വീടു പണി തീർന്നു.

അങ്ങനെയിരിക്കവെ ഒരിക്കൽ യുണൈറ്റെഡു തിയളോജിക്കൽ കോളജിന്റെ പ്രിൻസിപ്പാൾ റസ്സൽ ചന്ദ്രനുമായി സ്വല്പം സംസാരിക്കുവാനിടയായി. ആ അവസരത്തിൽ അദ്ദേഹം എന്നോട് എബ്രായ പഠിപ്പിക്കുവാൻ ഒരാളെ വേണമെന്നു പറഞ്ഞു. കോളജുമായി എനിക്കുള്ള ബന്ധം അദ്ദേഹം ഓർത്തിരിക്കാം. എട്ടു കൊല്ലം മുമ്പ് കോളജിൽ നിന്നായിരുന്നുവല്ലോ ഞാൻ എത്യോപ്യയിൽ പോയിരുന്നത്. അതുപോലെ എബ്രായ ഭാഷ എനിക്കറിയാമെന്ന് അദ്ദേഹത്തിനു നിശ്ചയമുണ്ടായിരുന്നു. എന്തായാലും രണ്ടു കൊല്ലക്കാലം പഴയ നിയമ ഡിപ്പാർട്ടുമെന്റിൽ ജോലി ചെയ്തു. ആ കാലത്ത് ഞാൻ പഠിപ്പിച്ചവരാണ് ഇപ്പോൾ പാത്രിയർക്കീസു ഭാഗത്തെ കൊച്ചു മെത്രാന്മാരിൽ പലരും. അവരിൽ മാർ തീമോത്തിയോസ് അദ്ദേഹത്തിന്റെ തീസീസു എന്റെ നേതൃത്വത്തിലാണ് തയ്യാറാക്കിയത്.

1976-മുതൽ Church History Association of India യുമായി സഹകരിച്ചു ഞാൻ പ്രവർത്തിക്കുന്നു. ആ Association-ൽ സഭാബന്ധം ഒന്നും കണക്കിൽ വരുത്താതെ വ്യാപൃതനാണ് എം.എം.മുണ്ടാടാൻ. (സി.എം.ഐ. അച്ചൻ). പേരുകേട്ട ഒരു



സഭാചരിത്ര പണ്ഡിതനാണ് അദ്ദേഹം. നിരവധി ഗ്രന്ഥങ്ങൾ സഭാചരിത്രം അധികരിച്ച് രചിച്ചിട്ടുണ്ട്. 1984-ൽ മുണ്ടാടാൻ അച്ചൻ പ്രസിദ്ധീകരിച്ച ഒരു പ്രധാന കൃതിയാണ് Indian Christians Search for Identity and Struggle for Autonomy എന്ന ഗ്രന്ഥം. ഞാൻ അത് റിവ്യൂ ചെയ്യണമെന്ന് അദ്ദേഹത്തിനു നിർബന്ധമായിരുന്നു. അതു നിവർത്തിപ്പാൻ എനിക്കു സാധിച്ചു. കേരളത്തിലെ ഓർത്തഡോക്സു സഭയുടെ പതിനെട്ടാം നൂറ്റാണ്ടിലെ ചരിത്രം ഞാൻ എഴുതിയതു പ്രസിദ്ധീകരണത്തിനവശേഷിക്കുന്നു. എന്റെ വാർദ്ധക്യവും കഴിവില്ലായ്മയും നിമിത്തം അസോസിയേഷന്റെ Editorial Board നു പോകുവാൻ എനിക്കു സാധിക്കുന്നില്ല.

എക്യുമെനിക്കൽ ക്രിസ്ത്യൻ സെന്ററുമായി അതിന്റെ ആരംഭം മുതൽ ഞാൻ ഇൻഡ്യയിലുള്ള അവസരങ്ങളിലൊക്കെയും ബന്ധം പുലർത്തിവന്നു. 1976-നു ശേഷം ചില അവസരങ്ങളിൽ സെന്ററിന്റെ ക്ഷണം സ്വീകരിച്ച് അവിടെ പോയിരുന്നു. അതു തുടർന്നു കൊണ്ടുപോകുവാൻ എന്റെ അനാരോഗ്യവും അതുമൂലമുള്ള കഴിവില്ലായ്മയും എന്നെ അനുവദിക്കുന്നില്ല എന്നു പറയേണ്ടിയിരിക്കുന്നു.

1978-മുതൽ എന്റെ പുതിയ വീട്ടിൽ ഞാൻ താമസമാക്കി. എന്റെ വീട്ടു കാര്യങ്ങളെല്ലാം വിശ്വസ്തതയോടെ നോക്കി വന്നത് കെ.പി.വറുഗീസായിരുന്നു. അവന്റെ പത്നി എന്റെ മാവിയുടെ കൊച്ചുമകൾ ഗ്രേസി വറുഗീസ് അവനോടു ചേർന്ന് വീട്ടുകാര്യങ്ങൾ മാത്രമല്ല രാമഹള്ളിയിലെ തോട്ടം സംബന്ധിച്ചുള്ള എല്ലാ സംഗതികളും അന്വേഷിച്ചു വന്നു. അവർ ഇരുവരുടെയും സഹകരണം വളരെ വിലപ്പെട്ടതായി എനിക്ക് അനുഭവപ്പെട്ടു, അനുഭവപ്പെടുകയും ചെയ്യുന്നു. ഞങ്ങൾക്ക് എട്ടിലധികം ഏക്കർ വിസ്തീർണ്ണത്തിൽ സ്ഥലമുണ്ടായിരുന്നു. അവിടെ ഇരുന്നൂറോളം തെങ്ങും ഏകദേശം ഇരുന്നൂറിൽപരം പേരച്ചെടികളും നൂറ്റിയമ്പതോളം സപ്പോട്ടാകളും ഞങ്ങൾ നട്ടു പിടിപ്പിച്ചു. ഇവയ്ക്കു പുറമെ, 2000/- കോഴികളും അഞ്ചു പശുക്കളും ഞങ്ങൾക്കുണ്ടായിരുന്നു. എന്നാൽ വെള്ളത്തിന്റെ ദൗർലഭ്യം ഞങ്ങളെ വല്ലാതെ ബാധിച്ചു. സ്ഥലത്തു പലയിടത്തായി Geological Survey Report

വച്ചു കൊണ്ടു തന്നെ. അഞ്ചു bore-wells കുഴിച്ചു. അതുകൊണ്ടു 350-gallons of water-ൽ കൂടുതൽ എങ്ങും കണ്ടില്ല. അതിനും പുറമെ ഞങ്ങൾക്കുണ്ടായിരുന്നു അഞ്ചു പശുക്കളിൽ മൂന്നും ഒരു വസന്തയിൽ തക്കസമയത്തു മരുന്നെത്തിക്കാൻ സാധിക്കാതെ വന്നതുമൂലം ചത്തു. ഈ ചുറ്റുപാടിൽ സ്ഥലം ഞങ്ങൾ വിറ്റു.

രാമഹള്ളിയിൽ വീടുണ്ടാക്കിയതിന് ആദ്യമായി കല്ലിട്ടത് എ.സി. കോശി അച്ചനും (ഇപ്പോൾ കോർ എപ്പിസ്കോപ്പ) ഞാനും ചേർന്നായിരുന്നു എങ്കിലും, അതിനടുത്തു ബാംഗ്ലൂർ വഴി വന്ന ഫീലിപ്പോസു മാർ തിയോഫിലോസു മെത്രാപ്പോലീത്താ വിടിനുള്ള കല്ല് വീണ്ടും സ്ഥാപിച്ചു. വീടു പണി തീർന്ന് താമസമായ ശേഷം 1979-ഡിസംബർ മാസത്തിൽ ഗ്രേസിക്ക് ഒരു കുഞ്ഞുണ്ടായി. ആ കുഞ്ഞിന് അനു വറുഗീസ് എന്നു പേരു നല്കി. അവൾ ഇപ്പോൾ പ്രീ-യൂണിവേഴ്സിറ്റിയുടെ ആദ്യവർഷം പഠിക്കുന്നു. സ്കൂളിലെ ആദ്യ വർഷം മുതൽ ഭംഗിയായി പഠിച്ചു വന്ന അനു ഭാവിയിലും അവളുടെ വിദ്യാഭ്യാസം നല്ല നിലയിൽ നിർവ്വഹിക്കുമെന്നു പ്രതീക്ഷിക്കുന്നു.

ഇതു പോലെ സന്തോഷപ്രദമായ ഒരനുഭവമാണ് എന്റെ മകൻ സഖറിയ സാമുവേലിന്റെ വിവാഹം. മദ്രാസ് ക്രിസ്ത്യൻ കോളജിൽ സഖറിയ പഠിച്ചിരുന്ന കാലത്ത്, യുണൈറ്റഡ് ഇവാഞ്ചലിക്കൽ ലൂഥറൻ സഭയുടെ ഡയറക്ടർ, എന്റെ കൂടെ മദ്രാസിൽ പഠിച്ച ശേഷം ലണ്ടൻ സ്കൂൾ ഓഫ് എക്കണോമിക്സിൽ നിന്ന് പി. എച്ച്. ഡി. കരസ്ഥമാക്കി വലിയ നിലയിൽ എത്തിയ ഡോ.കെ. രാജരത്നത്തിന്റെ മകൾ റമോള(ചിറ്റി)യുമായി പരിചയപ്പെട്ടു. അവർ വിവാഹിതരാകാൻ തീരുമാനിച്ച ശേഷം ആ വിവരം മകൻ എന്നോടു പറഞ്ഞു. വിവാഹം തടാകം ആശ്രമത്തിൽ വച്ചു നടത്തുന്നതിനു വേണ്ട നടപടികൾ ഞാൻ സ്വീകരിച്ചു. റമോളാ ഓർത്തഡോക്സു സഭയിൽ അംഗമായി ചേർന്നു. വിവാഹം നടത്തിയതു ഫീലിപ്പോസു മാർ തിയോഫീലോസായിരുന്നു. അദ്ദേഹത്തോടു കൂടെ ലൂഥറൻ സഭയിലെ ബിഷപ്പന്മാരും മറ്റു വൈദികരും ഓർത്തഡോക്സു സഭയിലെ പല വൈദികരും പങ്കുകൊണ്ടു. ഇവർക്കും പുറമെ പല ആത്മായ പ്രമുഖരും വിവാഹത്തിനു വന്നു ചേർന്നിരുന്നു.



1980-ലാണ് വിവാഹം നടന്നത്. അതിൽ അവർക്കു രണ്ടു കുഞ്ഞുങ്ങളെ-അന്നാദിപ്തി. വിനുശമുവേൽ-ദൈവം നല്കി. രണ്ടുപേരും സ്കൂളിൽ പഠിക്കുന്നു. അവരിൽ മൂത്ത കുട്ടി, അന്നാ ഈ വർഷം S.S.L.C. പബ്ലിക് പരീക്ഷയിൽ ചേരുകയാണ്. അതു നന്നായി ചെയ്ത് ഭാവി ശോഭനമാക്കുവാൻ ദൈവം അവളെ അനുഗ്രഹിക്കട്ടെ.

1981-ജനുവരി മുതൽ 1990-ഏപ്രിൽ വരെ എട്ടുകൊല്ലം ഞാൻ ഓർത്തഡോക്സു തിയളോജിക്കൽ സെമിനാരിയിൽ ജോലി ചെയ്ത വിവരം ഇതിനുപരി പറഞ്ഞല്ലോ. സെമിനാരിയുടെ ഈ ദൃശ വികസനത്തെപ്പറ്റി ഒരു വാക്കിവിടെ പറഞ്ഞു കൊള്ളട്ടെ. 1815-ൽ സമാരംഭിച്ച ഒരു സെമിനാരിയാണിത്. ഇതിനോടു ചേർന്നു പോരേണ്ട സെമിനാരികളാണ് മാർ തോമ്മാ തിയളോജിക്കൽ സെമിനാരിയും തിരുവനന്തപുരത്തു കണ്ണമ്മൂല സെമിനാരിയും, എന്നാൽ സഭകൾ തമ്മിൽ നിലനിർത്തുന്ന വിശ്വാസ പരമായ വ്യത്യാസവും, പുറത്തു പറയുവാൻ കൊള്ളാത്ത സൗന്ദര്യപ്പിണക്കവും, മൂലം മൂന്നു സെമിനാരികളായി അവ പ്രവർത്തിക്കുന്നു. ഈ വാസ്തവം മനസ്സിലാക്കികൊണ്ട് 1981-ൽ നിലവിൽ വരുത്തിയതാണ് ബി.ഡി. കഴിഞ്ഞുള്ള, സഭകൾ ഒരുമിച്ചു ചെയ്യാവുന്ന പ്രോഗ്രാം. അതിനു കൊടുത്ത പേരാണ് F.F.R.R.C. എന്നത് (Federated Faculty for Research in Religion and Culture) ഞാൻ അതിൽ ഒരു Professor ആയി നിയമിതനായി. എങ്കിലും സെമിനാരിയിലെ ഒരു സാധാരണ അദ്ധ്യാപകനെന്ന നിലയിൽ ചെയ്യേണ്ട എല്ലാ കാര്യങ്ങളും ചെയ്തു വന്നു എന്നു മനസ്സിലായിരിക്കണം.

1987-ൽ എന്റെ 75-ാം ജന്മദിനം ഏപ്രിൽ 6-ാം തീയതി സമാഗതമായി. അതിനോടു ചേർന്നു രണ്ടു സംഭവങ്ങൾ, ഒന്ന് സെമിനാരിയിലും മറ്റേത് ബാംഗ്ലൂരിലുമായി നടന്നു. കോട്ടയത്തു സെമിനാരിയിൽ പ്രിൻസിപ്പാൾ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ സെമിനാരി സമൂഹം പങ്കുകൊള്ളുകയും ബ. റ്റി.ജെ. ജോഷ്വാ അച്ചൻ ഹൃദയസ്പർശിയായ ഒരു പ്രസംഗം നടത്തുകയും ചെയ്തു.

ബ. അച്ചന്റെ പ്രഭാഷണത്തിൽ ബാംഗ്ലൂർ ഓർത്തഡോക്സ് പള്ളികളുടെ ഏകോപിച്ചുള്ള ഒരു യോഗം നടക്കുന്ന കാര്യം പ്രത്യേകം എടുത്തു പറഞ്ഞിരുന്നു.

ആ യോഗം 1988-ജനുവരി 26-ാം തീയതി ഹോസൂർ റോഡിലുള്ള സെന്റ് ഗ്രിഗോറിയോസ് പള്ളി (ഇപ്പോൾ കത്തീഡ്രൽ) അങ്കണത്തിൽ വച്ചു നടന്നു. അതിൽ ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ ദിവന്നാസ്യോസ് അദ്ധ്യക്ഷത വഹിച്ചു. ബാംഗ്ലൂരിലെ റോമൻ കത്തോലിക്കാ ആർച്ച് ബിഷപ്പും, തെന്നിന്ത്യാ സഭാദ്ധ്യക്ഷനും വിവിധ ഭാഗങ്ങളിൽ ഉൾപ്പെട്ട വൈദികരും ആത്മായ നേതാക്കളും വലിയ ജനക്കൂട്ടം പങ്കുകൊണ്ടു. എന്നാൽ ആ യോഗത്തിൽ വന്നു ചേരുവാൻ എനിക്കു സാധിച്ചില്ല. ഞാൻ അന്നു റിപ്പബ്ലിക്കു നഴ്സിംഗു ഹോമിൽ ചികിത്സയിൽ കിടന്നിരുന്നു. അതിന്റെ ഫലമായി 1988-മാർച്ച് 1-ാം തീയതി ബാംഗ്ലൂരിലെ സിൻഡി ഹോസ്പിറ്റലിൽ വച്ച് ഡോ. നായക്ക് പേസ്മേക്കർ എന്നിൽ ഘടിപ്പിച്ചു. അതു ഇതുവരെയും ഭംഗിയായി പ്രവർത്തിക്കുന്നു.

പേസ്മേക്കർ വച്ച സംഗതിയെപ്പറ്റി ഒരു കാര്യം പ്രത്യേകം അനുസ്മരണമർഹിക്കുന്നതായുണ്ട്. 1988-ജനുവരി 26-ാം തിയതിക്കുമുമ്പുള്ള ശനിയാഴ്ച രാവിലെ ഞാൻ കോട്ടയത്തു നിന്നു ബാംഗ്ലൂരിൽ വന്നിരുന്നു. അന്നു കെകേരി യു.കൊ. ബാങ്കിൽ എന്റെ കണക്കുനോക്കുവാനായി ഞാൻ ബസു മാർഗ്ഗം പുറപ്പെട്ടു. ബാങ്കിനുള്ളിൽ കടന്നപ്പോൾ എനിക്കു മോഹാലസ്യം വന്നു താഴെവീണു. അതിനുശേഷമുണ്ടായ പതിനഞ്ചോളം നിമിഷങ്ങളിൽ എന്തു നടന്നു എന്നെനിക്ക് നിശ്ചയമില്ല. അതിനു ശേഷം അവിടത്തെ ഗ്രാമ പ്രസിഡന്റ് എന്റെ അടുത്തു വന്ന് അയാൾ എന്തു വേണമെങ്കിലും ചെയ്യാം എന്നു പറഞ്ഞു. എന്റെ വീട്ടിൽ അറിയിച്ചാൽ മതി എന്ന് ഞാൻ മറുപടി ആയി പറഞ്ഞു. ഗ്രാമ പ്രസിഡന്റ് ബാങ്കിനു പുറത്തുണ്ടായിരുന്ന ബെഞ്ചിൽ എന്റെ കൈയ്യിലിരുന്ന ബാഗ് തലയിണയായി വച്ച് എന്നെ കിടത്തി. ആ ബാഗിൽ പതിനായിരത്തിലധികം രൂപ വച്ചിരുന്നു. ഒരു പതിനഞ്ചു ഇരുപതു മിനിറ്റിനകം എന്റെ കൂടെ വീട്ടുകാര്യങ്ങൾ നോക്കിവന്ന വറുഗീസും ഭാര്യ ഗ്രേസിയും കൂടി എന്റെ കാറിൽ വന്നു.



അപ്പോഴേക്കും എനിക്ക് അസുഖമൊന്നും തോന്നിയില്ല. എന്തായാലും കെകേരിയിൽ പല കൊല്ലങ്ങളായി പ്രവർത്തിച്ച് സൽപേരു സമ്പാദിച്ച ഡോ. മുന്നു സാമിയപ്പനെ കണ്ടു കളയാമെന്നു തീരുമാനിച്ചു. അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണമായിരുന്നു ഡോ. കെ. ഓ. മാമ്മന്റെ ചുമതലയിൽ അന്നു നടത്തിവന്ന റിപ്പബ്ലിക് നഴ്സിംഗു ഹോമിൽ പോയി അവിടത്തെ വിദഗ്ദ്ധ ചികിത്സയിൽ മാർച്ചു ഒന്നാം തീയതിയിലെ പേസ്മേക്കർ വയ്ക്കുന്നതുവരെ കഴിഞ്ഞുകൂടിയത്.

എനിക്ക് എഴുപതിയാറു വയസു തികഞ്ഞിരുന്നു. എങ്കിലും ഒരു ജർമ്മൻ പര്യടനത്തിനു ഞാൻ ഒരുക്കം ചെയ്തിരുന്നു. മൂന്നുമാസം ജർമ്മനിയിൽ ഒരു സുപ്രസിദ്ധ വിദ്യാഭ്യാസ കേന്ദ്രത്തിൽ താമസിച്ച് ചില സംഗതികൾ ചെയ്യുവാൻ ഞാൻ ഉദ്ദേശിച്ചിരുന്നത് എന്റെ അസുഖം നിമിത്തം ഉപേക്ഷിക്കേണ്ടതായി വന്നു. നമുക്ക് ഒരു പ്രായം വരെ മാത്രമെ ഉത്സാഹപൂർവം ജോലി ചെയ്യുക സാദ്ധ്യമാകയുള്ളൂ. അതുപോലെ 1990-വരെ എന്റെ വൈദ്യ സഹായങ്ങൾ മിക്കതും റിപ്പബ്ലിക് നഴ്സിംഗ് ഹോമിലായിരുന്നു നടത്തിവന്നത്. ചിലപ്പോൾ ഫിലോമിനാ ഹോസ്പിറ്റൽ ഡയറക്ടർ ഡോ. സി.ഡി. ജേക്കബിനെ കണ്ടുവന്നു. 1990-മുതൽ ഞാൻ പോയിക്കൊണ്ടിരുന്നത് ബാപ്റ്റിസ്റ്റു ഹോസ്പിറ്റലിലായിരുന്നു. അവിടെ കണ്ടുവന്നത് ഡോ. സ്റ്റാൻലിമക്കാഡനെയായിരുന്നു. ഇദ്ദേഹത്തെ ഞാൻ രണ്ടാഴ്ചകളിലൊരിക്കൽ കണ്ടുകൊണ്ടിരുന്നത് രണ്ടുമാസത്തിലോ മൂന്നുമാസത്തിലൊ ഒരിക്കലായി കുറച്ചു. ഇതിൽ നിന്ന് അദ്ദേഹത്തിന്റെ ചികിത്സ വളരെ ഗുണകരമായിട്ടാണ് അനുഭവത്തിൽ കണ്ടുവരുന്നതെന്ന് ഊഹിക്കാമല്ലൊ.

1990-ൽ എനിക്കു എഴുപതെട്ടു വയസുള്ളപ്പോൾ സെമിനാരിയിൽ നിന്നു ഞാൻ വിരമിച്ച വസ്തുത ഇതിനകം പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിനെ തുടർന്ന് 1991-ൽ രാമഹള്ളിയിലെ സ്ഥലം അന്നു കിട്ടാവുന്ന ഏറ്റവും വലിയ വിലയ്ക്കു വിറ്റു. ആ പണം കൊണ്ടു കെകേരി സാറ്റലൈറ്റു ടൗണിൽ ഒരു സ്ഥലം വാങ്ങി, വീടുമുണ്ടാക്കി. ആ വീടു പണിനടക്കുമ്പോൾ രാജാജി നഗർ ചാപ്പൽ ഉണ്ടാക്കുന്നതിനുള്ള ആരംഭമിട്ടു. 1992-ഏപ്രിൽ മാസത്തിൽ പുതിയ വീടു കൂദാശ ചെയ്ത്, അവിടെ താമസമാക്കി. ചാപ്പൽ പണിയും

അതിനുവേണ്ട ധനശേഖരവും ഊർജ്ജിതമായി നടത്തി. എട്ടുലക്ഷത്തോളം പിരിച്ചെടുത്തു, അതുകൊണ്ട് ചാപ്പൽ പണി പൂർത്തിയാക്കി. 1993-ജൂലൈ ഒന്നാം ഞായറാഴ്ച അവിടെ ഞാൻ വി.കുർബ്ബാന അർപ്പിച്ചു. വി.സ്തെപ്പാനോസിന്റെ നാമത്തിൽ സമർപ്പിതമായ ഈ ദേവാലയം 1994-ജനുവരി 8-ാം തീയതി പരിശുദ്ധന്റെ നാമത്തിൽ ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ ദിവന്നാസ്യോസ് വി. കുർബ്ബാന അണച്ച് സ്വീകരിച്ചു. അങ്ങനെ ബാംഗ്ലൂർ മാർ ഗ്രിഗോറിയോസു പള്ളിയുടെ (ഇപ്പോൾ കത്തീഡ്രൽ) ഒരു ചാപ്പൽ ഇടവകക്കാരുടെയും എന്റെയും പ്രത്യേക താല്പര്യത്താൽ 1993-ജൂലൈ മാസത്തിൽ നിർമ്മിതമായി. ഗ്രിഗോറിയോസു പള്ളിവികാരിയായിരുന്ന ഫാദർ ജോസഫു താലിയാപറമ്പിൽ സ്ഥലം മാറിയ ഒഴിവിൽ ഫാദർ അബ്രഹാം മാറോട്ടു നിയമിതനായി. 1993-ൽ ഈ വ്യത്യാസങ്ങൾ സഭാതലത്തിൽ ഉണ്ടായി.

പുതിയ വികാരിയുടെ പ്രത്യേക ഉത്സാഹത്തിൽ 1994-ൽ ബാംഗ്ലൂരിലെ ഓർത്തഡോക്സു ക്രിസ്ത്യാനികൾ സമൂഹമായി ജീവിച്ചതിന്റെ സ്വർണ്ണ ജൂബിലി കൊണ്ടാടി. അതിന്റെ Executive Comittee യുടെ President ആയി പ്രവർത്തിപ്പാൻ എനിക്കു ഭാഗ്യം സിദ്ധിച്ചു. സ്തുത്യർഹമായ ഈ യോഗത്തിൽ ആദ്ധ്യക്ഷപദം അലങ്കരിച്ചതു മലങ്കര ഓർത്തഡോക്സു സഭാ തലവൻ മോറാൻമാർ ബസേലിയോസ് മാത്യൂസ് രണ്ടാമനായിരുന്നു. വിശിഷ്ടാതിഥി മഹാരാഷ്ട്രാ ഗവർണർ പി.സി. അലക്സാണ്ടർ സ്മരണാർഹമായ ഒരു പ്രഭാഷണം നല്കി കൂടിയിരുന്ന മഹാസദസ്സിനെ സന്തുഷ്ടരാക്കി. ഇവയ്ക്കു പുറമെ ഇടവക മെത്രാപ്പോലീത്താ സഖറിയ മാർ ദിവന്നാസ്യോസിന്റെയും ബാംഗ്ലൂർ റോമൻ കത്തോലിക്കാ ആർച്ച് ബിഷപ്പ് അൽഫോൺസാസ് മാത്യൂസിന്റെയും അനുമോദന പ്രസംഗങ്ങളും കർണ്ണാടക മുഖ്യമന്ത്രിയുടെ സ്നേഹ സന്ദേശവും എല്ലാവരെയും കൃതാർത്ഥരാക്കി.

1995-ഫെബ്രുവരി 12-ാം തീയതി ഞായറാഴ്ച രാജാജി നഗർ ചാപ്പലിൽ സൺഡേ സ്കൂളിന്റെ ഒരു വാർഷിക യോഗമായിരുന്നു. അന്നു ഞാൻ അവിടെ വി. കുർബ്ബാന അർപ്പിച്ച്, യോഗത്തിന്റെ ചടങ്ങുകളിലെല്ലാം സംബന്ധിച്ചു. അതിനുശേഷം



പതിവുപോലെ വീട്ടിലെത്തി വിശ്രമിച്ചു. സന്ധ്യയോടെ സുൽത്താൻ ബത്തേരി ഇടവകയുടെ മെത്രാപ്പോലീത്താ മാർ ക്ലീമിസ് എന്നെ കാണുവാൻ വീട്ടിൽ വന്നു. അദ്ദേഹവുമായി കുറെ സംസാരിച്ചു കഴിഞ്ഞശേഷം ഞാൻ കിടന്നുറങ്ങി. അന്നത്തെ പല ബദ്ധപ്പാടുകളിൽ നേരത്തെ കഴിച്ചുവന്ന രണ്ടു നേരത്തെയും മരുന്നുകൾ എടുക്കുവാൻ മറന്നുപോയി. അതുമൂലമാണെന്നു ഞാൻ ഊഹിക്കുന്നു 13-ാം തീയതി രാവിലെ എനിക്ക് എഴുന്നേൽക്കുവാൻ കഴിയാതെ ഡോ. മുനുസാമിയെ വിളിക്കുവാൻ ആളുവിട്ടു. എന്നാൽ അദ്ദേഹം വരുന്നതിനകം എനിക്കു സൗഖ്യമായി. പിറ്റേദിവസം അതേ സമയം ആ വിഷമത എനിക്കുണ്ടായി. പെട്ടെന്ന് സെന്റ് മാർത്താസ് ഹോസ്പിറ്റലിൽ എന്നെ പ്രവേശിപ്പിച്ചു. ഈയവസരത്തിൽ ഞാൻ സാധാരണ പോയ്ക്കൊണ്ടിരുന്ന ബാപ്റ്റിസ്റ്റു ഹോസ്പിറ്റലിൽ നിന്ന് സെന്റ് മാർത്താസ് ഹോസ്പിറ്റലിലേക്കു മാറി. അതിനു രണ്ടു കാരണങ്ങളുണ്ട്. ഒന്ന് ബാപ്റ്റിസ്റ്റു ഹോസ്പിറ്റലിനെക്കാൾ വളരെ ദൂരക്കുറവുണ്ട്. മനുഷ്യർക്കു വന്ന് എന്നെക്കാണുവാൻ സൗകര്യപ്രദമായ സ്ഥലമാണിത്. രണ്ട്, അവിടത്തെ മെഡിക്കൽ സൂപ്രണ്ട് സിസ്റ്റർ തെരെസിത്ത, എന്റെ അമ്മാച്ചന്റെ മകളുടെ മകളാണ്. ആ സിസ്റ്ററിന്റെ സഹായം വളരെ വിലയുള്ളതായി എനിക്കു തോന്നി. അതിനും പുറമെ എനിക്കു ഭക്ഷണം മുഴുവനും വീടുകളിൽ നിന്നും കൊണ്ടുവന്നുതന്ന പലയാളുകളുമുണ്ടായിരുന്നു. അവരിൽ പേരെടുത്തു പറയേണ്ടവരാണ് കെ.ജി. ഫിലിപ്പ്, കെ. പൊന്നച്ചൻ, എം. കോശി, തോമസ് പാലാട്ട്, കെ.സി. രാജു, കെ.ജി. തോമസ് മുതലായവർ. അതുപോലെ എനിക്കു മെഡിക്കൽ ബിൽ കൊടുക്കുവാൻ സഹായം നല്കിയ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ, അബ്രഹാം മാറോട്ടു അച്ചൻ, Messors K.G. Philip, A.V. Thomas, P.J. Philipos, Mrs. Kurian എന്നിവരെയും, പ്രാർത്ഥനയിൽ എന്നെ പ്രത്യേകം ഓർത്തുവന്ന എല്ലാവരെയും ഞാൻ പ്രത്യേകം സ്മരിക്കുന്നു. ദൈവം ഓരോരുത്തരെയും അനുഗ്രഹിക്കട്ടെ.

1976-ൽ ഞാൻ എത്യോപ്യയിൽ നിന്നും മടങ്ങിയെത്തി ബാംഗ്ലൂർ ഈസ്റ്റിൽ റോമൻ കത്തോലിക്കാ സഭ നടത്തിവന്ന

സേവനിലയം ചാപ്പലിൽ മാസത്തിൽ രണ്ടു ഞായറാഴ്ച വീതം വി.കുർബ്ബാനയർപ്പിച്ചുവന്നു എന്ന് പ്രസ്താവിച്ചിട്ടുണ്ട്. അതിനു പാരിതോഷികമായി ഞാൻ ഒന്നും ചോദിച്ചിട്ടില്ല. ഞാൻ ചെയ്യുന്ന ജോലിക്ക് ഇന്ന ശമ്പളം തരണമെന്ന് ഇതുവരെയുള്ള എന്റെ ജീവിതത്തിലൊരിക്കലും ഞാൻ ആവശ്യപ്പെട്ടിട്ടില്ല.

എന്നാൽ 1976 ഓഗസ്റ്റു മുതലെന്നാണെന്റെ ഓർമ്മ 1979-ഒക്ടോബർ വരെ പ്രതിമാസം Rs.250/- ഉം, 1979-നവംബർ മുതൽ 1989-മാർച്ചു വരെ Rs. 300/- ഉം 1989-മുതൽ 1992-മാർച്ചു വരെ Rs. 600/-ഉം 1992-ഏപ്രിൽ മുതൽ 1995-മാർച്ചു വരെ (അതിനകം രാജാജി നഗർ ചാപ്പൽ ശുശ്രൂഷ എന്റെ നേതൃത്വത്തിൽ തുടങ്ങിയിരുന്നു.) Rs. 2,300 (1600+700) ഞാൻ പള്ളിയിൽ നിന്നു വാങ്ങിയിരുന്നു. അതിനെ തുടർന്നു എനിക്കു വി. കുർബ്ബാനയണയ്ക്കുന്നത് വിഷമകരമായി തീർന്നതിനാൽ ആയുഷ്ക്കാല പെൻഷനായി പ്രതിമാസം Rs.2,500/- തരുവാൻ പള്ളിപ്പൊതുയോഗം തീരുമാനിച്ച് ഇപ്പോൾ നടപ്പാക്കി വരുന്നു എന്നതു കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തുവാൻ എനിക്കു സന്തോഷമുണ്ട്.

1988-ൽ നടന്ന എന്റെ ജന്മദിനാഘോഷത്തിൽ പങ്കുകൊള്ളുവാൻ അസുഖം മൂലം എനിക്കു സാധിച്ചില്ല എന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ 1992-ൽ സംബന്ധിച്ച രണ്ടു മഹാസഭകളായിരുന്നു പത്തനംതിട്ട ടൗൺഹാളിൽ വച്ചു നടന്ന പൗരയോഗവും അതിനു മുമ്പ് എന്റെ ഇടവകയായ ഓമല്ലൂർ പള്ളി എനിക്കു തന്ന സ്വീകരണവും. ആ സ്വീകരണത്തിന്, രാവിലെ ഇടവക മെത്രാപ്പോലീത്താ ഫിലിപ്പോസ് മാർ യൂസീബിയസിന്റെ സാന്നിദ്ധ്യത്തിൽ ഞാൻ ഓമല്ലൂർ പള്ളിയിൽ വച്ച് വി.കുർബ്ബാനയർപ്പിച്ചു. അതിനു ശേഷം പള്ളിയിൽ ചേർന്ന പൊതുയോഗത്തിൽ മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ഇടവക പ്രതിനിധിയായി ദാനിയേൽ എൻ.വറുഗീസ് അച്ചൻ കാര്യമാത്രപ്രശസ്തമായ ഒരു പ്രസംഗം ചെയ്തു. കുടുംബത്തെ പ്രതിനിധാനം ചെയ്തു ജ്യേഷ്ഠസഹോദരൻ വി.സി. ജോഷ്വായും മറ്റൊരു ജ്യേഷ്ഠസഹോദരന്റെ മകൻ ഇ.ഐ. ചെറിയാനും അർത്ഥപൂർണ്ണമായവിധം പ്രസംഗിച്ചു. എന്റെ ഇടവകപ്പള്ളി ഈ വിധം



ഒരു സ്വീകരണം തന്നതിൽ ഞാൻ പള്ളിക്കാരോട് പൊതുവെയും, എന്റെ കുടുംബത്തോട് പ്രത്യേകവും കൃതജ്ഞനാണ്.

പൗരയോഗത്തിൽ നാട്ടിലില്ലാതിരുന്ന കതോലിക്കാ ബാവായും നിയുക്ത സ്ഥാനിയും സംബന്ധിക്കാതെയിരുന്നു എങ്കിലും, രണ്ടു മെത്രാപ്പോലീത്താമാരും അനേകം വൈദികരും ഒട്ടുവളരെ അത്മായക്കാരും പങ്കെടുത്തിരുന്നു. ആ യോഗത്തിൽ മെത്രാപ്പോലീത്തന്മാരും, ആസ്സാം ഗവർണ്ണറായിരുന്ന ഡോ. എം.എം. തോമ്മസും, തിരുവഞ്ചൂർ രാധാകൃഷ്ണനും, അഡ്വ.പച്ചയിൽ ജോർജ്ജും അർത്ഥപൂർണ്ണമായ സന്ദേശങ്ങൾ നൽകി. രണ്ടു യോഗങ്ങളുടേയും അവസാനത്തിൽ , സന്ദർഭോചിതമായി പ്രസംഗിക്കുവാനെനിക്കു സാധിച്ചു.

തടാകം ക്രിസ്തു ശിഷ്യാശ്രമവും ഞാനും തമ്മിലുള്ള ബന്ധം 1936-ൽ ആശ്രമം തുടങ്ങിയ കാലത്തുതന്നെ ആരംഭിച്ചു എന്നു പറയാം. 1944-ൽ ആലുവാ യൂണിയൻ കോളജിൽ പഠനം ആരംഭിച്ച കാലം മുതൽ ഇൻഡ്യയിൽ ഞാനുണ്ടായിരുന്ന കാലത്തെല്ലാം ആശ്രമം ഗവർണിംഗു ബോഡിയിൽ അംഗമായിരുന്നു. എന്റെ ഓർമ്മശരിയെങ്കിൽ ഞാൻ ഇപ്പോഴും ഗവർണിംഗു ബോഡിയിലൊരംഗവുമാണ്. തന്നെയുമല്ലാ ഇന്നു ജീവിച്ചിരിക്കുന്നവരിൽ ആശ്രമവുമായി ബന്ധപ്പെട്ട ഒരുത്തരും എന്നെപ്പോലെ അതു നിലനിർത്തിയതായി തോന്നുന്നുമില്ലാ. ഞാൻ ഇപ്പോൾ പ്രായാധികൃത്തിലായി. 1996-ഏപ്രിൽ 6-ാം തീയതി എനിക്കു 84 വയസു തികഞ്ഞു. എന്റെ പുസ്തകങ്ങളിൽ ഒരു വലിയ ശതമാനം അവ വച്ചിരിക്കുന്ന സ്റ്റീൽ അലമാരയോടൊപ്പം ആശ്രമത്തിലുണ്ട്.

1944-ൽ സജീവമായി തുടങ്ങിയ ബന്ധമാണ് ആശ്രമവുമായി എനിക്കുള്ളത്. ആ ബന്ധത്തിന് ഒരു കാരണമുണ്ട്. ആശ്രമത്തിന്റെ ആരംഭകാലത്തു അതു സഭയിലെ രണ്ടു കക്ഷിയിൽപ്പെട്ടവരും ചേർന്നു നടത്തുവാനുദ്ദേശിച്ചുള്ള ഒരു സ്ഥാപനമായിരുന്നു. ആദ്യകാലങ്ങളിൽ രണ്ടു കക്ഷിയിൽ പെട്ടവരും അതിൽ അംഗങ്ങളുമായിരുന്നു. എന്റെ നിലതന്നെ നോക്കുക. ആദ്യകാലങ്ങളിൽ കാതോലിക്കാ കക്ഷിയുടെ പട്ടത്വത്തെ സംബന്ധിച്ചുള്ള സംശയം എനിക്കില്ലായിരുന്നു എങ്കിലും, ആ

കക്ഷിയെ പൂർണ്ണമായും ഞാൻ സ്വീകരിച്ചിരുന്നില്ല. ഈ നില
സാദ്ധ്യമല്ലാതെ വന്ന ചുറ്റുപാടിലാണ് 1950-മുതൽ മെത്രാപ്പോലീത്താ
യുടെ കല്പന ഞാൻ വാങ്ങിയത്. ആശ്രമത്തിന്റെ ഇപ്പോഴത്തെ
നില ആശ്രമം ഭരണഘടനയിലുള്ളതാണ്. അത് (ഓർമ്മയിൽ നിന്ന്
എഴുതുന്നു) In the event of a split in the Church, the assets of the
Ashram should go to the party by the Catholicos സഭയിൽ പിളർപ്പു
ശാശ്വതമായിത്തീർന്നു. അതുമൂലം ആശ്രമത്തിന്റെ സ്വത്തുക്ക
ളെല്ലാം കാതോലിക്കോസു പാർട്ടിക്കു വന്നു ചേർന്നു.

ഇപ്പോൾ ആശ്രമത്തോടു ബന്ധപ്പെട്ടവരിൽ ഏലിയാമ്മ,
മറിയാമ്മ എന്നിവർ ഒഴിച്ചാൽ, മറ്റുള്ളവരെല്ലാം 1950 നും ശേഷം
അവിടെ വന്നവരാണ്. അതിനു മുമ്പാണു കെ.സി. വറുഗീസ്
അച്ചനായത്. അച്ചനു വേണ്ടി വൈദികസംബന്ധമായ പഠനം
മുഴുവനും ഞാനായിരുന്നു നടത്തിക്കൊടുത്തത്. അങ്ങനെ അച്ചനും
ഞാനും തമ്മിൽ അടുത്ത ബന്ധമുണ്ടായി. ആ ബന്ധത്തിൽ കഴിയു
മ്പോഴാണ് കെ.സി. വറുഗീസും ശോശാമ്മയും വിവാഹിതരാകുന്നതും,
വറുഗീസ് പട്ടമേൽക്കുന്നതും. അച്ചന് ഒരു മകളുണ്ടായി - ലീലാമ്മ.
മകളുടെ ചെറുപ്പത്തിൽ തന്നെ ശോശാമ്മ നിര്യാതയായി. ലീലാമ്മ
ബി.എ.പാസ്സായ ശേഷം ഒരു എൻജിനീർ ആയ ബോബിയെ
വിവാഹം കഴിച്ചു. അവർക്ക് രണ്ട് ആൺകുട്ടികളും ഒരു മകളുമുണ്ട്.
1979-ഒക്ടോബറിൽ ബ. കെ.സി വറുഗീസച്ചൻ നിര്യാണം പ്രാപിച്ചു.
അങ്ങനെ എന്റെ വലിയ ഒരു സ്നേഹിതൻ ലോകം വിട്ടുപോയി.

ഫിലിപ്പോസ് മാർ യൂസീബിയസ് ഫിലിപ്പോസച്ചനായിരുന്ന
കാലത്ത് അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തതിനു
ശേഷം, ആശ്രമത്തിന്റെ ചുമതല ഏറ്റെടുക്കണമെന്ന് ഞാൻ
നിർബന്ധപൂർവ്വം അദ്ദേഹത്തോടു പറഞ്ഞിട്ടുള്ളതാണ്. അത്
അദ്ദേഹം നിർവ്വഹിച്ചു വരുന്നതിൽ എനിക്കു വളരെ കൃതാർത്ഥത
യുണ്ട്. ഞങ്ങൾ തമ്മിൽ അദ്ദേഹം മെത്രാപ്പോലീത്താ ആയ ശേഷം
അവസാനമായി കണ്ട സമയം ആശ്രമത്തിൽ ഒരു സ്കൂൾ നടത്തണ
മെന്ന് ഞാൻ പ്രസ്താവിച്ച സംഗതി എന്റെ ഓർമ്മയിലുണ്ട്.

അദ്ദേഹത്തെ സംബന്ധിച്ച് തന്റെ ഉപരിപഠനം ആസ്പദ
മാക്കി എനിക്ക് അല്പം നിരാശയുണ്ടായിട്ടുണ്ടെന്നുള്ള വസ്തുത



ഇവിടെ പറയാതെയിരിക്കുന്നത് ശരിയല്ലെന്ന് തോന്നുന്നു. എനിക്കു
കഴിയുന്നിടത്തോളം ഞാൻ അദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചതാണ്.
എന്നാൽ മെത്രാൻ സ്ഥാനത്തു നിയുക്തനായാൽ അതു സ്വീകരിക്ക
ണമെന്നുള്ള തെറ്റായ ധാരണയ്ക്ക് അദ്ദേഹം കീഴ്പ്പെട്ടു എന്നു
തോന്നിപ്പോകുന്നു. സുറിയാനി സഭയുടെ ചരിത്രത്തിൽ അതിനെതി
രായി ഉദാഹരണങ്ങളുള്ളതാണ്. 595-ൽ സുറിയാനി സഭയുടെ
പാത്രിയർക്കീസായി വാഴിക്കപ്പെട്ട അത്താനാസ്യോസ് ഇതിനു പറ്റിയ
സാക്ഷ്യമാണ്. അദ്ദേഹം സന്യാസിയായി താമസിച്ചിരുന്ന ദയറായിൽ
യൂലിയാന പാത്രിയർക്കീസു മരിച്ച ഒഴിവിൽ ഒരു പാത്രിയർക്കീസിനെ
തിരഞ്ഞെടുക്കുവാൻ സുറിയാനി ബിഷപ്പന്മാരുടെ ഒരു വലിയ
സംഘം കൂടി. പതിവനുസരിച്ച് മൂന്നു ദിവസത്തെ പ്രാർത്ഥനയും
ഉപവാസവും കഴിഞ്ഞശേഷം ഒരാൾ ഇങ്ങനെ പറഞ്ഞു. "നാളെ
രാവിലെ ആശ്രമവാതിൽ തുറന്നാൽ ഉടനെ ആദ്യമായി കാണുന്ന
സന്യാസിയെ ഞാൻ ചോദ്യം ചെയ്ത ശേഷം, പാത്രിയർക്കാ
സ്ഥാനത്തിനു കൊള്ളാകുന്നയാളായി കണ്ടാൽ റിപ്പോർട്ടു ചെയ്യാം".
അങ്ങനെ അദ്ദേഹം കണ്ട ദേഹമായിരുന്നു സഭയിൽ പേരെടുത്ത
അത്താനാസ്യോസ് ഗാമോലോ (ഒട്ടകക്കാരൻ). ആ ദയറായ്ക്കാവശ്യ
മായ ഉപ്പ് പട്ടണത്തിൽനിന്ന് വാങ്ങിക്കൊണ്ടിരുന്ന ദേഹമായിരുന്നു
അത്താനാസ്യോസ്. ഒരു കൊല്ലത്തേക്ക് അദ്ദേഹം ആ ചുമതല
ഏറ്റിരുന്നു. ആ ഒരു കൊല്ലം തീർന്ന ശേഷം മാത്രമാണ് അദ്ദേഹം
പാത്രിയർക്കാ സ്ഥാനം ഏറ്റെടുത്തത്. ഈ ഉദാഹരണം എടുത്തു
പറഞ്ഞ്, തന്റെ പഠനം തീരുന്നതുവരെ ഫിലിപ്പോസ് തോമ്മാസച്ചനു
മെത്രാൻ സ്ഥാനത്തു പ്രവേശിക്കാതെ കഴിയാമായിരുന്നു എന്ന്
എനിക്കു തോന്നുന്നു.

# ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കിയ ഗവേഷണം

## 1. ആമുഖം

കൽക്കദൂൻ സുന്നഹദോസിനെക്കുറിച്ചുള്ള എന്റെ ഗവേഷണത്തിന് ഒരു ചരിത്രമുണ്ട്. അതു ചുരുക്കമായി ചൂണ്ടിക്കാണിച്ച ശേഷം സുന്നഹദോസിനെപ്പറ്റി ഞാൻ നടത്തിയ പഠനവിവരം കഴിയുന്നതും ലളിതമായി വ്യവഹരിക്കാം. ഈ ഗവേഷണ ചരിത്രത്തിൽ പറയുന്ന മിക്ക കാര്യങ്ങളും എന്റെ "The Council of Chalcedon Re-examined", Indian Theological Library, Series 8, The Christian Literature Society, P.B.501, Park Town, Madras - 3. എന്നകൃതിയിൽ കൂടുതൽ വിശദമായി ഇംഗ്ലീഷിൽ കാണാവുന്നതാണ്.

സ്വാനുഭവവേദിയിൽ എന്ന ശീർഷകത്തിൽ മലയാള ഭാഷയിൽ പ്രസിദ്ധീകരിക്കുന്ന എന്റെ പുസ്തകത്തിൽ ചേർക്കുവാൻ വളരെ ചുരുക്കമായി എഴുതുന്നതാണ് ഈ വിവരണം. അതുകൊണ്ടു് ഇതു മലയാളത്തിൽ എഴുതുന്നു. ഇത് ഇംഗ്ലീഷിൽ എഴുതിയിട്ടുള്ളതാണല്ലോ. ഇതിലുള്ള ചില പുതിയ ദർശനങ്ങൾ ചേർത്തു ദൈവം അനുവദിക്കുന്ന പക്ഷം ഒരു പുതിയ തർജ്ജിമയ്ക്കു പിന്നാലെ ശ്രമിച്ചു കൊള്ളാം.

യേശുക്രിസ്തു ദൈവവും മനുഷ്യനുമാണെന്നുള്ള സത്യം സ്വീകരിക്കുന്ന പക്ഷം അവനിൽ ദൈവികവും മാനുഷികവുമായ രണ്ടു സ്വഭാവങ്ങൾ ഉണ്ടായിരിക്കണമെന്നുള്ള സാമാന്യ ബുദ്ധിയാണ് എന്നെ ഭരിച്ചിരുന്നത്. അങ്ങനെയെങ്കിൽ ഈ രണ്ടു സ്വഭാവങ്ങൾ ചേർന്ന് ഒന്നായിത്തീരുന്നത് എങ്ങനെ എന്നുള്ള ചിന്ത എന്നെ അലട്ടിയിരുന്നു. പാശ്ചാത്യപണ്ഡിതന്മാരുടെ പേരുകേട്ട പല ഗ്രന്ഥങ്ങളും ഞാൻ വായിച്ചിരുന്നു. ആ പുസ്തകങ്ങളിൽ അടിക്കുറിപ്പുകളായി ഒട്ടു വളരെ കാര്യങ്ങൾ മൂലഭാഷയായ ഗ്രീക്കിലും മറ്റും ചേർത്തിരുന്നു. ആ ഗ്രന്ഥങ്ങളിലെല്ലാം രണ്ടു സ്വഭാവങ്ങൾ എന്നുറപ്പിച്ചു പറഞ്ഞിരുന്നു. ഒരു സ്വഭാവം എന്നതു നീതികരിക്കാനാവാത്തതാണെന്നും ആ ഗ്രന്ഥങ്ങളിൽ വ്യക്തമാക്കിയിരുന്നു. ഈ ചുറ്റുപാടിലാണ് കൽക്കദൂൻ സുന്നഹദോസിനെപ്പറ്റിയുള്ള പഠനം ഞാൻ നിർവ്വഹിച്ചത്.





അഞ്ചാം നൂറ്റാണ്ടിലെ ചുറ്റുപാടിൽ നടന്ന ഒരു പ്രശസ്ത സഭായോഗമായിരുന്നു കൽക്കദൂൻ സുന്നഹദോസ്. എന്നാൽ അതിന്റെ തീരുമാനങ്ങൾക്ക് സഭയെ ഒരുമിച്ചു നിറുത്തുവാൻ സാധിച്ചില്ല. നേരെമറിച്ച്, ഏകമായിരുന്ന സഭയെ അതു നാലു വിഭാഗങ്ങളായി തിരിച്ചു. അതിന്റെ കാരണം സുന്നഹദോസ് അവലംബിച്ച വിശ്വാസപരമായ നിലപാടിൽ അസ്വീകാര്യമായി എടുത്തു പറഞ്ഞ ചില സംഗതികൾ സുന്നഹദോസിനെ എതിർത്തവർ അംഗീകരിച്ചതാണെന്നു കരുതിപ്പോരുന്നു. അതു ശരിയായിരിക്കുമോ? അതുപോലെ സുന്നഹദോസു നടത്തണമെന്ന ദൃഢനിശ്ചയം ചെയ്തവർ സത്യത്തിനു വേണ്ടി നിലകൊണ്ടവരായിരുന്നുവോ?

ഇങ്ങനെയുള്ള ചോദ്യങ്ങൾ സുന്നഹദോസിനെ സംബന്ധിച്ചുന്നയിക്കുവാനുണ്ട്. അവ പരിശോധിച്ച ശേഷം വേണം സുന്നഹദോസിനെപ്പറ്റി എന്തെങ്കിലും പറയുവാൻ. 451-ലാണ് കൽക്കദൂൻ സുന്നഹദോസു കൂടിയത്. അതിനു മുമ്പ് 449-ലും 448-ലും ഓരോ സുന്നഹദോസു നടന്നിരുന്നു. ഈ മൂന്നു സഭായോഗങ്ങളിലും നടന്നതെന്തൊക്കെയാണെന്നുള്ള വിവരം, കൽക്കദൂൻ സുന്നദോസിനെ അംഗീകരിക്കുന്നവർ നിലനിറുത്തിയിട്ടുള്ള പാരമ്പര്യമാണ്. MANSI: Sacrorum Concilliorum Nova Et Amplissima Collectio, Florence 1759-f-Venice 1769-ൽ ഗ്രീക്കു ഭാഷയിൽ കൊടുത്തിട്ടുള്ളത്. അതിനു ശേഷം അതു തന്നെ Eduard SHWARTS എന്ന ജർമ്മൻ പണ്ഡിതൻ മൂലഭാഷയായ ഗ്രീക്കിൽ നൽകിയിട്ടുണ്ട്. ഇവയിൽ SHWARTS പ്രസിദ്ധീകരിച്ച Acta Concillirum Occumenicorum എന്റെ The Council of Chalcedon Re-examined, നല്ലവണ്ണം ഉപയോഗിച്ചിട്ടുള്ളതാണ്. മറ്റ് വാല്യങ്ങളും ചില സ്ഥലങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട്.

## 2. ആശയവ്യത്യാസം

431-ലെ എഫേസോസു സുന്നഹദോസും 451-ലെ കൽക്കദൂൻ സുന്നഹദോസും തമ്മിൽ ആശയവ്യത്യാസം ഉണ്ടായിരുന്നു. ഈ വാസ്തവം നാം സാധാരണ മനസ്സിലാക്കാറില്ല. എഫേസോസു സുന്നഹദോസ് അലക്സാന്ത്ര്യൻ സഭാദ്ധ്യക്ഷനായിരുന്ന കൂറിലോസ് അതിസൂക്ഷ്മമായി നിയന്ത്രിച്ചു. കൽക്കദൂൻ സുന്നഹദോസാകട്ടെ, കൂറിലോസിനെ തഴഞ്ഞു വിട്ടു റോമിലെ പാപ്പാ ആയിരുന്ന ലിയോ ഒന്നാമൻ തന്റെ സ്ഥാനാപതികൾ മൂലം അതിശക്തമായി നടത്തിയെടുത്തു. ഈ വാസ്തവമാണ് ആ സുന്നഹദോസുകളെപ്പറ്റി മൊത്തത്തിൽ പറയുവാനുള്ളത്.

റോമാ സാമ്രാജ്യത്തിൽ അഞ്ചാം നൂറ്റാണ്ടിലുണ്ടായ രണ്ടു മഹാസംഭവങ്ങളായിരുന്നു ഈ സുന്നഹദോസുകൾ. റോമാ സാമ്രാജ്യമെന്നു പറയുന്നത് മെഡിറ്ററേനിയൻ സമുദ്രത്തിന്റെ കിഴക്കും തെക്കും, പടിഞ്ഞാറും, വടക്കുമായി വ്യാപിച്ചുകിടന്ന വിസ്തൃതമായ ഭൂപ്രദേശമായിരുന്നു. ആ സാമ്രാജ്യത്തിൽ അതിന്റെ പൂർവ്വതലസ്ഥാനമായിരുന്ന റോമിനു സമുന്നതമായ സ്ഥാനമുണ്ടായിരിക്കണമെന്ന് അവിടത്തെ സഭാദ്ധ്യക്ഷന് വ്യക്തമായ ഉദ്ദേശ്യമുണ്ടായിരുന്നു. എന്നാൽ ആ കാലങ്ങളിൽ സാമ്പത്തികമായും ബുദ്ധിപരമായും റോമിനെക്കാളുമധികം മേന്മയുണ്ടായിരുന്നത് അലക്സാന്ത്ര്യാക്കും അതിനു ശേഷം അന്ത്യോഖ്യാക്കുമായിരുന്നു. അന്ത്യോഖ്യ പലപ്പോഴും വെളിക്കും നഷ്ടപ്പെട്ടുകഴിഞ്ഞു വന്നു. ഈ നിലയിൽ ക്രൈസ്തവ ലോകത്ത് അലക്സാന്ത്ര്യയ്ക്ക് ഒരു വലിയ പേരുണ്ടായിരുന്നു. 451-കഴിഞ്ഞുണ്ടായ സഭാപിരിച്ചിലിനു ശേഷം ആ സ്ഥാനം അലക്സാന്ത്ര്യായ്ക്കു നഷ്ടപ്പെട്ടു. ഇതു അന്നു റോമൻ ബിഷപ്പായിരുന്ന ലിയോ മനഃപൂർവ്വം ചെയ്തതായിരുന്നില്ലെ?

431-ലെ എഫേസോസു സുന്നഹദോസു കാലത്തു റോമൻ സഭാദ്ധ്യക്ഷനായിരുന്ന സിലസ്റ്റിൻ, ലിയോയെപ്പോലെ പേരെടുത്ത ഒരു വേദശാസ്ത്രജ്ഞനായിരുന്നില്ല. അദ്ദേഹം അലക്സാന്ത്ര്യായിലെ കൂറിലോസിനെ സുന്നഹദോസിന്റെ പ്രസിഡൻറായി നിയോഗിച്ചു. ഇതിനു പകരമായി സുന്നഹദോസിൽ പങ്കുകൊണ്ട റോമൻ സ്ഥാനാപതി ഫിലിപ്പ് സഭമേൽ റോമിനുള്ള സർവ്വാധിപത്യം ഉറപ്പിച്ചു പറഞ്ഞു.

> "No one has any doubt, on the contrary, it has been recognized in all ages that the holy and most blessed Peter, chief and head of the apostles, pillar of ....... received from our Lord Jesus Christ ..... the keys of the Kingdom, and that to him has been given the power of binding and losing sins ........"

പൗരസ്ത്യ സഭകളൊന്നും തന്നെ കാര്യമായി എടുക്കാതെ വിട്ട ഈ പ്രസ്താവന സുന്നഹദോസു റെക്കോർഡിൽ കിടന്നു. അതു റോമും അലക്സാന്ത്ര്യയും തമ്മിൽ സൗഹാർദ്ദതയിൽ കിടന്ന അവസ്ഥയെ പ്രതിബിംബിക്കുന്നു. എന്നാൽ സുന്നഹദോസ് അവലംബിച്ചതായി കരുതാവുന്ന ചില ആശയങ്ങൾ പാശ്ചാത്യ സഭ സ്വീകരിച്ചില്ല. അതു വ്യക്തമാക്കുവാൻ സ്വല്പം ചരിത്രത്തിലേക്കു പ്രവേശിക്കേണ്ടതുണ്ട്.

യേശുക്രിസ്തു ആരെന്നുള്ള ചോദ്യത്തിന് നാലാം നൂറ്റാണ്ടിൽ അറിയോസുകാർ നല്കിയ ഉത്തരത്തിനു ശേഷം അപ്പോലിനാറിയോസ്



പേരെടുത്ത ഒരു മറുപടി കൊടുത്തു. നിഖ്യാവിശ്വാസം സ്വീകരിച്ച ആളായിരുന്നു അദ്ദേഹം. യേശുക്രിസ്തുവിന്റെ ഏകത്വം വിശദീകരിക്കുവാൻ അപ്പോലിനാറിയോസ് ചെയ്തത്, ഒരു മനുഷ്യൻ എന്ന നിലയിൽ ക്രിസ്തുവിന് മാനുഷിക ബുദ്ധിയുടെ സ്ഥാനം ദൈവത്തിന്റെ വചനം നൽകി എന്നതായിരുന്നു. ഈ ആശയം ഔദ്യോഗികമായി സഭ നിരാകരിച്ചു. അങ്ങനെ നിരാകരിച്ചത് പൗരസ്ത്യ നാടുകളിൽ രണ്ടു നിലപാടുകളിൽ നിന്നായിരുന്നു. അവയിലൊന്ന് അലക്സാന്ത്ര്യർ ഊന്നിപ്പറഞ്ഞതും, മറ്റേത് അന്ത്യോഖ്യർ നിലനിർത്തിയതും ആയിരുന്നു. രണ്ടു കൂട്ടരും ചേർന്ന് 381-ലെ കുസ്തന്തിനോപ്പോലീസു സുന്നഹദോസ് അപ്പോലിനാറിയോസിന്റെ ഉപദേശം തിരസ്കരിച്ചു.

ഇവരിൽ അലക്സാന്ത്ര്യർ അത്തനാസ്യോസ്, സ്വീകരിച്ച ആശയം നിലനിർത്തിയിരുന്നു. രണ്ടും മൂന്നും നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ജ്ഞാനവാദികൾക്കെതിരെ ഗ്രന്ഥം ചമച്ച ഐറേനിയസിൽ നിന്ന് അദ്ദേഹം അതു പ്രാപിച്ചിരുന്നു. "മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിന്റെ ഒരു സ്വഭാവം" എന്ന് അദ്ദേഹം പറഞ്ഞിരുന്നു. ക്രിസ്തുവിന്റെ ഏകത്വം ഇതുവഴി അവർ ഊന്നിപ്പറഞ്ഞു. അന്ത്യോഖ്യരും യേശുക്രിസ്തു ഏകനായിരുന്നു എന്നു വ്യക്തമാക്കിയിരുന്നു. എന്നാൽ അത് അലക്സാന്ത്ര്യർ ചിന്തിച്ചതുപോലെ ആയിരുന്നില്ല. ഇങ്ങനെ അപ്പോലിനാറിയോസിനെ അലക്സാന്ത്ര്യരും അന്ത്യോഖ്യരും ഉപേക്ഷിച്ചു. എന്നാൽ അലക്സാന്ത്ര്യർ അപ്പോലിനാറിയോസ് ഉപയോഗിച്ചു പ്രചരിപ്പിച്ച പദപ്രയോഗങ്ങൾ നിരാകരിച്ചില്ല. യേശുക്രിസ്തുവിന് ഒരു സ്വഭാവം, ഒരു ആളത്തം, എന്നീ ആശയങ്ങൾ അവർ സ്വീകരിച്ചു. അതു പോലെ ക്രിസ്തു പറഞ്ഞ വാക്കുകളും ചെയ്ത പ്രവൃത്തികളും തന്റെ ഏക ആളത്തത്തിന്റെ പ്രകടനങ്ങളായിരുന്നു എന്നും അവർ വ്യക്തമാക്കി.

യേശുക്രിസ്തുവിൽ ദൈവത്വത്തിന്റെയും, മനുഷ്യത്വത്തിന്റെയും രണ്ട് ആളത്തങ്ങൾ ഒരുമിച്ചു സ്ഥിതിചെയ്തിരുന്നതായി അന്ത്യോഖ്യർ പ്രസ്താവിച്ചു. മറ്റു വിധത്തിൽ പറഞ്ഞാൽ, യേശുക്രിസ്തുവിൽ ദൈവത്വം, മനുഷ്യത്വം, എന്നീ രണ്ടു ആളത്തങ്ങൾ ആന്തരിയമായി ഒരുമിച്ചു ചേർന്ന് ഏകക്രിസ്തുവായി പ്രവർത്തിച്ചിരുന്നു എന്നു അവർ പറഞ്ഞുവന്നു. രണ്ടു ആളത്തങ്ങൾ (Hypostasis) ഒരു പ്രോസപ്പോണിൽ (Prosopon - ആളത്തത്തിന്റെ ബാഹ്യത) ഉണ്ടായിരുന്നു എന്ന് അവർ വെളിവായിപ്പറഞ്ഞു.

ഇവിടെ അന്ത്യോഖ്യർ എന്നു പറഞ്ഞിരിക്കുന്നത് നമ്മുടെ മലങ്കര സഭയുമായി ബന്ധത്തിൽ വന്ന സുറിയാനി സഭയെ ഉദ്ദേശിച്ചല്ല. ആ സഭ

അലക്സാന്ത്ര്യൻ സഭയുമായി വേഴ്ചയിൽ കഴിയുന്നു. ഇവിടെ പറയുന്ന അന്ത്യോഖ്യർ പുരാതന കാലത്ത് സിറിയ I എന്നും സിറിയ II എന്നും വിളിക്കപ്പെട്ടിരുന്ന രണ്ടു ഭൂപ്രദേശങ്ങളിൽ സിറിയ I എന്നു പറഞ്ഞിരുന്ന പടിഞ്ഞാറൻ ദേശത്തുകാരാണ്. ഈ രണ്ടു സിറിയാകളിൽ പടിഞ്ഞാറൻ സിറിയായിൽ അന്ത്യോഖ്യാ നഗരം സ്ഥിതിചെയ്തിരുന്നു. മറ്റെ സിറിയായിൽ പ്രധാന സ്ഥലം ഉറഹാ (Edessa) ആയിരുന്നു.

## 3. നെസ്തോറിയ വിശ്വാസം

ഈ രണ്ടു സിറിയാകളിൽ ആദ്യത്തെ നാട്ടുകാരനായിരുന്ന നെസ്തോറിയോസ് ഗ്രീക്കു ഭാഷയിൽ പ്രസിദ്ധിയാർജ്ജിച്ച ഒരു വാഗ്മിയായിരുന്നു. 428-ഏപ്രിൽ 10-ാം തീയതി അന്നത്തെ ചക്രവർത്തിയായിരുന്ന തേവോദോസ്യോസ് രണ്ടാമൻ അദ്ദേഹത്തിന്റെ കഴിവിനെ ആദരിച്ച് തന്നെ കുസ്തന്തീനോപ്പോലീസ് പാത്രിയർക്കീസായി നാമനിർദ്ദേശം ചെയ്തു. എന്നാൽ 428-ലെ ക്രിസ്തുമസിനോടു ചേർന്ന് യേശുക്രിസ്തുവിന്റെ മാതാവിനെ ദൈവപ്രസവിത്രി എന്നു വിളിച്ചുവന്ന പതിവു ശരിയല്ല എന്ന ആശയം പ്രകടിതമായി. അതിനെ നെസ്തോറിയോസു പിൻതാങ്ങി. ഇതാണ് ക്രിസ്തുശാസ്ത്രം അടിസ്ഥാനമാക്കി സഭയിൽ ഇന്നയോളം നിലനില്ക്കുന്ന വിവാദത്തിന്റെ ആരംഭം.

സഭകന്നായിരിക്കണം. വിശ്വാസത്തിൽ അത് യോജിച്ചിരിക്കണം എന്ന ചിന്തയായിരുന്നു സഭാധനതാക്കന്മാരെ ആദ്യകാലങ്ങളിൽ ഭരിച്ചിരുന്നത്. അതിന് ഒരു വ്യത്യാസം ഉണ്ടാകുന്നത് ക്രിസ്തുശാസ്ത്രം അടിസ്ഥാനമാക്കിയ സഭാവിഭജനം മൂലമായിരുന്നു. അങ്ങനെ 486-മുതൽ പേർഷ്യൻ സഭ ഔദ്യോഗികമായി നെസ്തോറിയ നില അവലംബിച്ച് റോമാ സാമ്രാജ്യത്തിലെ സഭയിൽ നിന്നു വ്യത്യസ്തമായിത്തീർന്നു. സാമ്രാജ്യത്തിൽ സഭ രണ്ടായി പിരിഞ്ഞു. 536-മുതൽ വിഭജിതമായി.

എന്നാൽ യേശുക്രിസ്തുവിന്റെ മാതാവിനെ ദൈവപ്രസവിത്രി എന്ന് രണ്ടാം നൂറ്റാണ്ടുമുതൽ ചിലർ വിളിച്ചിട്ടുള്ളതാണെങ്കിലും അതു ശരിയല്ല എന്ന് നെസ്തോറിയോസ് ചോദ്യം ചെയ്തത് അലക്സാന്ത്ര്യാ യിലെ കൂറിലോസിനിഷ്ടമായില്ല. അദ്ദേഹം നെസ്തോറിയോസിനെ ചോദ്യം ചെയ്തു കൊണ്ടു ഒരു കത്തയച്ചു. ഈ കത്തിന്റെ പിമ്പിൽ അലക്സാന്ത്ര്യായും കുസ്തന്തീനോപ്പോലീസും തമ്മിലുണ്ടായിരുന്ന വൈരം പ്രവർത്തിച്ചിരുന്നു എന്നുള്ള പാശ്ചാത്യ നിലപാടു ശരിയായിരിക്കാം.



ഏതായാലും നെസ്തോറിയോസ് അതു കാര്യമായി എടുത്തില്ല. അതിനു ശേഷം വി. മറിയാമിനെ ദൈവപ്രസവിത്രി എന്നുദ്ഘോഷിക്കുന്ന അലക്സാന്ത്ര്യൻ നിലപാടു വ്യക്തമാക്കിക്കൊണ്ടുള്ള വേദശാസ്ത്രപരമായ ഒരു കത്തു നെസ്തോറിയോസിനയച്ചു. കൂറിലോസിന്റെ രണ്ടാമത്തെ കത്തെന്നു സാധാരണ പറഞ്ഞുവരുന്ന ഇതും നെസ്തോറിയോസു നിരാകരിച്ചു. ഈ സാഹചര്യത്തിൽ കൂറിലോസ് ഒരു അലക്സാന്ത്ര്യൻ സുന്നഹദോസ് വിളിച്ചുകൂട്ടി ഒരു മൂന്നാം കത്തു തയ്യാറാക്കി. അതിന്റെ കൂടെ 12 അനാത്തിമാകൾ (സ്വീകരിക്കേണ്ടതും അല്ലാതിരുന്നാൽ മുടക്കുന്നതുമായ പ്രസ്താവനകൾ) ചേർത്തു നെസ്തോറിയോസിനയച്ചു. അവയെ അദ്ദേഹം നിരാകരിച്ചെന്നു മാത്രമല്ല, അവയുടെ അടിസ്ഥാനത്തിൽ കൂറിലോസിനെ ഒരു വിശ്വാസ വിപരീതിയായി മുദ്രയടിക്കുകയും ചെയ്തു. ഈ ചുറ്റുപാടിലാണ് 431-ലെ എഫേസോസു സുന്നഹദോസ് കൂടിയത്.

ആ സുന്നഹദോസിൽ റോമൻ ബിഷപ്പായിരുന്ന സിലസ്റ്റീന്റെ നിയോഗാനുസരണം കൂറിലോസ് അദ്ധ്യക്ഷത വഹിച്ചതായും, അദ്ദേഹത്തിന്റെ സ്ഥാനാപതി ഫിലിപ്പ്, പത്രോസിന്റെ പിന്ഗാമിത്വം തനിക്കുണ്ടെന്നു സുന്നഹദോസിൽ വ്യക്തമാക്കിയതായും പ്രസ്താവിച്ചു. എന്നാൽ അതിൽ നെസ്തോറിയോസ് പങ്കുകൊണ്ടില്ല. കൂറിലോസ്, നെസ്തോറിയോ സിനയച്ചതും, നെസ്തോറിയോസ് കൂറിലോസിനയച്ചതു മായ കത്തുകളുടെ അടിസ്ഥാനത്തിൽ നെസ്തോറിയോസിനെ സ്ഥാനഭ്രംശം ചെയ്തു. ഈ നടപടി റോമൻ പോപ്പായായിരുന്ന സിലസ്റ്റീൻ സമ്മതിച്ചു. എങ്കിലും 12 അനാത്തിമാകളെപ്പറ്റി ഏകാഭിപ്രായമുണ്ടായിരുന്നില്ല. ഇവയെപ്പറ്റി 519-വരെ റോം അറിഞ്ഞിരുന്നില്ല എന്ന് സുപ്രസിദ്ധ ആധുനിക ജർമ്മൻ പണ്ഡിതനായ ഗ്രിൽമയർ പറയുന്നു. എന്നാൽ അവയുടെ അടിസ്ഥാനത്തിലാണ് 431-മുതൽ 451-വരെയും സഭാചരിത്രം നീങ്ങിക്കൊണ്ടിരുന്നത്.

431-നു ശേഷം സുന്നഹദോസ് അടിസ്ഥാനമാക്കിയുണ്ടായ ഒരു പ്രധാന സംഭവമായിരുന്നു അലക്സാന്ത്ര്യരും അന്ത്യോഖ്യരും തമ്മിലുണ്ടായ ഒത്തുതീർപ്പ്. ഇത് 433-ലാണുണ്ടായത്. അന്നത്തെ ചക്രവർത്തിയായിരുന്ന തേവോദോസ്യോസിന്റെ പ്രത്യേക ഉത്സാഹത്താലും കരുതലിനാലു മായിരുന്നു അത് നടന്നത്. ആ അവസരത്തിൽ കൂറിലോസിനെക്കൊണ്ട് അനാത്തിമാകൾ പിന്വലിപ്പിക്കുവാൻ അന്ത്യോഖ്യരിലെ പ്രധാനപ്പെട്ട വരും ശ്രമിച്ചു. എങ്കിലും കൂറിലോസ് അതിനു വഴങ്ങാതെ, അവ അന്ത്യോഖ്യർ സ്വീകരിച്ചെങ്കിൽ മാത്രമെ ഒത്തുതീർപ്പു നടക്കയൊള്ളൂ എന്നു ശഠിച്ചില്ല. അങ്ങനെ അനാത്തിമാകൾ തീരുമാനം വരാതെ അവശേഷിച്ചു.

അലക്സാന്ത്ര്യർ. അവയെ സുന്നഹദോസ് അംഗീകരിച്ചതായും അന്ത്യോഖ്യർ. കൂറിലോസിന്റെ ദാക്ഷിണ്യ മനോഭാവം അവലംബമാക്കി. അവയെ സുന്നഹദോസു നിരാകരിച്ചതായും പാശ്ചാത്യർ ഒരുതരം താല്പര്യരഹിതരായും കഴിഞ്ഞുവന്നു.

12 അനാത്തിമാകൾ യേശുക്രിസ്തുവിന്റെ ഏകത്വത്തെയും ദൈവത്വവും മനുഷ്യത്വവും തമ്മിൽ കന്യകാജനനത്തിന്റെ ആരംഭം മുതലുള്ള യോജ്യതയും ഉറപ്പിച്ചു പറഞ്ഞു. അവയിൽ നാലാമത്തേതു പ്രത്യേകം അന്ത്യോഖ്യർക്കു സ്വീകാര്യമായിരുന്നില്ല. അത് ഇങ്ങനെ യായിരുന്നു.

> "ക്രിസ്തുവിന്റെ വാക്കുകളും പ്രവൃത്തികളും രണ്ടു ഭിന്ന ആളുകൾക്കായി വിഭജിക്കപ്പെട്ടു കൂടാ. ഏക ആളത്തം (Hypostasis) വിശക്കുകയും ലാസറിനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിക്കുകയും ചെയ്തു."

ഈ ഭാഗം അന്ത്യോഖ്യർ ഭേദപ്പെടുത്തി എഴുതിയത് കൂറിലോസ് ഒത്തുതീർപ്പു രേഖയിൽ സമ്മതിച്ചു. അത് ഈ വിധത്തിൽ അവിടെ ചേർത്തിട്ടുണ്ട്.

> "കർത്താവിനെക്കുറിച്ച് സുവിശേഷങ്ങളിലുള്ള പ്രസ്താവനയെ വേദപണ്ഡിതന്മാർ,ചിലത് പൊതുവെ ഒരാളത്തത്തെ ആസ്പദമായും മറ്റുള്ളവ രണ്ടു സ്വഭാവങ്ങളെ സംബന്ധിച്ചുള്ളവയായും പറയുന്നു എന്ന് നാമറിയുന്നു. അങ്ങനെ ദൈവോചിതമായവയെ ക്രിസ്തുവിന്റെ ദൈവത്വത്തോടും താണ കാര്യങ്ങളെ അവന്റെ മനുഷ്യത്വത്തോടും ചേർക്കുന്നു."

ഈ പ്രസ്താവനയിൽകാണുന്ന "രണ്ടുസ്വഭാവങ്ങൾ" എന്നതു കൂറിലോസ് എങ്ങനെ സ്വീകരിച്ചു എന്നതിനെക്കുറിച്ച് അലക്സാന്ത്ര്യരിൽ ചിലർ അദ്ദേഹത്തോടു ചോദിച്ചു. അതിനു കൂറിലോസ് കൊടുത്ത മറുപടി അദ്ദേഹം ആക്കോയു, വലേറിയൻ, സക്സെൻസൂസ് എന്നീ മൂന്നു പേർക്ക് എഴുതിയ കത്തുകളിൽ വ്യക്തമാക്കിയിട്ടുണ്ട്. അവയിൽ ഒന്നാമത് അദ്ദേഹം പറയുന്നു, ഒത്തു തീർപ്പിന്റെ ഉദ്ദേശ്യം സഭയിൽ സമാധാനം ഉണ്ടാകുക എന്നതായിരുന്നു. രണ്ടാമത്, ഒത്തുതീർപ്പു രേഖയിൽ "രണ്ടു സ്വഭാവങ്ങൾ" എന്നു പറയുന്നത്, ഏക ക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവുമുണ്ടെന്ന് വ്യക്തമാക്കുവാനാണ്. മൂന്നാമത്, അങ്ങനെ സ്വഭാവങ്ങൾ തമ്മിൽ അവിഭാജ്യമായി യോജിച്ചിരിക്കുന്നത് തമ്മിൽ കലർപ്പോ, ലയനമോ കൂടാതെയായിരുന്നു. നാലാമത്, ദൈവത്വം ദൈവത്വമായും മനുഷ്യത്വം മനുഷ്യത്വമായും ക്രിസ്തുവിൽ സ്ഥിതിചെയ്തു എങ്കിലും



നെസ്തോറിയോസു പറഞ്ഞതു പോലെ, അവ തമ്മിൽ വിഭജിതമായിട്ടായിരുന്നില്ല സ്ഥിതിചെയ്തിരുന്നത്. അഞ്ചാമത്, "സ്വഭാവങ്ങൾ" എന്നു പറഞ്ഞത് കൂറിലോസായിരുന്നില്ല. അത് അന്ത്യോഖ്യൻ ഭാഗത്തുനിന്നായിരുന്നു. അത് ഒരു വിട്ടുവീഴ്ചയായി കൂറിലോസു സ്വീകരിച്ചു.

ഈ വിധത്തിൽ കൂറിലോസ് സ്വീകരിച്ച "രണ്ടു സ്വഭാവങ്ങൾ" എന്ന പദപ്രയോഗത്തെ അലക്സാന്ത്ര്യർ പൊതുവെ അംഗീകരിച്ചില്ല. അവർ അന്ത്യോഖ്യരെ "രണ്ടു സ്വഭാവങ്ങൾ" എന്നു പറഞ്ഞതിന് വിശ്വാസ വിപരീതികൾ എന്നും, അന്ത്യോഖ്യർ അലക്സാന്ത്ര്യരെ വിശ്വാസത്തിൽ നിന്നകന്നവരെന്നും കരുതി വന്നു. എന്നാൽ യേശുക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണെന്നു രണ്ടു കൂട്ടരും സമ്മതിച്ചു വന്നു. അവർ തമ്മിലുള്ള വ്യത്യാസം അലക്സാന്ത്ര്യരുടെ ചിന്തയിൽ Hypostatic Union എന്നും, അന്ത്യോഖ്യരുടെ ചിന്തയിൽ Prosopic Sunapheia എന്നും പറഞ്ഞു വന്നിരുന്നതാണ്. ദൈവത്വവും മനുഷ്യത്വവും തമ്മിൽ ആന്തരികമായി യോജിച്ചുള്ള ഏക ആളത്തത്തെപ്പറ്റി അലക്സാന്ത്ര്യർ പറയുമ്പോൾ, ദൈവത്വവും മനുഷ്യത്വവും ഒരുമിച്ചു സ്ഥിതിചെയ്യുന്ന അവസ്ഥയെപ്പറ്റി അന്ത്യോഖ്യർ വ്യക്തമാക്കുന്നു. അലക്സാന്ത്ര്യർ ഏക ആളത്തം, ഏക സ്വഭാവം, എന്നു പറഞ്ഞു വന്നതിൽ ദൈവത്വവും മനുഷ്യത്വവും തമ്മിൽ യോജിച്ചുള്ള അവസ്ഥയെ ഉദ്ദേശിച്ചിരുന്നു. അന്ത്യോഖ്യർ രണ്ടു ആളത്തങ്ങൾ തമ്മിൽ ഒരു prosopon (ആളത്തത്തിന്റെ ബാഹ്യതയിൽ) ഐക്യപ്പെട്ടിരുന്നതായി പറഞ്ഞു.

## 4. യൂറ്റിക്കസ്.

അലക്സാന്ത്ര്യരും അന്ത്യോഖ്യരും തമ്മിൽ നടന്നു വന്ന പോരാട്ടത്തിൽ അലക്സാന്ത്ര്യൻ കക്ഷിക്കു കുസ്തന്തിനോപ്പോലീസിൽ ശക്തി കൊടുത്ത ഒരു സന്യാസി ശ്രേഷ്ഠനായിരുന്നു യൂറ്റിക്കസ്. 300-ൽ പരം സന്യാസിമാരുടെ തലവനായി പേരെടുത്ത അദ്ദേഹം പ്രായം ചെന്ന ആളായിരുന്നു എങ്കിലും വേദശാസ്ത്രപരമായ വിഷയം കൈകാര്യം ചെയ്യുവാൻ തക്ക പാടവം അദ്ദേഹത്തിനു സിദ്ധിച്ചിരുന്നില്ല. അദ്ദേഹത്തെ ഒരു വിശ്വാസ വിപരീതിയായി 448-ൽ ഡൊറീലിയാ ബിഷപ്പു യൂസിബിയസ് കുറ്റപ്പെടുത്തി. ഈ യൂസിബിയസ് താൻ പിടിച്ച മുയലിന് മൂന്നു കൊമ്പുണ്ടെന്നു പറഞ്ഞാൽ അതു സ്ഥാപിപ്പാൻ വേണ്ടി എന്തും ചെയ്യുന്നവനായിരുന്നു. കുസ്തന്തിനോപ്പോലീസു പാത്രിയർക്കീസായിരുന്ന ഫ്ളേവിയൻ തന്റെ വസതിയിൽ വച്ചു കൂടി വന്നിരുന്ന സുന്നഹദോസിൽ (Home Synod) യൂറ്റിക്കസിനെതിരായിട്ടുള്ള പരാതി ഇങ്ങനെ രേഖപ്പെടുത്തി.

"യേശുക്രിസ്തുവിന്റെ ശരീരം വി. മറിയാമിൽ നിന്നല്ലാ സ്വർഗ്ഗത്തിൽ നിന്നു നേരെ എടുത്തതായിരുന്നു".

ഇത് ഒരു തെറ്റിദ്ധാരണയുടെ ഫലമായി യൂസിബിയസ് പറഞ്ഞുണ്ടാക്കിയതായിരുന്നു. അലക്സാന്ത്ര്യൻ ചിന്തയിലെ "ഒരു സ്വഭാവം" എന്ന ആശയം യൂസിബിയസ് മനസ്സിലാക്കിയിരുന്നില്ല. യൂറ്റിക്കസ് തന്റെ വിശ്വാസ പ്രസ്താവനയിൽ ഇതു സംബന്ധമായി പറഞ്ഞതിപ്രകാരമായിരുന്നു.

"ദൈവത്തിന്റെ വചനമായവൻ സ്വർഗ്ഗത്തിൽ നിന്നു ശരീരം കൂടാതെയിറങ്ങിവന്ന് കന്യകയുടെ സാക്ഷാൽ ശരീരത്തിൽ നിന്ന് വ്യത്യാസമില്ലാതെയും ഭേദംകൂടാതെയും. അവന്റെ അറിവും ഇഷ്ടവും അനുസരിച്ച് ശരീരം ധരിച്ചു. അങ്ങനെ യുഗങ്ങൾക്കു മുമ്പ് എന്നും പൂർണ്ണ ദൈവമായവൻ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി മനുഷ്യനായിത്തീർന്നു."

"യേശുക്രിസ്തു പിതാവാം ദൈവത്തോടും മനുഷ്യരായ നമ്മോടും ഏക സാരാംശവാനായിരുന്നു" എന്ന ആശയം ഇതിനപ്പുറമായി യൂറ്റിക്കസ് എടുത്തു പറഞ്ഞില്ല. ഏതായാലും യേശുക്രിസ്തുവിന്റെ മനുഷ്യത്വ പൂർണ്ണത സ്വീകരിച്ചില്ല എന്ന അടിസ്ഥാനത്തിൽ അയാളെ 448-ലെ സുന്നഹദോസ് മുടക്കി.

ഈ മുടക്കു സഭയിൽ വലിയ കോളിളക്കമുണ്ടാക്കി. ഒന്നാമത്, അലക്സാന്ത്ര്യരും അന്ത്യോഖ്യരും തമ്മിലുള്ള വിടവ് ഇതുകൊണ്ടു വളരെയധികം വർദ്ധിച്ചു. രണ്ടാമത്, അലക്സാന്ത്ര്യയും റോമും തമ്മിൽ നിലവിലിരുന്ന സൗഹാർദ്ദം ഇതു കൊണ്ടു നശിച്ചു. അവർ ശത്രുക്കളായിത്തീർന്നു. റോമിൽ ശക്തനായ ലിയോ ഒന്നാമൻ ബിഷപ്പായി വന്നു. അലക്സാന്ത്ര്യായിലെ കൂറിലോസിനു പകരം ദിയൊസ്കോറോസു സ്ഥാനം പ്രാപിച്ചു. ഈ ദിയോസ്കോറോസ് കൂറിലോസിൻറത്ര കഴിവുള്ളവനായിരുന്നില്ല. എങ്കിലും മുൻഗാമിയെ അനാത്തിമാകളോടുകൂടി അനുഗമിക്കുവാൻ, അത് അന്ത്യോഖ്യർക്കും റോമിനും എതിരായിരുന്നാലും അല്ലെങ്കിലും, തിരുമാനിച്ചിരുന്നു. ഇതിനകം റോമിൽ ഒരു വലിയ വ്യത്യാസം ഉണ്ടായി. സിലസ്റ്റീൻ എഫേസോസു സുന്നഹദോസിനെ അംഗീകരിച്ചിരുന്നു എന്നു വരുകിലും 12 - അനാത്തിമാകൾ സ്വീകരിച്ചത് ഒരു കടുംകൈ ആയിപ്പോയി എന്നുള്ള ചിന്ത റോമിനുണ്ടായി. ഈ ചിന്ത ബലമായി സ്വീകരിച്ച ആളായിരുന്നു ലിയൊ ഒന്നാമൻ.

സഭ ആകമാനത്തിന്മേൽ പത്രോസിന്റെ അധികാരമുള്ള ആളാണു താനെന്നു വിശ്വസിച്ച വ്യക്തിയായിരുന്നു ലിയൊ. ഈ അവകാശ



അവകാശ വാദം സഭയിൽ പലരും സ്വീകരിച്ചില്ലെന്നുള്ള ബോധ്യം അന്നത്തെ ചുറ്റുപാടിൽ അദ്ദേഹം മനസ്സിലാക്കിയിരുന്നില്ല. പത്രോസിന് ഈ ദൃശ അധികാരം കൊടുത്തിരുന്നു എന്നുള്ളത് ശക്തമായി ചോദ്യം ചെയ്യുന്നവരുണ്ട്. മറ്റു പലരും യേശുക്രിസ്തു പത്രോസിനു കൊടുത്തിരുന്നത് പത്രോസിൽ മാത്രം ഒതുങ്ങിയിരുന്നതാണ് എന്നു സമ്മതിക്കും. അദ്ദേഹത്തിന്റെ പിൻഗാമികൾക്ക് ആ സ്ഥാനം ലഭിച്ചിരുന്നതല്ല. ഏതായാലും ഈ ധാരണയിന്മേൽ ശക്തനായ ലിയൊ പൗരസ്ത്യ സഭയിൽ നിലവിൽ വന്ന അഭിപ്രായഭിന്നത അവസാനിപ്പിക്കുവാൻ ഉദ്ദേശിച്ചു ഒരു Tome (പ്രസ്താവന) തയ്യാറാക്കി. അതു, അലക്സാന്ത്ര്യരും അന്ത്യോഖ്യരും തമ്മിൽ പോരാട്ടം നടമാടിക്കൊണ്ടിരുന്ന പൗരസ്ത്യ നാട്ടിൻ പ്രധാനന്മാർക്ക് അയച്ച്, അവരുടെ സ്വീകരണം അഭ്യർത്ഥിച്ചു. എന്നാൽ അതിന്റെ ഒരു കോപ്പി അലക്സാന്ത്ര്യൻ പാത്രിയർക്കീസായിരുന്ന ദിയൊസ്ക്കോറോസിനയച്ചില്ല. ഇങ്ങനെ അലക്സാന്ത്ര്യൻ വേദശാസ്ത്രത്തിൽ സ്ഥാനമുണ്ടായിരുന്ന 12 അനാത്തിമാകളോടുള്ള വൈരസ്യം വ്യക്തമാക്കി.

മൂന്നാമത്, യൂറ്റിക്കസിന്റെ സഭാഭ്രംശം രാഷ്ട്രീയ തലത്തിൽ ഒരു പ്രശ്നമുണ്ടാക്കി. അന്നത്തെ ചക്രവർത്തിയായിരുന്ന തേവോദോസ്യോസ് രണ്ടാമനെ സ്വാധീനിക്കുവാൻ കഴിവുള്ള ഒരു സർവ്വാധികാരി ക്രൈസാപ്പിയോസു പ്രവർത്തിച്ചിരുന്നു. ഈ ക്രൈസാപ്പിയോസിന്റെ തലതൊട്ടപ്പനായിരുന്ന യൂറ്റിക്കസിനെ 448-ൽ കുസ്തന്തിനോപ്പോലിസ് പാത്രിയർക്കീസ് മുടക്കിയ വിവരം അറിഞ്ഞയുടനെ ആ നടപടി ഇല്ലാതാക്കുവാൻ പ്രവർത്തനമാരംഭിച്ചു. അതിന് ഒരു സാർവ്വത്രിക സുന്നഹദോസ് കൂടി അവിടെ വച്ച് യൂറ്റിക്കസിനെ യഥാസ്ഥാനത്താക്കുവാൻ വേണ്ട നടപടി സ്വീകരിച്ചു.

## 5. രണ്ടാം എഫേസോസു സുന്നഹദോസ്

സുന്നഹദോസായിരുന്നു 449-ലെ രണ്ടാം
അങ്ങനെ കൂടിയ സുന്നഹദോസായിരുന്നു... 

എഫേസോസ്. ആ സമ്മേളനം യൂറ്റിക്കസിനെ, 448-ലെ കുസ്തന്തിനോപ്പോലിസു സുന്നഹദോസിൽ അയാൾ അർപ്പിച്ച വിശ്വാസ പ്രമാണം അടിസ്ഥാനമാക്കി സഭാഭ്രംശത്തിൽ നിന്നുമോചിപ്പിച്ചു. അതിനു പകരം യൂറ്റിക്കസ്സിനെ മുടക്കിയ ഫ്ലേവിയനെയും, ആ മുടക്കിനു കാരണക്കാരൻ ഡോറീലിയൻ ബിഷപ്പു യൂസിബിയസിനെയും, 12 അനാത്തിമാകളെ എതിർത്ത അന്ത്യോഖ്യൻ പക്ഷീയരായ പ്രധാനന്മാരെയും സഭയിൽ നിന്നു നിഷ്കാസിതരാക്കി.

രണ്ടാം എഫേസൂസ് സുന്നഹദോസ് അന്നത്തെ ചക്രവർത്തിയായിരുന്ന തേവോദോസ്യോസിൻെറ തണലിലും അലക്സാന്ത്ര്യൻ പക്ഷിയരുടെ പ്രത്യേക കരുതലിലും നിലനിന്നു. സുന്നഹദോസിൽ വായിക്കുവാനായി പോപ്പ് ലിയൊ തൻെറ Tome സ്ഥാനാപതികൾ വഴി അയച്ചിരുന്നു. എന്നാൽ അവിടെ കൂടിയിരുന്ന 120-ൽ ബിഷപ്പന്മാരിൽ അലക്സാന്ത്ര്യൻ പാത്രിയർക്കീസ് ദീയൊസ്കോറോസും റോമൻ സ്ഥാനപതികളായ രണ്ടുപേരും അല്ലാതെ ഒരു സഭാ നേതാവും അതിനെ പിന്താങ്ങിയില്ല എന്നു മൂല രേഖകൾ വ്യക്തമാക്കുന്നു. എന്നാൽ അതു നടന്നത് സുന്നഹദോസിൽ പ്രധാനാദ്ധ്യക്ഷനായിരുന്ന ദീയൊസ്കോറോസിൻെറ ഉദാസീനതയാലാണെന്ന് റോമൻ പോപ്പു ലിയൊ വിധിച്ചു. Tome വായിക്കാതെയിരുന്നതിനാൽ അത് ഒരു Latrocinium (തസ്ക്കര സംഘം) ആയിരുന്നു എന്നു പ്രസ്താവിച്ചു.

ആ പേരിന് അതിൻെറ ഉദ്ദേശ്യമെന്തെന്നു മനസ്സിലാക്കാതെ, പാശ്ചാത്യ പണ്ഡിതന്മാരിൽ പലരും അതിനെ സാക്ഷാൽ പേരായി എടുത്തുപറയുന്നുണ്ട്. ഈ വിമർശനം അടുത്ത കാലത്ത് W.H.C.Frend നേപ്പോലെയുള്ള ആംഗ്ലിക്കൻ പണ്ഡിതന്മാർ അർഹിക്കുന്നു. എന്നാൽ ലിയൊയുടെ ചിന്ത, താൻ പത്രോസിൻെറ പിൻഗാമി എന്ന നിലയിൽ അയച്ച Tome വായിക്കാതെ വിട്ടത്, അത് ഒരു "തസ്ക്കരസംഘം" ആയിരുന്നതിനാലാണ് എന്നത്രെ. അഥവാ ദൈവീകാവകാശമായി (Divine Right) ലിയൊ കരുതിയ പത്രോസിൻെറ പിൻഗാമിത്വത്തെ ആ സുന്നഹദോസ് അംഗീകരിച്ചില്ല എന്നതായിരുന്നു ഉദ്ദേശിച്ചത്. പന്ത്രണ്ടാം നൂറ്റാണ്ടിൽ സുറിയാനി ഭാഷയിൽ ഒരു ബ്രഹത്മാണ്ഡമായ സഭാ ചരിത്രം ചമച്ച മഹാനായ മിഖായേൽ പാത്രിയർക്കീസ് "449-ലെ സുന്നഹദോസ് Tome വായിക്കാതിരുന്നത് തൽകർത്താവിനെ മുടക്കിൽ നിന്ന് ഒഴിവാക്കാനായിരുന്നു" എന്നു പറയുന്നു.

Tome ഒരു പാശ്ചാത്യ രേഖയായിരുന്നു. വിശ്വാസപരമായി അത് പൗരസ്ത്യ വേദശാസ്ത്രവുമായി യോജിച്ചിരുന്നില്ല. എന്നിരുന്നാലും പത്രോസിൻെറ അധികാരത്തിന്മേൽ അത് പൗരസ്ത്യർ സമ്മതിക്കും എന്നു ലിയൊ അവകാശപ്പെട്ടു. അതു ശരിയായിരുന്നില്ല എന്നു പിന്നാലെ കാണാവുന്നതാണ്. Rc. Dragnets, Thomas Camelot ആദിയായ റോമൻ കത്തോലിക്കരും. J.N.D. Kelly എന്ന ആംഗ്ലിക്കനും അലക്സാന്ത്ര്യൻ വേദശാസ്ത്രവും യൂറ്റിക്കസ്, ദിയൊസ്ക്കോറോസ് മുതലായവരും അംഗീകരിച്ചിരുന്ന വിശ്വാസവും സ്വീകാര്യമായിരുന്നു എന്നു പറയുന്നു. ഇങ്ങനെ പാശ്ചാത്യ പണ്ഡിതന്മാരുടെ പൗരസ്ത്യ ചിന്തയോടുള്ള മനോഭാവം കുറെയെങ്കിലും വ്യത്യാസപ്പെടുവാൻ 14 നൂറ്റാണ്ടു വേണ്ടിവന്നു.



എന്നാൽ തന്നെയും W.H.C.Frend ൻേറയോ S.P.C.K. പോലെയുള്ള ആംഗ്ലിക്കൻ പ്രസിദ്ധീകരണ ശാലയുടെ ചുമതല വഹിക്കുന്നവരുടെയോ പൗരസ്ത്യരോടുള്ള മുൻവിധി വ്യത്യാസപ്പെട്ടതായി തോന്നുന്നില്ല.

എന്നാൽ റോമിലെ ലിയൊ പകവീട്ടുവാൻ തീരുമാനിച്ചു. 449-ലെ സുന്നഹദോസിനെപ്പറ്റി തേവോദോസ്യോസ് രണ്ടാമൻെറ അടുക്കൽ 449-ലെ സുന്നഹദോസിനെപ്പറ്റി തനിക്കുള്ള പ്രതിഷേധം അറിയിച്ചു. ആ സുന്നഹദോസ് യോഗ്യമായ വിധം നടത്തിയതായിരുന്നു എന്നത്രെ ചക്രവർത്തിയുടെ മറുപടി. ഇതിനു ശേഷം ഇറ്റലിയിൽ വച്ച് ഒരു സുന്നഹദോസു നടത്തുവാനുള്ള അനുവാദം ആവശ്യപ്പെട്ടു. അതു ലഭ്യമായില്ല. ഈ അവസരത്തിൽ റോമാ സാമ്രാജ്യത്തിൻെറ പടിഞ്ഞാറൻ ഭാഗത്തിൻെറ ചുമതല വഹിച്ചിരുന്ന ചക്രവർത്തി വാലൻറിനയൻ തൻെറ മാതാവായ Gala Placidia യോടും ഭാഗിനേയി Eudoxia യോടും കൂടി റോം സന്ദർശിച്ചു. ഈ അവസരം ലിയൊ നല്ലവണ്ണം ഉപയോഗിച്ച്, 449-ലെ സുന്നഹദോസിനെക്കുറിച്ചുള്ള തൻെറ പരാതി അവരെ അറിയിച്ചു. അവരും തേവോദോസ്യോസിൻെറ പേർക്കെഴുതി. അതിനും അദ്ദേഹം നൽകിയ മറുപടി മുമ്പുകൊടുത്ത പ്രകാരമായിരുന്നു.

ഇതിനകം പൗരസ്ത്യ ദേശത്ത് അലക്സാന്ത്ര്യക്കെതിരായി നിന്നവരെ കൂടെ നിർത്തുവാൻ ലിയൊ വേണ്ടതു ചെയ്തു. അങ്ങനെ അന്ത്യോഖ്യൻ പക്ഷം ചേർന്നു പ്രവർത്തിച്ചുവന്ന വമ്പന്മാരായ പലരുമുണ്ടായിരുന്നു. അവരാരും പത്രോസിൻെറ പിൻഗാമിത്വം അടിസ്ഥാനമാക്കിയ ലിയൊയുടെ വാദം സ്വീകരിച്ചിരുന്നില്ല. യേശുക്രിസ്തുവിനെ കുറിച്ച് 12 അനാത്തിമാകളിൽ ഊന്നിപ്പറഞ്ഞ വേദശാസ്ത്രത്തോടുള്ള പ്രതികരണമായിരുന്നു അവർക്കുണ്ടായിരുന്നത്.

## 6. തേവോദോസിയോസ് ചക്രവർത്തിയുടെ മരണം.

450-ജൂലൈ 28-നു തേവോദോസ്യോസ് ചക്രവർത്തി കുതിരപ്പുറത്തു നിന്നു വീണു മൃതിയടഞ്ഞു. അതോടു കൂടി ഒരു വലിയ വ്യത്യാസം സഭാതലത്തിലുണ്ടായി. അദ്ദേഹത്തിൻെറ വളരെ കഴിവുള്ള ജ്യേഷ്ഠസഹോദരി പുൾക്കേറിയാ ഒരു പട്ടാളമേധാവിയായിരുന്ന മർക്കിയാനെ വിവാഹം കഴിച്ച് അദ്ദേഹത്തിൽ കൂടി സഭാകാര്യങ്ങൾ നിയന്ത്രണ വിധേയമാക്കി.

431-ൽ നെസ്തോറിയൻ അനുഭാവിയായിരുന്ന ചക്രവർത്തിയെ അലക്സാന്ത്ര്യൻ വശത്തേക്കു തിരിച്ചു വിട്ട ശക്തികളിൽ ഒന്നു പുൾക്കേറിയ

ആയിരുന്നു. അതിനു ശേഷം സഹോദരങ്ങൾ തമ്മിൽ അഭിപ്രായ ഭിന്നതയിൽ കഴിയുമ്പോഴായിരുന്നു തെയോദോസ്യോസിൻെറ മരണം. അതിനകം പുൾക്കേറിയ റോമുമായി സൗഹാർദ്ദത്തിൽ വന്നിരുന്നു. അതിൻെറ പിന്നിൽ റോമിനോടുള്ള സ്നേഹത്തെക്കാളധികം കുസ്തന്തിനോപ്പോലീസിനെ ഉയർത്തുക എന്ന ചിന്തയായിരുന്നു ഉണ്ടായിരുന്നത്. പൗരസ്ത്യ ദേശത്തു കുസ്തന്തിനോപ്പോലീസിനെതിരായി നിന്ന ഏക ശക്തി അലക്സാന്ത്രിയ ആയിരുന്നു. അവർ തമ്മിലുള്ള വൈരം 381-ൽ തുടങ്ങിയതാണ്. ഇപ്പോൾ പുൾക്കേറിയ, അലക്സാന്ത്രായെ കൈവെടിഞ്ഞു റോമുമായി സൗഹാർദ്ദത്തിൽ എത്തി.

തെയോദോസ്യോസ് മരിച്ചു പുൾക്കേറിയ സ്ഥാനം പ്രാപിച്ച ഉടനെ മർക്കിയാനോടു ചേർന്ന് സർവ്വാധികാരിയായിരുന്ന ക്രൈസാഫിസിനെ വധിച്ച്, യൂറ്റിക്കസിനെ വടക്കൻ സിറിയായിൽ ഡോളിക്കെ എന്ന സ്ഥലത്തു നാടുകടത്തി. ഇറ്റലിയിൽ വച്ചു ലീയോയുടെ നിയന്ത്രണത്തിൻ കീഴിൽ നടത്തുവാൻ പോപ്പ് അനുവാദം ചോദിച്ച സുന്നഹദോസ് കൽക്കദൂനിൽ വച്ച്, Tome നെ വിശ്വാസപരമായ മാനദണ്ഡമായി സ്വീകരിച്ചുകൊണ്ട്, നടത്തുവാൻ സമ്മതം നൽകി. ഈ വിധത്തിൽ കൂടിയ സഭായോഗമാണ് കൽക്കദൂൻ സുന്നഹദോസ്.

## 7. കൽക്കദൂൻ സുന്നഹദോസ്

### a) വിശ്വാസപരമായനില.

451-ഒക്ടോബർ 8 നു സുന്നഹദോസിൻെറ ഒന്നാമത്തെ യോഗം അവസാനിക്കുന്നതിനു മുമ്പ് അതിനെ നയിച്ച കമ്മീഷണർമാർ, സുന്നഹദോസ് അവലംബിച്ച വിശ്വാസം എന്തെന്ന് വ്യക്തമാക്കി. അത് ഇങ്ങനെയായിരുന്നു.

"The definition of Nicea, of Constantinople, and the teaching of Basil, Hilary, Athanasius, Andros, and the two canonical letters of cyril which had been presented to and approved by the first council of Ephesus, and the Tome of Leo".

ഈ പ്രസ്താവനതന്നെ ഒക്ടോബർ 10 ലും 17 ലും അവർ ചെയ്തിട്ടുണ്ട്. ഇതിൽ നിന്ന് കൽക്കദൂൻ സുന്നഹദോസ് വിശ്വാസപരമായി നിഖ്യാ, കുസ്തന്തിനോപ്പോലീസ്, ഈ സുന്നഹദോസുകളിൽ സ്വീകരിച്ച വിശ്വാസ പ്രമാണങ്ങളെയും ലീയോയുടെ Tome നെയും സ്വീകരിച്ചതായി മനസ്സിലാക്കാം. അത് എഫേസോസു സുന്നഹദോസിനെ അല്ല, അവിടെ



മനസ്സിലാക്കാം. അത് എഫേസോസു സുന്നഹദോസിനെ അല്ല, അവിടെ
അംഗീകരിച്ച കൂറിലോസിൻെറ രണ്ടു കത്തുകളെ മാത്രം സ്വീകരിച്ചതായി പറയുന്നു. ആ കത്തുകൾ ഏവയാണ്?

ഈ വിവരണത്തിന് യോജിച്ച കൂറിലോസിൻെറ കത്തുകൾ അദ്ദേഹത്തിൻെറ രണ്ടാമത്തേതും അനാത്തിമാകളോടു ചേർന്ന് മൂന്നാമത്തേതുമായ എഴുത്തുകളാണ്. എന്നാൽ അനാത്തിമാ അന്ത്യോഖ്യരും പാശ്ചാത്യരും സ്വീകരിച്ചിരുന്നതല്ല. എന്നു തന്നെയുമല്ല അനാത്തിമാകളാണ് സഭയിൽ വിഷമമുണ്ടാക്കിയിരുന്നത്. അന്ത്യോഖ്യരും പാശ്ചാത്യരും അംഗീകരിച്ചിരുന്നത് കൂറിലോസിൻെറ രണ്ടാമത്തെ കത്തും 433-ലെ ഒത്തുതീർപ്പു രേഖയുമായിരുന്നു. ഇവ രണ്ടുമായിരുന്നു 448-ലെ സുന്നഹദോസ് സ്വീകാര്യമായി കരുതിയിരുന്നത്. അതു കൊണ്ട് 433-ലെ ഒത്തുതീർപ്പു രേഖയ്ക്കില്ലാതെയിരുന്ന സുന്നഹദോസിൻെറ അംഗീകാരം കമ്മീഷണർമാർ മനപൂർവ്വം അതിനവകാശപ്പെടുകയായിരുന്നു ഇതു മൂലം ചെയ്തത് എന്നതിന് സംശയമില്ല.

### b) സുന്നഹദോസ് തുടങ്ങിയ വിധം

സുന്നഹദോസ് ആരംഭിച്ചത് റോമിനോടു തുല്യം സഭയിൽ സ്ഥാനമുണ്ടായിരുന്ന. അലക്സാന്ത്രായിലെ ദിയോസ്ക്കോറോസിനെ, താനിരുന്ന സ്ഥലത്തു നിന്നു കുറ്റവാളികൾക്കായി നിശ്ചയിച്ചിരുന്ന ഇടത്തേക്കു മാറ്റിയ ശേഷമായിരുന്നു. ആ യോഗം ആരംഭിച്ചയുടനെ ദിയോസ്ക്കോറോസിനെ ഒരു Shock treatmentനു വിധേയനാക്കണമെന്ന് റോമിലെ ലീയോയുടെ ആജ്ഞ തങ്ങൾക്കുള്ളതായും, അതു നടക്കാത്ത പക്ഷം അവർ റോമിലേക്കു തിരികെപ്പോകും എന്നുള്ള ഭീഷണി നൽകുന്നതായും അവർ വ്യക്തമാക്കി.

ലീയോയുടെ ഇഷ്ടം പോലെ സുന്നഹദോസു നടത്തുവാനുള്ള അനുവാദം ചക്രവർത്തിമാരിൽ നിന്ന് അദ്ദേഹം നേടിയെടുത്തിരുന്നു എന്ന വസ്തുത നാം നേരത്തെ കണ്ടതാണ്. അതിൻ പ്രകാരം അവ രാജ്യത്തു ഉദ്യോഗസ്ഥരായിരുന്ന 18-വിദഗ്ധരെ സുന്നഹദോസിൽ ആദ്ധ്യക്ഷ്യം വഹിക്കാൻ നിയമിച്ചിരുന്നു. അവരിൽ കൂടി ഏതു കാര്യവും സാധിക്കാമെന്നായിരുന്നു ചക്രവർത്തിമാരുടെ പ്രതീക്ഷ. ദിയോസ്ക്കോറോസിൻെറ സ്ഥലം മാറ്റത്തിനുള്ള ന്യായമെന്തെന്ന് അവിടെ കൂടിയിരുന്ന ഒരു പിതാവും ചോദിച്ചില്ല. എന്നാൽ അതിനുള്ള തൻേറടം ഒരുത്തനും പ്രകടിപ്പിച്ചില്ല. അതിനുള്ള ചക്രവർത്തിമാർ നിയമിച്ച കമ്മീഷണർമാർ അതു ചോദിച്ചു. "അവൻ ജഡ്ജിയുടെ സ്ഥാനം ഇത്തരം മറ്റൊരു സ്ഥാനാപതി പറഞ്ഞു, അപ്പസ്തോലിക സിംഹാസനത്തിൻെറ അനുവാദം കൂടാതെ സ്വയം പിടിച്ചെടുത്ത് ഒരു സുന്നഹദോസു നടത്താൻ തുനിഞ്ഞിറങ്ങി. അങ്ങനെ ഒരു

ഈ ഉത്തരത്തിൽ സത്യത്തിന്റെ കണികപോലുമുണ്ടായിരുന്നില്ല. ആ വാസ്തവം കമ്മീഷണർമാർ വ്യക്തമാക്കി. അവർ പറഞ്ഞു: "If you are serving as a judge, you should not argue like one who is being judged". എന്നാൽ ഈ ഉത്തരത്തിൽ നിന്ന് രാഷ്ട്രീയവും മതപരവുമായ ചുറ്റുപാടുകൾ കൽക്കദൂൻ സുന്നഹദോസു കാലത്തെപ്പോലെ ആയിരുന്നു എങ്കിൽ റോം എങ്ങനെ വർത്തിക്കുമായിരുന്നു എന്നൂഹിക്കാം.

റോമും അലക്സാന്ത്ര്യായും തമ്മിൽ പ്രധാനമായി ക്രിസ്തുശാസ്ത്രം സംബന്ധിച്ച് ഒരു വ്യത്യാസമാണുണ്ടായിരുന്നത്. അതു 12 അനാത്തിമാകൾ സ്വീകരിച്ചിരുന്നതും നിരാകരിച്ചിരുന്നതും ആയിരുന്നു. അനാത്തിമാകളിൽ അടങ്ങുന്ന തത്വം, അതായത് Hypostatic union-സത്യവിശ്വാസം നിലനിർത്തുവാൻ അനുപേക്ഷണീയമായി ദിയോസ്കോറോസു കരുതി. അതു സ്വീകാര്യമായി എടുക്കാതെയിരുന്ന ലീയോതന്റെ Tome 449ലെ സുന്നഹദോസിൽ വായിക്കാതെയിരുന്നതിന് ശിക്ഷയായി രാഷ്ട്രീയാനുകൂല്യം ഉണ്ടായപ്പോൾ ചെയ്തതാണ് ഇതെല്ലാം. അത് എങ്ങനെ ന്യായീകരിക്കാം?

ദിയോസ്കോറോസ് ആദ്യമായി സുന്നഹദോസ് അവലംബിക്കുവാൻ പോകുന്ന വിശ്വാസം എന്തെന്ന് വ്യക്തമാക്കണമെന്നാവശ്യപ്പെട്ടു. ആ പാരമ്പര്യമാണ് 448-ലെയും 449-ലെയും സുന്നഹദോസുകൾ നലനിർത്തിയത്. എന്നാൽ ദിയോസ്കോറോസിന്മേൽ പരാതിയുള്ളത് ആദ്യം കേൾക്കണം എന്നു കമ്മീഷണർമാർ മറുപടി നല്കി. എന്നാൽ ആദ്യദിവസത്തെ യോഗത്തിന്റെ അവസാനത്തിലും ഒക്ടോബർ 10-ാം തീയതിയും 17-ാം തീയതിയും സുന്നഹദോസ് സ്വീകരിക്കുന്ന വിശ്വാസമെന്തെന്ന് കമ്മീഷണർമാർ വ്യക്തമാക്കിയ വിവരം ഇതിനകം പ്രസ്താവിച്ചു.

"ജഡ്ജിയുടെ സ്ഥാനം സ്വയം പിടിച്ചെടുത്തു" എന്ന ആരോപണത്തിനുത്തരമായി ചക്രവർത്തിയുടെ കല്പനകൾ ചൂണ്ടിക്കാട്ടി. അതിന് ലീയോയുടെ പൗരസ്ത്യ സുഹൃത്തുക്കൾ എടുത്തു പറഞ്ഞ വസ്തുതയാണ് "ദിയോസ്കോറോസ് വെള്ളക്കടലാസ് സുന്നഹദോസിൽ പങ്കെടുത്തവർക്കു നല്കി അവരുടെ ഒപ്പോടുകൂടി തിരിച്ചു വാങ്ങിയശേഷം. ആ കടലാസിൽ കാര്യങ്ങൾ എഴുതിച്ചേർത്തു" എന്നുള്ള പരാതി. ദിയോസ്കോറോസ് അതിനെ ശക്തമായി ചോദ്യം ചെയ്തു. അതു വകവയ്ക്കാതെ, ഇതു സ്ഥാപിച്ചെടുക്കുവാൻ ചില ബിഷപ്പന്മാർ ശ്രമിച്ചു. ഒടുവിൽ, ദിയോസ്കോറോസിന്റെ കൈവശമുള്ള മിനിട്ട്സ്, തന്നെ ഏറ്റം അധികം കുറ്റപ്പെടുത്തിയ എഫേസൂസിലെ സ്റ്റീഫന്റേതുമായി താരതമ്യം ചെയ്തു നോക്കട്ടെ എന്നു പറഞ്ഞതോടെ അതവസാനിച്ചു.



ഈ ആരോപണം സത്യമായിരുന്നില്ല എന്ന് അതു പറഞ്ഞുണ്ടാക്കിയ ബിഷപ്പന്മാർ പിന്നീട് സമ്മതിച്ചു.

c) യൂറ്റിക്കസിന്റെ മുടക്ക്

രണ്ടാം എഫേസോസു സുന്നഹദോസു യൂറ്റിക്കസിന്റെ മേൽ ചുമത്തിയ മുടക്ക് അഴിച്ചു എന്നുള്ള ആരോപണം പിന്നീടു ചിന്താവിഷയമായി. "യേശു ക്രിസ്തുവിന്റെ ശരീരം സ്വർഗ്ഗത്തിൽ നിന്നല്ല വന്നത്" എന്ന് യൂറ്റിക്കസ് തന്റെ വിശ്വാസ പ്രസ്താവനയിൽ പറഞ്ഞിരുന്നതു വായിച്ചു. എന്നാൽ അതു "വി. മറിയാമിൽ നിന്നായിരുന്നു" എന്ന ഭാഗം വായിക്കുന്നതിനു മുമ്പ് യൂറ്റിക്കസിനെ കുറ്റപ്പെടുത്തിയ ഡോറിലിയൻ ബിഷപ്പ് അനധികൃതമായി ഇങ്ങനെ പ്രസ്താവിച്ചു. "സ്വർഗ്ഗത്തിൽ നിന്ന് അവനൊഴിവാക്കി. എന്നാൽ എവിടെനിന്നു എന്ന് വ്യക്തമാക്കിയില്ല". വാസ്തവത്തിൽ ആ വാചകം മുന്നോട്ടു വായിച്ചിരുന്നു എങ്കിൽ, നാം മുമ്പു കണ്ട, "കന്യകയുടെ സക്ഷാൽ ശരീരത്തിൽ നിന്ന് വ്യത്യാസമില്ലാതെയും ഭേദംകൂടാതെയും, അവന്റെ അറിവും ഇഷ്ടവുമനുസരിച്ചു, ദൈവത്തിന്റെ വചനമായവൻ ശരീരം ധരിച്ചു. അങ്ങനെ യുഗങ്ങൾക്കു മുമ്പ് എന്നും പൂർണ്ണ ദൈവമായവൻ അവസാന നാളുകളിൽ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി മനുഷ്യനായിത്തീർന്നു". എന്നു കാണാമായിരുന്നു. അതു വായിച്ചിരുന്നു എങ്കിൽ യൂസീബിയസിന്റെ ആരോപണം പൊളിയുമായിരുന്നു. എന്നാൽ അത് വായിക്കുന്നതിനിടയാകാതെ യൂസീബിയസ് തന്നെ കാര്യങ്ങൾ വളരെ സമർത്ഥമായി നീക്കിവിട്ടു. അത് എങ്ങനെയായിരുന്നു എന്ന് മൂലരേഖകൾ ഇങ്ങനെ വിവരിക്കുന്നു. ആ അവസരത്തിൽ, യൂറ്റിക്കസ് എന്തായിരിക്കാം പഠിപ്പിച്ചതെന്നു ചില ബിഷപ്പന്മാർ ഊഹാപോഹങ്ങൾ നടത്തി. അവരിൽ രണ്ടു പേർ പ്രത്യേക സ്മരണയ്ക്കർഹരാണ്. ഒരാൾ സൈസിക്കസിലെ ഡയോജനീസ് ആയിരുന്നു. അയാൾ യൂറ്റിക്കസിന് തൃപ്തികരമായ വിധം ആ ചോദ്യത്തിന് ഉത്തരം നല്കുവാനില്ലായിരുന്നു എന്നു പ്രസ്താവിച്ചു. മറ്റെ ആൾ സെലൂക്ക്യായിലെ ബസേലിയോസ് ആയിരുന്നു. "വചനമായ ദൈവം മനുഷ്യശരീരം ധരിച്ചു എന്നു പറയുന്നത് മനുഷ്യാവതാരം ചെയ്തു എന്നതിന് തുല്യമായി കരുതാമെന്നുള്ളതായിരുന്നു യൂറ്റിക്കസ് ഉദ്ദേശിച്ചത്". ഇതൊന്നും ആവശ്യമായിരുന്നില്ല. യൂറ്റിക്കസ് എഴുതിയിരുന്നതു വായിച്ചാൽ മതിയായിരുന്നു. അതു വായിച്ചിരുന്നു എങ്കിൽ യൂസീബിയസിന്റെ വാദം നിരർത്ഥകമായി തീരുമായിരുന്നു. ആ ചുറ്റുപാടിൽ ദിയോസ്കോറോസ്

ഇങ്ങനെ പറഞ്ഞു. "ബസേലിയോസിന്റെ വാക്കുകൾ അവന്റേതു
മാത്രമാണ്. അത് മിനിട്ട്സിലുള്ളതല്ല. എന്നാൽ യൂറ്റിക്കസ് സഭയുടെ
ഉപദേശം അനുവദിക്കാത്ത എന്തെങ്കിലും സ്വീകരിച്ചിരിക്കുന്നു എങ്കിൽ
അവൻ ശിക്ഷയ്ക്കു മാത്രമല്ല അഗ്നിക്കും അർഹനത്രെ. എന്നാൽ എന്റെ
താല്പര്യം കാതോലികവും അപ്പോസ്തോലികവുമായ വിശ്വാസമടിസ്ഥാന
മാക്കിയാണ്, ഒരു മനുഷ്യനെയും പറ്റിയല്ല."

എന്നാൽ തെയോദോസ്യോസ് ചക്രവർത്തിയുടെ മരണത്തോടു
കൂടെ യൂറ്റിക്കസ് വിശ്വാസ വിപരീതിയായി, അങ്ങനെയായിരുന്നാലും
അല്ലെങ്കിലും, പ്രഖ്യാപിക്കപ്പെട്ടു. ആ അടിസ്ഥാനത്തിൽ പുൾക്കേറിയ
രാജ്ഞി അയാളെ വടക്കൻ സിറിയായിലെ ഡോളിക്കെ എന്ന സ്ഥലത്തു
നാടുകടത്തി. അതുകൊണ്ടു 451-ലെ കൽക്കദൂന് സുന്നഹദോസിൽ അയാൾ
സംബന്ധിച്ചിരുന്നില്ല. അയാളുടെ അസാന്നിദ്ധ്യത്തിൽ മറ്റുള്ളവർ
നിർമ്മിച്ചതാണ് യൂറ്റിക്കസിന്റെ ഉപദേശം. സുന്നഹദോസിൽ പകെടുത്ത
അന്ത്യോഖ്യർ അയാൾ 12 അനാത്തിമാകൾ സ്വീകരിച്ചതിനാൽ വിശ്വാസ
വിപരീതിയായി കണക്കിലെടുത്തു. അലക്സാന്ത്ര്യർ റോമിലെ ലിയോയുടെ
Tome നെ യൂറ്റിക്കസിന്റെ "വിശ്വാസ വിപരീതം" വെളിപ്പെടുത്തുന്നതായി
വ്യാഖ്യാനിച്ചു. ഇങ്ങനെ കൽക്കദൂൻ സുന്നഹദോസിനെ സ്വീകരിച്ചവരെല്ലാം
യൂറ്റിക്കസിനെ വിശ്വാസ വിപരീതിയായി പറഞ്ഞുണ്ടാക്കി. ഈ ചുറ്റുപാടിൽ
സുന്നഹദോസിനെ എതിർത്തവരും, അനാത്തിമാകൾ അവർ
സ്വീകരിച്ചതിനാൽ, യേശുക്രിസ്തുവിന്റെ മനുഷ്യത്വത്തെ ഗൗരവതരമായി
തന്നെ കരുതുന്നു എന്നു കാണിപ്പാൻ യൂറ്റിക്കസിനെ നിരാകരിച്ചു.
അന്ത്യോഖ്യായിലെ പാത്രിയർക്കീസായിരുന്ന സേവേറിയോസ് 512-
ൽ യൂറ്റിക്കസിനെ വിശ്വാസ വിപരീതിയായി കണക്കാക്കിയിരുന്നു. അതിനു
അദ്ദേഹം പറഞ്ഞ ന്യായം യൂറ്റിക്കസ് തന്റെ വിശ്വാസ പ്രസ്താവനയിൽ
ശരിയാം വണ്ണം കാണിച്ച ശേഷം "ഛർദ്ദിയിലേക്കു" തിരിച്ചു പോയി എന്നാണ്.
ഇത് അക്ഷരം പ്രതി എടുത്താൽ, യൂറ്റിക്കസ് വിശ്വാസ പ്രസ്താവനയിൽ
പറയുന്നതു പോലെയായിരുന്നില്ല നേരത്തെ പഠിപ്പിച്ചു വന്നത് എന്നു
പറഞ്ഞു പോകും. 450-ൽ വടക്കൻ സിറിയായിൽ നാടുകടത്തപ്പെട്ട
വൃദ്ധനായ യൂറ്റിക്കസിനെ സംബന്ധിച്ചു പറവാൻ നമുക്കു തെളിവുള്ളതല്ല.
നേരെമറിച്ചു യേശുക്രിസ്തുവിനെ ദൈവമായി മനസ്സിലാക്കി, അവൻ
സാക്ഷാൽ മനുഷ്യനുമായിരുന്നു എന്നു സമ്മതിക്കാത്ത ഒട്ടു വളരെ
സാധാരണ ക്രിസ്ത്യാനികൾ ഇന്നും ലോകത്തിലുണ്ട്. അവരെ യൂറ്റിക്യൻ
സായി കണക്കാക്കാം. എന്നാൽ ചരിത്രത്തിൽ നാമറിയുന്ന യൂറ്റിക്കസ് ഒരു
വിശ്വാസ വിപരീതിയായിരുന്നുവോ എന്നുള്ള ചോദ്യത്തിന് നമുക്കു വേണ്ടത്ര



തെളിവില്ല എന്നു പറയാതെ നിവൃത്തിയില്ല. കൽക്കദൂൻ സുന്നഹദോസിൽ
പറയുന്നതൊന്നും സത്യമായി കരുതാവുന്നതല്ല.

d) ഫ്ലേവിയന്റെ മുടക്കഴിച്ചു.

ദിയൊസ്ക്കോറോസിന്റെ മേൽ ചുമത്താവുന്ന ഗൗരവതരമായ ഒരു
പരാതിയാണ് 449-ലെ സുന്നഹദോസ് ഫ്ലേവിയനെ സ്ഥാനഭ്രംശം ചെയ്തു
എന്നത്. യൂറ്റിക്കസിനെ മുടക്കിയതു തെറ്റായിപ്പോയി എന്നു വിധിച്ചാൽ
അതിനുത്തരവാദികളായിരുന്ന ഫ്ലേവിയനെയും യൂസീബിയസിനെയും
കുറ്റവാളികളല്ലാതെ വിടുക സാധ്യമല്ലല്ലോ. എന്നാൽ കൽക്കദൂനിൽ ഇതിനു
വഴിതെളിച്ച രണ്ടു സംഭവങ്ങളുണ്ടായിരുന്നു. അവയിലൊന്ന്
സെലൂഷ്യയിലെ ബസേലിയോസ് ചെയ്ത ഒരു പ്രസ്താവനയായിരുന്നു.
ഈ ബസേലിയോസ്, യൂറ്റിക്കസ്സിനെപ്പറ്റി ചെയ്തതും ഉടനെതന്നെ
ദിയൊസ്ക്കോറോസ് ചോദ്യം ചെയ്തതുമായ ഒരു സംഗതി നാം ഇതിനകം
കണ്ടു. അദ്ദേഹം സുന്നഹദോസിൽ പങ്കുകൊണ്ട പലരെയും പോലെ,
ജയിക്കുന്ന കക്ഷിയോടു ചേർന്നു സംസാരിക്കുന്ന രീതി അവലംബിച്ചിരുന്നു.
448-ലെ സുന്നഹദോസിൽ വച്ചു രണ്ടു സ്വഭാവങ്ങൾ ഉറപ്പിച്ചു പറഞ്ഞു.
449- ൽ അതു ഒരു സ്വഭാവമായി മാറി. ഇപ്പോൾ കൽക്കദൂൻ
സുന്നഹദോസിൽ വച്ച്, "നമ്മുടെ ഏക രക്ഷകൻ ദൈവത്തിന്റെ
വചനമായ ഏക പുത്രനെ, അവതാരം ചെയ്ത് മനുഷ്യനായിത്തീർന്നതിനു
ശേഷം രണ്ടു സ്വഭാവങ്ങളായി ഞാൻ ആരാധിക്കുന്നു" എന്നു
പ്രസ്താവിച്ചു. ഈ വിശ്വാസം വച്ചുകൊണ്ടു, ഫ്ലേവിയന്റെ മുടക്കിനെ
എങ്ങനെ പിൻതാങ്ങി എന്നു കമ്മീഷണർമരുടെ ചോദ്യത്തിനു, ഫ്ലേവിയനെ
മുടക്കിയതു തെറ്റായിപ്പോയി എന്നു ബസേലിയോസു സമ്മതിച്ചു.
ആ പ്രസ്താവനയെ അന്ത്യോഖ്യൻ പക്ഷീയർ അതിശക്തമായി
പിൻതാങ്ങി. എന്നാൽ കമ്മീഷണർമാർ, "ദിയൊസ്ക്കോറസ് വിതരണം
ചെയ്ത വെള്ളക്കടലാസിൽ, അദ്ദേഹം എഴുതിച്ചേർത്ത തീരുമാനങ്ങൾ
സ്വീകരിച്ചെന്നു വരുത്തുകയായിരുന്നു നിങ്ങൾചെയ്തതെന്ന് നിങ്ങൾ
പരാതിപ്പെട്ടില്ലെ?" എന്നു ചോദിച്ചു. "ഞങ്ങളെല്ലാം പാപം ചെയ്തു പോയി.
ഞങ്ങളോടു ക്ഷമിക്കണമെ" എന്നായിരുന്നു ആ ബിഷപ്പന്മാരുടെ മറുപടി.
രണ്ടാമത്, അലക്സാന്ത്ര്യൻ പക്ഷീയനായിരുന്ന ബൈറിറ്റസ്
(ബൈറൂട്ടു) ഒസ്താത്യോസ് ചെയ്ത ഒരു സ്കലിതം 449- ലെ
സുന്നഹദോസിൽ വച്ച്, 'യേശുക്രിസ്തു മനുഷ്യാവതാരം ചെയ്ത
വചനമാം ദൈവത്തിന്റെ ഒരു സ്വഭാവം' എന്ന ആശയത്തെ 433-ലെ ഒത്തു
തീർപ്പു രേഖയിൽ കൂറിലോസു മിതപ്പെടുത്തിയില്ലെ? ഈ ചോദ്യത്തിനു
"മിതമാക്കിയില്ല", എന്നു ഒസ്താത്യോസ് മറുപടിപറയുകയായിരുന്നു.

ഒസ്താത്യോസ് മറുപടി പറയുകയായിരുന്നു. "മിതമാക്കിയില്ല". എന്നു വ്യക്തമാക്കിയ ശേഷം അതിനാധാരമായി മെലിറ്റീനിലെ അക്കാദ്യാസ്, ആദിയായവർക്ക് കൂറിലോസ് എഴുതിയ കത്തുകൾ എടുത്തുകാണിച്ചു. അങ്ങനെ അലക്സാന്ത്ര്യൻ നില ഉറപ്പിച്ചു. എന്നാൽ അതിനു ശേഷം ആരും ചോദിക്കാതെ. അതാണു വിശ്വാസം എന്നുറപ്പിക്കുവാൻ അദ്ദേഹം അതു ചക്രവർത്തിക്കെഴുതിയ കത്തിൽ കാണിച്ചിട്ടുണ്ട് എന്നു പറഞ്ഞു. ഇതായിരുന്നില്ല ആ ചുറ്റുപാടിൽ സംഗതമായിരുന്നത്. ഫ്ലേവിയനെ മുടക്കുവാനുള്ള ആധാരമായിരുന്നു. അതു വ്യക്തമാക്കുവാൻ ആരും മുന്നോട്ടു വന്നില്ല. അപ്പോഴേക്കും ദീയൊസ്ക്കോറോസിന്റെ നില തോൽവിയിൽ കലാശിച്ചു. അദ്ദേഹത്തിന്റെ കൂടെ നിന്നു പോരാടിയ പലരും മറുഭാഗം തിരിഞ്ഞു.

ഈ ചുറ്റുപാടിൽ ദീയൊസ്ക്കോറോസ് ഒരു പ്രസ്താവന ചെയ്തു. "ഞങ്ങൾ സ്വഭാവങ്ങളെ തമ്മിൽ കലർത്തുന്നില്ല. വേർപെടുത്തുകയോ ഭേദപ്പെടുത്തുകയോ ചെയ്യുന്നുമില്ല. സ്വഭാവങ്ങളെ തമ്മിൽ കലർത്തുകയോ, കുഴയ്ക്കുകയോ, വിഭജിക്കുകയോ ചെയ്യുന്നവൻ ശാപഗ്രസ്തൻ". ഈ ആശയങ്ങളെല്ലാം കൂറിലോസു തന്റെ അക്കേഷ്യസ്, വലേറിയൻ, സക്സെൻസൂസ് എന്നിവർക്കെഴുതിയ കത്തുകളിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളവയാണ്. കൽക്കദൂൻ സുന്നഹദോസിൽ വച്ച് ഈ പ്രസ്താവന അന്ത്യോഖ്യർക്കു സ്വീകാര്യമായി. എന്നാൽ "ഇവ കൂറിലോസിന്റെ ഔദ്യോഗിക കത്തുകളിൽ ഉൾപ്പെട്ടവയോ?" എന്നു കമ്മീഷണർമാർ ചോദിച്ചു. "ഔദ്യോഗിക കത്തുകൾ" എന്നു പറയുന്നത് കൂറിലോസിന്റെ രണ്ടാം കത്തും ഒത്തുതീർപ്പു രേഖയുമാണ്. ഇതിൽ നിന്ന് 12 അനാത്തിമാകളിലൊ അതിന്റെ വ്യാഖ്യാനങ്ങളിലൊ പറയുന്നതൊന്നും സ്വീകാര്യമല്ലാ എന്നു സാരം.

"യോജിപ്പിനു ശേഷം രണ്ടു സ്വഭാവങ്ങൾ" എന്നു പറഞ്ഞതിനാൽ ഫ്ലേവിയനെ സ്ഥാനഭ്രംശം ചെയ്തു എന്ന് ദീയൊസ്ക്കോറോസ് വ്യക്തമാക്കി. "അങ്ങനെ പറയുന്നത് തെറ്റാണെന്നു ചെയ്യുന്ന പ്രസ്താവനകൾ അത്തനാസ്യോസ്, ഗ്രീഗോറിയോസ്, കൂറിലോസ് എന്നി പിതാക്കന്മാരുടെ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. എന്നെ സഭയ്ക്കിതരനാക്കുന്നത്, ആ പിതാക്കന്മാരോടുകൂടെയാണ്. ഞാൻ ഒന്നിലും തെറ്റു ചെയ്യുന്നില്ല" എന്നു പ്രസ്താവിച്ചു. ഇതിനൊരു പ്രതികരണവുമുണ്ടായില്ല.

e) <u>കമ്മീഷണർമാരുടെ വിധി.</u>

കമ്മീഷണർമാർക്ക് ഒരു വിധിനൽകുവാനാവശ്യമായത് അവർക്കു കിട്ടി. അവർ നൽകിയ വിധി ദീയൊസ്ക്കോറോസുൾപ്പെടെ ആറുപേർ



ചേർന്നായിരുന്നു 449-ലെ സുന്നഹദോസു നടത്തിയത്. ആ ആറുപേരെയും സഭയിൽ നിന്ന് നിഷ്കാസനം ചെയ്യണം എന്നായിരുന്നു. നൂറിൽപരം ബിഷപ്പന്മാർ ചേർന്നുള്ള ഒരുസുന്നഹദോസായിരുന്നു 449-ൽ നടന്നത്. ആ സുന്നഹദോസിനെ ആറുപേർ ചേർന്നു നയിച്ചു. അവരെയാണ് സഭയിൽ നിന്ന് ഭ്രംശം ചെയ്യേണ്ടത്. ഈ വിധി ന്യായമായിരിക്കുന്നു എന്ന് ബിഷപ്പന്മാർ സമ്മതിച്ചു. യൂറ്റിക്കസ് ഇതിനകം ജീവിച്ചിരുന്നുവോ എന്നു നിശ്ചയമില്ല. ആയാളെക്കുറിച്ചു ഒരു വാക്കുപോലും ആരും പറഞ്ഞില്ല. എന്നാൽ സുന്നഹദോസിൽ രണ്ട് അഭിപ്രായങ്ങൾ പൊതുവെ ഉണ്ടായിരുന്നു. <u>ഒന്ന്</u>, 449-ലെ സുന്നഹദോസു നടന്നതു തെറ്റായിപ്പോയി എന്നു വരുകിലും ദീയൊസ്ക്കോറോസുൾപ്പെടെ എല്ലാവർക്കും പൊതുവായി മാപ്പുകൊടുത്ത് അതവസാനിപ്പിക്കുക. ഇതായിരുന്നു അലക്സാന്ത്ര്യൻ പക്ഷിയരുടെ നില. ഇത് അവർ ഒക്ടോബർ 10-ാം തീയതി വ്യക്തമാക്കി. "നാം എല്ലാം പാപം ചെയ്തുപോയി. ദീയൊസ്ക്കോറോസ് സുന്നഹദോസിലേക്ക്. ദീയൊസ്ക്കോറോസ് പള്ളികളിലേക്ക്".

<u>രണ്ട്</u>, റോം ഇതു സ്വീകരിച്ചില്ല. റോമിനോടു കൂടെ അന്ത്യോഖ്യരും ചേർന്നു. ദീയൊസ്ക്കോറോസിനെ ഒതുക്കണമെന്നായിരുന്നു ലിയൊയുടെ പദ്ധതി. ഇതു സുന്നഹദോസ് സമ്മതിച്ചില്ല. ചക്രവർത്തിമാരുടെ പിൻതുണയോടുകൂടി അത് സാധിക്കാമെന്ന് റോം നിശ്ചയിച്ചു. ഇതിലേക്കുള്ള ശ്രമമായിരുന്നു ഒക്ടോബർ 10-ാം തീയതി ചെയ്തത്.

f) <u>5 ദിവസത്തെ വിധി.</u>

Tome വായിച്ചാലുടനെ പൗരസ്ത്യ സഭയിലുള്ള എല്ലാവരും അതിനെ പത്രോസിന്റെ അധികാരം നിലനിർത്തി ഹൃദയപൂർവ്വം സ്വീകരിക്കുമെന്നുള്ളതായിരുന്നു റോമിന്റെ അവകാശവാദം. എന്നാൽ ഇതു ഇല്ലീറിയൻ ബിഷപ്പന്മാർ, പലസ്തീനിയൻ ബിഷപ്പന്മാരോടു ചേർന്നു സമ്മതിച്ചില്ല. അവർ Tome ലെ മൂന്നു ഭാഗങ്ങളെ എതിർത്തു. നിക്കോപ്പോലീസിലെ അത്തിക്കസ് ടോമിനെ കൂറിലോസിന്റെ 12 <u>അനാത്തിമാകളുമായി</u> ചേർന്നുപോകുമോ എന്നു നോക്കുവാൻ സമയം ആവശ്യപ്പെടുകയും ചെയ്തു.

ഈ ചുറ്റുപാടിൽ കമ്മീഷണർമാർ അഞ്ചു ദിവസത്തെ അവധി സുന്നഹദോസിനനുവദിച്ചു. എന്നാൽ അതിനകം Tome നെപ്പറ്റി സംശയമുള്ളവർ കുസ്തന്തിനോപ്പോലീസിലെ അനാത്തോലിയോസിനെ സമീപിച്ച്, ഏകാഭിപ്രായത്തിൽ വരണമെന്ന് പ്രസ്താവിച്ചു. ഇതിൽ നിന്ന്

റ്റിതെല്ലാം തന്ത്രപ്രയോഗങ്ങളുപയോഗിച്ചാണ് അലക്സാന്ത്ര്യാക്കാരെ കൊണ്ടു Tome സമ്മതിപ്പിച്ചതെന്നൂഹിക്കാമല്ലോ.

അനാറ്റോലിയോസിനെ ഈ ചുമതല ഏല്പിച്ചതിനു പ്രത്യേക കാരണമുണ്ട്. ഫ്ലേവിയന്റെ സ്ഥാനത്തു 449-ലെ സുന്നഹദോസ് കുസ്തന്തിനോപ്പോലീസിലേക്കു നിയമിച്ച ഒരു ഈജിപ്റ്റുകാരനായിരുന്നു ഈ അനാറ്റോലിയോസ്. റോം സ്വീകരിക്കുന്നതുവരെ ലിയോ അദ്ദേഹത്തെ ആ സ്ഥാനത്തംഗീകരിച്ചിരുന്നില്ല.

ആ അഞ്ചു ദിവസത്തിനകം, മൂന്നാം ദിവസം ഒരു യോഗം കൂടി. സാധാരണ സുന്നഹദോസ് യോഗങ്ങളിൽ വരുന്നതിൽ പകുതിയോളം ബിഷപ്പന്മാർ കൽക്കദൂനിലെ പ്രധാന പള്ളിക്കു പകരം, അതിന്റെ ഒരു ചാപ്പലിൽ ചേർന്നു. സുന്നഹദോസിന്റെ സാധാരണ യോഗങ്ങളിൽ ആദ്ധ്യക്ഷ്യം വഹിച്ച കമ്മീഷണർമാരെയും, ദീയോസ്ക്കോറോസിന്റെ കൂടെ കുറ്റക്കാരായി വിധിച്ച അഞ്ചു പേരെയും കൂടാതെയായിരുന്നു അവർ വന്നത്. ഈ യോഗത്തിൽ വച്ച് ദീയോസ്ക്കോറോസിനെ തനിയെ മൂന്നു സമൺസുകളയച്ചു വിളിച്ച്, ശിക്ഷിക്കാമെന്നായിരുന്നു പ്ലാൻ. എന്നാൽ കമ്മീഷണർമാരെയും തന്നോടു കൂടി കുറ്റക്കാരായിക്കണ്ട അഞ്ചു പേരെയും കൂടാതെയുള്ള യോഗത്തിൽ സംബന്ധിക്കുന്നതല്ലെന്നു ദീയോസ്ക്കോറോസ് വ്യക്തമാക്കി. ഇതു കേവലം ന്യായമായ ഒരു അവകാശമല്ലേ?

g) ദീയോസ്ക്കോറോസിനെ സഭ്രഷ്ടനാക്കി.

കൽക്കദൂൻ സുന്നഹദോസിന്റെ എല്ലാ യോഗങ്ങളിലും ആദ്ധ്യക്ഷ്യം വഹിച്ച കമ്മീഷണർമാരെ കൂടാതെ നടത്തിയ ഒരു സമ്മേളനമാകയാൽ, റോമൻ സ്ഥാനാപതികളുടെ നേതാവായ പസ്ക്കേസിനോസ് അഗ്രസ്ഥാനാധിപത്യം അലങ്കരിച്ചു. യോഗം കൂടിയ ഉടനെ ഡോറിലിയൻ ബിഷപ്പു തന്റെ ഹർജ്ജി അർപ്പിച്ചു. അതിൽ ഒക്ടോബർ 8നു കൊടുത്ത പരാതികളും വെള്ളക്കടലാസിൽ ദീയോസ്ക്കോറോസു എഴുതി ചേർത്തതായി കുറ്റപ്പെടുത്തിയ സംഗതിയും രേഖപ്പെടുത്തിയിരുന്നു. ഒക്ടോബർ എട്ടിലെ പരാതിയുടെ അടിസ്ഥാനത്തിൽ ഒരു ശിക്ഷ കൊടുത്തു കഴിഞ്ഞിരുന്നു. വെള്ളക്കടലാസിലെ കാര്യം തെറ്റിപ്പോയി എന്ന് അതുന്നയിച്ച ബിഷപ്പന്മാർ സമ്മതിച്ചതുമായിരുന്നു. അതു കൊണ്ട്, കൽക്കദൂൻ സുന്നഹദോസു കാലത്തെ നീതിബോധമങ്ങനെയായിരുന്നാലും അതിനു ശേഷം ഡോറിലിയം ബിഷപ്പിന്റെ ഹർജ്ജി ഈ യോഗത്തിൽ അർപ്പിക്കാവുന്നതാണോ എന്നു നാം പരിശോധിക്കേണ്ടതാണ്.

ഇതിനു ശേഷം പസ്ക്കേസിനോസ് ലത്തീൻ ഭാഷയിൽ എഴുതിയിരുന്നതും ഗ്രീക്കുഭാഷയിൽ വിവർത്തനം ചെയ്തിരുന്നതുമായ ഒരു



പ്രസ്താവന വായിച്ചു. അതു തർജ്ജിമ ചെയ്തു ഇങ്ങനെ ചുരുക്കമായി ചേർക്കാം. പോപ്പിന്റെ കത്ത് ബഹുമാനമർഹിക്കുന്നുണ്ട്. അതിനെ എതിർത്തവനെ, നാം പരിശോധിക്കത്തക്കവണ്ണം, മദ്ധ്യത്തിൽ കൊണ്ടു വരണം. ഈ കാരണത്താൽ യൂസിബിയസിന്റെ ഹർജ്ജി സ്വീകരിക്കേണ്ടതാണ്. ഈ പ്രസ്താവനയിൽ നിന്ന് അലക്സാന്ത്ര്യൻ പാത്രിയർക്കീസിനോട്, രാഷ്ട്രീയാനുകൂല്യമുണ്ടായപ്പോൾ ചെയ്ത സകലവും 449-ലെ സുന്നഹദോസിൽ Tome വായിക്കാതെയിരുന്നതിനുള്ള ശിക്ഷയായിട്ടായിരുന്നു എന്നു തീർച്ചയാണല്ലോ.

ഈ യോഗം കൂടിയത് ഒക്ടോബർ 13-ാം തീയതി കമ്മീഷണർമാരെ കൂടാതെയായിരുന്നു എന്നു നാം കണ്ടു. ഇതിനെപ്പറ്റി ഒക്ടോബർ 17-ാം തീയതി അവർ ചെയ്ത ഒരു പ്രസ്താവന Charles Joseph Hefele തന്റെ A History of the Councils of the Church, Vol.III, T+T: Clark; 1853-യിൽ ഉദ്ധരിച്ചിട്ടുണ്ട്. എന്നാൽ ആ ഭാഗം ഗ്രീക്കിൽ പ്രസിദ്ധീകരിച്ച MANSI-യിലൊ SHUARTS-ലൊ കാണുന്നില്ല. Hefele ഇങ്ങനെയാണ് അതു കൊടുത്തിരിക്കുന്നത്. "അവരുടെ (ആ അഞ്ചു പേരുടെ) കാര്യം സംബന്ധിച്ച് ഞങ്ങൾ ചക്രവർത്തിയുടെ പേർക്കെഴുതി. അവിടത്തെ ആജ്ഞയ്ക്കായി കാത്തിരിക്കുന്നു. എന്നാൽ നിങ്ങൾ മദ്ധ്യസ്ഥത കഴിക്കുന്ന അഞ്ചു പേർക്കും ഈ സുന്നഹദോസിൽ നടക്കുന്ന എല്ലാ കാര്യങ്ങൾക്കും നിങ്ങൾ തന്നെ ഉത്തരവാദികളായിരിക്കും". ഇതിനു ശരിയായ റഫറൻസ് Hefele നൽകുന്നുണ്ട്. എന്നാൽ അതു മൂല രേഖകളിൽ കാണുന്നില്ല.

MANSI-യിലും SHUARTS-ലും ഇങ്ങനെ ചേർത്തിരിക്കുന്നു. "ഞങ്ങൾ നമ്മുടെ ദിവ്യനും ദൈവസ്നേഹിതനുമായ ചക്രവർത്തിയുടെ പേർക്ക്, അവരുടെ കാര്യം എഴുതി മറുപടിക്കു കാത്തിരിക്കുന്നു. എന്നാൽ നിങ്ങൾ ദീയോസ്ക്കോറോസിനെ മുടക്കിയ വിവരം ചക്രവർത്തി ആകട്ടെ, ഞങ്ങൾ ആകട്ടെ അറിഞ്ഞിട്ടില്ല. മറ്റഞ്ചു പേർക്കു വേണ്ടി നിങ്ങൾ കഴിക്കുന്ന അപേക്ഷയുടെ കാര്യവും ആ സുന്നഹദോസിൽ നിങ്ങൾ ചെയ്ത സർവ്വ സംഗതികളുടെയും കാര്യങ്ങളെയും സംബന്ധിച്ചു നിങ്ങൾ ദൈവമുമ്പാകെ ഉത്തരവാദികളായിരിക്കും".

ഇവിടെ കാണുന്ന വ്യത്യാസം റോമും ചക്രവർത്തിമാരും തമ്മിൽ നിലനിന്നിട്ടുള്ളതാണ്. കൽക്കദൂൻ സുന്നഹദോസു കൊണ്ട്, ചക്രവർത്തിമാരുടെ മറയിൽ, ദീയോസ്ക്കോറോസിനെ തനിച്ചു അടിയറ പറയിക്കാമെന്ന് റോം നിശ്ചയിച്ചു. അതാണു Hefele നിലനിർത്തുവാൻ ശ്രമിക്കുന്ന പാരമ്പര്യം. എന്നാൽ ദീയോസ്ക്കോറോസിനെ മാത്രമായി ഒരു

## 8. കല്ക്കദൂൻ സുന്നഹദോസിന്റെ വിശ്വാസം.

ഒക്ടോബർ 22-നു വിശ്വാസം അടിസ്ഥാനമാക്കിയ വിഷയം സുന്നഹദോസിൽ ചർച്ചാവിഷയമായി. അതിനു ഒരു ദിവസം മുമ്പ്, അതായത് 21-ാം തിയതി, ഒക്ടോബർ 13-ാം തിയതിയിലെ യോഗത്തിൽ പങ്കെടുക്കാത്തവരെ പ്രത്യേകം ഉദ്ദേശിച്ച്, ഒരു സമ്മേളനം നടത്തി. അവിടെ എടുത്തതായി ന്യായമായി അനുമാനിക്കാവുന്ന തീരുമാനങ്ങൾ താഴെ പറയുന്നവയാണ്.

1. ദിയോസ്ക്കോറോസിന്റെ മുടക്കു സമ്മതിച്ചു. ഒക്ടോബർ 17-നു ആ തീരുമാനം സുന്നഹദോസ് അംഗീകരിച്ചതായിരുന്നു.
2. യൂത്തിക്കസിനെ ഒരു വിശ്വാസ വിപരീതിയായി കണക്കാക്കി.
3. ആ വിശ്വാസ വിപരീതം ശക്തി പൂർവ്വം ഒഴിവാക്കിയത് റോമിലെ ലിയോയുടെ Tome ആണെന്നു പ്രസ്താവിച്ചു.
4. സത്യവിശ്വാസം നിലനിറുത്തുവാൻ " 'ek (from) two natures" എന്നു വേണം, " en (in) two natures" എന്നോ " two natures after the union" എന്നോ പറഞ്ഞു കൂടാ.

ഈ തീരുമാനങ്ങളുമായി 22-നു സുന്നഹദോസ് അതിന്റെ ഔദ്യോഗിക യോഗം കൂടി. അവിടെ വായിക്കുവാൻ ഒരു നക്കൽ തയ്യാറാക്കിയിരുന്നു. അതു സുന്നഹദോസിനെക്കൊണ്ടു അംഗീകരിപ്പിക്കുവാൻ അലക്സാന്ത്ര്യൻ കക്ഷിയിൽ പെട്ട ബിഷപ്പന്മാർ ചെയ്ത സംഗതികൾ തികച്ചും അത്ഭുതകരമായിരുന്നു. അതു എന്റെ The Council of Chalcedon Re-examined, op.it .pp. 76-78-ൽ വ്യക്തമാക്കിയിട്ടുള്ളതാണ്. നക്കൽ വായിച്ചു തീർന്ന ഉടനെ ജർമനിക്യായിലെ യോഹന്നാൻ (അന്ത്യോഖ്യൻ പക്ഷിയൻ) അതു സ്വീകരിക്കുന്നതിനെ എതിർത്തു. അപ്പോൾ കുസ്തന്തിനോപ്പോലീസു പാത്രിയർക്കീസ് അനത്തോലിയോസ് നക്കൽ തള്ളി വിടുവാൻ മുമ്പോട്ടു വന്നു. "ഈ നക്കലിൽ കാണുന്ന വിശ്വാസ പ്രസ്താവന നിങ്ങൾക്കു തൃപ്തികരമായി തോന്നുന്നുവോ?" എന്നു ചോദിച്ചു. റോമൻ സ്ഥാനാപതികളും പശ്ചിമത്തിൽ ചിലരും ഒഴികെയുള്ള ബിഷപ്പന്മാർ ഒന്നു ചേർന്ന്, "ഇതു തൃപ്തികരമാണ്. ഇതു സ്വീകരിക്കണമെന്ന് ഞങ്ങൾ നിർബന്ധിക്കുന്നു", എന്നു പ്രസ്താവിച്ചു. "ഈ പ്രസ്താവന ഇന്നലെ തൃപ്തികരമായിരുന്നുവോ" എന്ന ചോദ്യത്തിന്, "അതെ, ഇത് ഒരു വ്യത്യാസവും കൂടാതെ സ്വീകരിക്കണം", എന്നു അവർ ഉത്തരം കൊടുത്തു.

ഇതിനകം ബോധം തെളിഞ്ഞ റോമൻ സ്ഥാനാപതികൾ കമ്മീഷണർമാരോടായി പറഞ്ഞു "അവർ അപ്പോസ്തോലിക മനുഷ്യൻ



അതിവന്ദ്യ ആർച്ചു ബിഷപ്പു ലിയോയുമായി യോജിപ്പില്ലെങ്കിൽ, ഞങ്ങളുടെ രാജി സ്വീകരിച്ചാലും. ഞങ്ങൾ തിരിച്ചു പോയി അവിടെ വച്ചു സുന്നഹദോസ് പൂർത്തീകരിച്ചു കൊള്ളാം". ഈ ഭീഷണി സമ്മതിച്ചു കൊടുക്കുവാൻ കമ്മീഷണർമാർക്കു സാദ്ധ്യമായിരുന്നില്ല. അതിനാൽ ഒരു കമ്മിറ്റിയെ നിയമിച്ച് അവരിൽ കൂടി ഒരു വിശ്വാസ പ്രസ്താവന ഉണ്ടാക്കുവാൻ അവർ നിർദ്ദേശിച്ചു.

ഞങ്ങൾ നൽകിയ "വിശ്വാസ പ്രസ്താവന തികച്ചും ഓർത്തഡോക്സാണ്. അതു നേരത്തെ എല്ലാവർക്കും തൃപ്തികരമായിരുന്നു. ഈ വാക്കുകൾ ചക്രവർത്തിയുടെ അടുക്കൽ എത്തിക്കുക."

ജർമ്മനിക്യായിലെ യോഹന്നാൻ ഒരു രഹസ്യ സംഭാഷണത്തിനായി കമ്മീഷണർമാരുടെ അടുക്കൽ എത്തി. അതോടൊപ്പം ബിഷപ്പന്മാരുടെ സമൂഹം കൈയറ്റു നെസ്തോറിയോസിനോടുള്ള തങ്ങളുടെ വെറുപ്പു വെളിപ്പെടുത്തി. "നെസ്തോറിയോസിനെ പുറത്താക്കുവിൻ, ദൈവത്തോടു പടവെട്ടുന്നവരെ പുറത്താക്കുവിൻ . . . . ഇന്നലെ ഈ വിശ്വാസ പ്രസ്താവന എല്ലാവർക്കും തൃപ്തികരമായിരുന്നു. ചക്രവർത്തി ഓർത്തഡോക്സ് വിശ്വാസിയാണ്. ചക്രവർത്തിനി ഓർത്തഡോക്സ് വിശ്വാസി തന്നെ. ചക്രവർത്തിനി നെസ്തോറിയോസിനെ പുറംതള്ളി. കമ്മീഷണർമാർ ഓർത്തഡോക്സ് വിശ്വാസികളാണ്. ചക്രവർത്തിക്കു ദീർഘായുസ്. ചക്രവർത്തിനിക്കു ദീർഘായുസ്. കമ്മീഷണർമാർക്ക് ദീർഘായുസ്. ഈ വിശ്വാസ പ്രസ്താവന സുവിശേഷത്തിന്റെ മേൽ വച്ചു വേണം ഒപ്പുവയ്ക്കാൻ. ഇത് എല്ലാവരെയും തൃപ്തിപ്പെടുത്തിയതാണ്. ഈ പ്രസ്താവനയിൽ എല്ലാവരും ഒപ്പു വയ്ക്കുവാൻ അനുവദിക്കുക. . . . . ഈ വിശ്വാസ പ്രസ്താവന സ്വീകരിക്കാത്തവൻ വിശ്വാസ വിപരീതിയാകുന്നു. . . . . . . പരിശുദ്ധാത്മാവു പറഞ്ഞെഴുതിച്ചതാണ് ഈ പ്രസ്താവന. . . . . ."

ഈ ബിഷപ്പന്മാരുമായി കമ്മീഷണർമാർ ഇങ്ങനെ വാദിച്ചു. "രണ്ടു സ്വഭാവങ്ങൾ" എന്നു പറഞ്ഞതിനാൽ, അദ്ദേഹത്തെ ഫ്ലേവിയൻ ദിയോസ്ക്കോറോസ് മുടക്കി എന്ന് പറഞ്ഞു. എന്നാൽ ഈ പ്രസ്താവനയിൽ "രണ്ടു സ്വഭാവങ്ങളിൽ നിന്നു" എന്നാണ് പറഞ്ഞിരിക്കുന്നത്. (രണ്ടു കക്ഷികൾ തമ്മിലുള്ള വ്യത്യാസം: ദിയോസ്ക്കോറോസ് പറഞ്ഞതും പശ്ചിമ ബിഷപ്പന്മാർ വേണമെന്നു നിർബന്ധിക്കുന്നതും "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" എന്നും, റോമൻ സ്ഥാനാപതികളും ചില അന്ത്യോഖ്യരും വേണമെന്ന് ശഠിച്ചത് "രണ്ടു സ്വഭാവങ്ങൾ" എന്നു മായിരുന്നു) പെട്ടെന്ന് അനാറ്റോലിയോസു

സുന്നഹദോസിലില്ലാതെയിരുന്ന. യൂറ്റിക്കസിനെ. ലിയൊ പുറംതള്ളി എന്ന വാദം. ഇതിന് യാതൊരു അർത്ഥവും ഉള്ളതല്ല. Mansi-യും Shuartz-ഉം ചേർത്തിരിക്കുന്ന മൂല രേഖകളിൽ കാണുന്നതനുസരിച്ച്, യൂറ്റിക്കസ്സിനെ ഒരു വിശ്വാസവിപരീതിയായി കൽക്കദൂൻ സുന്നഹദോസു കരുതിയത് ഡോറീലിയം ബിഷപ്പ് അപമാനിതനാകാതിരിപ്പാൻ വേണ്ടിയായിരുന്നു.

എിതായാലും ദീയൊസ്ക്കോറോസും യൂറ്റിക്കസും കൽക്കദൂനിൽ വച്ച് വിശ്വാസ വിപരീതികളായി കണക്കാക്കപ്പെട്ടു. ഇവരിരുവരും അന്യോന്യം സാമ്യമുള്ള വിശ്വാസരാഹിത്യം പഠിപ്പിച്ചതായി സുന്നഹദോസിനു ശേഷം ലിയൊയുടെ നേതൃത്വത്തിൽ പറഞ്ഞുണ്ടാക്കി. ഇതിൽ യാതൊരു വാസ്തവവും ഉണ്ടായിരുന്നില്ല എന്നു മൂല രേഖകൾ സാക്ഷിക്കുന്നു. അലക്സാന്ത്ര്യൻ ബിഷപ്പന്മാർ. ദീയൊസ്ക്കോറോസിനെ ഉപേക്ഷിച്ച ശേഷം ഒരു കമ്മിറ്റി കൂടി സുന്നഹദോസിൻെറ വിശ്വാസ പ്രസ്താവന തയ്യാറാക്കി. ആ കമ്മിറ്റി സഭയിലെ നാനാഭാഗത്തു നിന്നു ചേർന്നവരായിരുന്നു. റോമൻ സ്ഥാനാപതികളും. അലക്സാന്ത്ര്യരും. അന്ത്യോഖ്യരും അതിൽ പങ്കു കൊണ്ടിരുന്നു. ആ വിധത്തിൽ അന്നു സഭയിലുണ്ടായിരുന്ന എല്ലാ ചിന്തകളെയും അത് പ്രതിനിധാനം ചെയ്തിരുന്നു.

അതിൽ അടിസ്ഥാനപരമായി പറയുന്ന ആശയം ഇങ്ങനെ എടുത്തു പറയാം. Our Lord Jesus Christ is to us one and the same Son, the self-same perfect in Godhead, the self - same perfect in manhood; truly God and truly man; one and the same Christ, Son, Lord. Only begotten; acknowledged in two natures unconfusely, unchangeably, indivisibly inseparably; the difference of the natures being in no way removed because of the union, but rather the property of each nature being preserved, and (both) concurring into one Prosopon and one Hypostasis; not as though He is parted or divided into two Prosopa, but one and the self-same, and Only - begotten Son, Word, Lord Jesus Christ; . . . . . . . .". Our Lord Jesus Christ, affirms the definition, is perfect God and perfect man, As God, He is consubstantial with the Father; and as man, the same is consubstantial with us. He is unlike us only in that He is absolutely without sin ("നമ്മുടെ കർത്താവായ യേശുക്രിസ്തു നമുക്കു ദൈവത്വത്തിൻെറ പൂർണ്ണതയും മനുഷ്യത്വത്തിൻെറ പൂർണ്ണതയുമുള്ള ഏക പുത്രനാകുന്നു. അവൻ സാക്ഷാൽ പൂർണ്ണ ദൈവവും, സാക്ഷാൽ പൂർണ്ണ മനുഷ്യനുമാണ്. അവൻ തന്നെ ക്രിസ്തുവും, പുത്രനും, കർത്താവും, ഏകജാതനുമായി അന്യോന്യം



ഭേദപ്പെടാതെയും, വിഭജിക്കപ്പെടാതെയും, അകന്നുമാറാതെയുമുള്ള രണ്ടു സ്വഭാവങ്ങളിൽ അറിയപ്പെടുന്നു. യോജ്യതമൂലം സ്വഭാവങ്ങൾ തമ്മിലുള്ള വ്യത്യാസ്യം ഇല്ലാതെയാകാതെ. അവയുടെ പ്രത്യേകത പരിരക്ഷിക്കപ്പെടുകയും രണ്ടും കൂടെ ഒരു പ്രോസോപ്പോണിലും ഒരു ഹൈപ്പോസ്റ്റാസിസിലും ചേർന്നിരിക്കുകയും ചെയ്യുന്നു. രണ്ടു പ്രോസോപ്പാകളായി അവൻ അകന്നുമാറുകയോ, വിഭജിക്കപ്പെടുകയൊ ചെയ്യുന്നില്ല. യേശുക്രിസ്തു ഏകപുത്രനും, ഏകജാതനായ ദൈവത്തിൻെറ വചനവും, കർത്താവും ആകുന്നു. . . . . . . . . നമ്മുടെ കർത്താവായ യേശുക്രിസ്തു പൂർണ്ണദൈവവും പൂർണ്ണ മനുഷ്യനുമാകുന്നു. ദൈവമെന്ന നിലയിൽ. അവൻ പിതാവിനോടു ഏകസാരാംശത്തിലും, മനുഷ്യനെന്ന നിലയിൽ അവൻതന്നെ നമ്മോട് ഏകസാരാംശത്തിലും ഇരിക്കുന്നവനത്രെ. നമ്മെപ്പോലെയല്ലാതെ അവൻ സമ്പൂർണ്ണമായും പാപത്തിൽ നിന്ന് ഒഴിഞ്ഞവനായി മാത്രം സ്ഥിതിചെയ്യുന്നു.

ആംഗ്ലിക്കൻ പണ്ഡിതന്മാരിൽ പലരും ദീയൊസ്ക്കോറോസും അന്ത്യോഖ്യയിലെ സേവേറിയോസും ക്രിസ്തു ശാസ്ത്രം സംബന്ധിച്ചു രണ്ടു നിലകളാണ് അവലംബിച്ചിരുന്നത് എന്നു ശഠിക്കുന്നവരാണ്. മൂലരേഖകൾ അതിനുള്ള അടിസ്ഥാനം നാം ആരായേണ്ടതാണ്. ദീയൊസ്ക്കോറോസ് കൽക്കദൂൻ വിശ്വാസ പ്രസ്താവനയിൽ acknowledged in two natures എന്ന ഒരേ ആശയമല്ലാതെ ഒന്നും തന്നെ സ്വീകരിക്കാതെയിരുന്നില്ല എന്നു വ്യക്തമാകുന്നതാണ്. നോക്കുന്നതായാൽ. അവിടെ കാണുന്ന "in two natures" എന്നതിനു പകരം നക്കൽ പ്രസ്താവനയിലുണ്ടായിരുന്ന "of, or from" - ഗ്രീക്കിൽ 'ek- ആയിരുന്നു എങ്കിൽ അത് അദ്ദേഹം സ്വീകരിക്കുന്നതായിരുന്നു.

## 10. കൽക്കദൂൻ വിശ്വാസ പ്രമാണത്തെപ്പറ്റി.

ദീയൊസ്ക്കോറോസ് കൽക്കദൂൻ സുന്നഹദോസ് നൽകിയ വിശ്വാസ പ്രസ്താവനയെ ആധാരമാക്കി ഒരു നിരൂപണവും ചെയ്തതായി നമുക്കു തെളിവില്ല. ഒരു പട്ടാള മേധാവിയായിരുന്ന ജോൺ. ഈ വിശ്വാസ പ്രസ്താവന സ്വീകരിച്ച് പള്ളികളുടെ ചുമതല ഏറ്റെടുക്കുവാൻ അദ്ദേഹത്തോടാവശ്യപ്പെട്ടത് നിരാകരിച്ചതായി നാം കണ്ടു. അതിൽ കൂടുതലായി ഒരു പ്രതികരണവും ആ വിശ്വാസ പ്രസ്താവനയെപ്പറ്റി അദ്ദേഹത്തിൻേറതായി നമുക്കു ലഭ്യമല്ല. എന്നാൽ വിശ്വാസം അടിസ്ഥാനമാക്കി അദ്ദേഹം ചെയ്ത ചില പ്രസ്താവനകൾ മൂല

രേഖകളിൽ കാണുവാനുണ്ട്. അവ ഇങ്ങനെ ആയിരുന്നതായി [illegible] നാം വ്യക്തമാക്കിയതാണ്.

"രണ്ടു സ്വഭാവങ്ങൾ തമ്മിൽ കലർന്നു എന്നോ, വേർപെട്ടു പോയി ... എന്നോ പറയുന്നില്ല. സ്വഭാവങ്ങളെ തമ്മിൽ കുഴയ്ക്കുകയോ, വിഭജി ... ക്കുകയോ, കലർത്തുകയോ ചെയ്യുന്നവൻ ശാപഗ്രസ്തൻ".

ഇതിൽ നിന്നു മനസ്സിലാക്കാവുന്നത്, യേശു ക്രിസ്തുവിൽ ദൈവത്വം മനുഷ്യത്വം എന്നീ രണ്ടു സ്വഭാവങ്ങൾ തമ്മിൽ കലരാതെയും, ഭേദപ്പെടാതെയും; വിഭജിക്കപ്പെടാതെയും, അകന്നുമാറാതെയും, അന്യോന്യം യോജിച്ചിരുന്നു എന്നാണല്ലോ. കൽക്കദൂൻ വിശ്വാസ പ്രസ്താവനയിൽ (ഇംഗ്ലീഷിൽ) കാണുന്ന - The two Natures were united unconfuscly, unchangeabely, undivisibly and inseparably - നാലു ക്രിയാവിശേഷണങ്ങളിലെ ആശയം കൽക്കദൂനിൽ ഈ വിശ്വാസ പ്രസ്താവന ഉണ്ടാകുന്നതിന് പതിനാലു ദിവസങ്ങൾക്കു മുമ്പ്, ദിയൊസ്കോറോസായിരുന്നു എടുത്തു പറഞ്ഞത്.

ഇവിടെ ഒരു ചോദ്യം ഉന്നയിക്കേണ്ടതുണ്ട്. നിക്കോപ്പോലീസിലെ അത്തിക്കോസിനെപ്പോലെയുള്ളവർ ലിയോയുടെ ടോമിനെ സ്വീകരിച്ചത് അതിനെ കൂറിലോസിന്റെ 12 അനാത്തിമാകളുമായി താരതമ്യം ചെയ്ത ശേഷമായിരുന്നു. അതുപോലെയുള്ള ഒരു നിലപാട് ദിയൊസ്കോറോസിനും അവലംബിച്ച്, സഭയിൽ ഉണ്ടാകാമായിരുന്ന പിളർപ്പിനെ ഇല്ലാതാക്കാമായിരുന്നില്ലേ? ഈ ചോദ്യത്തിനുത്തരം നൽകണമെങ്കിൽ, രണ്ടു കാര്യങ്ങൾ നോക്കണം.

a) ദിയൊസ്കോറോസിനെ, അവന്റെ നിലപാലിച്ചു കൊണ്ടു ചേർത്ത്, സഭയിൽ സമാധാനമുണ്ടാക്കുവാൻ ലീയോയ്ക്കു താല്പര്യമുണ്ടായിരുന്നുവോ? പാശ്ചാത്യ പണ്ഡിതന്മാർ കണ്ടില്ലെന്നു നടിക്കുന്ന പരമാർത്ഥമാണ് നാമിവിടെ കാണുന്നത്. ദിയൊസ്കോറോസിനെ ഒരു പാഠം പഠിപ്പിക്കുവാൻ ലിയോ നേരത്തെ തീരുമാനിച്ചിരുന്നു. അതിനു ധാരാളം തെളിവുകളുണ്ട്. ടോമിന്റെ കോപ്പികൾ പൗരസ്ത്യരായ വമ്പന്മാർക്കയച്ചു കൂട്ടത്തിൽ ഒന്ന് അലക്സാന്ത്ര്യൻ പാത്രിയർക്കീസിനയച്ചില്ല. രണ്ടാം എഫേസോസു സുന്നഹദോസ് 449-ൽ ടോം വായിക്കാതെയിരുന്നു എന്നു കേട്ട ഉടനെ, അതിനുത്തരവാദികളായി സുന്നഹദോസു നേതാക്കന്മാരെ ആകമാനം കാണാതെ ദിയൊസ്കോറോസിനെ മാത്രം കുറ്റക്കാരനായി വിധിച്ച് ഒരു Latrocinium (തസ്കര സംഘം) ഉണ്ടാക്കി. കൽക്കദൂൻ സുന്നഹദോസു തുടങ്ങിയത് ദിയൊസ്കോറോസിന് ഒരു Shock Treatment



നൽകിക്കൊണ്ടായിരുന്നു. 449-ലെ സുന്നഹദോസിനുത്തരവാദികളായി കമ്മീഷണർമാർ വിധിച്ചത് ആറുപേരെയായിരുന്നു. അവരെക്കൂടാതെയും കമ്മീഷണർമാരെ ഉൾപ്പെടുത്താതെയും, ദിയൊസ്കോറോസിനെ തനിച്ച്, ഒരു പാർട്ടി കൗൺസിൽ കുറ്റവാളിയായി വിധിച്ചു. പിന്നീട് ചക്രവർത്തിമാരുടെ മറവിൽ ആ ശിക്ഷ അംഗീകരിപ്പിച്ചു. ദിയൊസ്കോറോസിനോട് ദയാപൂർവ്വം വർത്തിപ്പാനായിരുന്നു ഉദ്ദേശിച്ചതെങ്കിലും ലിയോയെ മുടക്കുവാൻ മുതിർന്നതിനാൽ ശിക്ഷിക്കേണ്ടതായി വന്നു, എന്നാണ് റോമൻ സ്ഥാനാപതികൾ പ്രസ്താവിച്ചത്. എന്താണിതിന്റെ അർത്ഥം?

b) ചുറ്റുപാടിൽ നിന്ന് മനസ്സിലാക്കാവുന്ന വാസ്തവം

നിക്കോപ്പോലീസിലെ അത്തിക്കോസിനെപ്പോലെയുള്ളവർ ലിയോയുടെ ടോമിനെ സ്വീകരിച്ചത് 12 അനാത്തിമാകളുമായി ഒത്തുനോക്കി, അതു യൂത്തിക്കസിന്റെ "വിശ്വാസ വിപരീത"ത്തിനു നേരെ വിരുദ്ധമായി നില്ക്കുമെന്നുറപ്പിച്ചു പറഞ്ഞു കൊണ്ടായിരുന്നു. ഇവിടെയാണ് മുൻവിധി കൂടാതെ ചിന്തിക്കുന്നവർക്ക് പ്രയാസമുണ്ടാകുന്നത്. യൂത്തിക്കസ് ഒരു വിശ്വാസ വിപരീതിയാണെന്ന് തെളിയിച്ചിട്ടില്ല; ആൾ സ്ഥലത്തില്ലായിരുന്നു; തന്റെ വിശ്വാസ പ്രസ്താവനയിലെ സുപ്രധാന ഭാഗം സുന്നഹദോസിൽ വായിച്ചില്ല. ഈ വാസ്തവം സുന്നഹദോസിൽ ദിയൊസ്കോറോസ് മാത്രമാണ് വെളിപ്പെടുത്തിയത്. അത് ഇങ്ങനെയായിരുന്നു എന്ന് നാം കണ്ടതാണ്.

"ബെസലിയോസിന്റെ വാക്കുകൾ അവന്റേതു മാത്രമാണ്, അവ

മിനിട്ട്സിലുള്ളതല്ല. ........

ഇതിൽ നിന്നു വ്യക്തമാകുന്നത്, റോമിലെ ലിയോയെ എങ്ങനെയെങ്കിലും സ്വീകരിക്കേണ്ടത് ആവശ്യമായി ബിഷപ്പന്മാർ കണ്ടു എന്നാണ്. അതിന് അവർ കണ്ടമാർഗ്ഗമായിരുന്നു യൂത്തിക്കസിനെ ഒരു തികഞ്ഞ വിശ്വാസ വിപരീതിയായി മുദ്രയടിക്കുക എന്നത്.

അത്തിക്കോസിന്റെ പ്രസ്താവനയ്ക്ക് നാം ഉദ്ദേശിക്കുന്നതിൽ കൂടുതൽ അർത്ഥവ്യാപ്തിയുണ്ട്. നാം മുമ്പു കണ്ട പ്രകാരം റോമിലെ ലിയോയും, അന്ത്യോഖ്യയും കുസ്തന്തീനോപ്പോലീസിനോടു ചേർന്നവരും അലക്സാന്ത്ര്യൻ കക്ഷിയിൽ കണ്ട ന്യൂനത അവർ 12 അനാത്തിമാകളെ കൈവെടിയാതെയിരുന്നു എന്നായിരുന്നു. അനാത്തിമാകളെ പുറംതള്ളിയായിരുന്നു സുന്നഹദോസിന്റെ വിശ്വാസപരമായ നിലയെന്ന് ഒക്ടോബർ 8-ലെ യോഗത്തിന്റെ അവസാനത്തിലും 10-ാം തിയതിയും 17-ാം തിയതിയും കമ്മീഷണർമാർ ചെയ്ത പ്രസ്താവനകളിൽ നിന്നു

വ്യക്തമാണ്. പോരെങ്കിൽ, ബെറിറ്റസിലെ സ്താത്തിയോസുമായി കമ്മീഷണർമാർ നടത്തിയ ആശയ വിനിമയത്തിൽ അവർ ഈ ആശയം "കൂറിലോസിൻെറ ഔദ്യോഗിക കത്തിൽ പെട്ടതോ" എന്നു ചോദിച്ചുറപ്പിക്കുകയും ചെയ്തു.

ഈ നിലയല്ല അത്തിക്കോസിനെപ്പോലെയുള്ളവർ സ്വീകരിച്ചത്. അവർ സഭയുടെ വിശ്വാസം 12 - അനാത്തിമാകളിൽ ഉറപ്പിച്ചുപറഞ്ഞ ശേഷം, കുസ്തന്തിനോപ്പോലീസിലെ അനാറ്റോലിയോസ് നല്കിയ വാക്കിന്മേൽ റോമിനെയും അംഗീകരിക്കാമെന്നു വിശദമാക്കുകയായിരുന്നു ചെയ്തത്. അതിന് അടിസ്ഥാനമായി "യൂറ്റിക്കസിൻെറ വിശ്വാസ വിപരീതം" നീക്കം ചെയ്യുവാൻ കൊള്ളാകുന്ന രേഖയായി അതിനെ പരിഗണിച്ചു. അഥവാ, ലിയോ ഉദ്ദേശിച്ചതുപോലെ, പത്രോസിൻെറ പിൻഗാമിത്വം തനിക്കുണ്ടെന്നുള്ള അവകാശവാദത്തിന്മേലൊന്നുമല്ല റോമിനെ അവർ സ്വീകരിച്ചത്. മറ്റുവിധത്തിൽ പറഞ്ഞാൽ, ലിയോ ഒരു Latrocinium ഉണ്ടാക്കിയതിനെ അവർ ചോദ്യം ചെയ്യുകയായിരുന്നു.

സുന്നഹദോസിൽ രണ്ടു നിലപാടുകൾ പ്രകടമായി നിലവിലിരുന്നു. അവയിലൊന്ന് അത്തിക്കോസിനെപ്പോലെയുള്ളവർ സ്വീകരിച്ചു. മറ്റേത് റോമൻ സ്ഥാനാപതികളുൾപ്പെടെ അന്ത്യോഖ്യൻ പക്ഷീയർ കൈക്കൊണ്ടു. 449-ലെ സുന്നഹദോസ് പല അന്ത്യോഖ്യരെയും സഭാഭ്രംശം ചെയ്തിരുന്നു. അവരിൽ പ്രസിദ്ധിയാർജ്ജിച്ചവരായിരുന്നു സൈറസിലെ തിയോഡോറും എഡെസ്സാ (ഉറഹാ) യിലെ ഈഹീബാ എന്നിവർ. അവരിരുവരും അനാത്തിമാകളെ വിമർശിച്ചതിന് അവരെ 449-ലെ സുന്നഹദോസ് സഭാഭ്രംശം ചെയ്തു എങ്കിലും കൽക്കദൂൻ അവരെ യഥാസ്ഥാനത്താക്കി. എന്നാൽ 553-ലെ സുന്നഹദോസു - കൽക്കദൂൻ പക്ഷത്തിൻെറ അഞ്ചാം സാർവ്വത്രിക സുന്നഹദോസ്- ഒരു Latrocinium ആയി ലിയോ മുദ്രയടിച്ച 449-ലെ സുന്നഹദോസിൻെറ തീരുമാനം ശരിവച്ചു.

കൽക്കദൂൻ സുന്നഹദോസ് അവലംബിച്ച വിശ്വാസ പ്രസ്താവനയിൽ ദിയൊസ്കോറോസിനു നേരെ അംഗീകരിപ്പാൻ നിവൃത്തിയില്ലാതിരുന്നത് acknowledged in two natures എന്നുള്ളതു മാത്രമായിരുന്നു. In two natures എന്നത്, സുന്നഹദോസിലെ വലിയ ഭൂരിപക്ഷം ശക്തിയായി നിർബന്ധിച്ചതു പോലെ, from two natures ആയിരുന്നുവെങ്കിൽ അത് അദ്ദേഹത്തിനു സ്വീകാര്യമായിരുന്നേനെ. നിക്കോപ്പോലീസിലെ അത്തിക്കോസിനെപ്പോലെ ഒരു വിട്ടുവീഴ്ച ചെയ്തിരുന്നു എങ്കിൽ In എന്നതും ദിയൊസ്കോറോസിനെ അംഗീകരിക്കാമായിരുന്നു. മൂലരേഖകൾ ഞാൻ പരിശോധിച്ചിടത്തോളം



അടുത്തകാലം വരെ റോമൻ കത്തോലിക്കർ പൊതുവെയും ആംഗ്ലിക്കൻ പണ്ഡിതന്മാർ ഇന്നയോളവും ലോകത്തെ മനസ്സിലാക്കുവാൻ ശ്രമിച്ചതുപോലെയല്ല കൽക്കദൂനിൽ നടന്നതെന്നു വ്യക്തമാണ്. സഭയെ പിരിച്ചത് ദിയൊസ്കോറോസല്ല; റോമിലെ ലിയോ ഒന്നാമനാണ്. അദ്ദേഹത്തിനു റോം നഗരത്തിൻെറ പുരാതനത്വം വീണ്ടെടുക്കണമെന്നുള്ള ചിന്തയുണ്ടായി. അതിനു പത്രോസിൻെറ പിൻഗാമിത്വവാദം സൗകര്യമായി വന്നു. അതിനു വേണ്ടി തരം കിട്ടിയപ്പോൾ ദിയൊസ്കോറോസിനെ ഉപയോഗിക്കയായിരുന്നു.

റോമാ സാമ്രാജ്യത്തിൽ തലസ്ഥാനം എന്ന പദവി അലക്സാന്ത്രിയയ്ക്കുണ്ടായിരുന്നില്ലെങ്കിലും അതു റോമിനേക്കാളധികം സാമ്രാജ്യങ്ങളുടെ തലസ്ഥാനമായി ശോഭിച്ച പട്ടണമായിരുന്നു. അതിനോടു തുലനം ചെയ്താൽ കുസ്തന്തീനോപ്പോലീസിന് എ.ഡി. 330-ൽ കൂടുതൽ ചരിത്രമുണ്ടായിരുന്നില്ല. എന്നാൽ 381-ൽ അവിടെ കൂടിയ സുന്നഹദോസ് അതിനു റോം കഴിഞ്ഞുള്ള സ്ഥാനം ഉണ്ടായിരിക്കണമെന്ന് അവകാശപ്പെട്ടു. അതു മുതൽ കുസ്തന്തീനോപ്പോലീസിനോടു അലക്സാന്ത്രിയാ വൈരം പുലർത്തിയിരുന്നു. അതിനോടുള്ള പ്രതികാരം കുസ്തന്തീനോപ്പോലീസിനും ഉണ്ടായിരുന്നു. ഈ സ്ഥിതിക്കുള്ള പൂർണ്ണതയാണ് കൽക്കദൂനിലെ 28-ാം കാനോൻ മൂലം ഭവിച്ചത്. ആ കാനോനെപ്പറ്റി റോം പ്രതിഷേധിച്ചു എങ്കിലും റോമിന് ആകമാനം സഭമേൽ പത്രോസിൻെറ അധികാരം ഉള്ളതായി അവകാശപ്പെട്ടതു മൂലം, അതിനു വിലയുണ്ടായില്ല. കുസ്തന്തീനോപ്പോലീസ് ആ പ്രതിഷേധം വകവയ്ക്കാതെ പുരോഗമിച്ചു.

അതിൻെറ ഫലമായി കുസ്തന്തീനോപ്പോലീസിൻെറ ബന്ധത്തിൽ ആ അധികാര സീമയിൽ ഉൾപ്പെട്ടു, അലക്സാന്ത്രിയായിലും ഓരോ പാത്രിയർക്കീസു നിലവിൽ വന്നു. അലക്സാന്ത്രിയൻ പാത്രിയർക്കീസായി നിയമിതനായ പ്രോട്ടീറിയോസ്, ദിയൊസ്കോറോസ് കൽക്കദൂൻ സുന്നഹദോസിനു പോയിരുന്ന അവസരത്തിൽ സഭാകാര്യങ്ങൾ നോക്കുവാൻ അദ്ദേഹം നിയമിച്ചിരുന്ന പ്രധാന പുരോഹിതനായിരുന്നു. എന്നിരുന്നാലും ഈജിപ്റ്റുകാർ അയാളെ വെറുത്തു. എ.എച്ച്. ഹോർ ഇങ്ങനെ എഴുതുന്നു. "അവരുടെ ബിഷപ്പിനെ മുടക്കിയ വാർത്ത ഈജിപ്റ്റിലെത്തിയപ്പോൾ നാട്ടുകാരായ മനുഷ്യരുടെ കോപത്തിന് അതിരില്ലായിരുന്നു. അവരെല്ലാം ഒന്നു ചേർന്ന് സുന്നഹദോസിൻെറ തീരുമാനം സ്വീകരിക്കുകയില്ലെന്നു നിശ്ചയിച്ചു. അല്ലെങ്കിൽ തങ്ങളുടെ ബിഷപ്പു മുടക്കപ്പെട്ടവനെങ്കിൽ, അദ്ദേഹം ജീവിച്ചിരിക്കുന്നിടത്തോളം

കാലം. മറ്റൊരു ബിഷപ്പിനെ സ്വീകരിക്കുന്നതല്ല." കൽക്കദൂൻ സുന്നഹദോസിനെ ശക്തിയായി പിന്താങ്ങി എഴുതുന്ന W. H. C. Frend. പ്രോട്ടീറിയസിന്റെ കൂടെയുണ്ടായിരുന്നവർ largely made up of nobles and officials. The great majority of the Egyptian Church and people had separated themselves from him in disgust" എന്നു പറയുന്നു.

## 11. കൽക്കദൂൻ സുന്നഹദോസിനു ശേഷം

പുൾക്കേറിയാ രാജ്ഞി 453-ൽ നിര്യാതയായി. ഒരു കൊല്ലം കഴിഞ്ഞു. 454 സെപ്തംബർ 4-ാം തീയതി. ദിയൊസ്ക്കോറോസ് നാടുകടത്തപ്പെട്ട ഗാംഗറായിൽ വച്ചു മൃതിയടഞ്ഞു. ഈ വാർത്ത അവർക്കു ലഭിച്ച ഉടനെ പ്രോട്ടീറിയസിനെ അവഗണിച്ച് ദിയൊസ്ക്കോറോസിനു പകരം മറ്റൊരാളിനെ പാത്രിയർക്കാസ്ഥാനത്തുയർത്തുവാൻ ഈജിപ്റ്റുകാർ ആലോചന കഴിച്ചു. എന്നാൽ മർക്കിയാന്റെ ഭീഷണിമൂലം അതു പ്രവൃത്തിപഥത്തിൽ വരുത്തിയില്ല. 457-ൽ മർക്കിയാൻ നിര്യാതനായി. ഈജിപ്റ്റിലെ ഗവർണ്ണർ ദൂരത്തായിരുന്ന അവസരം പ്രയോജനപ്പെടുത്തി അവർ തിമോത്തി ഈലൂറൂസിനെ അലക്സാന്ത്ര്യൻ പാത്രിയർക്കീസായി അവരോധിച്ചു.

തിമോത്തി കൽക്കദൂനെതിരായുള്ള നില ശക്തിപ്പെടുത്തുവാൻ വളരെയധികം പ്രവർത്തിച്ചു. യൂറ്റിക്കസിന്മേൽ ആരോപിച്ചു വന്ന ഉപദേശമല്ല സുന്നഹദോസിനെ എതിർത്തവർ നിലനിർത്തുന്നതെന്ന് കാണിപ്പാനായിരുന്നു അദ്ദേഹം ശ്രമിച്ചത്. ഇതു വ്യക്തമാക്കുവാനും തങ്ങൾ പുലർത്തുന്ന വിശ്വാസമാണ് സഭ കൈക്കൊണ്ടിട്ടുള്ളതെന്നു തെളിയിപ്പാനും പിതാക്കന്മാരുടെ എഴുത്തുകളിൽ നിന്ന് ഉദ്ധരിണികൾ ശേഖരിച്ച് അദ്ദേഹം ഒരു ഗ്രന്ഥം ചമച്ചു.

മർക്കിയാന്റെ മരണശേഷം ലിയോ ഒന്നാമൻ (ഇദ്ദേഹത്തെ പോപ്പു ലിയോയിൽ നിന്നു വേർപെടുത്തി മനസ്സിലാക്കണം) ചക്രവർത്തിപദം പ്രാപിച്ചു. പുതിയ ചക്രവർത്തിക്ക് വേണ്ടിവന്നാൽ ഒരു സുന്നഹദോസു കൂടിയെങ്കിലും സഭയിലെ പിളർപ്പവസാനിപ്പിക്കണമെന്ന് താല്പര്യമുണ്ടായിരുന്നു. എന്നാൽ ആ പ്ലാൻ റോമിലെ ലിയോയും കുസ്തന്തീനോപ്പോലീസിലെ അനാറ്റോലിയോസും തടസ്സപ്പെടുത്തി. പകരം ബിഷപ്പന്മാരുടെ അഭിപ്രായം ആരാഞ്ഞു. അതു തിമോത്തിക്കു പ്രതികൂലമായി ഭവിച്ചു. അതുകൊണ്ട് തിമോത്തിയെ ഗാംഗറായിലേക്കും, അവിടെ സുന്നഹദോസിന് എതിരായി പ്രവർത്തിച്ചതിനാൽ നാലുകൊല്ലങ്ങൾക്കു ശേഷം ഖെഴ്സോണിലേക്കും നാടുകടത്തി. ഏതായാലും തിമോത്തി അപ്പോലിനാറിയോസിന്റെയും, യൂറ്റിക്കസിന്മേൽ



ആരോപിച്ച ആശയത്തിന്റെയും കൂടെയല്ല, പിതാക്കന്മാരുടെ ഉപദേശത്തോടു ചേർന്നാണ് നിലകൊള്ളുന്നതെന്നു വ്യക്തമാക്കി.

കൽക്കദൂൻ സുന്നഹദോസിൽ വച്ച് സുന്നഹദോസ് അവലംബിച്ച വിശ്വാസം എന്തെന്ന് കമ്മീഷണർമാർ മൂന്നവസരങ്ങളിൽ ചെയ്ത പ്രസ്താവനകൾ നാം കണ്ടു. അവിടെയെങ്ങും എഫേസോസ് സുന്നഹദോസിനെയോ കൂറിലോസിന്റെ "രണ്ടു കാനോനിക കത്തുകള"ല്ലാതെ മറ്റിനെയുമോ സുന്നഹദോസ് സ്വീകരിച്ചതായി പറയുന്നില്ല. എന്നാൽ സുന്നഹദോസിനെ എതിർത്തവരെ അടിച്ചമർത്തുവാൻ "സുന്നഹദോസ് അതിനു മുമ്പു നടന്ന മൂന്നു സുന്നഹദോസുകളുടെ തുടർച്ചയാണ്" എന്ന് വിശദമായി പ്രസ്താവിച്ചു. എന്താണിതിന്റെ അർത്ഥം?

ലിയോ ചക്രവർത്തി 474-ൽ നിര്യാതനായി. അദ്ദേഹത്തിന്റെ മകളുടെ ഭർത്താവായ സീനൊ, ചക്രവർത്തിപദം പ്രാപിക്കേണ്ടയാൾ, ആ സ്ഥാനത്തുവരുന്നതിനു മുമ്പ്, ഒരു പട്ടാള ഉദ്യോഗസ്ഥനായ ബാസിലിസ്ക്കസ് സ്വയം ചക്രവർത്തിയായി പ്രഖ്യാപിച്ചു. അദ്ദേഹം സ്ഥാനത്തു പ്രവേശിച്ച ഉടനെ തടവിലായിരുന്ന തിമോത്തി ഈലൂറൂസ്, അന്ത്യോഖ്യൻ പാത്രിയർക്കീസായിരുന്ന പത്രോസ് കാസോറൊ, ആദിയായവരെ തിരികെ വിളിപ്പിച്ചു. അതിനും പുറമെ കൽക്കദൂൻ സുന്നഹദോസിനെ പിൻവലിക്കുന്ന ഒരു എൻസിക്ലിക്കൽ പുറപ്പെടുവിച്ചു. അതിൽ ഒപ്പ് വച്ച് സമ്മതം രേഖപ്പെടുത്തുന്ന 700 പൗരസ്ത്യ ബിഷപ്പന്മാർ ഉണ്ടായിരുന്നു. എന്നാൽ രണ്ടു കൊല്ലത്തിനകമായി ബാസിലിസ്ക്കസ് അതു പിൻവലിച്ചു. ബാസിലിസ്ക്കസിന്റെ എൻസിക്ലിക്കൽ പിൻവലിച്ചതിന്റെ പിന്നിൽ കുസ്തന്തീനോപ്പോലീസു പാത്രിയർക്കീസു അക്കേഷ്യസ് പ്രവർത്തിച്ചിരുന്നു. അക്കേഷ്യസ് അങ്ങനെ ചെയ്തത് കൽക്കദൂൻ സുന്നഹദോസ് പാസ്സാക്കിയ 28-ാം കാനോനായെ ഒരു പുതിയ സുന്നഹദോസു കൂടി പിൻവലിച്ചേക്കുമോ എന്നുള്ള ഭീതികൊണ്ടായിരുന്നു.

ഈ ചുറ്റുപാടിൽ ബാസിലിസ്ക്കസിന് പിടിച്ചു നിൽക്കുവാൻ കഴിഞ്ഞില്ല. സീനോ അദ്ദേഹത്തെ വധിച്ചു ചക്രവർത്തി സ്ഥാനം കരസ്ഥമാക്കി. ഈ സീനോ സുന്നഹദോസിനെ അത്ര പിൻതാങ്ങിയെങ്കിലും, എന്നാൽ അതിനെ പിന്നീട് സുന്നഹദോസിനെ തള്ളിക്കളയാതെയും, സ്വീകരിക്കേണ്ടത് നിർബന്ധിതമല്ലാതെയുമുള്ള ഒരു പ്രമാണം ഹെനോത്തിക്കോൻ (യോജിപ്പിക്കുന്ന പ്രമാണം) എന്ന പേരിൽ പ്രസിദ്ധീകരിച്ചു. അതുവരെ സുന്നഹദോസിനെ ഔദ്യോഗികമായി

കരുതാത്തവർക്ക് സാമ്രാജ്യത്തിൽ സ്വൈര ജീവിതം സാധ്യമായിരുന്നില്ല. ഇപ്പോൾ ഹെനോത്തിക്കോൻ സ്വീകരിച്ച്, സുന്നഹദോസിനെ സ്വീകരിച്ചാലും ഇല്ലെങ്കിലും, സാമ്രാജ്യത്തിൽ ഉപദ്രവം കൂടാതെ കഴിയാമായിരുന്നു. ഹെനോത്തിക്കോനിലെ ആശയങ്ങൾ ചുരുക്കത്തിൽ ഇങ്ങനെ നൽകാം.

For it happened that during all these years of life, time has left generations without number pass away, so that some deprived of the baptismal regeneration are gone, and others without participation in the divine communion to the point of departure that awaits things human have been led away, and tens of thousands of deaths have been recklessly inflicted and by their profusion, not only the earth, but the atmosphere itself has been polluted. Who would not pray that these things may be exchanged for things that are good?

The document recognized the creed of Nicea as the only symbol of the faith. It was attested by the one hundred and fifty fathers and ratified by the holy fathers, who met in council at Ephesus and deposed the impious Nestorius and all the successors in his doctrine.

This Nestorius, together with Eutyches, in as much as they have maintained views contrary to these that are set forth, we anathematize. We accept in addition The Twelve Anathemas composed by ....Cyril......

Positively, the Henoticon went on:

We confess that the Only Son of God, himself God, who really became incarnate as our Lord Jesus Christ; he who is consubsantial with God the Father became consubstantial with us as to manhood; he who came down and became incarnate by the Holy Spirit and of Mary the Virgin Theotokos; he is one Son and not two. For we affirm of the Only Son of God both miracles and the suffering which he endured voluntarily in the flesh. We do not at all accept those who make a separation, or bring in confusion or fantasy. Since the real and sinless incarnation did not introduce an addition to the Son, the Trinity continued to be Trinity even when God the Word, one of the Trinity became incarnate.

After pleading for the restoration of the Church's unity on the basis of its affirmation, the HENOTIKON pronounced an anathema on



"all who have maintained, or do maintain, now or at any time whether at Chalcedon or at any other council any different faith, but particularly the above mentioned Nestorius and Eutyches, and those who think as they have done.

കൽക്കദൂൻ സുന്നഹദോസിന്റെ വിശ്വാസപ്രസ്താവന ഇങ്ങനെ ഉപേക്ഷണീയമായിത്തീർന്നു. പിന്നീട് അത് അനുപേക്ഷണീയമായി റോമാസാമ്രാജ്യത്തിൽ തീർന്ന കഥയിലേക്ക് നമുക്ക് ചുരുക്കമായി പ്രവേശിക്കാം.

അന്ത്യോഖ്യയിലെ സേവേറിയോസ്

ഓർത്തഡോക്സ് സുറിയാനി സഭയുടെ വി. കുർബ്ബാന ശുശ്രൂഷയിലെ ആറാം ദിഫ്ത്തുക്കെ (തുബ്ദേൻ) യിൽ "സുറിയാനിക്കാരുടെ കിരീടവും ദൈവത്തിന്റെ വിശുദ്ധസഭ മുഴുവന്റെയും വിവേകമുള്ള വായും, തൂണും, മല്പാനും പുഷ്പങ്ങൾ കൊണ്ട് നിറഞ്ഞ മേച്ചിൽ സ്ഥലവും, മറിയാം സംശയം കൂടാതെ ദൈവമാതാവെന്ന് എല്ലായ്പ്പോഴും പ്രസംഗിച്ചവനുമായ ഞങ്ങളുടെ പാത്രിയർക്കീസ് മാർ സേവേറിയോസും" എന്നു പറയുന്ന ആളിനെപ്പറ്റിയാണ് ഇവിടെ പ്രതിപാദിക്കുന്നത്. അദ്ദേഹം അഞ്ചാം നൂറ്റാണ്ടിന്റെ അറുപതുകളിൽ ഏഷ്യാമൈനറിലെ പിസിദിയാ ദേശത്ത്, സൊസൊപ്പോലീസു പട്ടണത്തിൽ, അറിയപ്പെട്ട ഒരു ധനാഢ്യ കുടുംബത്തിൽ ജാതനായി. സേവേറിയോസിന്റെ പിതാമഹൻ എഫേസോസു സുന്നഹദോസിൽ പങ്കുകൊണ്ട ഒരു സേവേറിയോസായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ കുടുംബം നേരത്തെതന്നെ ക്രിസ്തുമതമവലംബിച്ചിരുന്നു എന്ന് ന്യായമായി അനുമാനിക്കാം. നാലാം നൂറ്റാണ്ടിൽ പ്രസിദ്ധിയാർജ്ജിച്ച കപ്പദോക്യൻ പിതാക്കന്മാരായ മാർ ബസേലിയോസ് മാർ ഗ്രീഗോറിയോസ്, എന്നിവരെപ്പോലെ അന്നത്തെ ക്ലാസിക്കൽ വിദ്യാഭ്യാസം അദ്ദേഹത്തിനു ലഭിച്ചിരുന്നു. ആ കാലത്തെ പതിവനുസരിച്ച് ചെറുപ്പത്തിൽ തന്നെ മാമോദീസാ സ്വീകരിക്കാതെ, നിയമപാണ്ഡിത്യം സമ്പാദിക്കുവാൻ യത്നിച്ചു. അങ്ങനെയിരിക്കവെ കുസ്തന്തീനോപ്പോലീസു കൊട്ടാരത്തിൽ ഐബേറിയൻ രാജകുമാരനായി വളർന്ന പീറ്റർ സ്ഥാപിച്ച സന്യാസാശ്രമവുമായുള്ള ബന്ധത്തിൽ മാമോദീസാ ഏറ്റ് ആശ്രമസ്ഥനായിത്തീർന്നു. ആ നിലയിൽ വേദപുസ്തകവും പിതാക്കന്മാരുടെ എഴുത്തുകളും അഗാധമായി പഠിച്ച് പലസ്തീൻ നാട്ടിൽ തന്റെ താമസമുറപ്പിച്ചു.

യേശുക്രിസ്തുവിനോടുള്ള ബന്ധത്തിൽ. പലസ്തീൻ നാടു
ക്രിസ്ത്യൻ സന്യാസാശ്രമങ്ങളുടെ വലിയ കേന്ദ്രമായിമായി
പരിലസിച്ചിരുന്നു. ആ കാലത്ത് അവിടത്തെ ആശ്രമങ്ങൾ പ്രധാനമായി
കൽക്കദൂനെ സ്വീകരിക്കുന്നതും അല്ലാത്തതുമായ രണ്ടു കൂട്ടത്തിലും ചേർന്നു
നിന്നിരുന്നു. അവരിൽ ഭൂരിപക്ഷം സബാസ് എന്ന സന്യാസി
ശ്രേഷ്ഠനുമായി യോജിച്ച്, അന്നത്തെ യെറുശലേം പാത്രിയർക്കീസ് ഏ
ലിയാസിൻെറ (494 - 516) നേതൃത്വം സ്വീകരിച്ച് കൽക്കദൂൻ പക്ഷത്തും
ഒരു ന്യൂനപക്ഷം ഐബീറിയൻ രാജകുമാരൻ പീറ്ററിൻെറ സമൂഹത്തിൽ
ചേർന്ന് കൽക്കദൂനെതിരായ കക്ഷിയിലും കഴിഞ്ഞുവന്നു. ഈ പീറ്റർ
ഐബീറിയാ രാജ്യത്തെ ഒരു രാജകുമാരനായിരുന്നു. ആ രാജ്യത്തിൻെറ
കൂറു കുസ്തന്തീനോപ്പോലീസിനോടായിരിക്കുമെന്നു കാണിപ്പാൻ അവിടെ
തേവോദോസ്യോസ് ചക്രവർത്തിയുടെ കാലം മുതൽ താമസിച്ചു വന്നു.
ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കിയ വിഭജനകാലത്ത് ധൈര്യപൂർവ്വം
അലക്സാന്ത്ര്യായിലെ കൂറിലോസിൻെറ കക്ഷിയിൽ നിന്ന്. ആ ഭാഗത്തുള്ള
ഒരു സന്യാസിയായി, ഒരു സമൂഹത്തെ രൂപപ്പെടുത്തി. ബിഷപ്പു സ്ഥാനവും
പ്രാപിച്ചു. കൽക്കദൂനിൽ വച്ച് ദിയൊസ്കോറോസിനെ കൈവെടിഞ്ഞ
യെറുശലേമിലെ ജുവെനാൽ സുന്നഹദോസു പക്ഷത്തു നിന്നു എങ്കിലും
അദ്ദേഹത്തിൻെറ പിൻഗാമികളായിരുന്ന അനസ്റ്റേഷ്യസും മാർട്ടേറിയസും
സുന്നഹദോസിനെതിരായി നിന്നിരുന്നു. പിന്നീടു യെറുശലേമിൽ
പാത്രിയർക്കീസായി വന്ന ആളായിരുന്നു ഈ ഏലിയാസ്. പീറ്ററിൻെറ
സമൂഹത്തിലുൾപ്പെട്ടവർ സേവേറിയോസിനെ നേതാവായി സ്വീകരിച്ചു
വന്നു.

ഈ അവസരത്തിൽ നൂബിയാ ദേശീയനായ നിഫാലിയോസ് എന്ന
സന്യാസി പലസ്തീൻ നാട്ടിലെത്തി. ഈ നിഫാലിയോസ് സുന്നഹദോസി
നെതിരായി നിന്നിരുന്നു എങ്കിലും, അലക്സാന്ത്ര്യൻ പാത്രിയർക്കാ സ്ഥാനം
കിട്ടുമെന്ന് വ്യാമോഹിച്ചതിൽ നിരാശനായിത്തീർന്ന്, പലസ്തീൻ നാട്ടിൽ
സുന്നഹദോസിനെ പിൻതാങ്ങുന്ന ആളായി വന്നു ചേർന്നു. സുന്നഹ
ദോസിനെ അനുകൂലിച്ചു പുസ്തകങ്ങൾ എഴുതുകയും സന്യാസിമാരെയും
മറ്റും കൽക്കദൂൻ ഭാഗത്തേക്കു തിരിപ്പിക്കുവാൻ വേണ്ടി പ്രവർത്തിക്കുകയും
ചെയ്തുകൊണ്ടിരുന്നു. സേവേറിയോസ് നിഫാലിയോസിനെതിരായി ചമച്ച
ഒരു ഗ്രന്ഥം ഇന്നു C.S.C.O യിൽ ലഭ്യമാണ്. ഈ ചുറ്റുപാടിൽ
പലസ്തീനിയൻ സന്യാസിമാരുടെ ഒരു സംഘം സേവേറിയോസിൻെറ
നേതൃത്വത്തിൽ അന്നത്തെ ചക്രവർത്തിയായിരുന്ന അനസ്റ്റേഷ്യസിൻെറ
സഹായം അർത്ഥിച്ചു കൊണ്ടു കുസ്തന്തീനോപ്പോലീസിൽ എത്തി.



491-ൽ ചക്രവർത്തിപദം പ്രാപിച്ച ഈ അനസ്റ്റേഷ്യസ് ഉള്ളു
കൊണ്ട് കൽക്കദൂൻ വിരുദ്ധനായിരുന്നു. എന്നാൽ അദ്ദേഹം
ഹെനോത്തിക്കോനെ മറപിടിച്ചു സഭാകാര്യങ്ങളിൽ പ്രവേശിച്ചു വന്നു.
507-ലൊ 508-ലൊ കുസ്തന്തീനോപ്പോലീസിൽ വന്നു ചേർന്ന സേവേറിയോസ്
അവിടത്തെ ക്രിസ്ത്യൻ സമൂഹത്തെ ഏകമായി സ്ഥിതിചെയ്യുന്നതായല്ല
കണ്ടത്. അവിടെ കൽക്കദൂന്യരും വിരുദ്ധരും ഉണ്ടായിരുന്നു. ഇവരിൽ
സുന്നഹദോസിനെ അനുകൂലിച്ചവർ സേവേറിയോസിനെപ്പോലെ
പണ്ഡിതനായ ഒരു സന്യാസിയുടെ സാന്നിദ്ധ്യം മറുവശത്തുള്ളതിനെ
അവഹേളിക്കുവാൻ ഉദ്യമിച്ചു. അദ്ദേഹത്തെ ഒരു വിശ്വാസ വിപരീതിയായി
ചൂണ്ടിക്കാട്ടുവാൻ ചെയ്ത ശ്രമത്തെ അതിജീവിക്കുവാൻ സേവേറിയോസി
നു കഴിഞ്ഞു. നിഫാലിയോസ് തലസ്ഥാനത്തു വന്ന് അവിടെ അന്നു
പാത്രിയർക്കീസായിരുന്ന മക്കദോനിയോസുമായി കൂട്ടു ചേർന്നു. ഈ
മക്കദോനിയോസ് കൽക്കദൂൻ ഭാഗം ചേർന്നുനിന്നതു മാത്രമല്ല. ആ
അടിസ്ഥാനത്തിൽ ചക്രവർത്തിയെത്തന്നെ സ്ഥാനത്തു നിന്നു മാറ്റാമെന്നു
കരുതി പ്രവർത്തിച്ചു വന്നു. ആ ഉദ്ദേശ്യം നടന്നില്ല. പകരം മക്കദോനി
യോസിനു പാത്രിയർക്കീസ് പദം നഷ്ടപ്പെടുകയാണുണ്ടായത്.
സേവേറിയോസ് തലസ്ഥാനനഗരിയിലുണ്ടായിരുന്ന കാലത്ത്
അദ്ദേഹം രണ്ടു കാര്യങ്ങളിൽ പ്രവേശിച്ചു. അവയിലൊന്ന് Philalethes
(സത്യത്തോടുള്ള സ്നേഹം) എന്ന പുസ്തകത്തിൻെറ പ്രസിദ്ധീകരണ
മായിരുന്നു. കൽക്കദൂൻ സുന്നഹദോസിൻെറ വിശ്വാസ പ്രസ്താവനയിലെ
"in two Natures" അലക്സാന്ദ്രിയായിലെ കൂറിലോസിൻെറ ഉപദേശം
തന്നെയാണെന്നുള്ള സുന്നഹദോസ് ഭാഗത്തിൻെറ വാദത്തെ
വിമർശിക്കുന്നതായിരുന്നു ആ പുസ്തകം. Philalethes -ലെ വാദം,
കൂറിലോസിന്, നെസ്തോറിയോസിനും പാർശ്വവർത്തികൾക്കുമെതിരായി,
ഊന്നിപ്പറഞ്ഞ ഒരു നിലപാടു ണ്ടായിരുന്നു. അത് യേശുക്രിസ്തുവിൻെറ
സർവ്വ പ്രവൃത്തികളിലും അവൻ ദൈവത്വത്തിൽ നിന്നും മനുഷ്യത്വത്തിൽ
നിന്നും ('ek-from) ആയി സ്ഥിതി ചെയ്തു എന്നായിരുന്നു; അവൻ
ചിലപ്പോൾ ദൈവത്വത്തിലും ചിലപ്പോൾ മനുഷ്യത്വത്തിലും ('en-in)
ആയിട്ടല്ല സ്ഥിതി ചെയ്തിരുന്നത്. അതു കൊണ്ട് സുന്നഹദോസു
ഭാഗക്കാർ തങ്ങളുടെ ഗ്രന്ഥം കൊണ്ട് ഒന്നും സാധിച്ചില്ല എന്ന്
സേവേറിയോസ് വ്യക്തമാക്കി. 244-ഉദ്ധരണികൾ കൂറിലോസിൻെറ വിവിധ
ഗ്രന്ഥങ്ങളിൽ നിന്നു എടുത്ത കൽക്കദൂന്യരുടെ പുസ്തകത്തിൽ ചിലത്
സന്ദർഭം തെറ്റിച്ചും, ചിലത് പിശകായി വ്യഖ്യാനിച്ചും ആണ്
കൊടുത്തിട്ടുള്ളതെന്ന് സേവേറിയോസ് ചൂണ്ടിക്കാണിച്ചു.

കൽക്കദൂൻ ഭാഗത്തിന്റെ പുസ്തകം, നിക്കോപ്പോലിസിനെ അത്തിക്കോസും കൂട്ടരും സുന്നഹദോസിൽ വച്ച് സ്വീകരിച്ച നിലപാടുമായി ബന്ധപ്പെട്ടുള്ളതാണ്. അതായിരുന്നില്ല പാശ്ചാത്യർ എടുത്തതും സുന്നഹദോസിൽ വച്ച് കമ്മീഷണർമാർ അവലംബിച്ചതുമായ നില. എന്തായാലും ആ പുസ്തകം ചക്രവർത്തിയെ വളരെ വേദനിപ്പിച്ചു. അതിന്റെ പശ്ചാത്തലത്തിൽ എന്താണ് ചെയ്യേണ്ടതെന്ന് അദ്ദേഹം ആലോചിച്ചു വിഷമിച്ചിരുന്ന അവസരത്തിൽ സേവേറിയോസിന്റെ മറുപടി ചക്രവർത്തിക്കു വലിയ ആശ്വാസം നൽകി. അതുപോലെ പട്ടണത്തിലുണ്ടായിരുന്ന കൽക്കദൂൻ വിരുദ്ധരുടെ മുക്തകണ്ഠമായ സന്തോഷത്തിനും കൃതാർത്ഥതയ്ക്കും അതു കാരണമാക്കി. ഇങ്ങനെ സേവേറിയോസ് അവരുടെ ഇടയിൽ വലിയ പേരും പെരുമയും ഉള്ള ആളായിത്തീർന്നു.

സേവേറിയോസ് ബന്ധപ്പെട്ട രണ്ടാമത്തെ കാര്യം Theopaschite Controversy (ദൈവം കഷ്ടപ്പെട്ടു എന്ന വാദം) അടിസ്ഥാനമാക്കി ഉള്ളതായിരുന്നു. അതിന്റെ ചരിത്രം സേവേറിയോസു തന്നെ എഴുതിയിരിക്കുന്നതിങ്ങനെയാണ്. നാലാം നൂറ്റാണ്ടിൽ അറിയോസുകാർ അന്ത്യോഖ്യയിൽ പ്രബലരായിരുന്നപ്പോൾ, അവിടെയുണ്ടായിരുന്ന നിഖ്യാ വിശ്വാസികൾ അറിയോസ്യരെ വെളിച്ചത്തു വരുത്തുവാൻ ഉണ്ടാക്കിയതാണ്, "ദൈവമേ നീ പരിശുദ്ധനും, ശക്തനും, അമർത്യനും ആകുന്നു ഞങ്ങളോട് കരുണ ചെയ്യണമേ എന്നുള്ള ഗാനം. ഇതു പുത്രനെ അഭിമുഖമാക്കി ചൊല്ലിവന്നതിനാൽ, അറിയോസ്യർ പുത്രനെ ഒരു സൃഷ്ടിയായി കരുതിവന്നതു കൊണ്ടു, അവർ അതു ചൊല്ലുമായിരുന്നില്ല. അഞ്ചാം നൂറ്റാണ്ടിൽ ഇതു പോലെ നെസ്തോറിയർക്കെതിരായി അന്ത്യോഖ്യൻ പ്രദേശങ്ങളിൽ ഈ ഗാനം വിപുലപ്പെടുത്തി നിർമ്മിച്ചതായിരുന്നു "ദൈവമെ, പരിശുദ്ധനും, ശക്തനും, അമർത്യനും ആയിരിക്കവേ ഞങ്ങൾക്കുവേണ്ടി ക്രൂശിതനായിത്തീർന്നു, ഞങ്ങളോടു കരുണ ചെയ്യണമേ" എന്നത്. ഇതിന്റെ അർത്ഥം പുത്രനായ ദൈവം പരിശുദ്ധനും ബലവാനും മരണരഹിതനുമാകുന്നു. അവൻ തന്നെ നമുക്കു വേണ്ടി ക്രൂശിക്കപ്പെട്ടു. അവൻ നമ്മോടു കരുണ ചെയ്യണം എന്നാണ്. അന്ത്യോഖ്യൻ പ്രദേശങ്ങളിൽ ഈ ഗാനം ചൊല്ലി വന്നത് സത്യ വിശ്വാസം പാലിക്കുന്നതിന്റെ ലക്ഷണമായി കരുതിവന്നു. അതു കുസ്തന്തീനോപ്പോലീസിലും ശരിയായ വിശ്വാസം നിലനിർത്തുന്നതിന്റെ അടയാളമായി, ഉപയോഗിക്കണമെന്ന് സേവേറിയോസ് ഇച്ഛിച്ചു. ഇതിലേക്കുള്ള അനുവാദം പാത്രിയർക്കീസായിരുന്ന മക്കദോനിയോസിൽ



നിന്നു ലഭിക്കുവാൻ ചക്രവർത്തിയിൽ കൂടി ഒരു ശ്രമം നടത്തി. പാത്രിയർക്കീസാവട്ടെ അനുവാദം നിഷേധിച്ചു.

511 ആഗസ്റ്റു 7-ൽ കൂടിയ സുന്നഹദോസ് മക്കദോനിയോസിനെ സ്ഥാനഭ്രംശം ചെയ്തു. പകരം തിമോത്തിയെ പാത്രിയർക്കാസ്ഥാനത്തുയർത്തി. അദ്ദേഹം ഏപ്രിൽ 518-വരെ ആ സ്ഥാനം വഹിച്ചിരുന്നു. ആ കാലത്തു "ദൈവമേ, നീ പരിശുദ്ധനും, ശക്തനും, അമർത്യനുമായിരിക്കവെ ഞങ്ങൾക്കു വേണ്ടി ക്രൂശിതനായിത്തീർന്നു. ഞങ്ങളോടു കരുണ ചെയ്യണമെ" എന്ന രൂപത്തിൽ Trisagion കുസ്തന്തീനോപ്പോലീസിൽ ഉപയോഗത്തിൽ വരുത്തി. അതു മൂലം പട്ടണത്തിൽ പ്രക്ഷോഭണം ഉണ്ടായി. നിദ്രാരഹിതരായ സന്യാസിമാർ ജനങ്ങളെ ഇളക്കി ബഹളമുണ്ടാക്കി. അത് ശമിക്കാതെയിരുന്നതു കണ്ട്, ചക്രവർത്തിയെ മാറ്റിക്കിട്ടണമെന്നുള്ള അവരുടെ പല്ലവിയുടെ അടിസ്ഥാനത്തിൽ, അദ്ദേഹം തന്റെ കിരീടം കൂടാതെ ജനമദ്ധ്യേ ഇറങ്ങിച്ചെന്ന് മറ്റൊരു ചക്രവർത്തിയെ നിയമിക്കാൻ ആവശ്യപ്പെട്ടു. അവരുടെ അപേക്ഷ പ്രകാരം ഇതു മൂലം ജനക്ഷോഭം അവസാനിച്ചു. എന്നാൽ Trisagion ന്റെ പുതിയ ചക്രവർത്തി കിരീടം വീണ്ടും ധരിച്ചു. അതു പുനഃസ്ഥാപിച്ചു. പഴയരൂപം, രൂപം മാറ്റി പഴയ രീതിയിൽ അമർത്യനുമാകുന്നു. ഞങ്ങളോടു "ദൈവമേ! നീ പരിശുദ്ധനും, ശക്തനും, അമർത്യനുമാകുന്നു. ഞങ്ങളോടു കരുണ ചെയ്യണമേ" എന്നായിരുന്നു. ഇവ തമ്മിലുള്ള വ്യത്യാസം, പുതിയ രൂപം പുത്രനോടും പഴയ രൂപം പിതാവിനോടും അഭിമുഖമായി ചൊല്ലുന്നതാണ്.

ഈ ചുറ്റുപാടിൽ നമ്മുടെ കൗമായെപ്പറ്റി ഒരു കാര്യം പറയട്ടെ. നാം സാധാരണ ചൊല്ലുന്ന പ്രാർത്ഥന "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി" എന്നു ത്രിത്വനാമത്തിൽ തുടങ്ങുന്നു. ഇത് "പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ (തനിക്കു സ്തുതി)" എന്നാണ് നമ്മുടെ പല പ്രാർത്ഥനാക്രമങ്ങളിലുമുള്ളത്. നമ്മുടെ എല്ലാ പ്രാർത്ഥനകളും പരിശുദ്ധ ത്രിത്വനാമത്തിലാണ് തുടങ്ങുന്നത് എന്നാണിതിന്റെ അർത്ഥം. അതിനു ശേഷം "തന്റെ സ്തുതികളാൽ . . . . . ഉയരങ്ങളിൽ ഓശാന (സ്തുതി)" എന്നും, "ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാൻ ഇരിക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി" എന്നുമുള്ള സ്തുതിപ്പുകൾ പുത്രനാം ദൈവത്തെ അഭിസംബോധന ചെയ്യുന്നു എന്നു തീർച്ചയാണല്ലോ. പിന്നീടുള്ള ". . . . . . കരുണ ചെയ്യുന്ന മ്ശിഹാ പ്രാർത്ഥനകളും സ്തുതിപ്പുകളും

രാജാവേ, നിനക്കു സ്തുതി" വരെ പുത്രനോടു നാം കഴിക്കുന്നു. അതിനു ശേഷമുള്ള "ബാറെക്മോർ" എന്നതിൻെറ അർത്ഥം എന്താണ്? വാക്കിൻെറ അർത്ഥം ഡിക്ഷണറി നൽകുന്നത്, "Bless O My Lord, a formula of frequent use before and during prayer" എന്നാണ്. ഇത് പൊതുവായി പറയാമെങ്കിലും, ഇവിടെ ഇതുകൊണ്ടുദ്ദേശിക്കുന്നത്, അതു വരെ പുത്രനാം ദൈവത്തെ സംബോധന ചെയ്തുള്ള പ്രാർത്ഥനയും സ്തുതിപ്പുകളും അർപ്പിച്ച ശേഷം, "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!" എന്ന്, പിതാവാം ദൈവത്തെ വിളിച്ചു കൊണ്ടുള്ള പ്രാർത്ഥന കഴിപ്പാനുള്ള അനുവാദം അർത്ഥിക്കുന്നു എന്നാണ്. വാക്കിന് രണ്ടർത്ഥമാണ് പറയുവാനുള്ളത്. ഒന്ന്, പ്രാർത്ഥനയുടെ നേതാവായ പട്ടക്കാരനോടോ മേൽപ്പട്ടക്കാരനോടോ മറ്റുള്ളവർ "ശുബ്ഹോ. . . . ." ചൊല്ലണമെ എന്നുള്ള അപേക്ഷ. രണ്ട്, ഒരു പ്രാർത്ഥന ചൊല്ലുവാൻ അവരുടെ അനുവാദം ചോദിക്കുക.

Trisagion: മൂന്നു തവണ ദൈവം പരിശുദ്ധൻ എന്നു പറയുന്ന പ്രാർത്ഥന. ദൈവം അവൻെറ സത്തയിൽ പരിശുദ്ധനാണ്, ശക്തനായ ദൈവം പരിശുദ്ധനാണ്, അമർത്യനായ ദൈവം പരിശുദ്ധനാണ്. ഈ വർണ്ണനയാണ് പിതാവിനും പുത്രനും പരിശുദ്ധാത്മാവിനുമുള്ളത്. "One of the Holy Trinity offered in the flesh" (വിശുദ്ധ ത്രിത്വത്തിൽ ഒരുവൻ ശരീരത്തിൽ പീഡയനുഭവിച്ചു എന്നായിരുന്നു കൽക്കദൂൻ ഭാഗത്തു നിന്ന സിത്ത്യൻ (Scythian) സന്യാസിമാരുടെ മുന്നൽ. ഇതും "ഞങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ടവനെ! ഞങ്ങളോട് കരുണ ചെയ്യണമെ" എന്നതും തമ്മിൽ എന്താണ് വ്യത്യാസം?

ഇതൊന്നും പൗരസ്ത്യ കത്തോലിക്കർ ചിന്തിക്കാറില്ല. അവർ അവരുടെ പാരമ്പര്യത്തെ മുറുകെപ്പിടിച്ച്, അത് ലോകത്തിലുള്ള സർവ്വരും സ്വീകരിക്കണമെന്ന് ശഠിച്ചു വരുന്നു. ഓർത്തഡോക്സിയുടെ പേരിൽ- ത്രി സാത്ത് ശുബഹൊ- നമ്മെയും അവരോടു ചേർക്കുവാൻ അവർ ബദ്ധപ്പെടുന്നുണ്ടെന്ന് തോന്നിപ്പോകും.

## സേവേറിയോസ് അന്ത്യോഖ്യൻ പാത്രിയർക്കീസ്

സേവേറിയോസ് 511-ൽ പലസ്തീൻ നാട്ടിൽ മടങ്ങിയെത്തി. അദ്ദേഹത്തിന് മാബൂഗിലെ പീലക്സിനോസ് ഒരു വിശ്വസ്ത മിത്രവും ആശ്രയിക്കത്തക്ക സ്നേഹിതനുമായിത്തീർന്നിരുന്നു. അന്ത്യോഖ്യ പാത്രിയർക്കീസായ പത്രോസ് കസോറൊ (Peter the Fuller) മാബൂഗിൻെറ മെത്രാപ്പോലീത്താ ആയി വാഴിച്ച പീലക്സിനോസ് സുറിയാനി ഭാഷയിൽ പേരെടുത്ത പണ്ഡിതനും നെസ്തോറിയോസിനെ അതിശക്തമായി



വിമർശിച്ച ദേഹവുമായിരുന്നു. കൽക്കദൂൻ സുന്നഹദോസിനെപ്പറ്റി അതിൻെറ വിശ്വാസ പ്രസ്താവനയും ലീയോയുടെ ടോമും നെസ്തോറിൻെറ വിശ്വാസം പുലർത്തുന്നതായി തൻെറ ഗ്രന്ഥങ്ങളിൽ അദ്ദേഹം വാദിച്ചു. ഈ നിലപാടുതന്നെ ഗ്രീക്കിൻെറ സൂക്ഷ്മതയും ബുദ്ധിപരമായ വ്യക്തതയും അവലംബമാക്കി വിശദമാക്കിയ ദേഹമായിരുന്നു സേവേറിയോസ്. വിശ്വാസത്തിലുള്ള ഈ ഐക്യം അവരിരുവരെയും അടുപ്പിച്ചു.

468-ൽ അന്ത്യോഖ്യയിൽ കൽക്കദൂൻ വിരുദ്ധർ സ്വയം ശക്തി അവലംബിച്ചു, അന്നവിടെ പാത്രിയർക്കീസായിരുന്ന മാർട്ടീറിയസിൻെറ അസാന്നിദ്ധ്യത്തിൽ പാത്രിയർക്കീസായി അവരോധിച്ച ദേഹമാണ് പത്രോസ് കാസോറോ. അദ്ദേഹത്തിനു മുമ്പുള്ള അന്ത്യോഖ്യയിലെ സ്ഥിതി ഈ വിധത്തിൽ വിവരിക്കാം. 449-ലെ സുന്നഹദോസ് അന്ന് അന്ത്യോഖ്യൻ പാത്രിയർക്കീസായിരുന്ന ദുംനോസിനെ, 12 അനാത്തിമാകൾ സ്വീകരിക്കാതിരുന്നവരുടെ കൂട്ടത്തിൽ ഒരാളായി, സഭാഭ്രംശം ചെയ്ത് പകരം മാക്സിമസിനെ ആ സ്ഥാനത്തു നിയമിച്ചു. ആ സുന്നഹദോസിനെ കണക്കിലെടുക്കാതെ വിട്ട 451-ലെ സുന്നഹദോസ് നിശ്ചയം ദുംനോസിനെ യഥാസ്ഥാനത്താക്കിയെങ്കിലും അദ്ദേഹം സ്ഥാനം വേണ്ടന്നു വച്ച് മാക്സിമസിനെ പാത്രിയർക്കീസായി തുടരുവാൻ സമ്മതിച്ചു. മാക്സിമസ് 455-ൽ നിര്യാതനായി. അതിനു ശേഷം, അന്ത്യോഖ്യയിലെ പാത്രിയർക്കീസന്മാരായ മൂന്നു പേർ കൽക്കദൂൻ പക്ഷീയരായിരുന്നു. അവരിൽ മൂന്നാമനായിരുന്നു മാർട്ടീറിയസ്. അദ്ദേഹം കുസ്തന്തീനോപ്പോലീസിലായിരുന്നപ്പോൾ പത്രോസ് കാസോറോയെ കൽക്കദൂൻ വിരുദ്ധരായി, അന്ത്യോഖ്യൻ പ്രദേശങ്ങളിലുണ്ടായിരുന്ന ബിഷപ്പന്മാർ ചേർന്ന് പാത്രിയർക്കാ സ്ഥാനത്തുയർത്തി. അന്നു ചക്രവർത്തിയായിരുന്ന സീനൊ പത്രോസ് കാസോറോയെ നാടു കടത്തിയെങ്കിലും, അദ്ദേഹം 484-ൽ ഹെനോത്തിക്കോൻ സ്വീകരിച്ചതിനാൽ 488-ൽ നിര്യാതനാകുന്നതു വരെ അന്ത്യോഖ്യായുടെ പാത്രിയർക്കീസായി ഭരണം നടത്തി. അദ്ദേഹത്തിൻെറ പിൻഗാമി പല്ലാദിയസിൻെറ അനന്തരഗാമിയായിരുന്ന ഫ്ലേവിയൻ രണ്ടാമൻ കൽക്കദൂൻ അനുഭാവിയായിരുന്നു. എന്നാൽ സഭയിൽ ഛിദ്രം ഒഴിവാക്കുവാൻ ഹെനോത്തിക്കോനെ സ്വീകരിച്ച്, സുന്നഹദോസിനെ നിഷ്കർഷിക്കാതെ കഴിഞ്ഞു വന്നു. ഈ നയം പീലക്സിനോസിനെയും കൂടെയുള്ളവരെയും സംതൃപ്തരാക്കിയില്ല. അവർ മുൻകൈയെടുത്ത്, അനസ്റ്റേഷ്യസ് ചക്രവർത്തിയുടെ സഹകരണം പ്രതീക്ഷിച്ചു കൊണ്ട്, 512-ൽ സീദോനിൽ

വച്ച് ഒരു സുന്നഹദോസു കൂടി. അവിടെ വച്ച് ഫ്ലേവിയനെ തള്ളാമെന്ന്
ഫീലക്സിനോസും കൂട്ടരും പ്രതീക്ഷിച്ചതു പോലെ നടന്നില്ല. മറിച്ച്,
അന്ത്യോഖ്യൻ വേദശാസ്ത്രജ്ഞന്മാരെയും 12 അനാത്തിമാകളെ
വിമർശിച്ചവരെയും ഉപേക്ഷിക്കുകയും കൽക്കദൂൻ സുന്നഹദോസിനെ
സ്വീകരിക്കുകയും ചെയ്യണമെന്നായിരുന്നു അവിടത്തെ നിശ്ചയം. ഈ
ചുറ്റുപാടിൽ ഫീലക്സിനോസ് കൂടെയുള്ള സിറിയൻ സന്യാസിമാരെ
കൂട്ടുപിടിച്ച് രാജകല്പനയുമായി ലിയൊഡിസിയായിൽ വച്ചു മറ്റൊരു
സുന്നഹദോസു കൂടി. അവിടെ വച്ച് ഫ്ലേവിയനെ സ്ഥാനഭ്രംശം
ചെയ്തു. സന്യാസിമാരോടു ചേർന്ന് അദ്ദേഹം അന്ത്യോഖ്യയിലെത്തി,
ഫ്ലേവിയനെ തന്റെ സിംഹാസനത്തിൽ നിന്ന് വലിച്ചിറക്കി വെളിയിലാക്കി.
അറേബ്യായിൽ പെത്രായിലേക്കു അദ്ദേഹത്തെ നാടു കടത്തിച്ചു.
ഇങ്ങനെയുണ്ടാക്കിയ ഒഴിവിൽ സേവേറിയോസിനെ നിയമിച്ചു.

സേവേറിയോസിനെ അന്ത്യോഖ്യാ പാത്രിയർക്കീസായി
തിരഞ്ഞെടുത്തത് 512 നവംബർ 6-ാം തിയതിയായിരുന്നു. 12 സിറിയൻ
ബിഷപ്പുമാർ ചേർന്നായിരുന്നു അദ്ദേഹത്തെ പാത്രിയർക്കാ
സ്ഥാനത്തവരോധിച്ചത്. അവിടെയിരുന്നു കൊണ്ട് കൽക്കദൂൻ
സുന്നഹദോസിനെ എതിർത്തവരെ ഒരുമിപ്പിക്കുവാൻ അദ്ദേഹം ശ്രമിച്ചു
അനുഭവത്തിൽ അത് സുന്നഹദോസിനെ അനുകൂലിച്ചു നിന്ന റോമിനെ
എതിരിച്ചുള്ളതായിരുന്നു. അന്ന് കുസ്തന്തീനോപ്പോലീസ് പാത്രിയർക്കീസും
അലക്സാന്ത്രിയൻ പാത്രിയർക്കീസും സേവേറിയോസുമായി വിശ്വാസൈക്യ
ത്തിൽ കഴിഞ്ഞിരുന്നു.

റോം അവരെ വിശ്വാസ വിപരീതികളായി ഉത്ഘോഷിച്ചു വന്നു.
അവർ റോമിനെയും ശരിയായ വിശ്വാസത്തിൽ നിന്ന് അകന്നു
സ്ഥിതിചെയ്യുന്നതായി കരുതിയിരുന്നു. കുസ്തന്തീനോപ്പോലീസ്
അവലംബിച്ച നിലപാട് 489-ൽ നവാതനായ അവിടത്തെ പാത്രിയർക്കീസ്
അക്കേഷ്യസ് വ്യക്തമാക്കുന്നതാണ്. അദ്ദേഹം ഹെനോത്തിക്കോനെ
സ്വീകരിച്ചു എങ്കിലും, ബാസിലിസ്ക്കസിന്റെ എൻസിക്ലിക്കിലിനെ
സ്വീകരിച്ചില്ല. അതിന്റെ കാരണം, കൽക്കദൂൻ സുന്നഹദോസവലംബിച്ച
വിശ്വാസത്തോടുള്ള പ്രത്യേക മമത മൂലമോ സുന്നഹദോസിനെ ഉപേക്ഷിച്ചവർ
വിശ്വാസവിപരീതം നിലനിർത്തുന്നതായി കരുതിയതുകൊണ്ടോ
ആയിരുന്നില്ല. പിന്നെയോ ആ സുന്നഹദോസിന്റെ 28-ാം കാനോൻ വഴി
കുസ്തന്തീനോപ്പോലീസിനു നൽകിയ പ്രത്യേക അവകാശങ്ങൾ പരിരക്ഷി
ക്കണമെന്നുള്ള താല്പര്യം മൂലമായിരുന്നു. മൂന്നു നിലപാടുകളാണ് സഭ
യിലന്നുണ്ടായിരുന്നത്. ഒന്ന്, കൽക്കദൂൻ സുന്നഹദോസിനെ അതിന്റെ



ചരിത്രപരമായ പശ്ചാത്തലത്തിൽ അനുപേക്ഷണീയമായി കരുതിയ
റോമൻ പക്ഷിയർ. പൗരസ്ത്യരിൽ അന്ത്യോഖ്യരായ പല വമ്പന്മാരും
അവരോടു കൂടെ ചേർന്നിരുന്നു. രണ്ട്, നിക്കോപ്പോലീസിലെ അത്തിക്കോസി
നോടു ചേർന്നു നിന്ന പൗരസ്ത്യർ. അവർ അലക്സാന്ത്രയൻ വേദശാസ്ത്രം
അതേപടി സ്വീകരിച്ചിരുന്നു. റോമിനെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി ഒരു
യൂറ്റിക്കസ് വിശ്വാസ വിപരീതം നിർമ്മിച്ച്, അതിനെ ഇല്ലായ്മ ചെയ്യുവാൻ
മാത്രം റോമിനെ അവർ സ്വീകരിച്ചു. മൂന്ന്, ഈ വിട്ടുവീഴ്ചകൾ ഒന്നും
കാര്യമായി കരുതാതെയിരുന്ന അലക്സാന്ത്രയൻ പക്ഷിയർ. ഈ മൂന്നാമത്തെ
കൂട്ടത്തിലായിരുന്നു സേവേറിയോസ് നിന്നിരുന്നത്.

അന്ത്യോഖ്യായിലെ പാത്രിയർക്കീസായി സേവേറിയോസ്
സ്തുത്യർഹമായ വിധം വിശ്വസ്തമായും താല്പര്യ പൂർവ്വവും
ജനങ്ങളുടെ കാര്യങ്ങളിൽ പ്രവേശിച്ച് നടത്തിവന്നു. അദ്ദേഹം ചെയ്ത
മതപരമായ പ്രഭാഷണങ്ങൾ (Patrologia Orientalis: Vols. IV, VIII, XVI,
XX, XXII, XXIII, XXV, XXVI. XXIX, XXXV and XXXVI) ലും
അനേകം സഭാനേതാക്കന്മാർക്ക് എഴുതിയ കത്തുകളിലും (P.O.Vol XII,
ലും Sixth Select Letters of Severus, ed. by E.W.Brooks, London, 1902-
4 ലും) ലഭ്യമാണ്; സഭാഗാനങ്ങൾ (P.O. Tome VI, Fas. 1.1, No.26, ലും
Tome VII, Fas 5, No. 35 ലും) കാണാവുന്നതാണ്. ഇവ വായിച്ചാൽ
അദ്ദേഹം വേദപുസ്തകത്തിലധിഷ്ഠിതമായ മതഭക്തിയിൽ ഉറച്ച
മനുഷ്യനായിരുന്നു എന്നു വ്യക്തമാണ്. ഇവയ്ക്കും പുറമെ
അദ്ദേഹത്തിന്റെ Philalethes C.S.C.O. Vol. 133-ൽ ed. Robert Hespel,
Sivera d'Antioche. Le Philalethes, എന്ന ശീർഷകത്തിൽ-Louvain, 1952
ലും; Liber Contra impium grammatiam, ed. J.Lebon, C.S.C.O. books
1&2 syri 58, Louvain 1952; book 3 part 1, Syi 45 Louvain 1952, and
Pt.2, Sri 50, Louvain, 1933 ലും; and S'evere d' Antioche, La Polemique
Antijulianiste, C.S.C.O. Vols. 244, 295 and 318, ed. Robert Hespel,
Louvain 1964 ലും ലഭ്യമാണ്.

ഇന്ത്യയിൽ ഇന്ന് ഇംഗ്ലീഷ് പ്രചാരത്തിലിരിക്കുന്നതു പോലെ
പൗരസ്ത്യ ദേശങ്ങളിൽ പ്രസിദ്ധിയാർജ്ജിച്ചിരുന്ന ഭാഷയാണ് ഗ്രീക്ക്.
സേവേറിയോസിന്റെ എഴുത്തുകളെല്ലാം ആ ഭാഷയിലാണ്
പ്രസിദ്ധീകരിച്ചിരുന്നത്. എന്നാൽ 536-നു ശേഷം ജസ്റ്റീനിയൻ
ചക്രവർത്തിയുടെ ആജ്ഞാനുസരണം മൂലഭാഷയിൽ ഉണ്ടായിരുന്ന
വയെല്ലാം നശിപ്പിച്ചു. അതിനു മുമ്പ് അവയെ സുറിയാനിയിൽ വിവർത്തനം
ചെയ്തു. അങ്ങനെ സേവേറിയോസിന്റെ ഗ്രന്ഥങ്ങളും മറ്റു

സാഹിത്യങ്ങളും സുറിയാനി ഭാഷയിൽ ലഭ്യമായി. അഭ്യസ്ത വിദ്യരായ സുറിയാനിക്കാർ സുറിയാനിയോടൊപ്പം ഗ്രീക്കും അഭ്യസിച്ചിരുന്നു. പൂർവ്വ സുന്നഹദോസുകളിലെല്ലാം ഉപയോഗിച്ചിരുന്നത് ഗ്രീക്കു ഭാഷയായിരുന്നു.
പദങ്ങളുടെ അർത്ഥം.

യേശു ക്രിസ്തുവിന് ഒരു സ്വഭാവം (Physis, എന്നു ഗ്രീക്കിലും Nature എന്ന് ഇംഗ്ലീഷിലും) എന്നും, രണ്ടു സ്വഭാവങ്ങൾ എന്നും പറയുന്നതിൻെറ അർത്ഥമെന്ത്? ഈ ചോദ്യത്തിനുത്തരമായി അഞ്ചു പദങ്ങൾ പ്രത്യേകം സേവേറിയോസ് എടുത്ത് അർത്ഥം വിശദമാക്കുന്നുണ്ട്. അവയിൽ നാല് എണ്ണം ഇവിടെ സംഗതമായി എടുത്തു പറയാം. Ousia, Hypostasis, Physis Prosopon ഇവയാണ് അവ. ഈ പദങ്ങൾ ഗ്രീക്കു ഭാഷയിൽ ഉള്ളവയാണെന്നോർത്തിരിക്കണം, സംസ്കൃതത്തിലോ മലയാളത്തിലോ ഉള്ള ചിന്ത അതു പോലെ സുഗമമായി തോന്നിയെന്നു വരുന്നതല്ല. എന്നാലും മലയാളവുമായി ചേർത്ത് ഇവിടെ ചിന്തിക്കുന്നതാണ്.

Ousia എന്നത് is എന്ന പദത്തിൽ നിന്നുമുൽഭവിക്കുന്നു. അതിനെ ഉണ്മ എന്നു വിവർത്തനം ചെയ്യാം. ഉദാഹരണമായി, ദൈവം എന്ന പദം is-ness അഥവാ ഉള്ള അവസ്ഥയെ (ഉണ്മയെ) വ്യക്തമാക്കുന്നു. ആ ഉണ്മയെ നാമറിയുന്നത് പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന മൂന്ന് ആളത്തങ്ങൾ വഴിയാണ്. ആ ആളത്തങ്ങളാണ് Hypostasis എന്ന് ഗ്രീക്കിൽ പറയുന്നത്. അതിൻെറ സുറിയാനി മൂലമാണ് ക്നുമോ എന്നത്. ഓരോ ആളത്തത്തിനും അതിൻെറ സ്വഭാവ സവിശേഷതകൾ ഉണ്ട്. അത് പ്രകൃതി സിദ്ധമായി ഓരോ ആളത്തത്തേയും, ദൈവത്തെ ഉണ്മയായും, മനസ്സിലാക്കുവാൻ സഹായിക്കുന്നു. അതിനെയാണ് Physis എന്നു ഗ്രീക്കിൽ ഉദ്ദേശിക്കുന്നത്. സുറിയാനിയിൽ ക്യോനൊ എന്നു പറയുന്നു. ഇതിനും പുറമെ പ്രോസൊപ്പോൺ എന്ന ഗ്രീക്കു പദമുണ്ട്. അതിനെ പർസൂപ്പൊ എന്നു സുറിയാനിയിൽ പറയുന്നു. സാധാരണ ഭാഷയിൽ മുഖം എന്നാണതിൻെറ അർത്ഥം. ഓരാളിനെ മറ്റൊരാളിൽ നിന്ന് വേർതിരിച്ചറിയുന്നത് മുഖദർശനത്താലാണ്. അതു കൊണ്ട് പ്രോസൊപ്പോൺ എന്ന പദത്തിന് ആളത്തത്തിൻെറ ബാഹ്യത എന്നു മനസ്സിലാക്കാം. Hypostasis, prosopon എന്ന രണ്ടു പദങ്ങളെയും ഇംഗ്ലീഷിൽ Person എന്നു വിവർത്തനം ചെയ്യും. എന്നാൽ സേവേറിയോസ് ജീവിച്ച കാലത്തും അതിനു കുറച്ചു മുമ്പും ഇതിനു ശേഷവും പദങ്ങളെ തമ്മിൽ വ്യത്യാസപ്പെടുത്തിയിട്ടുണ്ട്. ആ വ്യത്യാസം ഇങ്ങനെ മനസ്സിലാക്കാം. ഓരോ Hypostasis ലും Ousia അതിൻെറ പൂർണ്ണതയിൽ



സ്ഥിതിചെയ്യുന്നു. പിതാവ് പൂർണ്ണ ദൈവം, പുത്രൻ പൂർണ്ണ ദൈവം, പരിശുദ്ധാത്മാവ് പൂർണ്ണ ദൈവം. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് - എന്ന ത്രിയേക ദൈവത്തെയല്ലാതെ ആരെയും നാം ദൈവമായി അറിയുന്നില്ല. ആരാധിക്കുന്നുമില്ല. പിതാവായ ദൈവം നമ്മെ കാത്തു പാലിക്കുന്നു. പുത്രനായ ദൈവം നമ്മെ വീണ്ടെടുത്തു പാപത്തിൽ നിന്നും എല്ലാ വീഴ്ചകളിൽ നിന്നും രക്ഷിക്കുന്നു. പരിശുദ്ധാത്മായ ദൈവം നമ്മെ വിശുദ്ധിയിൽ പരിപാലിക്കുന്നു.

ഈ ആശയം മനുഷ്യനെ ആസ്പദമാക്കിയും പറയാവുന്നതാണ്. മനുഷ്യൻ എന്ന പദം Ousia ആണ്. അത് ഇന്ദ്രിയ ഗോചരമല്ല. ഇന്ദ്രിയ ഗോചരനായ മനുഷ്യൻ Hypostasis ആണ്. ഒരു മനുഷ്യനെ മറ്റു മനുഷ്യരിൽ നിന്ന് വേർതിരിച്ചു മനസ്സിലാക്കുന്നത് പ്രോസോപ്പോണിലത്രെ. മനുഷ്യനിൽ പ്രകൃതിദത്തമായ സ്വഭാവ സവിശേഷതയുണ്ട്. അതിനെയാണ് Nature എന്നു പറയുന്നത്. യേശു ക്രിസ്തു, പുത്രനായ ദൈവം മനുഷ്യനായി അവതരിച്ച ദേഹമാണെ ന്നുള്ളതാണ് ക്രിസ്ത്യാനിയുടെ വിശ്വാസം. എന്താണിതിൻെറ അർത്ഥം?

നിത്യനായി സർവ്വചരാചരങ്ങളെ മാത്രമല്ല സൗരയൂഥത്തെയും, എന്നും നിലനിർത്തി പരിപാലിക്കുന്ന ഒരുണ്മയുണ്ട്. അതു പിതാവായി സർവ്വത്തെയും സ്ഥിതിത്വത്തിൽ കാക്കുന്നു. അവൻതന്നെ പുത്രനായി എല്ലാത്തിനെയും പാപത്തിൽ നിന്നുമുദ്ധരിക്കുന്നു. അവൻ തന്നെ പരിശുദ്ധാത്മായി എല്ലാ വസ്തുക്കളെയും അവൻെറ ഇഷ്ടത്തിന നുയോജ്യമായ വിശുദ്ധിയിൽ സൂക്ഷിക്കുന്നു. ഇതാണ് വിത്രിത്വത്തിൻെറ മർമ്മം. സേവേറിയോസ് ഇതെല്ലാം ഇതുപോലെ പറഞ്ഞു എന്നല്ല. അദ്ദേഹത്തിൻെറ ഉപദേശത്തെ ഈ വിധത്തിൽ നമ്മുടെ ഭാഷയിൽ മനസ്സിലാക്കാമെന്നാണ് ഇവിടെ ഉദ്ദേശിക്കുന്നത്.

രക്ഷാദാതാവായ പുത്രൻ (Hypostasis) ഒരു പരിപൂർണ്ണ മനുഷ്യനായി ലോകാവതാരം ചെയ്തു എന്നാണ് ക്രിസ്ത്യാനി വിശ്വസിക്കുന്നത്. ഇത്രയും കാര്യങ്ങൾ പൂർവ്വകാലങ്ങളിൽ അലക്സാന്ത്ര്യൻ കക്ഷിയിൽ പെട്ടവരും, അന്ത്യോഖ്യൻ പക്ഷിയരും, റോമൻ പക്ഷത്തു നിന്നവരും, സ്വീകരിച്ചിരുന്നതാണ്. അവർ തമ്മിലുള്ള വ്യത്യാസം ഇതെങ്ങനെ മനസ്സിലാക്കാമെന്നുള്ള വിശദാംശങ്ങളിൽ നിലനിന്നിരുന്നു. ഈ മൂന്നു കൂട്ടരും യേശു ക്രിസ്തുവിൽ ദൈവവും മനുഷ്യനും തമ്മിൽ അവിഭാജ്യമായി യോജിച്ചു എന്ന് വ്യക്തമായി പറഞ്ഞിരുന്നതാണ്. എന്നാൽ ആ യോജിപ്പ് ഹൈപ്പോസ്റ്റാസിസിലായിരുന്നതിനാൽ, രണ്ടും കൂടി ചേർന്നിരുന്ന ഒരു ഹൈപ്പോസ്റ്റാസിസും ഒരു ഫീസിസും.

യോജിപ്പോടു കൂടി ലഭ്യമായ ഒരു പ്രോസോപ്പോണും അവനുണ്ട് എന്ന് അലക്സാന്ത്ര്യർ ഊന്നിപ്പറഞ്ഞു. യോജിപ്പുണ്ടായത് ഹൈപ്പോസ്റ്റാസിസായ ദൈവം മനുഷ്യനുമായി. അവൻ ഹൈപ്പോസ്റ്റാസീസായി തീർന്ന ആദ്യനിമിഷം മുതൽ ഒരുമിച്ചു ചേർന്നതു മൂലമായിരുന്നു എന്നുള്ളതാണ് അവരുടെ നിലപാട്. അന്ത്യോഖ്യരാകട്ടെ, ക്രിസ്തു ദൈവവും മനുഷ്യനുമാണെന്നുള്ള നിലയിൽ, അവനിൽ രണ്ടു ഹൈപ്പോസ്റ്റാസ്യുകൾ യോജിച്ച് ഒരു പ്രോസോപ്പോണായി സ്ഥിതിചെയ്തു എന്നു വ്യക്തമാക്കി. പാശ്ചാത്യ ഭാഗത്തു ഈ വിഷയം ആസ്പദമാക്കി പുറപ്പെടുവിച്ച റോമിലെ ലിയൊ ഒന്നാമൻെറ ട്ടോം ഒരു പുതിയ സമീപനമാണ് അവലംബിച്ചത്. അദ്ദേഹത്തിൻെറ ചിന്തയിൽ യേശുക്രിസ്തുവിൻെറ ഏക ആളത്തത്തിൽ (Persona) ദൈവത്വം മനുഷ്യത്വം എന്ന രണ്ടു സ്വഭാവങ്ങൾ യോജിച്ചു സ്ഥിതിചെയ്തു. അദ്ദേഹം ഉപയോഗിച്ചത് ലത്തീൻ ഭാഷയായിരുന്നു. ഗ്രീക്കുഭാഷയായിരുന്നില്ല. ആ ഭാഷയിൽ ഗ്രീക്കു ഭാഷയിലെ സൂക്ഷ്മതയുണ്ടായിരുന്നില്ല. അതുകൊണ്ട് ഹൈപ്പോസ്റ്റാസിസ്, പ്രോസൊപ്പോൺ എന്ന രണ്ടു പദങ്ങൾക്കുംകൂടി Persona ആയിരുന്നു ഉണ്ടായിരുന്നത്. ആ വാക്കിന് ഗ്രീക്കിലെ പ്രോസോപ്പോണിൻെറ അർത്ഥമായിരുന്നു ഉപയോഗത്തിലിരുന്നത്.

ഭാഷയിലുള്ള ഈ വൈഷമ്യം അന്യോന്യം ആശയങ്ങൾ മനസ്സിലാക്കുന്നതിന് തെളിവില്ലെങ്കിലും തടസ്സമായിത്തീർന്നിരിക്കാം. ഇതിനെ തരണം ചെയ്യുവാൻ തിയൊഡോററ്റു കണ്ട മാർഗ്ഗമാണ് രണ്ടു പദങ്ങളുടെയും അർത്ഥം ഒന്നു തന്നെയാണെന്നുള്ള വാദം. അതു ശരിയെങ്കിൽ അലക്സാന്ത്ര്യരും അന്ത്യോഖ്യരും തമ്മിൽ കാര്യമായ വ്യത്യാസം ഉള്ളതല്ല.

## സേവേറിയോസ് പുറംതള്ളിയ ആശയങ്ങൾ

യേശു ക്രിസ്തുവിനെ എങ്ങനെ മനസ്സിലാക്കാമെന്നുള്ള ചോദ്യത്തിന് സേവേറിയോസ് നൽകിയ ഉത്തരത്തിനു നിഷേധാത്മകമായ ഒരുവശമുണ്ട്. അതു വിശദമാക്കിയ ശേഷം യേശുക്രിസ്തു ആരെന്നുള്ള ഉപദേശം സേവേറിയോസ് എങ്ങനെ വെളിവാക്കി എന്ന് എടുത്തു കാണിക്കാം.

### 1. യൂറ്റിക്കസിൻെറ പേരിലറിയപ്പെടുന്ന ഉപദേശം.

യേശുക്രിസ്തു ദൈവമായിരുന്നു. മനുഷ്യനായി അവന് പൂർണ്ണതയുണ്ടായിരുന്നില്ല എന്നുള്ള ഉപദേശം നിലനിർത്തിയവർ ചരിത്രത്തിലുണ്ടായിരുന്നു. ആ ഉപദേശം പുലർത്തുന്നവരെ സാധാരണ ക്രിസ്ത്യാനികളുടെയിടയിൽ ഇന്നും ധാരാളമായി കാണാവുന്നതാണ്.



ഇതിന് ഒരുദാഹരണം പറയാം. 1970-ലെന്നാണെൻെറ ഓർമ്മ, എത്യോപ്യായിലെ തിയളോജിക്കൽ കോളജിൽ ക്രിസ്തു ശാസ്ത്രം അടിസ്ഥാനമാക്കി ഞാൻ നൽകിയ പ്രസംഗ പരമ്പരയിൽ ആണ്ടു മുഴുവൻ കൃത്യമായി പങ്കു കൊണ്ട ഹോളണ്ടു കാരനായ ഒരു റോമൻ കത്തോലിക്കാ മിഷണറി പട്ടക്കാരനുണ്ടായിരുന്നു. ആ പ്രസംഗ പരമ്പരയുടെ അവസാനത്തിൽ അദ്ദേഹം ഒരു സാക്ഷ്യം നൽകി. അത് ഇപ്രകാരമായിരുന്നു. ഈ പ്രഭാഷണ പരമ്പരയിൽ എടുത്തു പറഞ്ഞ വിശ്വാസം തികച്ചും ഓർത്തഡോക്സാണ്. എന്നാൽ ഹോളണ്ടിലെ സാധാരണ ക്രിസ്ത്യാനികൾ യേശുക്രിസ്തുവിനെ ദൈവമായിട്ടല്ലാതെ, മനുഷ്യനുമായിരുന്നു എന്നു മനസ്സിലാക്കുന്നില്ല.

457-ൽ മൃതിയടഞ്ഞ യെറുശലേം ബിഷപ്പു മാർ തീയഡോഷ്യസിന് ഏറ്റുമുട്ടേണ്ടതായി വന്ന അലക്സാന്ത്ര്യാക്കാരൻ ചിന്തകനായിരുന്ന ജോൺ അവതരിപ്പിച്ച ആശയം ഇവിടെ സംഗതമാണ്. ഈ ജോണിൻെറ ചിന്തയിൽ യേശുക്രിസ്തുവിൻെറ മനുഷ്യത്വം ഒരു സ്വഭാവം ആയിരുന്നില്ല. കന്യകയിൽ നിന്ന് ജനിച്ച ഒരു പ്രതിഭാസമായിരുന്നതിനാൽ അവന് ഒരു സ്വഭാവം, ദൈവിക സ്വഭാവം, ആയിരുന്നു ഉണ്ടായിരുന്നത്. ഈ ആശയത്തെ സഭകൾ പൊതുവെ നിരാകരിച്ചു.

യേശുക്രിസ്തുവിന് "യോജിപ്പിനു മുമ്പ് രണ്ടു സ്വഭാവങ്ങളും" "യോജിപ്പിനു ശേഷം ഒരു സ്വഭാവവും" എന്ന് യൂറ്റിക്കസ് ചെയ്ത പ്രസ്താവന അടിസ്ഥാനമാക്കി സേവേറിയോസ് പറയുന്നത് "ശരിയായ വിധം ചിന്തിച്ചിട്ടുള്ള ഒരുവനും വെറും സങ്കല്പമായിപ്പോലും 'യോജിപ്പിനു മുമ്പു രണ്ടു സ്വഭാവങ്ങൾ' എന്നും, 'യോജിപ്പിനു ശേഷം ഒരു സ്വഭാവം' എന്നും പറഞ്ഞിട്ടില്ല" എന്നാണ്. അതിനു കാരണം "ശിശു യോജിപ്പിനു മുമ്പു തന്നെ കന്യകയുടെ ഉദരത്തിൽ ഉല്പാദിതനായി' എന്ന് ഇതുകൊണ്ടു വരുന്നതാണ്. ശിശു കന്യകയുടെ ഉദരത്തിൽ ഉല്പാദിതനായ ആദ്യ നിമിഷത്തിൽ തന്നെ സ്വഭാവങ്ങൾ തമ്മിൽ യോജിച്ചു എന്നു സേവേറിയോസ് വ്യക്തമാക്കി.

മനുഷ്യ ശിശു മാതൃഗർഭത്തിൽ ഉരുവായതിനു ശേഷം, സ്വഭാവങ്ങൾ തമ്മിൽ യോജിച്ചു എന്നുള്ള ഉപദേശമാണ് നെസ്തോറിയോസിൻെറതെന്ന് കൽക്കദൂൻ വിരുദ്ധരെല്ലാം തന്നെ പറഞ്ഞിരുന്നു. അതല്ല സേവേറിയോസു നൽകിയത്. അദ്ദേഹത്തിൻെറ ചിന്ത Oecumenius നെഴുതിയ കത്തിൽ വെളിവാക്കി. "ദൈവത്തിൻെറ വചനമായവൻ ഒരു ഹൈപ്പോസ്റ്റാസിസായി, ലോകങ്ങൾക്കു മുമ്പു . . . . . . അവൻ പിതാവിനോടും സ്ഥിതിചെയ്തിരുന്നു . . . . . .

പരിശുദ്ധാത്മാവിനോടും കൂടെ നിത്യനായിരുന്നു എങ്കിലും ബുദ്ധിശക്തിയുള്ള ആത്മാവോടു ചേർന്ന ശരീരം ആ ഹൈപ്പോസ്റ്റാസുമായി യോജിക്കുന്നതിനു മുമ്പ് സ്ഥിതിചെയ്തിരുന്നില്ല". ഈ ആശയം സേവേറിയോസ് പല സ്ഥലങ്ങളിലും വിശദമാക്കിയിട്ടുള്ളതാണ്. ഒരു പ്രസംഗത്തിൽ പറയുന്നതിങ്ങനെയായിരുന്നു. "ഒരു ശിശു കന്യകയുടെ ഉദരത്തിൽ ഉൽപ്പാദിതനായി, അതിനു ശേഷം ഉടനെ ദൈവത്തിൻെറ വചനമായവൻ അതിനോടു ഇച്ഛയുടേയും സ്നേഹത്തിൻെറയും ബന്ധത്തിൽ വരുകയായിരുന്നു എന്നല്ല."

ഈ പരമാർത്ഥം പരിശോധിച്ചാൽ, സേവേറിയോസും മറ്റും കൽക്കദൂൻ സുന്നഹദോസിനെയും റോമിലെ ലിയോയുടെ റ്റോമിനെയും സ്വീകരിക്കാതെയിരുന്നത് സുന്നഹദോസ് അവലംബിച്ച യൂറ്റിക്കസിൻെറ ഉപദേശത്തെപ്പറ്റി ബോധമില്ലാതെയായിരുന്നില്ല എന്നു വ്യക്തമാകുന്നതാണ്. അതുകൊണ്ട്, യൂറ്റിക്കസിൻെറ ഉപദേശം അവർ നിലനിർത്തി വന്നു എന്ന പരാതിക്കു യാതൊരർത്ഥമുള്ളതല്ല.

യൂറ്റിക്കസിനെപ്പറ്റി നമുക്കറിയാവുന്ന വസ്തുതകൾ താഴെപ്പറയുന്നവയാണ്.

a. കൽദൂൻ സുന്നഹദോസിൽ വച്ച് യൂറ്റിക്കസിനെക്കുറിച്ചുണ്ടായ ആശയ വിനിമയം നാം ഇതിനകം കണ്ടു. അയാൾ ഒരു വിശ്വാസ വിപരീതിയായിരുന്നു എന്നു സ്ഥാപിക്കുക, അതു വാസ്തവമായിരുന്നാലും അല്ലെങ്കിലും, ജയിച്ച കക്ഷിക്ക് അത്യന്താപേക്ഷിതമായിരുന്നു. എന്നാൽ അതിനെതിരായി, ആ സംഗതി തെളിയിക്കപ്പെട്ടിട്ടുള്ളതല്ലെന്ന് പ്രസ്താവിച്ച ഏകമനുഷ്യനായിരുന്നു ദിയൊസ്ക്കോറോസ്. അദ്ദേഹത്തെ അതിൽ പിന്താങ്ങുവാൻ സുന്നഹദോസിൽ ഒരുത്തരുമുണ്ടായിരുന്നി ല്ലെങ്കിലും, അതായിരുന്നു പച്ച പരമാർത്ഥം എന്നു രേഖകൾ വെളിവാക്കുന്നു.

b. ദിയൊസ്ക്കോറോസിനെ യൂറ്റിക്കസിൽ നിന്ന് വേർതിരിച്ചു മനസ്സിലാക്കുന്ന ആളാണ് സേവേറിയോസ്. ദിയൊസ്ക്കോറോസിനെപ്പറ്റി "ക്രിസ്തുവിനു വേണ്ടി ആ തിന്മയുടെ അസംബ്ലിയിലെ ബാലിനു മുട്ടുകുത്താത്ത ദേഹമായിരുന്നു" എന്നാണ് സേവേറിയോസ് പറയുന്നത്.

c. എന്നാൽ യൂറ്റിക്കസ് ഒരു വിശ്വാസ വിപരീതനായിരുന്നു എന്നാണ് സേവേറിയോസിൻെറ നിലപാട്. അത് അദ്ദേഹം ഇങ്ങനെയാണു നീതീകരിക്കുന്നത്. 449-ലെ സുന്നഹദോസിൽ വച്ച്, 448-ൽ നടന്ന സുന്നഹദോസിൽ യൂറ്റിക്കസ്സിനെതിരായി എടുത്ത നടപടി പരിശോധിച്ച ശേഷം, അതു നീതീകരിക്കാവുന്നതല്ലെന്നു വിധിച്ചു. യൂറ്റിക്കസ് 449-ലെ സുന്നഹദോസിനർപ്പിച്ച വിശ്വാസപ്രസ്താവനയിൽ മാണി,



വാലൻറൈനസ്, അപ്പോലിനാറിയോസ്, കർത്താവിൻെറ ശരീരം സ്വർഗ്ഗത്തിൽ നിന്ന് നേരെ വന്നതായിരുന്നു എന്നു പറയുന്നവർ. എന്നിവരെയെല്ലാം ശാപഗ്രസ്തരായി തള്ളി. അതിനു ശേഷം ചില വാചകങ്ങൾ ആ അപേക്ഷയിൽ ഉൾപ്പെടുത്തിയിരുന്നതു കൽക്കദൂനിൽ വായിച്ചില്ല. (ഇത് ഗ്രീക്കിൽ ലഭ്യമായ മൂല രേഖയുമായി യോജിക്കുന്നതാണെന്ന് നാം കണ്ടതാണ്). ഇതിൽ നിന്നു മനസ്സിലാക്കാവുന്നത് 451-ലെ സുന്നഹദോസ് യൂറ്റിക്കസിന്മേൽ കണ്ട വിശ്വാസ വിപരീതം അടിസ്ഥാനമാക്കി യായിരുന്നില്ല 449-ലെ സുന്നഹദോസ് യൂറ്റിക്കസിനെ നീതീകരിച്ചതെന്നാണ്. ഇതിനു ശേഷം വിശ്വാസ വിപരീതം പഠിപ്പിച്ചത് 449-ലെ സുന്നഹദോസിൻെറയും അതിൽ നേതൃത്വമുണ്ടായിരുന്ന ദിയൊസ്ക്കോ റോസിൻെറയോ മേൽ ഒരു കുറ്റമായി ആരോപിക്കപ്പെടാവുന്നതല്ല. ഇതാണ് സേവേറിയോസിൻെറ വാദം.

d. യൂറ്റിക്കസ്, യൂറ്റിക്യൻ ഉപദേശം പഠിപ്പിച്ചു എന്ന് കൽക്കദൂൻ വിരുദ്ധർ 451-മുതൽ 482-വരെ പറഞ്ഞതായി നമുക്കു തെളിവില്ല. 451 ഒക്ടോബർ 17-ാം തീയതി ഈജിപ്റ്റു കാരായ ബിഷപ്പന്മാർ സുന്നഹദോസിനർപ്പിച്ച അപേക്ഷയിൽ യൂറ്റിക്കസിനെ വിശ്വാസ വിപരീതികളുടെ കൂട്ടത്തിൽ ചേർത്തിരുന്നില്ല. അതിനു ശേഷം 475-ൽ ബാസിലിസ്ക്കസ് പുറപ്പെടുവിച്ച എൻസൈക്ലിക്കലിലും സഭ ഉപേക്ഷിച്ച വിശ്വാസ വിപരീതികളുടെ സംഘത്തിലുൾപ്പെടുത്തിയിരുന്നുമില്ല. പിന്നീട് 482-ൽ സീനോയുടെ ഹെനോതിക്കോൻ പുറത്തു വന്നു. അതിൽ യൂറ്റിക്യൻ ഉപദേശം ഒരു വിശ്വാസ വിപരീതമായി എടുത്തു കാണിച്ചു. അതിനു മുമ്പു തന്നെ യേശുക്രിസ്തുവിൻെറ മനുഷ്യത്വത്തെ കാര്യമായി ഗണിക്കാത്ത ഒരു ചിന്താഗതി സഭയിൽ, യൂറ്റിക്കസ്സിൻെറ മേൽ കൽക്കദൂൻ ആരോപിച്ച ഉപദേശത്തോടു തുല്യമായി പല സ്ഥലങ്ങളിലും പ്രചരിച്ചിരുന്നു. അതിനെ സേവേറിയോസും സുന്നഹദോസു വിരുദ്ധരും ആദിമുതലെ തിരസ്കരിച്ചു വന്നു.

2. <u>ക്രിസ്തുവിന് ഒരു പ്രത്യേകത (Property) യെ ഉണ്ടായിരുന്നുള്ളു എന്ന ചിന്താഗതി.</u>

ഈ വിഷയം സേവേറിയോസിൻെറ കാലത്തു സെർജ്ജ്യൂസ് എന്ന പേരായ ഒരു ഗ്രമേറിയൻ (അദ്ധ്യാപകൻ) അവലംബിച്ച ആശയമാണ്. ഈ സെർജ്ജ്യൂസ് തൻെറ ചിന്ത വെളിപ്പെടുത്തിക്കൊണ്ട് ഒരു കത്ത് സേവേറിയോസിനയച്ചു. അതിൽ വ്യക്തമാക്കിയ ആശയം ഇതായിരുന്നു. <u>ദൈവത്വവും</u> <u>ജഢവും</u> രണ്ട് ഉണ്മ (ഊസിയാ) കളാണ്. അവയിൽ ദൈവത്വത്തിൻെറ പ്രത്യേകത നിത്യതയും ജഢത്തിൻേറത്

നശ്വരതയുമാണ്. ദൈവപുത്രൻ മനുഷ്യനായി തീർന്നപ്പോൾ പ്രകൃതിക്കതീതമായി നശ്വരത (Corruptibility) കാണാത്ത ശരീരമാണ് ധരിച്ചത്. അതുകൊണ്ടാണല്ലോ അവനിലുണ്ടായ ദൈവത്വവും മനുഷ്യത്വവും തമ്മിലുള്ള യോജിപ്പുമൂലം മാനുഷികമായ പ്രത്യേകത (Property) അവൻ വേണ്ടെന്നു വച്ചതും അവനിൽ ഒരു സ്വഭാവം എന്നു നാം പറയുന്നതും. ഒരു സ്വഭാവം എന്നു നാം പറയുമ്പോൾ, അതോടു കൂടി അവന് ഒരു പ്രത്യേകതയായിരുന്നു ഉണ്ടായിരുന്നത് എന്നല്ലെ നാം പറയേണ്ടത്?

ഈ ചോദ്യത്തിനു സേവേറിയോസ് നൽകുന്ന ഉത്തരം വളരെ ശ്രദ്ധേയമാണ്. അദ്ദേഹം തുടങ്ങുന്നത്, സ്വഭാവങ്ങളിൽ ഓരോന്നിന്റെയും പ്രത്യേകത (Property) ക്രിസ്തുവിലുണ്ടായിരുന്നു എന്നാണ് പിതാക്കന്മാരുടെ ഉപദേശം എന്നു വിശദമാക്കിക്കൊണ്ടായിരുന്നു. ഏക ക്രിസ്തുവിൽ സംയോജിച്ചിരിക്കുന്ന സ്വഭാവങ്ങൾ വ്യത്യസ്തങ്ങളാണ്. "ഒന്നു സൃഷ്ടിയല്ലാത്തതും മറ്റത് സൃഷ്ടിക്കപ്പെട്ടതുമത്രെ". എന്നാൽ "സ്വഭാവങ്ങളിലുള്ള പ്രത്യേകതകൾ നിലനിൽക്കവെ, അവ വ്യത്യാസം കൂടാതെ ഏക ക്രിസ്തുവിൽ യോജിച്ചു". അതുമൂലം "ജീവന്റെ വചനം നമുക്കു ദൃശ്യവും സ്പർശനീയവുമായിത്തീർന്നു. ഇമ്മാനുവേലിനെക്കുറിച്ച് നാം ചിന്തിക്കുമ്പോൾ, ദൈവത്വവും മനുഷ്യത്വവും രണ്ടാണെന്നാണ് നാം മനസ്സിലാക്കുന്നത്". ഹൈപ്പോസ്റ്റാസിസിലുള്ള യോജ്യതമൂലം അവയെ നാം വേർതിരിക്കുന്നില്ല എന്നാണർത്ഥം. ഇതിനു ശേഷം, ഒരു സ്വഭാവം എന്നു പറയുന്നതിലടങ്ങുന്ന വാസ്തവം അദ്ദേഹം വ്യക്തമാക്കുന്നു. അതുകൊണ്ട് "ഇമ്മാനുവേലിന് യോജിപ്പിനു ശേഷം രണ്ടു സ്വഭാവങ്ങൾ അവയുടെ വ്യാപാരങ്ങളോടും പ്രത്യേകതകളോടും കൂടെയുണ്ടെന്ന് പറയുന്നവരെ നാം മുടക്കുന്നത്, അവർ സ്വഭാവങ്ങൾ, വ്യാപാരങ്ങൾ, പ്രത്യേകതകൾ എന്നു പറയുന്നതു കൊണ്ടല്ല, പിന്നെയോ യോജിപ്പിനു ശേഷം രണ്ടു സ്വഭാവങ്ങൾ എന്നു പറഞ്ഞു കൊണ്ട് അവർ അതതംതിരിച്ച് അവയെ വ്യാപാരങ്ങളെയും പ്രത്യേകതകളെയും ഓരോ സ്വഭാവത്തിനായി വിഭജിക്കുന്നതു കൊണ്ടാണ്". ഉദാഹരണമായി യേശു ക്രിസ്തുവിന് വിശന്നു, ദാഹിച്ചു, യാത്രാക്ഷീണമുണ്ടായി. ഇതെല്ലാം മനുഷ്യസ്വഭാവത്തിലും; മരിച്ചവരെ ഉയിർപ്പിച്ചു, വെള്ളത്തിന്മേൽ നടന്നു ഇതെല്ലാം ദൈവസ്വഭാവത്തിലും ചെയ്തതായിരുന്നു എന്ന നിലപാട്, യേശുക്രിസ്തുവിൽ രണ്ടു സ്വഭാവങ്ങൾ ഉണ്ടായിരുന്നു എന്നോ, അവയിൽ ഓരോന്നും അതതിന്റെ പ്രത്യേകതകൾ നിവർത്തിച്ചു എന്നോ ഉള്ളത് വിമർശന വിധേയമല്ല. എന്നാൽ അതു നിർവ്വഹിച്ചത് ക്രിസ്തുവിന്റെ



ഏക ഹൈപ്പോസ്റ്റാസിസായിരുന്നു.

രണ്ടു സ്വഭാവങ്ങളുടെയും പ്രത്യേകതകൾ (Properties) ആ സ്വഭാവങ്ങളോടു കൂടി, തമ്മിൽ കലരാതെയും വിഭജിക്കപ്പെടാതെയും ഏക ക്രിസ്തുവിൽ യോജിച്ചു സ്ഥിതിചെയ്തു. സ്വഭാവങ്ങൾ തമ്മിൽ യോജിച്ചിരുന്നതിനാൽ അവയുടെ പ്രത്യേകതകൾ അന്യോന്യം കൈമാറ്റം ചെയ്തിരുന്നു. അങ്ങനെ വചനം ശരീരത്തിന്റെ പ്രത്യേകതകളിലും മാനുഷിക പ്രത്യേകതകൾ വചനത്തിലും അറിയപ്പെടുകയും ചെയ്തു. ഈ യോജിപ്പു മൂലം സ്വഭാവങ്ങളോ അവയുടെ പ്രത്യേകതകളോ ഒന്നും നഷ്ടപ്പെട്ടില്ല.

3. <u>സേവേറിയോസും ഹലിക്കർണാസസിലെ ജൂലിയനും തമ്മിലുള്ള വ്യത്യാസം</u>

യേശുക്രിസ്തുവിന്റെ ശരീരം നശ്വരതയില്ലാത്ത (അഫ്ത്തർട്ടോസ് എന്നു ഗ്രീക്കിലും incorruptible എന്ന് ഇംഗ്ലീഷിലും) തായിരുന്നു എന്നു പഠിപ്പിച്ചയാളായിരുന്നു ജൂലിയൻ. ഇദ്ദേഹത്തെപ്പറ്റി ചരിത്രപരമായ ചില കാര്യങ്ങൾ പറയേണ്ടതുണ്ട്.

അനസ്റ്റേഷ്യസ് തന്റെ 88-ാമത്തെ വയസ്സിൽ പരലോകപ്രാപ്തനായി. അതിന്റെ പിറ്റെ ദിവസം ജസ്റ്റിൻ ഒന്നാമൻ ചക്രവർത്തി സ്ഥാനത്തു പ്രവിഷ്ടനായി. അനസ്റ്റേഷ്യസു ചക്രവർത്തി കൽക്കദൂൻ വിരുദ്ധരെ തുറന്നു സഹായിച്ചു വന്നത് ശരിയായിരുന്നില്ല. കൽക്കദൂൻ കക്ഷിയെ പിൻതാങ്ങുന്ന ഒരു ചക്രവർത്തിയാണ് കുസ്തന്തീനോപ്പോലീസിലുണ്ടായിരിക്കേണ്ടതെന്നായിരുന്നു അവിടത്തെ സുന്നഹദോസു കക്ഷികളുടെ അഭിലാഷം. അതു മൂലം അവർ അനസ്റ്റേഷ്യസ് മരിച്ച ഉടനെ വളരെ രഹസ്യമായി ജസ്റ്റിൻ ഒന്നാമനെ ചക്രവർത്തി സ്ഥാനത്തുയർത്തി. അദ്ദേഹം കൽക്കദൂൻ കക്ഷിക്കനുകൂലമായി എല്ലാകാര്യങ്ങളിലും പ്രവർത്തിച്ചു. ഈജിപ്റ്റിന്റെ കൽക്കദൂൻ വിരുദ്ധനിലയിൽ പ്രവേശിക്കാതെ, കിലിക്യാ, കപ്പദോക്യാ, സിറിയാ, മുതലായ പൗരസ്ത്യനാടുകളിൽ നിന്ന് 54-ബിഷപ്പന്മാരെയും ഒട്ടു വളരെ സന്യാസിശ്രേഷ്ഠരെയും നാടുകടത്തുകയോ ഒളിവിൽ താമസിക്കുവാൻ ഇടയാക്കുകയോ ചെയ്തു. അന്ത്യോഖ്യൻ പാത്രിയർക്കീസായിരുന്ന സേവേറിയോസ് അന്ത്യോഖ്യാ വിട്ട് ഈജിപ്റ്റിൽ തന്റെ വാസമുറപ്പിക്കുവാൻ ഇടവരുത്തി. ഇതായിരുന്നു കൽക്കദൂൻ കക്ഷിക്കുവേണ്ടിയിരുന്നത്.

ഇങ്ങനെ തന്റെ ഇടവക വിട്ടു ഒളിവിൽ പാർത്ത പ്രായാധിക്യത്തിൽ കഴിഞ്ഞ ഒരു ബിഷപ്പായിരുന്നു ജൂലിയൻ. അദ്ദേഹം സേവേറിയോസിന്റെ പേർക്ക് ഒരു കത്തയച്ചു. അതിൽ താൻ ചമച്ച ഒരു പുസ്തകം

സേവേറിയോസുപ രിശോധിച്ചു കൊടുക്കണമെന്നാവശ്യപ്പെട്ടിരുന്നു. ആ
കത്തിൽ അലക്സാന്ത്രിയായിലെ കൂറിലോസ് ചെയ്ത മൂന്നു
പ്രസ്താവനകളെ പ്രത്യേകം എടുത്തു കാണിച്ച്, അവയിൽ
യേശുക്രിസ്തുവിന്റെ ശരീരം നശ്വരതയുള്ളതായിരുന്നു എന്നുള്ളതിനെ
ജൂലിയൻ വിമർശിച്ചു.

ഇവിടെ ഉപയോഗിച്ചിരുന്ന "നശ്വരത" (Corruptibility)
അർത്ഥപൂർണ്ണമായ ഒരു പദമാണ്. ജൂലിയൻ അതിനെ ഇങ്ങനെ
വ്യാഖ്യാനിക്കുന്നു. "ക്രിസ്തു മനുഷ്യവർഗ്ഗത്തിനുവേണ്ടി കഷ്ട
മനുഭവിച്ച് മരിച്ചു. അവൻ മർത്യർക്കായി സ്വമേധയാ ജീവൻ നൽകി".
എന്നാൽ ഈ കഷ്ടതയും മരണവും കൊണ്ടു രക്ഷകന്റെ മനുഷ്യത്വ
ത്തിനു പ്രയോജനം ഉണ്ടാകേണ്ടതില്ലായിരുന്നു. അതിന്റെ കാരണം
ക്രിസ്തുവിന്റെ മനുഷ്യത്വം പ്രകൃത്യാ പാപരഹിതവും അമർത്യവു
മായിരുന്നതിനാലത്രെ. ആ വസ്തുത എങ്ങനെ മനസ്സിലാക്കാമെന്നു
ള്ളതിനുത്തരമായി ജൂലിയൻ യേശുക്രിസ്തു കന്യകയിൽ നിന്നു ഭൂജാതം
ചെയ്തു എന്നു പറയുന്നു. കന്യകാ ജനനത്തെ ആദ്യമനുഷ്യനായ ആദം
പാപം ചെയ്ത് ദൈവകൃപയിൽ നിന്നുമിതരനായിത്തീരുന്നതിനു മുമ്പുള്ള
അവസ്ഥയായിട്ടാണ് ജൂലിയൻ വ്യാഖ്യാനിക്കുന്നത്.

കന്യക മറിയം ഒരു മനുഷ്യസ്ത്രീയായിരുന്നില്ലെ? യേശുക്രിസ്തു
അവളിൽ നിന്നു ജാതനായ നിലയ്ക്ക്, എങ്ങിനെ അവന്റെ മനുഷ്യത്വം
സ്വയമേവ പാപരഹിതമായി പരിഗണിക്കപ്പെടും? ഇതിനു ജൂലിയൻ
കൊടുക്കുന്ന ഉത്തരം ഒരു കുരുടനൊ ചെകിടനൊ മറ്റേതെങ്കിലും ശാരീരിക
വൈകല്യമുള്ളയാളിനൊ ഉണ്ടാകുന്ന സന്താനത്തിന് ആ ശാരീരിക
കുറവുണ്ടാകണമെന്നില്ല. ഇതുപോലെ യേശുക്രിസ്തു കന്യകയിൽ നിന്ന്
പാപത്തിൽ നിന്നൊഴിഞ്ഞവനായി ഭൂജാതം ചെയ്തു എന്നായിരുന്നു.

ഇങ്ങനെ ജൂലിയൻ യേശുക്രിസ്തുവിന്റെ മനുഷ്യത്വത്തെക്കുറിച്ച്
പ്രത്യേകമായി എടുത്തുപറഞ്ഞത്, അതു ആദ്യമനുഷ്യനായ ആദം പാപം
ചെയ്യുന്നതിനു മുമ്പുള്ളതായിരുന്നു എന്നത്രെ. അതുകൊണ്ട്
യേശുക്രിസ്തു നാമുമായി ഏകസാരാംശവാനായിരിക്കുന്നത് അവനു
സാക്ഷാൽ മനുഷ്യത്വത്തോടുള്ള ബന്ധത്തെയാണുദ്ദേശിക്കുന്നത്.
എന്നാൽ അവൻ ആ മനുഷ്യത്വത്തിൽ നമുക്കുവേണ്ടി സ്വമേധയാ
കഷ്ടതയും മരണവും അനുഭവിച്ചു അതു മൂലം അവന്റെ മനുഷ്യത്വം
പ്രയോജനപ്പെട്ടില്ല. അതിന്റെ ആവശ്യവും അവനുണ്ടായിരുന്നില്ല.

രണ്ടു കാര്യങ്ങളാണിവിടെയുള്ളത്. ഒന്ന്, യേശുക്രിസ്തു യാതൊരു
പാപവും ചെയ്യാതെ ദൈവവുമായുള്ള ബന്ധത്തിൽ എന്നും ജീവിച്ചു.



ഇത് യേശുക്രിസ്തുവിനെപ്പറ്റി സേവേറിയോസ് ഉറപ്പിച്ചു പറഞ്ഞു. അതു
കൊണ്ട് ക്രിസ്തുവിനെ സംബന്ധിച്ച് അവൻ പാപരഹിതനായി ജീവിച്ചു
എന്നുള്ള വാസ്തവം അവരിരുവരും വ്യക്തമാക്കിയതാണ്. രണ്ടാമത്,
അവൻ പാപരഹിതനായിരുന്നത് അവന് പാപം ചെയ്യുവാനുള്ള
സാദ്ധ്യതയില്ലാതിരുന്നതു കൊണ്ടായിരുന്നു. ഈ ആശയം ജൂലിയൻ
ഊന്നിപ്പറഞ്ഞു എങ്കിലും, അതു സേവേറിയോസിന്റെ ചിന്തയായിരുന്നില്ല.
അദ്ദേഹം ഇങ്ങനെ പറയുന്നു.

"ആദ്യത്തെ ആദാം, മർത്യനായിരുന്നപ്പോൾ, ഹവ്വായുമായി ഭാര്യാ
ഭർതൃ ബന്ധത്തിൽ വന്നു. അവനിൽ നിന്നു ജനിച്ച മർത്യരായ നമുക്കു
പിതാവായിത്തീർന്നു. രണ്ടാമത്തെ ആദാം . . . . . കഷ്ടപ്പെടാവുന്ന
ജഡത്തെ, കളങ്കമൊ പാപമൊ കൂടാതെ, സൗഖ്യദാനം നൽകാവുന്ന
വിധം തന്നോടു യോജിപ്പിച്ചു. അതിനെ കഷ്ടതയും മരണവും
അനുഭവിക്കത്തക്കവണ്ണം വിട്ടു കൊടുത്തു. അതുമൂലം മരണത്തിന്റെ
ആധിപത്യത്തെ ദൈവയോഗ്യമായ ശക്തിയാലല്ല, നീതിയിൻ വചന
ങ്ങളാൽ ഇല്ലായ്മ ചെയ്യുകയും ചെയ്തു".

ജൂലിയനെതിരായി സേവേറിയോസ് പറയുന്നത്, പുത്രനായ
ദൈവം സൗഖ്യം ആവശ്യമുള്ള മനുഷ്യത്വത്തെ തന്നോടു യോജിപ്പിച്ചു
എന്നാണ്. അതു കൊണ്ട് യേശുക്രിസ്തുവിന്റെ മനുഷ്യത്വം
കഷ്ടതയ്ക്കും മരണത്തിനും വിധേയമായിരുന്നു. ഇതിനെപ്പറ്റി
സേവേറിയോസ് ജൂലിയനോടു ഇങ്ങനെ ചോദിക്കുന്നു. "നമ്മെപ്പോലെ ജഡ
ത്തിൽ കഷ്ടത അനുഭവിക്കാത്തവന്, അവൻ പാപം ഇല്ലാത്തവനെങ്കിലും
എങ്ങനെ നമ്മുടെ കഷ്ടതയിൽ പങ്കുകൊള്ളുവാൻ സാധിക്കും?" അതു
കൊണ്ട് ക്രിസ്തുവിന്റെ കഷ്ടത ഒരു മായക്കാഴ്ചയായിരുന്നു എന്ന്
ജൂലിയൻ സമ്മതിക്കണം.

"നശ്വരത" എന്ന വാക്കുകൊണ്ടുദ്ദേശിക്കുന്ന അർത്ഥം ഇങ്ങനെ
സേവേറിയോസ് വിശദമാക്കുന്നു. അതിനു രണ്ട് അർത്ഥങ്ങളുണ്ട്. ഒന്ന്,
പാപമുള്ള അവസ്ഥ. ജൂലിയനും സേവേറിയോസും ക്രിസ്തു പരിപൂർണ്ണ
നായും പാപരഹിതനായിരുന്നു എന്നു സമ്മതിച്ചിരുന്നതിനാൽ മറ്റെ അർത്ഥം
എന്തെന്ന് ആരായാം. രണ്ട്, നശ്വരതയില്ലായ്മ എന്നു പറഞ്ഞാൽ, അതു
കൊണ്ടുദ്ദേശിക്കുന്നത് "വിശപ്പ്, ദാഹം, യാത്രാക്ഷീണം എന്നു വേണ്ട
കഷ്ടതയും മരണവും, അനുഭവിക്കാനുള്ള കഴിവ്". സേവേറിയോസിന്റെ
ചിന്തയിൽ പ്രകൃതിദത്തമായ ഈ പ്രത്യേകതകൾ ഏതു മനുഷ്യനുമുള്ളതാണ്.

ഓർത്തഡോക്സു വിശ്വാസം നിലനിർത്തിയ ഒരുത്തരും
"ജന്മാനുവേൽ മരണമില്ലാത്തതും കഷ്ടതയില്ലാത്തതുമായ ശരീരത്തിൽ

കഷ്ടതയും മരണവും അനുഭവിച്ചു" എന്നു പറഞ്ഞിട്ടില്ല. "പിതാക്കന്മാർ നേരെ മറിച്ചു നിലനിർത്തിയ വിശ്വാസം, ക്രിസ്തു ശരീരത്തിൽ കഷ്ടപ്പെട്ടു എന്നാണ്. വേദന അനുഭവിക്കുവാൻ പ്രവണതയുള്ള ആത്മാവിൽ അവൻ ക്ലേശമനുഭവിച്ചു. അതുകൊണ്ട് ക്രിസ്തുവിന്റെ ശരീരത്തിന് പ്രകൃത്യാ കഷ്ടതയും മരണവും ഉള്ളതായിരുന്നു. എന്നാൽ അത് പുനരുദ്ധാരണത്തിനു ശേഷം മാത്രമാണ് കഷ്ടതയും മരണവും ഇല്ലാത്തതായിത്തീർന്നത്. സേവേറിയോസ് ഇങ്ങനെ എഴുതുന്നു. "നമ്മുടെ നാഥനായ ക്രിസ്തുവിന്റെ ശരീരം എല്ലായ്പ്പോഴും പരിശുദ്ധവും പാപത്താൽ ക്ലേശിതമാകാത്തതുമായിരുന്നു. എന്നാൽ അത് പുനരുദ്ധാനം മൂലം ക്ലേശവും മരണവും ഇല്ലാത്തതായി ഭവിച്ചു. ക്ലേശരഹിതമായ വചനം തന്നോടു ക്ലേശവും മരണവും സഹിക്കാവുന്ന ഒരു ശരീരത്തെ അവന്റെ ഹൈപ്പോസ്റ്റാസിസിൽ യോജിപ്പിച്ചു.

ആ ദാമ്യപാപം മൂലമുണ്ടായ വീഴ്ചയ്ക്കു മുമ്പ് അവൻ പാപരഹിതനായിരുന്നു എന്ന ജൂലിയന്റെ സിദ്ധാന്തം സേവേറിയോസ് നിരാകരിക്കുന്നു. "മനുഷ്യൻ പ്രകൃത്യാ മരണമുള്ളവനാണ്. എന്തുകൊണ്ടെന്നാൽ അവൻ ഇല്ലായ്മയിൽ നിന്നാണ് ഉണ്ടാക്കപ്പെട്ടത്. എന്നാൽ അവൻ ദിവ്യദർശനത്തിൽ നിലനിന്നിരുന്നു എങ്കിൽ നശ്വരതയെ അതിജീവിക്കുമായിരുന്നു. അത് ദൈവത്തിന്റെ ദാനമായിരുന്നു. ആ ദാനം വീഴ്ചമൂലം അവൻ നഷ്ടപ്പെടുത്തി.

നമ്മുടെ കർത്താവ് കന്യകയിൽ നിന്ന് ജനിച്ചതു കൊണ്ട് അവന്റെ ശരീരം ആദി മുതലെ അനശ്വരമായിരുന്നു എന്നു വരുന്നില്ല. സേവേറിയോസ് പറയുന്നു "യേശു ക്രിസ്തുവിനു നാമുമായി സാത്മൈക്യമോ നമ്മെപ്പോലെയുള്ള വികാരങ്ങളോ ഇല്ലായിരുന്നു എന്നല്ല അവൻ ജഡത്തിൽ നിത്യകന്യകയായ മറിയാമിൽ നിന്ന് പരിശുദ്ധാത്മ വ്യാപാരത്താൽ ജനിച്ചതിന്റെ അർത്ഥം. ആ ജനനം മൂലം വിവാഹത്തിനൊ ഭാര്യാഭർത്താക്കന്മാരുടെ സംയോഗത്തിനൊ എന്തെങ്കിലും മാലിന്യമൊ കളങ്കമൊ ആരോപിക്കപ്പെടുന്നുമില്ല, പിന്നെയോ അത് വി.മാമോദീസായിൽ ആത്മീയമായി ജനിക്കുന്ന നാം വീണ്ടും ജനനത്താലുള്ള കഴുകൽ മൂലം പുനരുത്ഥാനത്തിൽ ലബ്ധമാകുന്ന പുതിയ ജനനത്തിന്റെ ഉറപ്പുപ്രാപിക്കുന്നു. അത് ആദ്യമായി യേശുക്രിസ്തു സ്വായത്തമാക്കി. അങ്ങനെ ആദ്യമായി ജനിച്ചവൻ നമുക്കുവേണ്ടി രണ്ടാം ആദാമായിത്തീർന്നു. അവനിൽ നാം പുതുതാക്കപ്പെട്ടു പുനരായി ജനിക്കുന്നു". ഇതാണ് കന്യകാ ജനനത്തിന്റെ അർത്ഥം, ജൂലിയൻ ധരിച്ചിരിക്കുന്നതു പോലെയല്ല.



മനുഷ്യാവതാരത്തിന്റെ ഉദ്ദേശ്യം ഇങ്ങനെയാണ് സേവേറിയോസ് വിശദമാക്കുന്നത്. "അത് മനുഷ്യനു ദിവ്യാനുഗ്രഹം തിരികെ ലഭിപ്പാൻ വേണ്ടിയായിരുന്നു. അങ്ങനെ ആദാം അവന്റെ വീഴ്ചമൂലം നഷ്ടപ്പെടുത്തിയ കഷ്ടതയില്ലായ്മയുടെയും അമർത്യയുടെയും വാഗ്ദാനം അവനു തിരികെ ലഭിക്കുവാനിടയായി. അതിനായി, ലോകങ്ങൾക്കു മുമ്പെയുള്ള സൃഷ്ടിക്കപ്പെടാത്ത ദൈവത്തിന്റെ ഏകപുത്രനായ വചനം, അബ്രഹാമിന്റെ സന്തതിയിൽ നിന്ന് ബുദ്ധിശക്തിയുള്ള ആത്മാവോടുകൂടിയ സൃഷ്ടിക്കപ്പെട്ട ഒരു ശരീരത്തെ സ്വീകരിച്ചു". ദൈവം വ്യത്യാസം കൂടാതെ മനുഷ്യനായി തീർന്നു എന്നതു നമുക്കു മതിയായിരുന്നില്ല. പിന്നെയോ, "ക്രിസ്തു നമുക്കുവേണ്ടി കഷ്ടതയനുഭവിച്ചു മരിച്ചു. അതുമൂലം മരിച്ചവരിൽ നിന്ന് ഉയിർത്തവരിൽ ഒന്നാമനായി തീരേണ്ടതായിരുന്നു". കഷ്ടതയും മരണവും അവന്റെ ഉയിർപ്പിന് ഒഴിച്ചുകൂടാത്തതും, അവ മൂന്നും നമ്മുടെ രക്ഷയ്ക്കനുപേക്ഷണീയവുമായിരുന്നു. ഈ ആശയം സേവേറിയോസ് വ്യക്തമാക്കുന്നത് ശ്രദ്ധേയമാണ്.

ക്രിസ്തു "തന്റെ ശരീരത്തെ തെറ്റിനു വിധേയമല്ലാത്ത വിധം കഷ്ടതയും മരണവും അനുഭവിക്കത്തക്കവണ്ണം വിട്ടു കൊടുത്തു. എന്തുകൊണ്ടെന്നാൽ നമ്മുടെ തോല്‌വി വീണ്ടും ന്യായമായ വിധം പോരാടി ജയിക്കുകയും, പുനരുത്ഥാനം വഴി അവൻ തന്റെ ജഡത്തിൽ മനുഷ്യജാതി മുഴുവനും വേണ്ടി കഷ്ടതയും മരണവും നശ്വരതയും ഇല്ലാത്തയവസ്ഥ ഉളവാക്കുകയും ചെയ്തു".

സേവേറിയോസ് നിലനിർത്തിയ ജൂലിയന്റെ ഉപദേശത്തിനെതിരായി സേവേറിയോസ് നിലനിർത്തിയ ആശയങ്ങൾ ചുരുക്കത്തിൽ ഇങ്ങനെയായിരുന്നു എന്നു പറയാം. ക്രിസ്തുവിന്റെ മനുഷ്യത്വം നമ്മുടെ മനുഷ്യത്വം തന്നെ, അതിന്റെ പൂർണ്ണതയും യാഥാർത്ഥ്യവും ഉള്ളതായിരുന്നു. അതിനു പാപവുമായി യാതൊരു ബന്ധവും ഉണ്ടായിരുന്നില്ല. എങ്കിലും, പാപാവസ്ഥയിൽ കിടന്ന മനുഷ്യജാതിയുമായി അതു ചേർന്നിരുന്നു. അതിൽ നിന്നുള്ള മോചനം മൂലം ലഭ്യമാകേണ്ട കഷ്ടതയും മരണവുമില്ലാത്തയവസ്ഥയും അവനുസിദ്ധിച്ചത്, പരിപൂർണ്ണമായ ദൈവികാനുസരണത്തോടു ചേർന്നുള്ള പുനരുത്ഥാനം വഴിയായിരുന്നു. യേശുക്രിസ്തുവിന്റെ മനുഷ്യജീവിതം ദൈവപുത്രന്റെ അവതാരത്തിൽ ഉറച്ചു കിടന്നിരുന്നു. അതിനാൽ അവൻ ദൈവ- മനുഷ്യനായി. പരിപൂർണ്ണ ദൈവവും പരിപൂർണ്ണ മനുഷ്യനും, മനുഷ്യവർഗ്ഗത്തിന്റെ നിത്യരക്ഷകനുമായി എന്നും സ്ഥിതിചെയ്യുന്നു.

സേവേറിയോസിന്റെയും കർക്കദൂനെതിരായി നിന്ന പാരമ്പര്യത്തിൽപ്പെട്ട പിതാക്കന്മാരുടെയും ഉപദേശത്തിൽ പാശ്ചാത്യർ

കണ്ട സ്കലിതം അമേരിക്കൻ ആംഗ്ലിക്കൻ പണ്ഡിതനായ നോർമൻ പിറ്റിഞ്ജർ വിശദമാക്കുന്നു. കൽക്കദൂൻ സുന്നഹദോസിനെയും ലിയോയുടെ റ്റോമിനെയും അവർ ഉപേക്ഷിച്ചത്, അവരുടെ അഭിപ്രായത്തിൽ "ക്രിസ്തുവിന് സമഗ്രമായ മനുഷ്യത്വ പൂർണ്ണത ഉണ്ടായിരുന്നില്ല" എന്ന ചിന്തകൊണ്ടായിരുന്നു. ഈ വിമർശനത്തിനു യാതൊരടിസ്ഥാനവും അവരുടെ ഗ്രന്ഥങ്ങളിൽ കാണുന്നതല്ല. നേരെമറിച്ച് അവരുടെ ചിന്തയിൽ, ക്രിസ്തുവിന്റെ മനുഷ്യത്വം സമ്പൂർണ്ണമായും വാസ്തവികവും ചൈതന്യമുള്ളതും ആയിരുന്നു. അതു കേവലം ദൈവത്തിന്റെ മഹിമയെ നിഷ്ക്രിയമായി സ്വീകരിച്ച പ്രതിഭാസമായിരുന്നില്ല. എന്നാൽ അവൻ കൽക്കദൂൻ സുന്നഹദോസിനെയും ലിയോയുടെ റ്റോമിനെയും ഉപേക്ഷിച്ചത് തങ്ങൾ നിലനിർത്തിവന്ന വേദശാസ്ത്രപരമായ പാരമ്പര്യത്തിൽ "യോജിപ്പിനു ശേഷം രണ്ടു സ്വഭാവങ്ങൾ" എന്നത് വേദവിരുദ്ധമായി കണ്ടു നിരാകരിച്ചതിനാലായിരുന്നു.

4. <u>വേദവിപരീതികളെ ഉപേക്ഷിച്ചതിൽ നിന്ന് മനസ്സിലാക്കാവുന്ന വസ്തുതകൾ.</u>

a) മനുഷ്യാവതാരത്തിൽ ദൈവ പുത്രൻ ഒരു മനുഷ്യമാതാവിൽ നിന്ന് വാസ്തവമായി എടുത്ത മനുഷ്യത്വത്തോടു യോജിച്ചു. ആ മനുഷ്യത്വം നമ്മോടു സാരാംശത്തിൽ ഐക്യമുള്ളതായിരുന്നു.

b) ആ മനുഷ്യത്വത്തിന് പ്രകൃതിദത്തമായ എല്ലാ കഴിവുകളും പ്രത്യേകതകളും ഒരു കുറവും വ്യത്യാസവും കൂടാതെ ഉണ്ടായിരുന്നു.

c) മാനുഷിക പ്രത്യേകതകളും, കഴിവുകളും ഏക ക്രിസ്തുവിൽ ശക്തിപൂർവ്വം (real and dynamic) നിലനിന്നു.

d) ചരിത്രപരമായ വീക്ഷണത്തിൽ നോക്കിയാൽ കൽക്കദൂൻ വിരുദ്ധരുടെ ക്രിസ്തു ഏതുമനുഷ്യരെയും പോലെ കഷ്ടതയും മരണവും വാസ്തവമായും സഹിച്ച ഒരു മനുഷ്യനായിരുന്നു.

ക്രിസ്തുവിന്റെ മനുഷ്യത്വത്തെക്കുറിച്ച് ഇവയിൽ കൂടുതലായി എന്തെങ്കിലും ആശയം അന്ത്യോഖ്യൻ വേദശാസ്ത്രജ്ഞന്മാരോ കൽക്കദൂന്യ വേദശാസ്ത്രജ്ഞന്മാരോ എന്നെങ്കിലും നിലനിർത്തിയിട്ടുണ്ടോ? അന്ത്യോഖ്യൻ വേദശാസ്ത്രവും കൽക്കദൂൻ വേദശാസ്ത്രവും കൽക്കദൂൻ വിരുദ്ധരുമായി നിലനിർത്തിയ വ്യത്യാസം 12 അനാത്തിമാകളെ സംബന്ധിച്ചുള്ളതു മാത്രമാണ്. അത് അംഗീകരിക്കാതെ കഴിയുവാൻ റ്റോം അങ്ങെയറ്റം ശ്രമിച്ചതായിരുന്നു. അതു നടക്കാതെയിരുന്നത് നിക്കോദപ്പോലീസിലെ അത്തിക്കോസും കൂടെയുള്ളവരും എടുത്ത



നടപടിയുടെ ഫലമായിരുന്നു എന്ന് നാം കണ്ടതാണ്. എന്നാൽ അവർ സ്വീകരിച്ച നിലപാടല്ലായിരുന്നു സുന്നഹദോസിൽ വച്ചു കമ്മീഷണർമാർ കൈക്കൊണ്ടത്. അവർ മൂന്നു പ്രാവശ്യം പറഞ്ഞതായി മൂലരേഖകളിൽ കാണുന്നത് സുന്നഹദോസ് കൂറിലോസിന്റെ "രണ്ടു കാനോനിക കത്തുകൾ" മാത്രം സ്വീകരിച്ചു എന്നാണ്.

## <u>ചരിത്രപരമായ ചില വസ്തുതകൾ.</u>

നാലാം നൂറ്റാണ്ടിൽ അപ്പോലിനാറിയോസ് പലരെയും തന്റെ ചിന്താഗതിയിലേക്കു ആകർഷിച്ചതുപോലെ, ആറാം നൂറ്റാണ്ടിൽ ജൂലിയനും പൗരസ്ത്യ നാടുകളിൽ വളരെ പേരെ സ്വന്തം നിലപാടിലേക്കു തിരിച്ചു. ഇവരിൽ എഫേസോസിലെ പ്രോകോപ്പിയസും ഈജിപ്റ്റിലെ ഗായാനോസും സ്മരണാർഹരാണ്. എഫേസോസിലെ പ്രോക്കോപ്പിയസ് തന്റെ മരണക്കിടക്കയിൽ രൊളിന്റെ മേൽ കൈവച്ച് മെത്രാൻ സ്ഥാനത്താക്കി. ആ ആൾ പത്തുപേരെ മെത്രാന്മാരാക്കി പൗരസ്ത്യനാടുകളിൽ ജൂലിയന്റെ ആശയങ്ങൾ പ്രചരിപ്പിക്കാൻ നിയോഗിച്ചു. എന്ന് മഹാനായ മിഖായേൽ പാത്രിയർക്കീസ് (P.P 319) പറയുന്നു. ഇവരിൽ നിന്നായിരിക്കണം ജൂലിയന്റെ ചിന്ത അർമേനിയൻ സഭയിൽ പരന്നത്. എട്ടാം നൂറ്റാണ്ടുവരെയും ആ സഭ ജൂലിയനെ ബഹുമാനിച്ച് സേവേറിയോസിനെ തള്ളിയിരുന്നു. എന്നാൽ 726-ൽ ആറു സിറിയൻ ബിഷപ്പന്മാരും ഇരുപത്തിയൊന്ന് അർമേനിയൻ ബിഷപ്പന്മാർ അവരുടെ സഭാതലവനായ കാതോലിക്കായോടും നേതൃസ്ഥാനം വഹിച്ച വട്ടക്കാരോടും ചേർന്നു കൂടിയ യോഗത്തിൽ വച്ച് ആ സഭ ഔദ്യോഗികമായി ജൂലിയന്റെ ഉപദേശത്തെ ഉപേക്ഷിച്ച് സേവേറിയോസിനെ സഭാപിതാവായി സ്വീകരിച്ചു.

എട്ടാം നൂറ്റാണ്ടിന്റെ അവസാനത്തോടടുത്തു സിറിയായിൽ ജൂലിയനോടു ചേർന്നു കഴിഞ്ഞ സഭയിലെ ബിഷപ്പായിരുന്നു ഗബ്രിയേൽ. അദ്ദേഹത്തിന്റെ ഉത്സാഹത്തിൽ തന്റെ സഭ സുറിയാനി സഭയുമായി യോജിക്കുവാൻ ചെയ്ത ശ്രമം സുറിയാനി സഭയിലെ ബിഷപ്പന്മാരുടെ താല്പര്യമില്ലായ്കയാൽ നടന്നില്ല.

ജൂലിയൻ ജീവിച്ചിരുന്ന കാലത്തുതന്നെ ഈജിപ്റ്റിൽ അദ്ദേഹത്തിന് ഒരു കക്ഷിയുണ്ടായി. അലക്സാന്ത്രിയൻ പാത്രിയർക്കീസായിരുന്ന തിമോത്തി മൂന്നാമൻ 535 ഫെബ്രുവരി 7-ാം തീയതി നിര്യാതനായതിനെ തുടർന്ന്, ഈ കക്ഷി തങ്ങളുടെ സ്ഥാനാർത്ഥിയായി ഗയാനസിനെ പാത്രിയർക്കാസ്ഥാനത്തുയർത്തി. അതിനു മുമ്പായി സേവേറിയോസിന്റെ കക്ഷി തേവോദോസിയോസിനു സ്ഥാനം നൽകിയിരുന്നു. എന്നാൽ

ഗയോനസ് സിംഹാസനം കരസ്ഥമാക്കി മെയ്മാസം വരെ കൈവശം വച്ചുകൊണ്ടിരുന്നു. അന്നത്തെ ചക്രവർത്തിയായിരുന്ന ദേഹം ഇടപെട്ടു ഗയോനസിനെ അലക്സാന്ത്രിയയിൽ നിന്ന് വിടുർത്തി സിംഹാസനം തേവോദോസിയോസിനു നല്കി. അതിനു പകരം പാത്രിയർക്കീസ് കൽക്കദൂൻ സുന്നഹദോസിനെ സ്വീകരിക്കുമെന്നു ചക്രവർത്തി പ്രതീക്ഷിച്ചു. അതു നടന്നില്ലെന്നു തന്നെയല്ല, പാത്രിയർക്കീസ് ഒരു സുന്നഹദോസു നടത്തി കൽക്കദൂൻ വിരുദ്ധ നില ഉറപ്പിച്ചു. ഇതിൻെറ ഫലമായി ചക്രവർത്തി തേവോദോസിയോസിനെ നാടുകടത്തി. എന്നാൽ ഒരു കൊല്ലത്തിനുള്ളിൽ തൻെറ ഭാര്യ തേവോദോറ രാജ്ഞിയുടെ സാമർത്ഥ്യത്താൽ അദ്ദേഹത്തെ കൊട്ടാരത്തിൽ കൊണ്ടുവന്ന്, അവിടെയുണ്ടായിരുന്ന വലിയ സംഖ്യ കൽക്കദൂൻ വിരുദ്ധരോടു ചേർത്തു താമസിപ്പിച്ചു. 566-ൽ അദ്ദേഹം നിര്യാതനാകുന്നതു വരെ അവിടെ പാർത്തു. അതിനകം അദ്ദേഹം 541-ൽ യാക്കോബു ബുർദ്ദാനായെയും, 564-ൽ അന്ത്യോഖ്യാ പാത്രിയർക്കീസായി ഈജിപ്റ്റുകാരൻ പൗലൊസ് ബെത്ത് ഊക്കൊമെയും (Paul the Black) വാഴിച്ചു.

## ജസ്റ്റിനിയൻ ചക്രവർത്തിയും തേവോദോറാരാജ്ഞിയും

പൗരസ്ത്യ സഭാ ചരിത്രത്തിലെ ആറാം നൂറ്റാണ്ടിൽ സഭകൾക്കടിസ്ഥാനമിട്ട മഹാവ്യക്തികളാണ് ഇവർ ഇരുവരും. ഇവരെപ്പറ്റി ചില പ്രധാന കാര്യങ്ങൾ ഇവിടെ പറഞ്ഞുകൊള്ളട്ടെ.

527-ൽ ചക്രവർത്തി പദം പ്രാപിച്ച്, 565-ൽ നിര്യാതനാകുന്നതുവരെ അത് കൈകാര്യം ചെയ്ത റോമൻ ചക്രവർത്തിയാണ് ജസ്റ്റിനിയൻ. ജസ്റ്റിൻ ഒന്നാമൻെറ സഹോദരീപുത്രനായിരുന്ന ഇദ്ദേഹമായിരുന്നു മാതുലനെ രാഷ്ട്രീയവും മതപരവുമായ എല്ലാ കാര്യങ്ങളിലും സഹായിച്ചു വന്നത്. മാതുലൻ വിദ്യാഭ്യാസം ഉള്ളവനായിരുന്നില്ല. അദ്ദേഹത്തെപ്പറ്റി റൺസിമാൻ (Runciman) പറയുന്നത്, a subtle and dishonourable intrigue elevated to the throne an illiterate soldier, Justin I, എന്നാണ്.

കുസ്തന്തിനോപ്പോലീസിൽ Blues എന്നും Greens എന്നും ഉള്ള പേരുകളിൽ രണ്ടു രാഷ്ട്രീയ കക്ഷികൾ ഉണ്ടായിരുന്നു. ഇവരിൽ Blues കൽക്കദൂൻ സുന്നഹദോസിനെ അനുകരിക്കുന്നവരും Greens അതിനെ എതിർക്കുന്നവരും ആയിരുന്നു. അനസ്റ്റേഷ്യസിൻെറ കാലത്ത് Greens ചക്രവർത്തിയെ പലവിധത്തിലും സഹായിച്ചിരുന്നു. അതുകൊണ്ടാണ് അദ്ദേഹം മരിച്ച ഉടനെ Blues മുൻകൈയെടുത്ത്, Greens ൻെറ അറിവുകൂടാതെ ജസ്റ്റിനെ ചക്രവർത്തി സ്ഥാനത്തുയർത്തിയത്. അങ്ങനെ ബൈസൻറൈൻ ചരിത്രത്തിൽ, മർക്കിയാൻെറയും



പുൾക്കേറിയായുടെയും പ്ലാൻ അനുസരിച്ച് കൽക്കദൂൻ വിശ്വാസപ്രസ്താവനയെ ഓർത്തഡോക്സിയുടെ Magna Carta ആയി പ്രഖ്യാപിച്ചു.

പുതിയ രാജവംശം ഈ നില അവലംബിച്ചത്, 451-ലെ സുന്നഹദോസിനെ സ്വീകരിക്കാതിരുന്ന സഭാപാരമ്പര്യം എന്തെങ്കിലും വിശ്വാസവിപരീതം നിലനിർത്തിയിരുന്നു എന്ന ബോദ്ധ്യം കൊണ്ടായിരുന്നില്ല. പിന്നെയൊ അവരുടെ അധികാരതൃഷ്ണ മൂലമായിരുന്നു. ഈ ആശയം ഞാൻ ഇംഗ്ലീഷിൽ എഴുതിയത് ആ ഭാഷയിൽതന്നെ ഇവിടെ ചേർക്കുന്നു.

Justinian, the chief architect of the new dynasty, was eager to regain the west, which had come under the rule of the Goths and the Vandals, for the empire. In order to achieve this goal, he needed the support of the Roman papacy, whose ardent clinging to Chalcedon was indeed a decisive factor in his ecclesiastical policy. The Leonine dynasty, which had come to power after the death of Marcian, had no such ambition, and therefore willing to ignore Chalcedon and unify the eastern part of the empire. In fact, from 533 Justinian had entered upon a scheme of conquering the west, and carried on the task for over twenty years. Under the generals, Belisari to begin with and Narses later, a most devastating war was conducted, and in the end in 554 Justinian was able to bring back within the imperial boundary Italy, Dalmatia and Sicily. But this was achieved at the cost of millions of human lives and incalculable amount of gold, in addition to a humiliating treaty with Persia agreeing to pay an annual tribute of a colossal sum of money. Even after this criminal waste of men and resources, the western part of the empire which he felt gratified to have reannexed to the imperial territory was torn off with in the span of two years of the monarch's death, and there was no one to shed a single tear for the loss.

ജസ്റ്റിനിയൻ തൻെറ മാതുലനെ മതപരമായ കാര്യങ്ങളിൽ അനുകരിച്ച് ഭരണം ആരംഭിച്ചു എങ്കിലും, കൽക്കദൂൻ സുന്നഹദോസിനെ സ്വീകരിക്കുന്നവരും നിരാകരിക്കുന്നവരും തമ്മിൽ ഐക്യം ഉണ്ടാകേണ്ടതാവശ്യമായി കണ്ടു. അതിനു അദ്ദേഹം കണ്ട മാർഗ്ഗം, കൽക്കദൂൻ സുന്നഹദോസിനെ തള്ളിക്കളയാതെ, എതിരായി നിന്നവരെക്കൊണ്ടു സമ്മതിപ്പിക്കുവാൻ ശ്രമിക്കണമെന്നായിരുന്നു. ചക്രവർത്തിതന്നെ വേദശാസ്ത്ര വിജ്ഞാനം വളരെയധികം

സ്വായത്തമാക്കിയിരുന്നതിനാൽ അതു സാധിക്കാമെന്ന് അദ്ദേഹം ചിന്തിച്ചു.
എന്നാൽ കൽക്കദൂൻ സുന്നഹദോസിനെയും ലിയോയുടെ റ്റോമിനെയും പറ്റി
അവർക്കുള്ള പരാതി അതിശക്തമായി അവർ നിലനിർത്തിയിരുന്നു. ഇതു
കാര്യമായിക്കരുതാതെ, അന്യനാടുകളിലൊ ഒളിവിലോ കഴിഞ്ഞിരുന്നവരെ,
കുസ്തന്തിനൊപ്പോലീസിൽ വരുത്തി അവരുമായി ആശയവിനിമയം
ചെയ്താൽ, ചക്രവർത്തിയുടെ നിലപാട് അവർ സ്വീകരിക്കുമെന്ന്
അദ്ദേഹം ചിന്തിച്ചു.

അങ്ങനെയുള്ള രണ്ടു യോഗങ്ങൾ ജസ്റ്റിനിയൻ നടത്തി.
അവയിലാദ്യത്തേതിൽ സേവേറിയോസ് പങ്കുകൊള്ളണമെന്ന് ജസ്റ്റിനിയൻ
അഭിലഷിച്ചു. എന്നാൽ അദ്ദേഹം ചക്രവർത്തിയുടെ ക്ഷണം നിരസിച്ചു.
അഞ്ഞൂറിൽപരം ബിഷപ്പന്മാരും സന്യാസിശ്രേഷ്ഠന്മാരും മറ്റും അതിൽ
സംബന്ധിച്ചു. ആ യോഗങ്ങളുടെ സൂക്ഷ്മ വിവരങ്ങൾ നമുക്കു
ലഭിച്ചിട്ടില്ല. കിട്ടിയിട്ടുള്ള രേഖകളെ അടിസ്ഥാനമാക്കി ആംഗ്ലിക്കൻ
പണ്ഡിതന്മാരായ വിഗ്രാമും, ഡബ്ല്യൂ. എച്ച്.സി ഫ്രെൻഡും ഇങ്ങനെ
പറയുന്നു. "യൂറ്റിക്കസ് ഒരു വിശ്വാസവിപരീതിയാണെന്നു സമ്മതിച്ച
ശേഷം, ദിയോസ്ക്കോറോസ് അയാളെ നീതികരിച്ചതു തെറ്റിപ്പോയി", അതു
കൊണ്ടു ഫ്ലേവിയനെ മുടക്കിയതിൽ അദ്ദേഹത്തിന്റെ നടപടി
വിശകായിരുന്നു എന്ന് കൽക്കദൂൻ കക്ഷി വാദിച്ചു. അതു മൂലം
"കൽക്കദൂനിൽവച്ച് ഒരു പുതിയ കൗൺസിൽ ആവശ്യമായി വന്നു" എന്നു
വ്യക്തമാക്കി. ആംഗ്ലിക്കൻ പണ്ഡിതന്മാരുടെ ഈ ദൃശവാദം
ശരിയല്ലെന്ന് ഞങ്ങൾ കാണിച്ചിട്ടുള്ളതാണ്. ഇതിൽ നിന്ന് ഞങ്ങൾ
മനസ്സിലാക്കുന്നത് ഈ പണ്ഡിതന്മാരും മൂല രേഖകൾ നോക്കിയ
ശേഷമല്ല സുന്നഹദോസിന്റെ ചരിത്രമെഴുതിയിരിക്കുന്നതെന്നാണ്.

532-ൽ നടന്ന യോഗത്തിൽ ജസ്റ്റിനിയൻ ഉദ്ദേശിച്ച ഫലം
ചെയ്തില്ല. അതുകൊണ്ട് അതു പിരിച്ചു വിട്ടു. കൽക്കദൂൻ വിരുദ്ധരായി
അവിടെ വന്നിരുന്നവർ അവരുടെ പൂർവ്വ സ്ഥാനങ്ങളിലേക്കു തിരിച്ചു
പോയി. എന്നാൽ അതിനുശേഷവും സേവേറിയോസ് കുസ്തന്തിനോ
പ്പോലീസിൽ വന്ന് ചക്രവർത്തിയുമായി ആശയ വിനിമയം ചെയ്യണമെന്ന്
ജസ്റ്റിനിയൻ അതിയായി അഭിലഷിച്ചു. അദ്ദേഹത്തിന്റെ സഹധർമ്മിണി
യായ തേവോദോറാ രാജ്ഞിയും അദ്ദേഹത്തെ നിർബന്ധിച്ചു
കൊണ്ടിരുന്നു. ഒടുവിൽ 535-ൽ ആ നിർബന്ധത്തിനു സേവേറിയോസ്
വഴങ്ങി കുസ്തന്തിനൊപ്പോലീസിൽ വന്നു. ചക്രവർത്തിയും ചക്രവർത്തിനി
യും ഉചിതമായി അദ്ദേഹത്തെ സ്വീകരിക്കുകയും ചെയ്തു. റഷ്യൻ
ചരിത്രകാരനായ വാസിലീവ് ഈ വിധത്തിൽ മാസ്പെറോയെ ഉദ്ധരിക്കുന്നു.



"535-ന്റെ ആരംഭത്തിൽ സാമ്രാജ്യത്തിന്റെ തലസ്ഥാനം അനസ്റ്റേഷ്യസി
ന്റെ ഭരണകാലത്തുണ്ടായിരുന്ന വിധം ഏതാണ്ടു ഭവിച്ചിരുന്നു".

ഇതു റോം സമ്മതിക്കുമായിരുന്നില്ല. അന്ന് അവിടെ
പോപ്പായിരുന്ന ഭേഹമായിരുന്നു അഗപ്പിറ്റോസ്. അദ്ദേഹം ഈ കാര്യത്തിൽ
പ്രവേശിക്കുവാൻ രണ്ടു കാര്യങ്ങൾ സംഭവിച്ചു. ഒന്ന്, പൗരസ്ത്യ നാട്ടിലുള്ള
കൽക്കദൂൻ പക്ഷിയർ ഉണർന്നു പ്രവർത്തിച്ചു. അവർ സെർജിയസ് എന്നു
പേരായ ഒരാളിനെ കുസ്തന്തിനോപ്പോലീസിലെ സ്ഥിതി പോപ്പിനെ
അറിയിക്കുവാൻ റോമിലയച്ചു. രണ്ട്, റോം അന്നു പേരിൽ മാത്രം
കുസ്തന്തിനോപ്പോലീസിനു കീഴ്പ്പെട്ടിരുന്നു എങ്കിലും അതിന്റെ നിയന്ത്രണം
ഗോത്തിക് രാജാവായ തീയൊഡാ ഹാഡ് നിർവ്വഹിച്ചു വന്നു. ഈ
തീയൊഡാ ഹാഡ് അഗപ്പിറ്റസിന്മേൽ പ്രേരണ ചെലുത്തി ബെലിസാറി
യോസ് പാശ്ചാത്യ നാടുകളിൽ തുടങ്ങിയ യുദ്ധം നിർത്തിവയ്ക്കുവാൻ
വേണ്ടതു ചെയ്യിക്കണമെന്നുദ്ദേശിച്ചു. അങ്ങനെ 536 മാർച്ച് ആദ്യം
അഗപ്പിറ്റോസ് കുസ്തന്തിനോപ്പോലീസിലെത്തി. പോപ്പിനെ കണ്ടയുടനെ
ജസ്റ്റിനിയന്റെ ഭാവം മാറി. സേവേറിയോസിനോടുള്ള പെരുമാറ്റവും
ഭേദപ്പെട്ടു. ഇതു കണ്ട് സേവേറിയോസ് സ്ഥലം വിട്ടു. ഒരു റഷ്യൻ
ചിത്രകാരനായ വാസിലീവ് ഇപ്രകാരം എഴുതുന്നു. "ചക്രവർത്തി
പോപ്പിനു നൽകിയ സൗജന്യം ഒരളവിൽ ആ സമയത്ത് ഇറ്റലിയിൽ ഉണ്ടായ
ഓസ്ട്രോ ഗോത്തിക് യുദ്ധം മൂലമായിരുന്നിരിക്കാം. അതിന് പാശ്ചാത്യ
ദേശത്തിന്റെ പിൻതുണ ആവശ്യമായി വന്നിരുന്നു".

535-ൽ കുസ്തന്തിനോപ്പോലിസു പാത്രിയർക്കീസായി സ്ഥാനം
പ്രാപിച്ച ട്രെബിസോൻഡു ബിഷപ്പായിരുന്ന അന്തിമോസ് ചക്രവർത്തി
യുടെ ഭാവഭേദം കണ്ട ഉടനെ തന്റെ "പാല്യം" ചക്രവർത്തിയെ തിരികെ
ഏല്പിച്ച് സ്ഥലം വിട്ടു. അഗപ്പിറ്റസ് അന്തിമസിനെ ഒരു "വ്യഭിചാരി"
യായും സേവേറിയോസിനെ ഒരു യൂറ്റികൃനായും മുദ്രയടിച്ചു തള്ളി. അദ്ദേഹം
തന്നെ മാർച്ചു 13-ാം തീയതി അന്തിമസിന്റെ സ്ഥാനത്തു കുസ്തന്തിനോസു
പാത്രിയർക്കീസായി മേനാസിനെ വാഴിച്ചു. അദ്ദേഹം കൽക്കദൂനെ
സ്വീകരിച്ചു. അങ്ങനെ കൽക്കദൂനെ സ്വീകരിക്കുന്ന ക്രിസ്തുമതത്തിന്റെ
പൗരസ്ത്യനാട്ടിലെ കേന്ദ്രമായി കുസ്തന്തിനോപ്പോലീസു ഭവിച്ചു.
ഇതായിരുന്നു കൽക്കദൂൻ കക്ഷിക്കു വേണ്ടിയിരുന്നത്.

മെയ്, ജൂൺ മാസങ്ങളിൽ കുസ്തന്തിനോപ്പോലീസിലെ ഹോം
സിന്നഡു റോമൻ സ്ഥാനാപതികളായി ആറുപേരും പൗരസ്ത്യ
നാട്ടുകാരായ 45 ബിഷപ്പന്മാരും ചേർന്നു നടത്തി. അവർ
സേവേറിയോസിന്റെ മേലുള്ള വിലക്കു സ്ഥിരപ്പെടുത്തുകയും

അന്തിമോസിനെ മുടക്കുകയും ചെയ്തു. ഈ തീരുമാനത്തെ ജസ്റ്റീനിയൻ സ്ഥിരീകരിച്ച്, ഓഗസ്റ്റു ആറിന് ഒരു ഈഡിക്റ്റു പുറപ്പെടുവിച്ചു. അതനുസരിച്ച് കൽക്കദൂൻ സുന്നഹദോസിനെ സ്വീകരിക്കാത്തവർക്ക് റോമാസാമ്രാജ്യത്തിൽ ജീവിക്കുന്നതിനുള്ള അനുവാദം നിഷേധിച്ചു. ഗ്രീക്കിലെഴുതിയ സേവേറിയോസിൻെറ ഗ്രന്ഥങ്ങളെയും മറ്റു സാഹിത്യ കൃതികളെയും ചുട്ടുനശിപ്പിക്കുവാൻ ആജ്ഞാപിക്കുകയും ചെയ്തു.

ഈ പ്രവർത്തനങ്ങളിലെല്ലാം ചക്രവർത്തിക്കെതിരായി പല കാര്യങ്ങൾ ശക്തമായി നിർവ്വഹിച്ച ഒരു വലിയ ദേഹമായിരുന്നു അദ്ദേഹത്തിൻെറ സഹധർമ്മിണി തേവോദോറ രാജ്ഞി. ജസ്റ്റീനിയൻ കൽക്കദൂൻ സുന്നഹദോസിനെ എത്രകണ്ടു ഉറപ്പായി നിലനിർത്തുവാൻ ബദ്ധപ്പെട്ടുവോ അത്രയും അതിനെ തേവോദോറാ എതിർത്തിരുന്നു. കൈസറിയായിലെ പ്രോകോപ്പയസ് ജസ്റ്റീനിയൻെറ കുടുംബജീവിതത്തെ മോശപ്പെടുത്തി ചിത്രീകരിക്കുന്നതിൽ സന്തോഷം അനുഭവിച്ച ഒരു സമകാലീന എഴുത്തുകാരനായിരുന്നു. അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളിൽ നിന്ന് തേവോദോറായുടെ ആദ്യകാല ജീവിതത്തെയും അതിനുശേഷമുള്ള പ്രവർത്തനങ്ങളെയും പറ്റി പല കാര്യങ്ങൾ ഏകപക്ഷീയമായി നമുക്കു ലഭിക്കാം. അവയെല്ലാം ചേർത്തുള്ള ഒരു വിവരണം അടുത്ത കാലത്ത് റോബർട്ട് ബ്രൌണിംഗ് നൽകിയിട്ടുണ്ട്. പ്രോകോപ്പിയസിൻെറ ചരിത്രം എത്രസത്യസന്ധമായി കരുതപ്പെട്ടാലും, തേവോദോറായെപ്പറ്റി സിറിയൻ ചരിത്രകാരന്മാർ എടുത്തുപറയുന്ന വാസ്തവമാണ് അത്താനാസ്യോസിൽ തേവോദോറായ്ക്കു ഒരു പൌത്രൻ ഉണ്ടായിരുന്നു എന്ന വസ്തുത. ഈ അത്താനാസ്യോസ് ഒരു സന്യാസിയായിത്തീർന്നിരുന്നു. അദ്ദേഹം തേവോദോസിയോസു പാത്രിയർക്കീസിൻെറ സ്ഥാനത്തു അലക്സാന്ത്ര്യൻ സഭാദ്ധ്യക്ഷനായിത്തീരുവാൻ ചെയ്ത ശ്രമം ഫലപ്പെട്ടില്ല. ജസ്റ്റീനിയൻ ആവസരത്തിൽ അത്താനാസ്യോസിനെ, തേവോദോസ്യോസിനെ കൊണ്ടു പ്രസ്ബിറ്റർ ആക്കുവാൻ ചെയ്ത യത്നം പ്രയോജകീഭവിച്ചില്ലെങ്കിലും ജസ്റ്റീനിയനും അത്താനാസ്യോസും തമ്മിലുള്ള ബന്ധം പൂർവ്വരേഖകളിൽ വ്യക്തമല്ല. ഇതിൽ നിന്നു മനസ്സിലാക്കാവുന്നത് തേവോദോറാ ജസ്റ്റീനിയനെ വിവാഹം കഴിക്കുന്നതിനു മുമ്പ് അവൾക്ക് മറ്റൊരു പുരുഷനുമായി വിവാഹം മൂലമൊ അല്ലാതെയൊ ശാരീരിക ബന്ധമുണ്ടായി ഒരു കുഞ്ഞും ലഭ്യമായി എന്നാണ്. എന്നാൽ മദ്ധ്യശതകങ്ങളിലെ ഈജിപ്റ്റിലും സിറിയായിലും നിന്നു കിട്ടിയിട്ടുള്ള രേഖകൾ നോക്കിയാൽ തേവോദോറ ഈജിപ്റ്റിൽ അഥവാ സിറിയായിൽ ജനിച്ചു വളർന്ന ഒരു സ്ത്രീരത്നമായിരുന്നു എന്ന് അവകാശപ്പെട്ടിട്ടുണ്ട്.



ഊന്നിപ്പറയേണ്ടത്, തേവോദോറാ രാജ്ഞി 548-ൽ നിര്യാതയാകുന്നതുവരെ, കൽക്കദൂൻ വിരുദ്ധരെ യാതൊരു കൂസലും കൂടാതെ ചക്രവർത്തിക്കെതിരായി സഹായിച്ചു കൊണ്ടിരുന്നു എന്നുള്ള വാസ്തവമാണ്.

തേവോദോറായുടെ മരണത്തോടു കൂടി കൽക്കദൂൻ വിരുദ്ധർ ശക്തിക്ഷയം പ്രാപിച്ചു നശിച്ചുപോകുമെന്നായിരുന്നു കൽക്കദൂൻ പക്ഷീയരുടെ ചിന്ത. എന്നാൽ അങ്ങനെയല്ല വാസ്തവമായി നടന്നത്. സഭയുടെ വൈദികർ അതുവരെയും ഒന്നായി നിലനിന്നിരുന്നു എങ്കിലും 536-ലെ ജസ്റ്റീനിയൻെറ ഈഡിക്റ്റിൻെറ ഫലമായി ക്രമേണ അതു വിഭജിതമായി. കൽക്കദൂനെ അനുകൂലിക്കുന്ന കക്ഷിയുടെ വൈദികർ ഒരു വിഭാഗമായി നിലകൊണ്ടതുപോലെ, അതിനെതിരെ ഒരു കക്ഷിയും രൂപം കൊണ്ടു. എന്നാൽ ഈ രണ്ടാമത്തെ കൂട്ടർക്കു വൈദികരെ നിലനിർത്തുവാൻ വിഷമമായി. ജസ്റ്റീനിയൻ സഭയെ പീഡിപ്പിച്ചില്ല. വൈദികരില്ലാതെ കൽക്കദൂന്യരെ അഭയം തേടുന്ന നില സംജാതമാക്കുകയായിരുന്നു അദ്ദേഹത്തിൻെറ പ്ലാൻ. വടക്കൻ സിറിയായിൽ തെല്ലായിലെ ജോൺ കൽക്കദൂൻ വിരുദ്ധരുടെ ആശാകേന്ദ്രമായി തീർന്നിരുന്നു. എന്നാൽ അദ്ദേഹം അറസ്റ്റു ചെയ്ത് കാരാഗൃഹത്തിൽ കിടന്ന് 538-ൽ നിര്യാതനായി. ഈ അവസരത്തിലാണ്, 542-ൽ യാക്കോബു ബുർദ്ദാന മെത്രാൻ സ്ഥാനം പ്രാപിക്കുവാൻ സമ്മതിച്ചത്.

ഈ യാക്കോബിനു സ്വന്തമായി ഒരു മേൽവിലാസമില്ലാതെ 574-ൽ മരണമടയുന്നതു വരെ സിറിയ, പാലസ്റ്റൈൻ, ഏഷ്യാമൈനർ, ഈജിപ്റ്റ്, മെസപ്പൊട്ടേമിയാ, മുതലായ പൌരസ്ത്യ നാടുകളിൽ ചുറ്റിത്തിരിഞ്ഞു കൽക്കദൂൻ വിരുദ്ധസഭയെ സംഘടിപ്പിച്ചു. രാജകിങ്കരന്മാരുടെ പിടിയിൽ പെടാതെ സാധാരണയാത്രയിൽ വേഷപ്രച്ഛന്നനായി സഞ്ചരിച്ചു. യാക്കോബിൻെറ മുപ്പത്തിരണ്ടു കൊല്ലത്തെ പ്രയത്നഫലമായി അന്ത്യോഖ്യാ പാത്രിയർക്കീസന്മാരായി രണ്ടുപേരുടെയും, അനേകം മേല്പട്ടക്കാരുടെയും, ഒരു വലിയ സംഖ്യ വൈദിരുടെയും സ്ഥാനദാനത്തിൽ അദ്ദേഹം പങ്കു കൊണ്ടു. അവരുടെ സംഖ്യ ഒരു ലക്ഷത്തിൻ പരമായിരുന്നുവെന്ന് സിറിയൻ ഗ്രന്ഥകാരന്മാർ വ്യക്തമാക്കുന്നുണ്ട്. ഇങ്ങനെ അന്ത്യോഖ്യൻ സഭയെ ശക്തിയുള്ള ഒരു സമൂഹമാക്കിത്തീർക്കുവാൻ അദ്ദേഹത്തിനു സാധിച്ചു.

കുസ്തന്തിനോപ്പോലീസിനാവശ്യമായ ഗോതമ്പു തുടങ്ങിയ ഭക്ഷണ സാധനങ്ങൾ വന്നു കൊണ്ടിരുന്നത് ഈജിപ്റ്റിൽ നിന്നായിരുന്നു. അതു കൊണ്ട് ആ രാജ്യത്തിൻെറ കൽക്കദൂൻ വിരുദ്ധനിലയെ ഭേദപ്പെടുത്തുവാൻ ജസ്റ്റീനിയൻ കാര്യമായി ഒന്നും ചെയ്തില്ലെങ്കിലും, അലക്സാന്ത്ര്യൻ പാത്രിയർക്കീസിൻെറ ആസ്ഥാനവും പട്ടണത്തിലുള്ള പള്ളികളും

കർക്കാദൂൻ പക്ഷത്തിനു വിട്ടശേഷം അതിനെതിരായുള്ളവർ അവരുടെ സഭാകേന്ദ്രമായി ഏനാറ്റോൻ എന്ന സ്ഥലത്തു കെട്ടിടങ്ങൾ പണിതുണ്ടാക്കി. അവിടെ 600 - സന്യാസസമൂഹങ്ങളും അവയുടെ സന്ധാരണത്തിനായി 32 - കൃഷിസ്ഥലങ്ങളും ഉണ്ടായിരുന്നു.

ഈജിപ്റ്റും സിറിയായും തമ്മിൽ സഭാകാര്യങ്ങളിൽ സുപ്രധാനമായ ചില വ്യത്യാസമുണ്ടായിരുന്നു. അതിൽ എടുത്തു പറയേണ്ടതാണ് ഈജിപ്റ്റിലെ സഭ, അവിടത്തെ പാത്രിയർക്കീസിന്റെ അധികാര സീമയിൽ ചേർന്നുകഴിഞ്ഞു വന്നു എന്ന വസ്തുത. എന്നാൽ വിദേശിയരായി അവിടെ ഭരണം നടത്തിയവരും മറ്റുമുണ്ടായിരുന്നു എങ്കിലും സ്വദേശിയരായി അവിടെ ഉണ്ടായിരുന്നവർ സഭയുമായുള്ള ബന്ധത്തിൽ നിലനിന്നിരുന്നു. ഇതിൽ നിന്നു വ്യത്യസ്തമായിരുന്നു സിറിയായുടെ സ്ഥിതി. അവിടെ രണ്ടു ഭാഗങ്ങളുണ്ടായിരുന്നു എന്ന് ഇതിനകം പ്രസ്താവിച്ചിട്ടുണ്ട്. അതിൽ അന്ത്യോഖ്യയോട് ചേർന്നു കിടന്ന പ്രദേശം കർക്കദൂൻ സുന്നഹദോസുമായി വളരെയധികം യോജിച്ചു കഴിഞ്ഞിരുന്നു. ഈ വാസ്തവം മഹാനായ മിഖായേൽ പാത്രിയർക്കീസു രചിച്ച സഭാചരിത്രത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. അദ്ദേഹം പറയുന്നത് ക്രിസ്തബ്ദം 518-ൽ സേവേറിയോസു അന്ത്യോഖ്യാ വിട്ടശേഷം 721-വരെ സുറിയാനി സഭയ്ക്ക് അന്ത്യോഖ്യായിൽ ഒരു പാത്രിയർക്കീസ് ഉണ്ടായിരുന്നില്ലെന്നാണ്. ഇക്കാലത്തെല്ലാം കർക്കദൂന്യർക്ക് അന്ത്യോഖ്യായിൽ പാത്രിയർക്കീസന്മാരും അവരുടെ ഭരണത്തിൻ കീഴിൽ അനേക ബിഷപ്പന്മാരും ശക്തിയുള്ള സഭയും ഉണ്ടായിരുന്നു. 721-ൽ ഏലിയാസു പാത്രിയർക്കീസ് അന്ത്യോഖ്യായിൽ പുതുതായി പണികഴിപ്പിച്ച ഒരു പള്ളി കൂദാശ ചെയ്യുവാൻ അവിടെ എത്തി. എന്നാൽ ഈ കാലമത്രയും എഡേസ്സൻ ഭാഗങ്ങളിൽ സുറിയാനി സഭ വളർന്നുകൊണ്ടിരുന്നു.

## ക്രിസ്തുശാസ്ത്രം (Christology)

യേശുക്രിസ്തു മനുഷ്യനായി അവതാരം ചെയ്ത ദൈവത്തിന്റെ ഏക പുത്രനാണെന്നുള്ള ആശയമാണ് സേവേറിയോസ് ഉറപ്പിച്ചു പറഞ്ഞത്. ഇവിടെപ്പറയുന്ന ദൈവത്തിന്റെ ഏക പുത്രൻ ആര്? അവൻ മനുഷ്യനായി അവതാരം ചെയ്തു എന്നു പറയുന്നതിന്റെ അർത്ഥമെന്ത്?. ഈ ചോദ്യങ്ങൾക്കുള്ള ഉത്തരമാണ് നാമാരായുന്നത്. സേവേറിയോസ് എങ്ങനെയാണ് ഇവയെ പരാമർശിച്ചത് എന്ന് ഇവിടെ പരിശോധിക്കുകയാണ്.

"മനുഷ്യാവതാരം ചെയ്ത വചനമാം ദൈവത്തിന്റെ ഒരു സ്വഭാവം" One Incarnate Nature of God the Word) ആണ് യേശുക്രിസ്തു



എന്ന് രണ്ടും മൂന്നും നൂറ്റാണ്ടുകളിലായി ജീവിച്ചിരുന്ന ഐറേനിയസ് ചെയ്ത പ്രസ്താവനയുടെ അടിസ്ഥാനത്തിൽ അലക്സാന്ത്രിയായിലെ അത്തനാസ്യോസ് തന്റെ വേദശാസ്ത്രം നിലനിർത്തി. ഇതോടു ചേർന്ന് അഞ്ചാം നൂറ്റാണ്ടിൽ പ്രചാരത്തിൽ വന്നതാണ് "ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ". "യൂണിയൻ ഇൻ പ്രോസോപ്പോൺ" എന്നും, "ഒരു ഹൈപ്പോസ്റ്റാസിസ്" "രണ്ടു ഹൈപ്പോസ്റ്റാസിസുകൾ", "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" ('ek (from) എന്നും, "രണ്ടു സ്വഭാവങ്ങളിൽ" ('en - in) എന്നും, ഉള്ള പ്രയോഗങ്ങൾ. ഇവയെല്ലാം ഗ്രീക്കുഭാഷയിൽ ഉപയോഗിച്ചിട്ടുള്ളവയാണ്.

## ദൈവത്തിന്റെ ഏകപുത്രൻ

ത്രിയേക ദൈവത്തിൽ ഒരുവനാണ് ദൈവത്തിന്റെ ഏകപുത്രൻ. "ദൈവം" എന്നത് ഊസിയാ (ഉണ്മ)യാണ്. ഊസിയയെ നാം പിതാവ്. പുത്രൻ, പരിശുദ്ധാത്മാവ് എന്ന മൂന്നു ഹൈപ്പോസ്റ്റാസുകളായി അറിയുന്നു. ഈ ഹൈപ്പോസ്റ്റാസിസുകളിലല്ലാതെ, ഊസിയ തനിച്ചു സ്ഥിതിചെയ്യുന്നതായി നാമറിയുന്നില്ല. ഊസിയ വിഭജിക്കപ്പെടാതെ, അതിന്റെ പൂർണ്ണതയിൽ (അതു മുഴുവനായി) വ്യക്തീകരണം പ്രാപിക്കുന്നതാണ് ഹൈപ്പോസ്റ്റാസിസ്. ഇങ്ങനെ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ത്രിയേകനായി ദൈവം എന്നും ഉള്ള അവസ്ഥയിൽ നിലനില്ക്കുന്നു. ഈ വിധത്തിലാണ് സേവേറിയോസ് ദൈവീകരഹസ്യത്തെ മനസ്സിലാക്കുന്നത്. എന്നാൽ ഇത് ദൈവത്തെ പൂർണ്ണമായി വിശദമാക്കുന്നു എന്ന് അദ്ദേഹം കരുതുന്നില്ല. സേവേറിയോസ് പറയുന്നു, "ത്രിയേകദൈവം പ്രകൃതിസിദ്ധമായ നിർവചനത്തിനോ ബുദ്ധിപരമായ പരിശോധനയ്ക്കോ വിധേയനല്ല. എന്തുകൊണ്ടെന്നാൽ ദൈവം എന്താണെന്ന് നമുക്കറിഞ്ഞുകൂടാ. സകലത്തിനും മേലായി, സർവ്വ ചിന്തയ്ക്കും അതീതനായ, പരിശുദ്ധ ത്രിത്വത്തെ നമ്മുടെ മനസ്സുകൊണ്ട് ഗ്രഹിക്കാവുന്നതുമല്ല. നാം ഉപയോഗിക്കുന്ന ഊസിയ, ഫിസിസ്, ഹൈപ്പോസ്റ്റാസിസ് മുതലായ വാക്കുകൾ ദൈവം എന്ന പദത്തിന്റെ അർത്ഥം വ്യക്തമാക്കുവാൻ മതിയായവയുമല്ല. നാം അവയെ ഉപയോഗിക്കുന്നത് നാമറിയുന്ന തത്വങ്ങളെ ഉറപ്പിക്കുവാനുള്ള പ്രതിരൂപകങ്ങളായി മാത്രമാണ്".

ഊസിയായിലുള്ള ഏകതയാണ് പിതാവു, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ത്രിത്വത്തിലുള്ള പ്രാഥമികബന്ധം. അതിനെ പുത്രൻ പിതാവിൽ നിന്ന് അദ്വിതീയനായി ജനിക്കുന്നതായും പരിശുദ്ധാത്മാവ് പിതാവിൽ നിന്നു പുറപ്പെടുന്നതായും നാം

മനസ്സിലാക്കുന്നു. ഇത് നിത്യതയിലുള്ള പ്രതിഭാസമാണ്. കാലത്തിനുള്ളിൽ ദൈവത്തിന് ആരംഭമോ അവസാനമോ ഇല്ല. "ദൈവത്തിന്റെ ജ്ഞാനവും ശക്തിയും" ആയി പുത്രൻ എന്നും അവനിൽ നിലനില്ക്കുന്നു. ഇങ്ങനെ പിതാവിൽ നിന്നു ജനിച്ച പുത്രൻ തന്റെ പിതാവിന്റെ വ്യത്യാസം വരാത്ത ചിത്രമായി അവനിൽ വസിക്കുന്നു.

പിതാവിൽ നിന്നു പുത്രൻ ജനിക്കുന്നതും പരിശുദ്ധാത്മാവു പുറപ്പെടുന്നതും നിത്യതയിലാണ്. അതു കൊണ്ട് പുത്രനും പരിശുദ്ധാത്മാവിനും മുമ്പുള്ളവനാണ് പിതാവെന്നു മനസ്സിലാക്കിക്കൂടാ. പിതാവും പുത്രനും പരിശുദ്ധാത്മാവും, സ്വഭാവത്തിലും ഇച്ഛയിലും അധികാരത്തിലും തുല്യരത്രെ. അതിനാൽ പിതാവിന്റെ എല്ലാ പ്രവൃത്തികളിലും പുത്രനും പരിശുദ്ധാത്മാവും അതുപോലെ പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും പ്രവർത്തനങ്ങളിൽ പിതാവും പരിശുദ്ധാത്മാവും അഥവാ പിതാവും പുത്രനും സഹകരിക്കുന്നു. പിതാവിന്റെ പ്രത്യേകതയായി പിതൃത്വവും പുത്രന്റേതായി പുത്രത്വവും പരിശുദ്ധാത്മാവിന്റേതായി ശുദ്ധീകരണപ്രക്രിയയുമാണുള്ളത്.

ദൈവം വ്യതിയാന വിധേയനല്ല. അതുകൊണ്ട് അവൻ സ്വഭാവത്തിൽ മാറ്റമില്ലാത്തവനായി എന്നും പരിപൂർണ്ണതയിൽ നിലനില്ക്കുന്നു. കൂടുതലോ കുറവോ തന്നിൽ ഉണ്ടാകാതെ അവൻ സൃഷ്ടിയെ നിയന്ത്രിക്കുന്നു. അത് അവനിൽ എന്തെങ്കിലും കുറവുണ്ടായിട്ട്, അതിനെ പരിഹരിക്കുവാനല്ല. പിന്നെയോ അപ്രമേയമായ തന്റെ സ്നേഹത്തിന്റെ പ്രകടനമായിമാത്രമാണ്. സ്ഥലകാലങ്ങൾക്കും സർവ്വവിധപരിമിതികൾക്കും അതീതനായി നിത്യനായ ദൈവം തന്റെ സൃഷ്ടിയായ ലോകത്തോട് എന്നും ബന്ധപ്പെട്ട് സ്ഥിതിചെയ്യുന്നു.

## മനുഷ്യാവതാരം.

രക്ഷാദാതാവായ ദൈവം മനുഷ്യനെ വ്യക്തിയായും സമൂഹമായും വീണ്ടെടുക്കുവാനായി മനുഷ്യാവതാരം ചെയ്തു. ഇങ്ങനെ ദൈവം മനുഷ്യനായി അവതരിച്ച വിധം സേവേറിയോസ് വ്യക്തമാക്കുന്നു. "ദൈവത്തിന്റെ പുത്രൻ മനുഷ്യത്വ (ഊസിയ) ത്തെ തന്നോടുള്ള യോജ്യതയിൽ വ്യക്തീകരിപ്പിച്ച്, അതിനെ തന്റേതാക്കിത്തീർത്തു". ഈ ആശയം തന്നെ സേവേറിയോസു കുറെക്കൂടെ വിശദമാക്കുന്നു. "വിശ്വാസവിപരീതികൾ വ്യർത്ഥമായി ചിന്തിക്കുന്നതു പോലെ, ദൈവപ്രസവിത്രിയായ കന്യക മറിയാമിന്റെ ഉദരത്തിൽ ശിശു സ്വതന്ത്രമായി രൂപം കൊണ്ടില്ല. പിന്നെയോ യുഗങ്ങൾക്കു മുമ്പെയുള്ളവനായ വചനം ആത്മാവും മനസ്സുമുള്ള ജഡത്തെ ഉദരത്തിൽ ശിശു ഉരുവായ



ആദ്യനിമിഷത്തിൽ തന്നെ തന്നോടു യോജിപ്പിക്കുകയായിരുന്നു".

ക്രിസ്തുവിന്റെ മനുഷ്യത്വം വ്യക്തീകരണം പ്രാപിച്ചത് മറ്റേതുമനുഷ്യനിലുമെന്നപോലെയായിരുന്നു നടന്നത്. എന്നാൽ ഒരു വ്യത്യാസം ഉണ്ടായിരുന്നു എന്നു പറയണം. അത് "ക്രിസ്തുവിന്റെ ജഡം വചനമായ ദൈവത്തോട് ഒരുമിച്ചു ചേർന്നിരുന്നു" എന്നുള്ളതിലാണ്. ക്രിസ്തുവിന്റെ ജഡം യഥാർത്ഥമായും കന്യക മറിയാമിൽനിന്നുള്ളതായിരുന്നു. "ഗർഭത്തിലുള്ള കാലം തികഞ്ഞശേഷം അവൻ ഒരു മനുഷ്യശിശുവായി ലോകത്തിൽ പിറന്നു". "ജഡധാരണം ചെയ്തു" എന്നു പറയുന്നതു കൊണ്ടുദ്ദേശിക്കുന്നത്, വചനമായ ദൈവത്തിന്റെ മനുഷ്യനായി അവതരിച്ച സത്തയിൽ ജഡം ഉണ്ടായിരുന്നു എന്നാണ്. "ഈ ജഡം" ക്രമേണ വളർച്ച പ്രാപിച്ചു മനുഷ്യരൂപം കൈക്കൊണ്ടു.

യേശുക്രിസ്തുവിന്റെ മാനുഷിക ജനനം യഥാർത്ഥമായിരുന്നു എന്ന് സേവേറിയോസ് ഊന്നിപ്പറഞ്ഞു. ആ ജനനം മൂലം മാതാവിന് ഗർഭവേദന ഉണ്ടായില്ലെങ്കിലും ഒരു ശിശു തന്നിൽ നിന്ന് പുറത്തു വന്നതായുള്ള ബോധ്യം അവൾക്കുണ്ടായിരുന്നു. അതുപോലെ ക്രിസ്തുവിന്റെ ഉയർപ്പിനു ശേഷം അവന്റെ മനുഷ്യത്വത്തിനെന്തു ഭവിച്ചു എന്ന ചോദ്യം അദ്ദേഹം പ്രതിപാദിക്കുന്നു. അത് ഇല്ലായ്മയിൽ അവശേഷിച്ചു എന്ന ആശയത്തെ സേവേറിയോസ് ചോദ്യം ചെയ്യുന്നു. "ദൈവത്തിന്റെ വചനമായവൻ ജഡരക്തങ്ങൾ കൂടാതെയുള്ളവനാണ്. എന്നാൽ അവൻ വ്യാപാര പ്രകാരം മനുഷ്യ ജാതിയുടെ രക്ഷ നിർവ്വഹിപ്പാനായി ജഡരക്തങ്ങൾ സ്വീകരിച്ചു". ഈ ജഡരക്തങ്ങൾ ഉയിർപ്പോടു കൂടി ദൈവത്തിന്റെ ഊസിയായുമായി ചേർന്നു പോയില്ല. അത് ഉയിർപ്പിനും സ്വർഗ്ഗാരോഹണത്തിനും ശേഷം ജഡരക്തങ്ങളായി തന്നെ നിലനിന്നു.

ക്രിസ്തുവിന്റെ മനുഷ്യത്വം ആസ്പദമാക്കി സേവേറിയോസ് എടുത്തുപറഞ്ഞ ആശയങ്ങൾ ഇങ്ങനെ വ്യക്തമാക്കാം.

ഒന്ന്, ക്രിസ്തു സ്വീകരിച്ച ജഡം ദൈവത്തിന്റേതാക്കിത്തീർത്തു എങ്കിലും അതു ജഡമായിത്തന്നെ സ്ഥിതിചെയ്തു.

രണ്ട്, സ്വഭാവങ്ങൾ തമ്മിൽ ഉണ്ടായ യോജിപ്പ്, മനുഷ്യത്വത്തിന്റെയോ അതിന്റെ പ്രത്യേകതകളുടെയോ കഴിവുകളുടെയോ സൃഷ്ടിക്കപ്പെട്ട സ്ഥിതിയെ ബാധിച്ചില്ല.

മൂന്ന്, ദൈവപുത്രൻ അവന്റെ മനുഷ്യാവതാരത്തിൽ, തന്റെ മനുഷ്യത്വം അതിന്റെ സൃഷ്ടിപരമായ എല്ലാ വ്യാപാരങ്ങളും യോജിപ്പിന്റെ കേന്ദ്രത്തിൽ നിന്ന് നിർവ്വഹിപ്പാൻ അനുവദിച്ചു. അതു മൂലം ഉദരത്തിൽ

ശിശു വളർന്നു. സമയം വന്നപ്പോൾ ആ ശിശു ലോകത്തിൽ ജനിച്ചു. അങ്ങിനെ ജാതനായവൻ പ്രായത്തിലും ജ്ഞാനത്തിലും നിറഞ്ഞവനായി തീർന്നു. ആ മനുഷ്യത്വത്തിന് അതിന്റേതായ ആത്മബോധവും സൃഷ്ടിയിലുള്ള സ്വാതന്ത്ര്യവും ഒരു കുറവും കൂടാതെയുണ്ടായിരുന്നു. എങ്കിലും ദൈവത്വംമനുഷ്യത്വവുമായി അവനിൽ യോജിച്ചിരുന്നതിനാൽ. സ്വാതന്ത്ര്യത്തെ ദൈവത്തെ അനുസരിക്കാതെയിരിപ്പാൻ തക്കവണ്ണം ഒരിക്കലും ദുർവിനിയോഗം ചെയ്തില്ല.

നാല്. ക്രിസ്തുവിന്റെ മനുഷ്യത്വത്തിന് നമ്മുടെ മനുഷ്യത്വത്തിനുള്ള എല്ലാ പരിമിതികളും, പാപമൊഴികെ ഉണ്ടായിരുന്നു. അതുകൊണ്ട്, അന്ത്യനാളിനെപ്പറ്റി അറിവില്ലാതെയും പരിധിയുള്ള ഈ ലോകത്തിന്റെ പരിമിതികൾക്കു കീഴ്പെട്ടും വിശപ്പും ദാഹവും യാത്രാക്ഷീണവും അനുഭവിച്ചും, സ്വന്തം ജനം ഒരു കുറ്റവാളിയെന്ന വണ്ണം തന്റെ കാലത്തെ രാഷ്ട്രീയ നേതാക്കളുടെ കൈയ്യിൽ ഏൽപ്പിച്ച് അവരിൽ നിന്ന് യാതനയും ക്ലേശവും മരണവും സ്വയം ഏറ്റും അവൻ കഴിഞ്ഞു. ഈ ഓരോ അനുഭവവും അതിസൂക്ഷ്മമായി നടന്നതായിരുന്നു. അവയിൽ ഒന്നുപോലും മായയോ ഇല്ലാത്തതോ ആയിരുന്നില്ല. അവയിൽ ഓരോന്നിന്റെയും വാസ്തവികമായ അവസ്ഥ അവൻ നിർവ്വഹിപ്പാൻ വന്ന നമ്മുടെ രക്ഷയ്ക്കനുപേക്ഷണീയവും ആയിരുന്നു.

അഞ്ച്. മാനുഷികമായ ഈ അനുഭവങ്ങളെല്ലാം ദൈവപുത്രൻ തന്റെ വ്യാപാരത്തിന്റെ ഭാഗമായി സ്വീകരിച്ചു.

മനുഷ്യാവതാരത്തെപ്പറ്റിയുള്ള ഈ പരാമർശത്തോടു ചേർന്ന്, ദൈവപ്രസവിത്രി എന്ന പേര് വി. മറിയാമിനു നൽകുവാനുള്ള ന്യായം സേവേറിയോസ് പറയുന്നത് വ്യക്തമാക്കേണ്ടതുണ്ട്. അലക്സാന്ത്ര്യായിലെ കൂറിലോസ് സന്യാസികൾക്കെഴുതിയ കത്തിൽ കാണുന്ന പ്രസ്താവന ആധാരമാക്കി അദ്ദേഹം ഇങ്ങനെ പറയുന്നു. "മാതാക്കൾ ഭൂമിയിൽ ഗർഭിണികളാകുമ്പോൾ അവരുടെ ഉദരത്തിലെ പ്രജ കേവലം ജഡ മായിരുന്ന അവസ്ഥയിൽ, ദൈവത്തിനു മാത്രം അറിയാവുന്ന വിധം, താൻ അതിൽ ആത്മാവിനെ വയ്ക്കുന്നു. ദൈവത്തിന്റെ പ്രവൃത്തിമൂലം ആ ജഡം അതിന്റെ പൂർണ്ണ വളർച്ച പ്രാപിക്കുകയും ചെയ്യുന്നു". തത്വത്തിൽ ജഡം ആത്മാവിൽ നിന്നു വ്യത്യസ്തമാണ്. ഭൂമിയിൽ മാതാക്കൾ ജഡ ത്തിന്റെ മാതാക്കൾ മാത്രമെങ്കിലും, അവർ ജഡവും ആത്മാവും ചേർന്നുള്ള അസ്തിത്വത്തെയാണ് ജനിപ്പിക്കുന്നത്". എന്നാൽ അതു കൊണ്ട് "എലിസബേത്ത് ആത്മാവിനെ കൂടാതെ ജഡത്തെ പ്രസവിക്കുന്നു" എന്നു പറയാറില്ല. "ഇതുപോലെയാണ് ഇമ്മാനുവേലിന്റെ



ജനനത്തിലും സംഭവിച്ചത്". ദൈവത്തിന്റെ പുത്രൻ നമ്മെപ്പോലെ "സ്ത്രീയിൽ കൂടി ജഡത്തിൽ ജനിച്ചു". കന്യക ക്രിസ്തുവിന്റെ മനുഷ്യത്വത്തിന്റെ മാത്രം മാതാവെങ്കിലും ആ മനുഷ്യത്വം ദൈവപുത്രനുമായുള്ള യോജ്യതയിൽ സ്ഥിതിചെയ്തിരുന്നതിനാൽ, അവൾ മനുഷ്യനായി അവതരിച്ച ദൈവത്തെയാണ് പ്രസവിച്ചത്. അതിനാൽ അവൾ ദൈവ പ്രസവിത്രിയാണ്.

ക്രിസ്തുവിന്റെ കന്യകാജനനമോ അവന്റെ മാതാവ് ദൈവപ്രസവിത്രിയായിരുന്നു എന്ന ഏറ്റുപറച്ചിലോ ക്രിസ്തുവിന്റെ മനുഷ്യത്വത്തെ കാര്യമായി എടുക്കാതെയിരിപ്പാൻ ഉദ്ദേശിച്ചുള്ളതല്ല. അവ രണ്ടും ക്രിസ്തുവിൽ ഉണ്ടായ ഐക്യം ഊന്നിപ്പറയുവാനുള്ളതു മാത്രമാണ്.

## വചനം ജഡമായിത്തീർന്നു.

വചനമായ ദൈവം വി. ത്രിത്വത്തിൽ ഒരുവൻ, ശരീരം ധരിച്ച് മനുഷ്യനായിത്തീർന്നു എന്നുള്ളതാണ് ഈ വാചകത്തിന്റെ ഊന്നൽ. "വചനം ജഡമായിത്തീർന്നു, നമ്മുടെ ഇടയിൽ പാർത്തു" എന്നതാണ് യോഹന്നാന്റെ സുവിശേഷത്തിലെ നിർണ്ണായക വാക്യം. അതിനോടു ചേർന്ന്, പൗലോസിന്റെ വചനം, "ദൈവം അവന്റെ പുത്രനെ സ്ത്രീയിൽ നിന്ന് ജനിച്ചവനായി അയച്ചു" എന്നത് അനുസ്മരണമർഹിക്കുന്നു.

യേശുക്രിസ്തു ജഡധാരണം ചെയ്ത ദൈവപുത്രനാണെന്നുള്ള ആശയം ആസ്പദമാക്കി സേവേറിയോസു പറയുന്ന ചിന്തകൾ താഴെക്കുറിക്കുന്നു.

ഒന്ന്, ജഡധാരണം മൂലം "വചനത്തിന്റെ ദിവ്യസ്വഭാവം അതല്ലാതിരുന്ന നിലയിലേക്കു വ്യത്യാസപ്പെട്ടില്ല". എന്നാൽ വചനം അതായിരുന്ന സ്ഥിതിയിൽ നിലനിന്നു. വചനം ജഡമായതിനാൽ, അവൻ തന്നെ പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായി സ്ഥിതിചെയ്തു. അദൃശ്യമായ വചനം ദൃശ്യമായി. അവൻ ആയിരുന്നതും, അവൻ ആയിത്തീർന്നതും, രണ്ടല്ല. എന്തുകൊണ്ടെന്നാൽ അവൻ ഒന്നായിത്തീർന്നു.

രണ്ട്, ദൈവത്തിന്റെ വചനം ലോകത്തിന്റെ ഉദ്ധാരണാർത്ഥം ജഡധാരണം സ്വീകരിച്ചു. അവൻ പരിപൂർണ്ണ മനുഷ്യജീവിതം കൈവരിച്ച് വീണുപോയ നാമുമായി താദാത്മ്യം പ്രാപിക്കുകയും അവന്റെ നിത്യ രക്ഷ സമ്പാദിച്ചു തരുകയും ചെയ്തു.

മൂന്ന്, ഈ വ്യാപാരം മൂലം ദൈവത്തിന്റെ പുത്രൻ പിതാവിൽ നിന്നു നിത്യതയിലുള്ള അവന്റെ ജനനത്തിനും പുറമെ, മനുഷ്യമാതാവിൽ നിന്ന് ഒരു രണ്ടാം ജനനം സ്വീകരിച്ചു. ഈ രണ്ടാം ജനനം അവന്റെ നിത്യതയിലുള്ള സത്തയെ ബാധിച്ചില്ല. ദൈവം എന്ന നിലയിൽ അവൻ

സർവ്വത്തെയും പൂരിപ്പിക്കുന്നു. അവൻെറ വ്യാപാരം പ്രകൃതിയിൽ ആകമാനവും മനുഷ്യനിലും ഉണ്ട്. ഇതെല്ലാം സകലത്തെയും നിയന്ത്രിച്ചു ഭരിക്കുന്ന ദൈവത്തിൻെറ പ്രവർത്തനങ്ങളെ സൂചിപ്പിക്കുന്നു. എന്നാൽ മനുഷ്യാവതാരത്തിൽ ദൈവം നമുക്കു സ്വയം വെളിപ്പെടുത്തിത്തരുന്നു.

നാല്. ദൈവം മനുഷ്യനായി അവതരിച്ചു എന്നു പറയുന്നതു കൊണ്ട്, അവൻെറ ലോക ജീവിത കാലത്ത്, ദിവ്യകരുതൽ പ്രവർത്തിനില്ലായിരുന്നു എന്നോ, ആ ദിവ്യ പാലനം മനുഷ്യാവതാര കേന്ദ്രത്തിൽ നിന്നു നിർവ്വഹിച്ചു എന്നോ അല്ല അർത്ഥമാക്കേണ്ടത്. ദൈവം മനുഷ്യനായി എന്നു പറയുന്നതിൽ ദൈവം സ്വയം പരിമിതീകരിക്കുന്നു എന്നു മനസ്സിലാക്കണം.

അഞ്ച്. ഈ പ്രസ്താവനയുടെ അടിസ്ഥാനം അപ്പസ്തോലിക പാരമ്പര്യം വഴി സഭ എന്നും നിലനിർത്തിയിട്ടുള്ള വിശ്വാസമാണ്. വചനമാം ദൈവത്തിൻെറ തനിഹൈപ്പോസ്റ്റാസിസ് ഇഡവല്കരണം പ്രാപിച്ചു എന്നതാണ് അവർ പഠിപ്പിച്ചിട്ടുള്ളത്. ആ വിശ്വാസമാണ് പുരാതന കാലം മുതൽ സഭ പുലർത്തിയിട്ടുള്ളത്.

## മനുഷ്യവൽക്കരണം ചെയ്ത വചനമാം ദൈവത്തിൻെറ ഒരു സ്വഭാവം.

ഈ പദപ്രയോഗം കൽക്കദൂൻ സുന്നഹദോസിൽ വച്ചു തിരസ്കരിച്ചതായിരുന്നു എങ്കിലും, പൗരസ്ത്യർ അതു സ്വീകരിച്ചു. സേവേറിയോസ് വിമർശിച്ച ഗ്രമേറിയൻ ഇങ്ങനെ എഴുതിയതായി അദ്ദേഹം പറയുന്നു. "ഈ കാരണത്താൽ ഭാഗ്യവാനായ കൂറിലോസ് ഇമ്മാനുവേലിനെക്കുറിച്ച് 'രണ്ടു സ്വഭാവങ്ങൾ' എന്നു പറഞ്ഞ് അപ്പോലിനാറിയോസിൻെറ വിശ്വാസ വിപരീതത്തെ തള്ളുന്നവരെ സ്വീകരിക്കുന്നു. വീണ്ടും 'മനുഷ്യവൽക്കരണം ചെയ്ത വചനമാം ദൈവത്തിൻെറ ഒരു സ്വഭാവം' എന്നു പറയുന്നവരെ, നെസ്തോറിയോസിനെ കുറ്റപ്പെടുത്തുവാനായി അംഗീകരിക്കുന്നു. രണ്ടു പ്രയോഗങ്ങളും സമ്മതിക്കുന്ന പക്ഷം, അതു ശരിയായ ചിന്തയെ കാണിക്കുന്നു. എന്നാൽ അവയിൽ ഒന്ന് ഉപേക്ഷിച്ചാൽ, അവിടെ വിശ്വാസ വിപരീതം ഉണ്ടായിരിക്കും". ഇതിൽ നിന്നു വ്യക്തമാകുന്നത് യേശു ക്രിസ്തു "രണ്ടു സ്വഭാവങ്ങളായി സ്ഥിതിചെയ്യുന്നു" എന്നുപറയുന്നതും ആ സ്വഭാവങ്ങൾ ചേർന്ന് "ഒരു സ്വഭാവമായി" അവൻ നിലനില്ക്കുന്നു എന്നു പറയുന്നതും ഒരുമിച്ചുപോകാം എന്നാണല്ലോ. ഗ്രമേറിയൻ കൽക്കദൂൻ വിരുദ്ധരിൽ കാണുന്ന ന്യൂനത, "രണ്ടു സ്വഭാവങ്ങൾ" എന്നു പറയാതെ "ഒരു സ്വഭാവം" എന്നുള്ള പ്രസ്താവന അവർ സ്വീകരിച്ചു



എന്നതായിരുന്നു. ഈ ആരോപണത്തെ സേവേറിയോസു എങ്ങനെ അഭിമുഖീകരിക്കുന്നു എന്നുള്ളതാണ് ഇവിടെ പ്രാധാന്യം അർഹിക്കുന്നത്.

വചനമാം ദൈവത്തിൻെറ മനുഷ്യാവതാരം ചെയ്ത സ്വഭാവം ഒന്നായിരിക്കുന്നത്, രണ്ടു സ്വഭാവങ്ങൾ ഒരു 'കേവല' (simple) സ്വഭാവമായി മാറിയതുകൊണ്ടല്ല, പിന്നെയോ രണ്ടു സ്വഭാവങ്ങൾ തമ്മിൽ കലരാതെ ഒരുമിച്ചു ചേർന്നതു കൊണ്ടാണ്. ക്രിസ്തുവിൻെറ ഒരാളത്തം രണ്ടു സ്വഭാവങ്ങളും കൂടി ചേർന്നുള്ളതാണ്. അതു കൊണ്ട് ഒരു സ്വഭാവം എന്ന പദപ്രയോഗം ഒരു രൂപഭേദത്തെയല്ല സ്വഭാവങ്ങൾ തമ്മിലുണ്ടായ യോജ്യതയെയാണ് ഉദ്ദേശിക്കുന്നത്. സേവേറിയോസ് ഗ്രമേറിയൻെറ ആരോപണത്തെ ശരിയായി കരുതുന്നില്ല. ഈ ആശയം സേവേറിയോസ് പല തവണ ആവർത്തിച്ചു പ്രസ്താവിച്ചിട്ടുള്ളതാണ്.

"രണ്ടു സ്വഭാവങ്ങളിൽ" എന്ന പ്രയോഗത്തെയാണ് സേവേറിയോസ് നിരാകരിക്കുന്നത്. അവിടെ പറയുന്ന "സ്വഭാവം" എന്നത് "ഊസിയ" യോടാക്കി മനസ്സിലാക്കിയാൽ സ്വീകാര്യമായി വരുമോ? ഈ ചോദ്യം സേവേറിയോസ് അഭിമുഖീകരിക്കുന്നില്ല. അതിനു കാരണം "സ്വഭാവം" എന്നത് അദ്ദേഹം "ഹൈപ്പോസ്റ്റാസി"സിലാണു കാണുന്നത്. ഈ വാസ്തവം ഉദാഹരണം കൊണ്ടു വ്യക്തമാക്കാം. യേശുക്രിസ്തു മനുഷ്യനായി അവതരിച്ച ദൈവപുത്രനാണ്. ഇതിൽ ദൈവ പുത്രൻ ഒരു "ഹൈപ്പോസ്റ്റാസിസാ"ണ്. അതുപോലെ മനുഷ്യനും ഒരു "ഹൈപ്പോസ്റ്റാസിസ്"ത്രേ. ദൈവത്തിൻെറ വചനം വാസ്തവമായും മനുഷ്യനായിത്തീർന്നു. അവൻ നാമുമായി സാരാംശൈക്യമുള്ള ജഡം സ്വീകരിച്ചു. ആ ജഡം ബുദ്ധിശക്തിയുള്ള ആത്മാവിനോടു കൂടിയതായിരുന്നു. സേവേറിയോസ് അംഗമായിരിക്കുന്ന സഭയുടെ ഉപദേശം ക്രിസ്തു ഒരു ഊസിയ ആണെന്നുള്ളതല്ല. പിന്നെയോ "പിതാവിനോടും പരിശുദ്ധാത്മാവിനോടും സാരാംശൈക്യം ദൈവത്വം സംബന്ധിച്ചുള്ളവൻ മനുഷ്യത്വം സംബന്ധിച്ച് നാമുമായി സാരാംശൈക്യം ഉള്ളവനായിത്തീർന്നു" എന്നാണ്.

"മനുഷ്യവൽക്കരണം ചെയ്ത വചനമാം ദൈവത്തിൻെറ ഒരു സ്വഭാവം" എന്ന ആശയത്തെ സേവേറിയോസ് ഇങ്ങനെ മനസ്സിലാക്കുന്നു. "ദൈവത്തിൻെറ വചനം തന്നെ യാതൊരു വ്യത്യാസവും കൂടാതെ മനുഷ്യവൽക്കരണം ചെയ്തു. ഇങ്ങനെ മനുഷ്യനായിത്തീർന്നതിൽ, കന്യകയുടെ ഉദരത്തിൽ നേരത്തെ രൂപമെടുത്ത മനുഷ്യത്വത്തെ അവൻ സ്വീകരിക്കുക അല്ലായിരുന്നു. മനുഷ്യത്വം യോജ്യതയിൽ മാത്രമായിരുന്നു രൂപമെടുത്തത്. മനുഷ്യാവതാരം ചെയ്ത വചനം നിത്യമായി എന്നും "കേവലൻ" (simple) ആയവൻ തൻെറ ഒരാളായിരുന്നു.

മേൽ മൂർത്തികൃതമായ (Concrete) മനുഷ്യത്വത്തെ എടുത്ത് Composite ആയിത്തീർന്നു."

ദൈവത്വം സൃഷ്ടിക്കുന്നു, സൃഷ്ടിയല്ല. മനുഷ്യത്വം സൃഷ്ടിയത്രെ. യേശുക്രിസ്തുവിൽ അവ രണ്ടും യോജ്യതയിൽ കേന്ദ്രീകൃതമായി. അതുകൊണ്ട്, അവനിൽ ദൈവികവും മാനുഷികവുമായ കാര്യങ്ങൾ എല്ലാം യഥാർത്ഥമായും പൂർണ്ണമായും ഉണ്ട്. ഏകമായ ക്രിസ്തുവിനെപ്പറ്റിയുള്ള നമ്മുടെ ചിന്തയിൽ അവയെ പ്രത്യേകം മനസ്സിലാക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ അതിൽ നിന്ന് ഓരോ സ്വഭാവത്തിനും മറ്റേതിൽ നിന്ന് സ്വതന്ത്രമായ ഒരു നില നാം കൊടുത്തുകൂടാ; അത് മനുഷ്യത്വം തനിച്ചുള്ള നിലയിൽ എത്തിയതായി നാം സങ്കല്പിച്ചു പോകും.

ഈ വിഷയം പൂർവ്വപിതാക്കന്മാരെ ഉദ്ധരിച്ചുകൊണ്ട് സേവേറിയോസ് വിശദീകരിക്കുന്നു. അവരിൽ കപ്പദോക്യൻ പിതാക്കന്മാരെ പ്രത്യേകം എടുത്തുപറയേണ്ടതായിട്ടുണ്ട്. അവരുടെ ഗ്രന്ഥങ്ങളിൽ നിന്ന് പല ഭാഗങ്ങൾ ഉദ്ധരിച്ചു കൊണ്ട് അദ്ദേഹം ബസേലിയോസിനെ ഇങ്ങനെ ഉദ്ധരിക്കുന്നു. "അവൻ മനുഷ്യവൽക്കരണം ചെയ്ത് മനുഷ്യനായിത്തീർന്നു. മനുഷ്യാവതാരം അടിസ്ഥാനമാക്കിയുള്ള സർവ്വവും, അവ വാക്കുകളായാലും പ്രവൃത്തികളായാലും, അവൻേറതാണ്. എന്നാൽ അവൻ മനുഷ്യാവതാരത്തിൻെറ കാലത്തെ മനുഷ്യാവതാരത്തിനു മുമ്പുള്ള കാലത്തിൽ നിന്ന് വേർതിരിക്കുന്നു". ബസേലിയോസ് "താണകാര്യങ്ങളെ ദൈവത്വത്തോടു ചേർക്കുന്നില്ല. അവ മനുഷ്യാവതാരത്തിൻെറ ഭാഗമായിക്കരുതുന്നു".

"മനുഷ്യവൽക്കരണം ചെയ്ത വചനമാം ദൈവത്തിൻെറ ഒരു സ്വഭാവം" എന്ന പ്രയോഗത്തിൽ കാണുന്ന "ഒരു" എന്ന പദം മോണോഫിസൈറ്റിലെ "മോണോസ്" ആയിക്കരുതിക്കൂടാ. ഈ ആശയം സേവേറിയോസ് ഇങ്ങനെ വ്യക്തമാക്കുന്നു.

"അവൻ (കുറീലോസ്) ഇമ്മാനുവേലിന് ഒരു സ്വഭാവം എന്നു പറയുമ്പോൾ, യോജിപ്പിനു വിധേയമായ വസ്തുക്കൾ തമ്മിലുള്ള വ്യത്യാസം സമ്മതിക്കുന്നു. എന്നാൽ അവൻ മനുഷ്യത്വത്തിൻെറ പ്രത്യേകതകളെ പ്രത്യേകം എടുത്ത് അവ മനുഷ്യത്വത്തിൻേറതായി വിഭജിക്കുന്നില്ല. ദൈവോചിതമായ സംഗതികൾ വേർതിരിച്ച് ദൈവത്വത്തിൻെറ വകയായി കരുതുന്നുമില്ല. നേരെമറിച്ച്, ശരീരപരവും ദൈവോചിതവും ആയതെല്ലാം ആകമാനതുളത്തത്തിൻേറതായി പരിഗണിക്കുന്നു".

സേവേറിയോസും ഗ്രമേറിയനും തമ്മിലുള്ള വ്യത്യാസം "സ്വഭാവം" എന്ന പദത്തിൻെറ അർത്ഥം സമ്മതിച്ചുള്ളതാണ്. ഗ്രമേറിയൻ



സേവേറിയോസും ഗ്രമേറിയനും തമ്മിലുള്ള വ്യത്യാസം "സ്വഭാവം" എന്ന പദത്തിൻെറ അർത്ഥം സമ്മതിച്ചുള്ളതാണ്. ഗ്രമേറിയൻ
"സ്വഭാവങ്ങളിൽ", "സ്വഭാവങ്ങളിൽ നിന്ന്" എന്നുള്ള പ്രയോഗങ്ങളിൽ ആ പദം ഊസിയായെയാണു പ്രതിനിധാനം ചെയ്യുന്നത് എന്നും എന്നാൽ "മനുഷ്യവൽക്കരണം . . . . . . ഒരു സ്വഭാവം" എന്നതിൽ അത് ഹൈപ്പോസ്റ്റാസിസാണെന്നുമുള്ള നില വ്യക്തമാക്കി. ഈ ആശയ ഹൈപ്പോസ്റ്റാസിസാണെന്നുമുള്ള നില വ്യക്തമാക്കി. ഈ ആശയ ത്തെയാണ് അൻഹൈപ്പോസ്റ്റാസിസിയാ ("ഹൈപ്പോസ്റ്റാസിസ് ആകാത്ത അവസ്ഥ") എന്നു പറയുന്നത്. ഇതിനെ സേവേറിയോസ് അതിശക്തമായി ഖണ്ഡിച്ചു. പദങ്ങളുടെ അർത്ഥം നാം ചൂണ്ടിക്കാണിച്ചിടത്ത് ഊസിയാ തനിച്ചു സ്ഥിതിചെയ്യുന്നില്ല എന്നു വിശദമാക്കിയതാണ്. മനുഷ്യനെ ഊസിയാ ആയിട്ടല്ല ഹൈപ്പോസ്റ്റാസിസായിട്ടാണ് നാം അറിയുന്നത്. ഈ വൈഷമ്യത്തെ തരണം ചെയ്യുവാൻ ആറാം നൂറ്റാണ്ടിൽ നിർമ്മിച്ചതാണ് എൻഹൈപ്പോസ്റ്റാസിയാ. വലിയ ഒരു സംഭാവനയായി പൗരസ്ത്യ പാശ്ചാത്യ പണ്ഡിതന്മാരും സഭയുടെ വിശ്വാസമായി കൽക്കദോന്യരും കരുതുന്ന ഈ ആശയം ഗ്രാമേറിയൻെറ ചിന്തയുമായി ചേർന്നു പോകുന്നതാണ്. അദ്ദേഹം വചനമാം ദൈവത്തെ ഒരു ഹൈപ്പോസ്റ്റാസിസായി സമ്മതിച്ചു എങ്കിലും ആ വചനം അവതരണം ചെയ്ത മനുഷ്യത്വത്തെ ഊസിയാ ആയിട്ടാണ് കരുതിയത്. എന്നാൽ യേശുക്രിസ്തുവിനെ ഒരു മനുഷ്യനായിട്ടാണല്ലോ ലോകം കണ്ടത്. അത് മനുഷ്യനായ യേശുക്രിസ്തു ഹൈപ്പോസ്റ്റാസിസായാ വചനത്തിൽ ഒരു ഹൈപ്പോസ്റ്റാസിസായിത്തീർന്നതിനാൽ ആയിരുന്നു എന്നാണ് ഒരു ഹൈപ്പോസ്റ്റാസിയായുടെ അർത്ഥം.
വാക്കിൽ എൻഹൈപ്പോസ്റ്റാസിയായുടെ അർത്ഥം.

യേശുക്രിസ്തു മനുഷ്യൻ എന്ന നിലയിൽ ജാതിയെമുഴുവനെയും പ്രതിനിധാനം ചെയ്യുവാൻ ഊസിയായെ സ്വീകരിച്ചു എന്നതാണ് ഗ്രമേറിയൻെറ ചിന്ത. ഈ ആശയം സേവേറിയോസ് അറിയാതെയിരുന്നില്ല എന്ന് രക്ഷാശാസ്ത്രം (soteriology) പരാമർശിക്കുന്നിടത്ത് കാണാവുന്നതാണ്. എന്നാൽ സ്വഭാവം ക്രിസ്തു ശാസ്ത്രം വ്യവഹരിക്കുന്നിടത്തെല്ലാം ഹൈപ്പോസ്റ്റാസിസായി മാത്രമാണ് അദ്ദേഹം മനസ്സിലാക്കുന്നത്. സേവേറിയോസിൻെറ ഗ്രന്ഥങ്ങളിൽ നിന്നാണ് അതിൻെറ ന്യായം മനസ്സിലാക്കേണ്ടത്. ഗ്രീക്കുഭാഷയിലെഴുതിയ അദ്ദേഹത്തിൻെറ എഴുത്തുകളെല്ലാം 536-നു ശേഷം ജസ്റ്റീനിയൻ ചക്രവർത്തിയുടെ ആജ്ഞയനുസരണം നശിപ്പിച്ചു കളഞ്ഞിരുന്നു. അതു കൊണ്ട് സേവേറിയോസിൻെറ ഗ്രന്ഥങ്ങളൊന്നും തന്നെ മൂലഭാഷയിൽ ലഭ്യമായിരുന്നില്ല. സുറിയാനിയിലായിരുന്നു അവ ലഭ്യമായിരുന്നത്. ആ ഭാഷ കൽക്കദോന്യ വിഭാഗത്തിൽ പെട്ടവർ വേണ്ടവണ്ണം ഉപയോഗത്തിൽ വരുത്തിയിരുന്നില്ലെന്നു

മരണമടഞ്ഞ ദമാസ്ക്കോസിലെ ജോൺ (John of Damascus) പറ്റിയ ഉദാഹരണമാണ്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ നാലു വിശ്വാസ വിപരീതങ്ങളെ പ്രത്യേകമെടുത്തുപറയുന്നു. അവ, ഈജിപ്റ്റുകാർ, സേവേറിയൻസ്, അഥവാ തിയൊഡോഷ്യൻസ്, അഫ്തർട്ടോഡോസിറ്റെ, അഗ്നോവെറ്റെ, അഥവാ തെമിസ്റ്റിയൻസ് ഇവരാണ്.

ഈ വിശ്വാസ വിപരീതികളെല്ലാം ജോണിന്റെ വിഭാവനയിൽ സേവേറിയോസിന്റെ അഥവാ തിയൊഡോഷ്യസിന്റെ നില അവലംബിക്കുന്നവരാണ്. സേവേറിയോസ് "മരണാർഹനായ" (fatal) ഡിയൊസ്ക്കോറോസിനെയും യൂറ്റിക്കസിനെയും അവരുടെ "ശപിക്കപ്പെട്ട സഹകാരികളെയും" അനുഗമിച്ച് കൽക്കദൂൻ സുന്നഹദോസിനെ നിരാകരിക്കുന്നു. സേവേറിയോസിന്റെ നിലപാടിനെ ജോൺ വിമർശിക്കുവാൻ ഉദ്യമിക്കുന്നത് രസകരമാണ്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലൊന്നുപോലും ഉദ്ധരിക്കാതെ, ജോൺ ഫിലോപ്പോണോസിന്റെ ചിന്തകളെയാണു ഖണ്ഡിക്കുന്നത്. ഈ ജോൺ ഫിലോപ്പോണോസ് [illegible]റാം നൂറ്റാണ്ടിൽ ത്രിത്വ വിശ്വാസത്തെ മൂന്നു ദൈവങ്ങളായി വ്യാഖ്യാനിച്ചതിന് കൽക്കദൂൻ വിരുദ്ധരാൽ പല പ്രാവശ്യം മുടക്കപ്പെട്ട ആളായിരുന്നു. ഇതിൽ നിന്ന് എന്തർത്ഥരഹിതമായ വിധത്തിലാണു കൽക്കദൂൻ വിരുദ്ധരെ സുന്നഹദോസിനെ സ്വീകരിച്ചവർ വിമർശിച്ചു വന്നതെന്നു വ്യക്തമാകുമല്ലോ.

## "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" (from two natures)

കൽക്കദൂൻ സുന്നഹദോസ് സ്വീകരിച്ച വിശ്വാസപ്രസ്താവനയിൽ ചേർത്ത പദപ്രയോഗമാണ്, "രണ്ടു സ്വഭാവങ്ങളിൽ" അറിയപ്പെടുന്ന ഏക ക്രിസ്തു എന്നുള്ളത്. ഇവിടെ കാണുന്ന "രണ്ടു സ്വഭാവങ്ങളിൽ" എന്നതിനുപകരം "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" (of or from two natures) എന്നായിരുന്നു എങ്കിൽ, അതിനെ അന്ത്യോഖ്യൻ കക്ഷി അംഗീകരിക്കയില്ലായിരുന്നു എന്നു വരികിലും, അലക്സാന്ത്രിയർ പൊതുവെ സ്വീകരിക്കുമായിരുന്നു. അതുകൊണ്ട് കൽക്കദൂൻ കക്ഷിയും അതിനെതിരായി നിന്നവരും തമ്മിൽ അന്നുണ്ടായിരുന്ന വ്യത്യാസം "രണ്ടു സ്വഭാവങ്ങളിൽ" എന്നു സുന്നഹദോസ് ശഠിച്ചതും "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" എന്ന് അതിനെ എതിർത്തവർ നിഷ്കർഷിച്ചതും ആയിരുന്നു. ഗ്രീക്കുഭാഷയിൽ പറഞ്ഞാൽ, ഇത് En (എൻ) എന്നും Ek (എക്) എന്നുമുള്ള രണ്ട് Prepositions-ൽ അടങ്ങുന്ന വ്യത്യാസമാണ്. ഇവയിൽ en കൂടാതെ ek മാത്രമാണ് ശരിയായ വിശ്വാസം നിലനിർത്തുന്നത് എന്ന നിലപാട് കൽക്കദൂൻ വിരുദ്ധർ അവലംബിക്കുന്നു. എന്നാൽ ek കൂടാതെ



en മാത്രമായി സുന്നഹദോസിലെ ഔദ്യോഗിക കക്ഷിയും പാശ്ചാത്യരും സ്വീകരിച്ചു വന്നു. ഇവ രണ്ടും വേണ്ടവണ്ണം ഉപയോഗിക്കുന്ന പക്ഷം, അത് ഓർത്തഡോക്സാണ് എന്ന്, കൽക്കദൂനിൽ വച്ച് നിക്കോപ്പോലിസിലെ അത്തിക്കോസിന്റെ നിലയെടുത്തവർ വ്യക്തമാക്കി.

ഈ മൂന്നു നിലപാടുകളിൽ, അവസാനത്തെ രണ്ടും തമ്മിൽ നടന്ന ആശയവിനിമയമാണ് സേവേറിയോസും അദ്ദേഹം ജീവിച്ച കാലത്ത് പൌരസ്ത്യദേശത്തുമുണ്ടായത്. പൌരസ്ത്യ ദേശത്ത് ഈ ആശയവിനിമയത്തിലെങ്ങും പങ്കുകൊള്ളാതെ അന്ത്യോഖ്യർ നിലകൊണ്ടിരുന്നു എന്ന് നാം പ്രത്യേകം ഓർത്തിരിക്കണം.

"രണ്ട് സ്വഭാവങ്ങൾ (Two natures) എന്ന പ്രയോഗം 448-ലെ സുന്നഹദോസിൽ ചർച്ച്യ്ക്കുവന്നതാണ്. അത് യൂറ്റിക്കസ് സ്വീകരിക്കുന്നുണ്ടോ എന്ന ചോദ്യത്തിനുത്തരമായി അദ്ദേഹം ഇങ്ങനെ പറഞ്ഞു. "ഞാൻ അനുഗൃഹീതനായ കൂറിലോസിന്റെയും വി. പിതാക്കന്മാരുടെയും വി. അത്താനാസ്യോസിന്റെയും നിലപാടു മനസ്സിലാക്കിയിട്ടുണ്ട്. അവർ "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" എന്നത് യോജ്യതയ്ക്കുമുമ്പുള്ള അവസ്ഥയെപ്പറ്റിയാണ് പറയുന്നത്. എന്നാൽ യോജ്യതയ്ക്കുശേഷം അവർ രണ്ടെന്നല്ല ഒന്നെന്നാണ് വിശദമാക്കിയിട്ടുള്ളത്". ഈ പ്രസ്താവനയിൽ കാണുന്ന "യോജ്യതയ്ക്കു മുമ്പു രണ്ടു സ്വഭാവങ്ങൾ" എന്നതിനെ അന്ത്യോഖ്യയിലെ സേവേറിയോസ് വിമർശിച്ചു. അതിൽ അദ്ദേഹം കാണുന്ന ന്യൂനത യോജ്യതയ്ക്കു മുമ്പു രണ്ടു സ്വഭാവങ്ങൾ എന്നു പറഞ്ഞാൽ, മനുഷ്യത്വം ദൈവത്വവുമായി യോജിക്കുന്നതിനു മുമ്പു തന്നെ നിലനിന്നിരുന്ന പ്രതിഭാസമാണെന്നുള്ളതാണ്. ആ ആശയത്തെ അദ്ദേഹം ഇങ്ങനെ ഖണ്ഡിക്കുന്നു. "അവൻ ജഡധാരണം ചെയ്തു എന്നു പറഞ്ഞാൽ അതിന്റെ അർത്ഥം, സ്വഭാവേന ജഡധാരിയല്ലാതെയിരുന്ന വചനത്തിൽ തന്നെ അവൻ ജഡം ധരിച്ചു എന്നാണ്. അവൻ ക്രമേണയായി വളർന്ന് മനുഷ്യരൂപം പ്രാപിച്ചു. എന്നാൽ വചനത്തോടുള്ള യോജ്യതയിലല്ലാതെ ജഡം ഉണ്ടായിരുന്നില്ല".

ഈ ആശയം തന്നെ പല സ്ഥലങ്ങളിലും സേവേറിയോസ് വ്യക്തമാക്കുന്നുണ്ട്. അവയിലൊന്ന് ഇങ്ങനെയായിരുന്നു. "രണ്ടു ഹൈപ്പോസ്റ്റാസിസുകൾ രൂപം കൊണ്ട ശേഷം, അവ ഒരു ഹൈപ്പോസ്റ്റാസിസായി തീർന്നു എന്നല്ല. അത് ആക്ഷേപകരമെന്നു മാത്രമല്ല, അസാധ്യവുമാണ്. എന്തുകൊണ്ടെന്നാൽ അന്യോന്യ ബന്ധം കൂടാതെ രൂപം കൊണ്ടവർ രണ്ടായി നിലനില്ക്കും. അതുകൊണ്ട് അവൻ

ഒരു വ്യത്യാസവും കൂടാതെ, വ്യത്യസ്തവും അന്യോന്യം സാരാംശൈക്യ
മില്ലാത്തവയുമായവ ചേർന്നുണ്ടായി". "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" എന്നു
പറയുന്നത് സമയത്തിനുള്ളിൽ മുൻസ്ഥാനത്തിരിക്കുന്നതായിട്ടല്ല (Chrono-
logical priority) മനസ്സിലാക്കേണ്ടത്. പിന്നെയോ ക്രിസ്തു എപ്പോഴും
"രണ്ടു സ്വഭാവങ്ങളിൽ നിന്ന്" സംസാരിക്കയും പ്രവർത്തിക്കയും ചെയ്തു
എന്നാണ്.

യൂറ്റിക്കസിനെപ്പറ്റി സേവേറിയോസ് ധരിച്ചിരുന്ന വിധത്തി
ലായിരുന്നില്ല 449-ലെ രണ്ടാം എഫേസോസ് സുന്നഹദോസു
മനസ്സിലാക്കിയത്. അന്നത്തെ ചിന്ത യേശുക്രിസ്തുവിന്റെ
മനുഷ്യശരീരം കന്യക മറിയാമിൽ നിന്നായിരുന്നില്ല സ്വർഗ്ഗത്തിൽ നിന്ന്
നേരെ എടുത്തായിരുന്നു, എന്നു യൂറ്റിക്കസ് പറഞ്ഞതായിട്ടാണ്. അതു
തെറ്റാണെന്നു സ്ഥാപിക്കുന്നതിലായിരുന്നു ആ സുന്നഹദോസ് അതിന്റെ
ശ്രദ്ധ കേന്ദ്രീകരിച്ചത്. അതുകൊണ്ടായിരിക്കാം സുന്നഹദോസ് ഈ
വിഷയം കാര്യമായി എടുക്കാതെ വിട്ടത്.

യോജ്യതയ്ക്കു മുമ്പ് രണ്ടു സ്വഭാവങ്ങൾ എന്ന ആശയത്തെ
സേവേറിയോസ് വിമർശിക്കുന്ന പല ഭാഗങ്ങളിൽ ചിലതു നാം ഇതിനകം
കണ്ടു. ഒന്നുകൂടി ഇവിടെ എടുത്തുകാണിക്കാം. വചനമാം ദൈവം
"പിതാവിനോടും പരിശുദ്ധാത്മാവിനോടും സമനിത്യതയിൽ
സ്ഥിതിചെയ്യുന്നു. എന്നാൽ നമുക്കു വേണ്ടി വ്യത്യാസമന്യെ.
താനല്ലാതെയിരുന്ന അവസ്ഥ പ്രാപിപ്പാൻ അവൻ തിരുമനസ്സായപ്പോൾ,
എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, ദൈവപ്രസവിത്രിയായ കന്യകയിൽ
വസിച്ചു. അവളിൽ നിന്ന് പരിശുദ്ധാത്മാവിനാൽ പ്രകൃത്യാ നമ്മോടുള്ള
സാരാംശത്തിൽ ഐക്യമുള്ളതും ആത്മാവുള്ളതും ആയ ജഡത്തെ
തന്നോടു യോജിപ്പിച്ചു. ആ യോജിപ്പിനെ <u>ഹൈപ്പോസ്റ്റാറ്റിക്</u> എന്നു നാം
പറയുന്നു. എന്തുകൊണ്ടെന്നാൽ ലോകങ്ങൾക്കു മുമ്പേ സ്ഥിതിചെയ്യുന്ന
വചനത്തോടുള്ള യോജ്യതയിൽ മാത്രമാണ് ജഡം രൂപമെടുത്തതും ആ
യോജ്യതയിലാണ് വ്യക്തത പ്രാപിച്ചതും. ഈ വിധത്തിൽ രണ്ടിൽ നിന്ന്,
അതായത് ദൈവത്വത്തിൽ നിന്നും മനുഷ്യത്വത്തിൽ നിന്നും, ക്രിസ്തു
വിഭജിക്കപ്പെടുവാൻ അസാദ്ധ്യമായ വിധം ഏക ഇമ്മാനുവേലായി
അറിയപ്പെടുന്നു".

"രണ്ടു സ്വഭാവങ്ങളിൽ നിന്ന്" എന്ന പ്രയോഗം രണ്ട് ആശയങ്ങൾ
ഉൾക്കൊള്ളുന്നു. ഒന്നാമത്, ദൈവത്വം മനുഷ്യത്വം എന്ന രണ്ടു
സ്വഭാവങ്ങൾ. അവയിൽ ഓരോന്നും അതാതിന്റെ തത്വപൂർണ്ണതയിൽ.
സംയോജിച്ച് വചനമാം ദൈവത്തിന്റെ ഒരു സ്വഭാവം അഥവാ



ഹൈപ്പോസ്റ്റാസീസായിത്തീർന്നു. ദൈവത്വം പുത്രനാം ദൈവത്തിൽ
കൂടിയും മനുഷ്യത്വം വ്യക്തീകൃതമായ അവസ്ഥയിലും ആയിരുന്നു
യോജ്യതയിൽ എത്തിയത്. "ദൈവത്തിന്റെ വചനം ഒരു
ഹൈപ്പോസ്റ്റാസീസാണ്. മനുഷ്യത്വം യോജ്യതയിൽ വന്നത്
വ്യക്തീകരിക്കപ്പെട്ട അവസ്ഥയിലായിരുന്നു". മനുഷ്യത്വം
രൂപമെടുത്തതിനും അതു വചനമാം ദൈവവുമായുള്ള യോജ്യതയിൽ
വന്നതിനുമിടയിൽ ഒരു നിമിഷവ്യത്യാസവുമുണ്ടായിരുന്നില്ല. അതുകൊണ്ട്
യേശുക്രിസ്തു കന്യകയുടെ ഉദരത്തിൽ തൊളത്തമായി ഉല്പാദിതനായി. ഈ
ആളത്തം കേവലം ദൈവത്തിന്റെ പുത്രൻ മാത്രമായിരുന്നില്ല.
ദൈവത്തിന്റെ പുത്രൻ ദൈവം മാത്രമാണ്. എന്നാൽ ദൈവത്വവും
മനുഷ്യത്വവും തമ്മിൽ യോജിച്ച നിമിഷത്തിൽ അവതമ്മിൽ ചേർന്നുള്ള
ഒരു സംഗമം (focal point) ഉണ്ടായി. ക്രിസ്തുവിന്റെ ജീവിതം ആകമാനം
ആ സംഗമത്തിന്റെ തുടർച്ചയായിരുന്നു. അതിൽ വാസ്തവമായും
ദൈവികവും വാസ്തവമായും മാനുഷികവും ആയ സർവ്വവും യോജിച്ചു
സ്ഥിതിചെയ്തിരുന്നു. അതുകൊണ്ട്, ഒരു പ്രജയായി ഉദരത്തിൽ അവൻ
രൂപമെടുത്തതിലും, ഒരു മനുഷ്യ ശിശുവായി ജനിച്ചതിലും,
അതിനുശേഷമുള്ള അവന്റെ ലോക ജീവിതത്തിലും, അവൻ
മറ്റുമനുഷ്യരുമായി പരിപൂർണ്ണ താദാത്മ്യത്തിൽ കഴിഞ്ഞിരുന്നു.
സേവേറിയോസിന്റെ ഭാഷയിൽ :

"ഏക ക്രിസ്തു ദൈവത്വത്തിൽ നിന്നും മനുഷ്യത്വത്തിൽ നിന്നും
ജഡധാരണം ചെയ്ത ഒരു സ്വഭാവവും ഹൈപ്പോസ്റ്റാസീസു
മാകകൊണ്ട്, അവൻ തന്നെ ദൈവത്വം സംബന്ധിച്ചു പിതാവി
നോടും മനുഷ്യത്വം ആസ്പദമാക്കി നമ്മോടും സാരാംശൈക്യം
ഉള്ളവനായി അറിയപ്പെടുന്നു. അവൻ തന്നെ ദൈവപുത്രനും
മനുഷ്യപുത്രനുമാകുന്നു. അതുകൊണ്ട് അവൻ രണ്ടു പുത്രന്മാ
രല്ല, അവൻതന്നെ ഏക പുത്രനാകുന്നു".

യേശു ക്രിസ്തു മാതൃ ഗർഭത്തിൽ ഉല്പാദിതനായ നിമിഷം മുതൽ
ഏകനാണ്.

രണ്ടാമത്, "രണ്ടു സ്വഭാവങ്ങളിൽ നിന്ന്" എന്ന പ്രയോഗം ഏക
ക്രിസ്തു കന്യകയുടെ ഉദരത്തിൽ രൂപം കൊണ്ട സമയം മുതൽ,
ദൈവത്വവും മനുഷ്യത്വവും എന്നും അവനിൽ സ്ഥിതിചെയ്തു എന്നു
വ്യക്തമാക്കുന്നു. അതുകൊണ്ട്, അവന്റെ പ്രവൃത്തികളും വാക്കുകളും
ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയുമായി വേർതിരിച്ചു
കൂടാതെയെങ്കിലും, അവയെ ദൈവത്തിന്റെയും മനുഷ്യന്റെയുമായി നമ്മുടെ

ചിന്തയിൽ തരംതിരിക്കാം. ദൈവത്തിൻെറ പുത്രൻ സ്വീകരിച്ച മനുഷ്യാവതാരത്തിൽ മനുഷ്യത്വത്തിനു സ്ഥാനമില്ലായിരുന്നു എന്നല്ല. മനുഷ്യത്വം ദൈവത്വത്തോടു യോജിച്ചിരിക്കുന്നു എന്നാണ് മനസ്സിലാക്കേണ്ടത്.

കൽക്കദൂൻ സുന്നഹദോസു സ്വീകരിച്ച "രണ്ടു സ്വഭാവങ്ങളിൽ" (In two natures) എന്ന പ്രയോഗത്തെ സുന്നഹദോസിനെ എതിർത്തവർ നിരാകരിച്ചതിൻെറ കാരണം വിശദമാക്കുവാൻ ശ്രമിക്കാം. യേശുക്രിസ്തു മരിച്ചവരെ ഉയിർപ്പിച്ചു രോഗികളെ സൗഖ്യമാക്കി. കടലിനുമീതെ നടന്നു. ഇങ്ങനെ മനുഷ്യന് അസാദ്ധ്യമായ കാര്യങ്ങൾ ചെയ്തതായി സുവിശേഷങ്ങളിൽ പറയുന്നു. ഇവ തന്നിലുള്ള ദൈവത്വം ചെയ്തു. എന്നാൽ അവനു വിശന്നു, ദാഹിച്ചു, യാത്രാക്ഷീണമുണ്ടായി എന്നും സുവിശേഷങ്ങൾ വ്യക്തമാക്കുന്നു. ഇങ്ങനെയുള്ളവ ക്രിസ്തുവിലെ മനുഷ്യത്വത്തിൻെറ പ്രവൃത്തിയായിരുന്നു. ഈ ആശയമാണ് "രണ്ടു സ്വഭാവങ്ങളിൽ" എന്ന പ്രയോഗം കൊണ്ടുദ്ദേശിക്കുന്നത്. ഈ ഉപദേശം കൊണ്ട് ദൈവത്വം ദൈവത്തിൻെറയും മനുഷ്യത്വം മനുഷ്യൻെറയും ജന്മസിദ്ധമായ കാര്യങ്ങൾ ഏക പർസൂപ്പായിൽ നിർവ്വഹിച്ചു എന്നു മാത്രമായിരിക്കും പറയാവുന്നത്. അത് സ്വീകാര്യമായി അവർക്കു തോന്നിയില്ല.

## ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ

ഇതു കൂറിലോസും അലക്സാന്ത്രൃൻ പക്ഷിയാരും നെസ്തോറിയസിനും അന്ത്യോഖ്യർക്കുമെതിരായി പ്രസ്താവിച്ചു വന്നതാണ്. എന്നാൽ അന്ത്യോഖ്യൻ പക്ഷക്കാർ അതിനെ ശക്തിയായി ഉപേക്ഷിച്ചിരുന്നു. ഒരു അന്ത്യോഖ്യൻ വേദശാസ്ത്രജ്ഞനായ തിയൊഡോറെറ്റ് ഈ ആശയം വ്യക്തമാക്കിയിട്ടുണ്ട്.

> "എന്നാൽ ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ. പരിശുദ്ധ വേദത്തിനും അതിനെ വ്യാഖ്യാനിച്ച പിതാക്കന്മാർക്കു എതിരാകയാൽ, ഞങ്ങൾ അശ്ശേഷവും സമ്മതിക്കുന്നില്ല".

ഈ പ്രയോഗത്തെ അവർ നിരാകരിച്ചത് നെസ്തോറിയോസ് പറഞ്ഞപ്രകാരം, "യൂണിയൻ (യോജ്യത) സ്വഭാവങ്ങളിൽ നിന്നല്ല, സ്വഭാവങ്ങളുടേതാണ്". അന്ത്യോഖ്യരുടെ ചിന്തയും, യേശുക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവും രണ്ടു ഹൈപ്പോസ്റ്റാസിസുകളായി (സുറിയാനിയിൽ ക്നൂമാകൾ) വ്യാപരിച്ചു എന്നാണ്. ആ ആശയമാണ് ഇവിടെ എടുത്തു പറയുന്നത്. രണ്ടു ഹൈപ്പോസ്റ്റാസിസുകളിൽ ഓരോന്നിനും അതതിൻെറ സ്വഭാവം ഉണ്ട്. അങ്ങനെ യേശുക്രിസ്തുവിൽ



രണ്ടു ഹൈപ്പോസ്റ്റാസിസും രണ്ടു സ്വഭാവങ്ങളു മാണുള്ളത്. അവ രണ്ടും ഏക പ്രോസപ്പോണിൽ (പർസൂപ്പ) യോജിച്ചിരുന്നു. ഇതാണ് അന്ത്യോഖ്യൻ ക്രിസ്തു ശാസ്ത്രം എന്നു ചുരുക്കിപ്പറയാം.

ഈ ആശയത്തെ വളരെ ശക്തമായി നിലനിർത്തിയ ദേഹമായിരുന്നു കൂറെശിലെ തെവോദോറിത്തോസ് (Theodoret of Cyrus). അലക്സാന്ത്രിയായിലെ കൂറിലോസിൻെറ ഒരു പണ്ഡിതനായ ഇദ്ദേഹം കൽക്കദൂൻ സുന്നഹദോസിൽ തിയോഡോറെറ്റു ബദ്ധശത്രുവായിരുന്നു. കാര്യമായ പങ്കുവഹിച്ചിരുന്നു എങ്കിലും, ഒക്ടോബർ 26-ാം തീയതി അലക്സാന്ത്ര്യരായ മൂതിപക്ഷം ബിഷപ്പന്മാരും ചേർന്ന്, "തിയൊഡോറെറ്റ് ഞങ്ങളുടെ മുടക്കിൽ ഇപ്പോഴും കഴിയുന്നു" എന്ന്, റോമിന് അദ്ദേഹത്തോടുള്ള പ്രതിപത്തിയെ അവഗണിച്ച്, പ്രസ്താവിച്ചു. ഇദ്ദേഹം ആദ്യമായി അന്ത്യോഖ്യൻ ആശയം അവലംബിച്ച ഒരു ഹൈപ്പോസ്റ്റാസിസ്' സ്വീകരിച്ചതെങ്ങനെയെന്നു ആഗെയിലെ ജോൺ, നെസ്തോറിയനില സ്വീകരിച്ചി വ്യക്തമാക്കുന്നു. ആഗെയിലെ ജോണിനെഴുതിയ കത്തിലെ കാര്യം, അദ്ദേഹം സുന്നഹദോസ് രുന്നു. അദ്ദേഹത്തോടു തിയൊഡൊറെറ്റു പറയുന്നത്, "അതുകൊണ്ട്, രണ്ടു സ്വഭാവങ്ങൾ എന്നു പറഞ്ഞവർ സ്വഭാവങ്ങൾ തമ്മിൽ കലരാതെ അന്യോന്യം യോജിച്ചു എന്നു വ്യക്തമാക്കി. അവർ 'ഒരു ഹൈപ്പോസ്റ്റാസിസ്' എന്നതിനെ ഊസിയ എന്നോ സ്വഭാവം എന്നോ ഉള്ള അർത്ഥത്തിലല്ല, പ്രോസപ്പോൺ എന്ന അർത്ഥത്തിലാണ് എടുത്തത് എന്നു വ്യക്തമാണ്". വീണ്ടും, "പരിശുദ്ധസുന്നഹദോസ് ഒരു ഹൈപ്പോസ്റ്റാസിസ്' എന്നുപറഞ്ഞത് ഹൈപ്പോസ്റ്റാസിസിനെ സ്വഭാവം എന്ന അർത്ഥത്തിലല്ല പ്രോസപ്പോൺ എന്ന അർത്ഥത്തിലാണ്".

ഇവിടെ കാണുന്ന പരപാർത്ഥം രണ്ടു ആധുനിക പണ്ഡിതന്മാർ, ഒരാംഗ്ലിക്കനും ഒരു റോമൻ കത്തോലിക്കനും കൈകാര്യം ചെയ്യുന്ന വിധം ശ്രദ്ധേയമാണ്. റോമൻ കത്തോലിക്കനായ ചാൾസ് മൊള്ളർ, തിയൊഡോറെറ്റ് ഹൈപ്പോസ്റ്റാസിസും പ്രോസപ്പോണും പര്യായപദങ്ങളായി കാണുന്നത്, ഒരു തിയളോജിക്കൽ സംഭാവനയായി എടുത്തുപറയുന്നു. അതു ശരിയെങ്കിൽ, അന്ത്യോഖ്യരും അലക്സാന്ത്ര്യരും തമ്മിൽ നടന്ന കലഹങ്ങൾ ഒഴിവാക്കാമായിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു. ആംഗ്ലിക്കൻ പണ്ഡിതൻ ആർ. വി. സെല്ലേർസ് ആണ്. അദ്ദേഹം ആഗെയിലെ ജോണിന് തിയൊഡോറെറ്റ് എഴുതിയ കത്തിൻെറ കാര്യം എടുത്തു പറയുന്നു. എന്നാൽ തിയൊഡോറെറ്റു ജോണിനെ, കൽക്കദൂനിലെ "ഒരു ഹൈപ്പോസ്റ്റാസിസ്" എന്ന് അത് പ്രോസൊപ്പോൺ ആയിരുന്നില്ലെന്നു മാത്രമേ പറയുന്നുള്ളൂ.

ആയിരുന്നു എന്നുള്ള കാര്യം, സേവേറിയോസ് വ്യക്തമാക്കിയിരുന്നു എങ്കിലും എടുത്തുപറയുന്നില്ല.

ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ എന്ന പ്രയോഗം പ്രധാനമായി രണ്ടു ആശയങ്ങൾ വിശദമാക്കുന്നു. ഒന്നാമത്, ഒരു നിത്യ ഹൈപ്പോസ്റ്റാസിസായ ദൈവപുത്രൻ മനുഷ്യത്വത്തോടു യോജിച്ചു. ആ മനുഷ്യത്വം അതിൽ തന്നെ ഒരു ഹൈപ്പോസ്റ്റാസീസായി തീർന്നിരുന്നില്ലെങ്കിലും അതു വ്യക്തീകരണം പ്രാപിച്ചിരുന്നതിനാൽ, അതിനെ ഹൈപ്പോസ്റ്റാറ്റിക് ആയ നില (Hypostatic starus) ലഭിച്ചു. ഇങ്ങനെ മനുഷ്യത്വത്തിന് അതിൽ തന്നെ ഹൈപ്പോസ്റ്റാസീസ് ഉണ്ടായിരുന്നില്ലെങ്കിലും ദൈവപുത്രനോടു ചേർന്നുള്ള വ്യക്തിത്വം ഉണ്ടായിരുന്നു. ക്രിസ്തു ദൈവവും മനുഷ്യനുമായി അങ്ങനെ നിലനിന്നു. രണ്ടാമത്, ഈ പദപ്രയോഗം, സ്വഭാവങ്ങളുടെ യോജ്യത വാസ്തവികമായും ആന്തരികമായി സംഭവിച്ചു എന്നു കാണിക്കുന്നു. ഈ വാസ്തവം മനസ്സിലാക്കുവാൻ ഹൈപ്പോസ്റ്റാസിസ്, പ്രോസൊപ്പോൺ എന്ന പദങ്ങളുടെ അർത്ഥം വെളിവാക്കേണ്ടതുണ്ട്. ഇതിനകം നാം കണ്ട പ്രകാരം, ഊസിയ അതിന്റെ പൂർണ്ണതയിൽ വ്യക്തീകരണം പ്രാപിച്ചുണ്ടാകുന്നതാണ് ഹൈപ്പോസ്റ്റാസീസ്. ഹൈപ്പോസ്റ്റാസീസ് ഉണ്ടായി വരുമ്പോൾ അതിനു ലഭ്യമാകുന്നതാണ് പ്രോസൊപ്പോൺ. അതു കൊണ്ട് ഒരു മനുഷ്യനെ (ഹൈപ്പോസ്റ്റാസീസിനെ) മറ്റൊരു മനുഷ്യനിൽ നിന്ന് വേർതിരിച്ചു മനസ്സിലാക്കുന്നത് അവരവരുടെ പ്രോസൊപ്പോണിൽ (പർസൂപ്പായിൽ) അത്രേ.

യേശുക്രിസ്തു ദൈവവും മനുഷ്യനുമാണെന്നു പറയുമ്പോൾ, അവനിൽ ദൈവത്വവും മനുഷ്യത്വവും ഉണ്ടായിരിക്കണം. ഈ സംഗതി അലക്സാന്ത്ര്യരും, അന്ത്യോഖ്യരും, പാശ്ചാത്യരും സമ്മതിച്ചിരുന്നു. അവർ തമ്മിലുള്ള വ്യത്യാസം ഇങ്ങനെ വ്യക്തമാക്കാം. പാപം കൂടാതെ ജീവിച്ച യേശുക്രിസ്തുവിന്റെ ദൈവികവും മാനുഷികവുമായ എല്ലാ വചനങ്ങളും പ്രവൃത്തികളും അവനിൽ ആരംഭം മുതലെയുണ്ടായ യോജ്യതയുടെ കേന്ദ്രത്തിൽ നിന്നു നടന്നു. യേശുക്രിസ്തുവിൽ ദൈവപുത്രന്റെയും മനുഷ്യത്വത്തിന്റെയും ഒരുമിച്ചുചേർന്നുള്ള വ്യാപാരമായിരുന്നു ഉണ്ടായിരുന്നത്. ഇതുമൂലം യേശുക്രിസ്തുവിൽ പ്രവർത്തിച്ച ദൈവത്തിലോ മനുഷ്യനിലോ ഒരു വ്യത്യാസവുമുണ്ടായില്ല. ഈ ആശയം സേവേറിയോസ് ഇങ്ങനെ വെളിവാക്കുന്നു. "ജഡം ജഡമായും ദൈവത്വം ദൈവത്വമായും നിലനിന്നു. അവയിലൊന്നും മറ്റേതിന്റെസ്വഭാവത്തിലേക്കും മാറ്റപ്പെട്ടില്ല. എന്നാൽ അവയുടെ യോജ്യതയും ഒരുമിച്ചുള്ള പ്രവർത്തനവും പുത്രന്റെ



(ദൈവത്തിന്റെ) മനുഷ്യാവതാരം ചെയ്ത ഒരു സ്വഭാവത്തെ വ്യക്തമാക്കി. ഇതായിരുന്നു അലക്സാന്ത്ര്യരുടെ നിലപാട്.

അന്ത്യോഖ്യർ അവരുടെ ഉപദേശം ഇങ്ങനെ കാണിച്ചു. ദൈവത്വം (പുത്രനാം ദൈവത്തിന്റെ ഹൈപ്പോസ്റ്റാസീസ്) ദൈവികമായ ഓരോ കാര്യവും മനുഷ്യത്വം (മനുഷ്യന്റെ ഹൈപ്പോസ്റ്റാസീസ്) മാനുഷികമായ എല്ലാ സംഗതികളും, ഏക പ്രോസൊപ്പോണിൽ നിർവ്വഹിച്ചു. ക്രിസ്തുവിന്റെ ഒരു പ്രോസപ്പോണിൽ രണ്ടു ഹൈപ്പോസ്റ്റാസീസുകളും അതതിന്റെ വ്യാപാരങ്ങൾ നടത്തി. ഇതുകൊണ്ട്, ഏക ക്രിസ്തുവിൽ രണ്ടു സ്വഭാവങ്ങളും സ്ഥിതിചെയ്തു വ്യാപരിച്ചു. അവൻ പൂർണ്ണമായി ദൈവവും പൂർണ്ണമായി മനുഷ്യനുമായിരുന്നു. അലക്സാന്ത്ര്യരുടെ ഹൈപ്പോസ്റ്റാറ്റിക്ക് യൂണിയൻ സാധ്യമല്ല എന്നായിരുന്നു അവരുടെ വാദം. അതിനു പകരം ക്രിസ്തുവിലുണ്ടായ യോജ്യതയെ "യൂണിയൻ ഇൻ പ്രോസൊപ്പോൺ" എന്നാണവർ വിവരിച്ചത്.

പാശ്ചാത്യർ സ്വീകരിച്ച ആശയം ലീയൊയുടെ റ്റോമിൽ പ്രകടിപ്പിച്ചിരുന്നതാണ്. ലത്തീൻ ഭാഷയിൽ വിരചിതമായ ആ പ്രമാണത്തിൽ 'ഒരു പേർസോണാ'യിൽ രണ്ടു സ്വഭാവങ്ങൾ ('നാച്ചുറെ') ചേർത്തിരുന്നു എന്നു പ്രകടമാക്കി. ഇവിടെ പറയുന്ന പേർസോണാ എന്തിനെയാണ് ഉദ്ദേശിക്കുന്നത്? നാച്ചുറാ (Nature) എന്നതെന്താണ്? ഇംഗ്ലീഷിൽ പറയുന്ന അർത്ഥമാണ് Person പേർസോണാ എന്നതിന് Nature എന്നു ഇംഗ്ലീഷിൽ എന്നത്. അതുപോലെ നാച്ചുറാ എന്നതിന് Nature എന്നു വരുകിലും, ക്രിസ്തുവിലുള്ള പറയും. ഒരവ്യക്ത നാമമാണ് Nature എന്നു പ്രവൃത്തികൾ ചെയ്യുന്നതായും Natures ഓരോന്നും അതാതിനു യോജിച്ച രണ്ടു Natures (സ്വഭാവങ്ങൾ) ഉള്ളതായും റോമിലെ തന്മൂലം അവനിൽ വ്യക്തമാക്കുന്നുണ്ട്. ഇതിൽ നിന്ന് ലീയൊ തന്റെ റ്റോമിൽ ലീയൊയുടെ ചിന്തയിൽ Nature ഹൈപ്പോസ്റ്റാസിസിനുള്ള പ്രത്യേകതകൾ മനസ്സിലാക്കുവാൻ. അതുകൊണ്ട് യേശുക്രിസ്തു നുണ്ടെന്നു വേണം ദൈവത്വവും മനുഷ്യത്വവും എന്ന രണ്ടു സ്വഭാവങ്ങൾ എന്ന ഏകത്വത്തിൽ പാശ്ചാത്യർ അവലംബിച്ചു. വ്യാപരിച്ചിരുന്നു എന്ന നില റോമും പാശ്ചാത്യവിഭാഗവും എഫേസൊസു

ഈ നിലപാടിൽ ചിന്താഗതി എന്തെന്നു വ്യക്തമാക്കി. സുന്നഹദോസിനോടുള്ള തങ്ങളുടെ 433-ലെ ഒത്തുതീർപ്പിന്റെ വെളിച്ചത്തിൽ മാത്രമേ അവർ സുന്നഹദോസിനെ കൂറിലോസിന്റെ എല്ലാ ആശയങ്ങളും അവർ അംഗീകരിച്ചുള്ളൂ. "രണ്ടു കത്തുകൾ" അവർ അംഗീകരിച്ചു. സ്വീകരിച്ചില്ല. അദ്ദേഹത്തിന്റെ അദ്ദേഹം ചമച്ചിരുന്നു. അവയെ ഒന്നിനെയും മറ്റു ധാരാളം ഗ്രന്ഥങ്ങൾ

അവർ ഔദ്യോഗികമായി കരുതിയില്ല. കൽക്കദൂൻ സുന്നഹദോസു സ്വീകരിച്ച <u>രണ്ടു കത്തുകൾ</u> - അതായത് കൂറിലോസു നെസ്തോറിയോസിനയച്ച രണ്ടാമത്തെ കത്തും 433-ലെ ഒത്തുതീർപ്പുരേഖയും-മാത്രം അവർ സ്വീകരിച്ചു.

എഫേസോസ് സുന്നഹദോസ് കൂടിയത്, കന്യക മറിയാമിനെ ദൈവപ്രസവിത്രി എന്ന് സംബോധന ചെയ്യാമോ എന്ന ചോദ്യം അടിസ്ഥാനമാക്കിയായിരുന്നു. അതിനുള്ള ഉത്തരം സംബന്ധിച്ച് റോമും, പൗരസ്ത്യരിൽ അന്ത്യോഖ്യൻ പക്ഷീയരല്ലാതെയുള്ള എല്ലാവരും ആ പദപ്രയോഗത്തെ ശരിവച്ചു. ഇതാണ് യേശുക്രിസ്തുവിന്റെ ആളത്തം, സ്വഭാവം എന്നിവ സംബന്ധിച്ച് പുരാതന സഭകൾ സ്വീകരിച്ച നിലപാടുകൾ.

<u>ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ</u> എന്ന ആശയം സേവേറിയോസ് വ്യക്തമാക്കിയതെങ്ങനെയെന്ന്, അതിനോടു പ്രതികരിച്ച അന്ത്യോഖ്യൻ പക്ഷീയരുടെയും പാശ്ചാത്യ വിഭാഗത്തിന്റെയും നിലപാടുകൾക്കെതിരായി വിശദീകരിക്കുവാൻ നാം ശ്രമിക്കുകയായിരുന്നു. സ്വഭാവങ്ങൾ തമ്മിൽ ആന്തരികമായി യോജിച്ചതിനാൽ, അവയുടെ പ്രത്യേകതകൾ (Properties) അന്യോന്യം കൈമാറുമായിരുന്നു. അതുകൊണ്ട് ക്രിസ്തു സംസാരിച്ച എല്ലാ വാക്കുകളിലും അവൻ ചെയ്ത സർവ്വ പ്രവൃത്തികളിലും മനുഷ്യത്വം ദൈവത്വത്തോടുള്ള യോജ്യതയിൽ വ്യാപരിച്ചിരുന്നു. എന്നാൽ മനുഷ്യത്വം ദൈവത്വമായി തീരുകയോ പ്രവൃത്തി രഹിതമായി ഭവിക്കയോ ചെയ്തില്ല. നേരെമറിച്ച്, സൃഷ്ടിയിലുള്ള സ്വാതന്ത്ര്യവും, മാനുഷികമായ ബുദ്ധിവൈഭവവും, മനുഷ്യത്വത്തിനുള്ള സർവ്വ പ്രത്യേകതകളും ഉൾപ്പെടെ എല്ലാറ്റിനേയും അവൻ ദൈവത്തിന്റേതാക്കിത്തീർത്തു. അതുമൂലം മനുഷ്യത്വത്തിന് അവന്റെ സ്വഭാവത്തിൽ യാതൊരു കുറവും വരാതെ, അവൻ ദൈവത്തിന്റെ മഹിമ നിറഞ്ഞവനായിത്തീർന്നു.

ഈ അവസാനത്തെ വാചകം കൊണ്ടുദ്ദേശിക്കുന്നത് ക്രിസ്തുവിന്റെ മനുഷ്യത്വം ദൈവത്വമായിത്തീർന്നു എന്നോ, മനുഷ്യജാതിയുടെ അന്ത്യം അങ്ങനെയുള്ള ഒരു രൂപാന്തരമായി ഭവിക്കുമെന്നോ അല്ല. പിന്നെയോ ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ അവന്റെ വീഴ്ചമൂലം ആ സാദൃശ്യത്തെ അലങ്കോലപ്പെടുത്തിയത് തിരിച്ചെടുത്ത് അവൻ ദൈവതുല്യനായിത്തീരുക എന്നതാണ്. ഈ ലക്ഷ്യം മനുഷ്യനെന്ന നിലയിൽ യേശുക്രിസ്തു ആദ്യമായി പ്രാപിച്ചു; നാമും അതു ലഭിപ്പാൻ വേണ്ടി വിശ്വാസത്തോടും പ്രത്യാശയോടും കൂടി കാത്തിരിക്കുന്നു.



വേദശാസ്ത്രപരമായ ഈ ചിന്തയിൽ പ്രത്യേകം ഓർത്തിരിക്കേണ്ട ഒരു കാര്യമുണ്ട്. നാം ഇതിനകം കണ്ടപ്രകാരം, അന്ത്യോഖ്യർ <u>പ്രോസോപ്പിക് യൂണിയനും</u> അലക്സാന്ത്ര്യർ <u>ഹൈപ്പോസ്റ്റാറ്റിക് യൂണിയനും</u> ആണ് അതിശക്തമായി നിലനിർത്തിയത്. <u>പ്രോസോപ്പിക് യൂണിയൻ</u> മൂലം അന്ത്യോക്യർ ക്രിസ്തു ദൈവപുത്രൻ അധിവസിച്ച ഒരു മനുഷ്യനാണെന്നു ഉറപ്പിച്ചു പറഞ്ഞു. ദൈവത്തിന്റെ അധിവാസം ഏതു പരിശുദ്ധനിലും ഉള്ളതാണ്. അതുകൊണ്ട് ഈ പദപ്രയോഗം മനുഷ്യാവതാരം ഏറ്റു പറവാൻ മതിയായതല്ല എന്നുള്ളതാണ് അലക്സാന്ത്ര്യരുടെ നിലപാട്. അതിനാൽ <u>ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ</u> ആവശ്യമായി അവർ കണ്ടു. ദൈവവും മനുഷ്യനും തമ്മിൽ നിലനിന്ന ബന്ധത്തെയാണ് <u>പ്രോസോപ്പിക് യൂണിയൻ</u> വെളിവാക്കുന്നത്. മനുഷ്യന്റെ വീഴ്ചമൂലം അത് പോരാത്തതായി വന്നതിനാൽ, ദൈവം തന്റെ കൃപമൂലം മനുഷ്യത്വത്തെ <u>ഹൈപ്പോസ്റ്റാസിസിൽ</u> തന്നോടു യോജിപ്പിച്ചു. അങ്ങനെ ദൈവത്തിന്റെ കൃപയെ മനുഷ്യരക്ഷയിൽ പ്രകടിപ്പിച്ചു. ഈ ആശയമല്ലേ പൗലോസപ്പോസ്തലൻ റോമാലേഖനം 5 : 20-ൽ "പാപം വർദ്ധിച്ചിടത്തു കൃപ അധികം വർദ്ധിച്ചു" എന്നും, മാബൂഗിലെ പീലക്സിനോസ്, "മനുഷ്യാവതാരം വഴി ദൈവം തന്റെ ആളത്തത്തിൽ മനുഷ്യനെ പുനരായി സൃഷ്ടിച്ചു" എന്നും പറഞ്ഞിരിക്കുന്നത്? യേശുക്രിസ്തുവിൽ, മനുഷ്യന് ദൈവവുമായുണ്ടായ ബന്ധം വീഴ്ചയ്ക്കുമുമ്പ് ആദാമിന് ദൈവവുമായുണ്ടായിരുന്ന വേഴ്ചയേക്കാൾ അഗാധവും വ്യക്തിപരവും ആയിരുന്നു എന്നാണിതിന്റെ അർത്ഥം. ഈ ബന്ധം നിത്യമായി നിലനിർത്തിക്കൊണ്ട് ദൈവ-മനുഷ്യനായി യേശുക്രിസ്തു എന്നും നിലനില്ക്കുന്നു. ഇതാണ് അലക്സാന്ത്ര്യർ <u>ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ</u> കൊണ്ടു സ്ഥാപിപ്പാൻ ഉദ്ദേശിച്ചത്. ഇതിൽ മനുഷ്യത്വത്തെ അവഗണിക്കുകയോ നിസ്സാരമായി കരുതുകയോ ചെയ്യുന്ന ചിന്താഗതി ഉണ്ടായിരുന്നില്ല.

## ഒരു <u>ഹൈപ്പോസ്റ്റാസിസ്</u>, <u>ഒരുമിച്ചുള്ള (Corporate)</u><br>ഒരു സ്വഭാവം അഥവാ ഒരു <u>ഹൈപ്പോസ്റ്റാസിസ്</u>

യേശുക്രിസ്തുവിന് ഒരു <u>ഹൈപ്പോസ്റ്റാസിസ്</u> ആണുള്ളതെന്ന ആശയം കൽക്കദൂന്യരും കൽക്കദൂൻ വിരുദ്ധരും നിലനിർത്തിയിരുന്നു എങ്കിലും, അവരിരുകൂട്ടരും ഒരുപോലെയല്ല ആ പദത്തെ വ്യാഖ്യാനിച്ചു വന്നത്. കൽക്കദൂൻ വിരുദ്ധർ ക്രിസ്തുവിന്റെ ഒരു <u>ഹൈപ്പോസ്റ്റാസിസ്</u>

ദൈവത്വവും മനുഷ്യത്വവുംകൂടി ചേർന്നുള്ള (Corporate) ഒന്നായും, അതിനെ ഒരുമിച്ചുള്ള (Corporate) ഒരു സ്വഭാവത്തിന് പര്യായമായും കരുതുന്നു. എന്നാൽ പൗരസ്ത്യ കൽക്കദൂന്യർ അവരെ രണ്ടായി തരംതിരിക്കുന്നു. നാം മുമ്പുകണ്ട ഡമാസ്ക്കസിലെ ജോൺ "ഒരുമിച്ചുള്ള ഒരു ഹൈപ്പോസ്റ്റാസിസ്" സമ്മതിക്കുന്നുണ്ടെങ്കിലും ഒരുമിച്ചുള്ള ഏക (ഒരു) സ്വഭാവത്തെ സ്വീകരിക്കുന്നില്ല. ഒരു പാശ്ചാത്യ കൽക്കദൂന്യനായ, ഇതിനകം നാം കണ്ട, ചാൾസ് മൊള്ളർ (Charles Moller) "ഒരുമിച്ചുള്ള ഒരു ഹൈപ്പോസ്റ്റാസിസ്" അവ്യക്തവും സഭയുടെ (റോമൻ കത്തോലിക്കാ സഭയുടെ) അംഗീകാരമില്ലാത്തതുമാണെന്നു പറയുന്നു.

ലിയൊയുടെ ടോമിൽ "സ്വഭാവം" എന്നത് അവ്യക്ത നാമമായി പരിഗണിക്കപ്പെട്ടിട്ടുണ്ട്. അതാണ് റോമൻ കത്തോലിക്കാസഭയുടെ ഔദ്യോഗിക നിലപാട്. അതോടുകൂടിയാണ് കൽക്കദൂൻ സുന്നഹദോസ് അതിന്റെ വിശ്വാസ പ്രസ്താവനയിൽ "in two natures" അംഗീകരിച്ചത്. അതുകൊണ്ട് പൗരസ്ത്യ കൽക്കദൂന്യരും പാശ്ചാത്യ വിഭാഗവും "ഒരുമിച്ചുള്ള ഏക സ്വഭാവ"ത്തെ തിരസ്കരിക്കുന്നതു മനസ്സിലാക്കാം. എന്നാൽ ക്രിസ്തുവിന്റെ മനുഷ്യത്വത്തെ അവ്യക്തമായി മനസ്സിലാക്കുന്ന പക്ഷം, അത് എങ്ങനെ സ്ഥലകാലപരിമിതിയുള്ള ലോകത്തിൽ നമുക്കു കാണാവുന്നതും സ്പർശിക്കാവുന്നതുമായ ഒരു യാഥാർത്ഥ്യമായി വെളിപ്പെടും? ഇതു ക്രിസ്തീയ രക്ഷാശാസ്ത്രവു (Soteriology)മായി ബന്ധപ്പെട്ട വാസ്തവമാണ്. അടുത്ത സെക്ഷനിൽ അതു പരാമർശിച്ചു കൊള്ളാം.

യേശുക്രിസ്തുവിന്റെ ഹൈപ്പോസ്റ്റാസിസ് ഒന്നാണെന്നു പറഞ്ഞാൽ അതു കേവലം (simple) ദൈവപുത്രന്റെ ഹൈപ്പോസ്റ്റാസിസ് ആണെന്നല്ല മനസ്സിലാക്കേണ്ടത്. പിന്നെയോ ദൈവപുത്രന്റെ മനുഷ്യാവതാര സ്ഥിതിയിലുള്ള ഹൈപ്പോസ്റ്റാസിസ് ആയിരുന്നു. സേവേറിയോസ് ഗ്രമേറിയനെതിരായി ഇങ്ങനെ എഴുതുന്നു.

> അവന്റെ ഒരുമിച്ചു ചേർക്കപ്പെട്ട (Concrete) സ്വഭാവങ്ങളും ഹൈപ്പോസ്റ്റാസിസുകളും യോജ്യതയുടെ കേന്ദ്രത്തിൽ നിന്ന് ഒരു കുറവും വ്യത്യാസവും കൂടാതെ കാണപ്പെടുന്നു. എന്നാൽ, അവ ഓരോന്നിനും പ്രോസപ്പോൺ നിർണ്ണയിക്കുക സാധ്യമല്ല. എന്തുകൊണ്ടെന്നാൽ അവ രണ്ടും പ്രത്യേക യാഥാർത്ഥ്യങ്ങളായി വിഭജിതമായ അവസ്ഥയിൽ സ്ഥിതിത്വം പ്രാപിച്ചവയല്ല. അവ രണ്ടിൽ നിന്നും ഒരു ഹൈപ്പോസ്റ്റാസിസും രണ്ടും ചേർന്നുള്ള ഒരു പ്രോസപ്പോണും, വചനമാം ദൈവത്തിന്റെ മനുഷ്യാവതാരം ചെയ്ത ഒരു വചനവും ആകുന്നു.



ഈ പ്രസ്താവനകൊണ്ടുദ്ദേശിക്കുന്നയർത്ഥം യേശുക്രിസ്തുവിന്റെ മനുഷ്യത്വ യാഥാർത്ഥ്യത്തെ നിസ്സാരമായി കരുതുന്നതല്ല. പിന്നെയോ ആ സത്യം ഏക ക്രിസ്തുവിനെ വിളിക്കുന്ന നിലയിൽ വിടാതെ ഏറ്റു പറവാനാണ് ശ്രമിക്കുന്നത്.

## ക്രിസ്തുശാസ്ത്രവും രക്ഷാശാസ്ത്രവും

മനുഷ്യാവതാരത്തിന്റെ ഉദ്ദേശ്യം ലോകത്തെ രക്ഷിക്കുകയാണ്. ഇതാണ് സേവേറിയോസും കൽക്കദൂൻ വിരുദ്ധരെല്ലാവരും നിലനിർത്തുന്ന പാരമ്പര്യം. ആ രക്ഷ ഒരു മനുഷ്യ ജീവിതം വഴി ദൈവം നിർവ്വഹിച്ചു എന്നാണ് അവർ പറയുന്നത്. ലോക സൃഷ്ടിക്കു കാരണഭൂതനായ പുത്രനാം ദൈവം പിതാവിന്റെയും പരിശുദ്ധാത്മാവിന്റെയും ഇച്ഛയോടും ഭാഗഭാഗിത്വത്തോടുംകൂടി മനുഷ്യാവതാരം ചെയ്തു. അങ്ങനെ മനുഷ്യവൽകൃതനായ യേശുക്രിസ്തു ദൈവവും മനുഷ്യനും തമ്മിൽ മദ്ധ്യസ്ഥനാകുന്നു. നിത്യനായ ദൈവത്തിനും ഒരു സൃഷ്ടിയായ മനുഷ്യനും മദ്ധ്യേ നില്ക്കുന്ന അവൻ, ലോകത്തിന്റെ ഏക രക്ഷകനായി, രണ്ടാമനില്ലാതെ (sui generis) സ്ഥിതിചെയ്യുന്നു. മദ്ധ്യസ്ഥനെന്ന നിലയിൽ മനുഷ്യവർഗ്ഗം അവനിൽ പുനരായി സൃഷ്ടിക്കപ്പെട്ടു. അവൻ രണ്ടാം ആദാമായി, പുതിയ മനുഷ്യജാതിയുടെ ആദ്യത്തെ അംഗമായിത്തീർന്ന്, എന്നും അതിന്റെ തലയായി നിലനിൽക്കുന്നു.

ദൈവത്തിന്റെ ഏക പുത്രൻ നമ്മോടു ഏകസാരാംശവാനായി തീർന്നു. അവൻ ബുദ്ധിശക്തിയുള്ള ആത്മാവോടുകൂടിയ ഒരു ജഡവുമായി ഹൈപ്പോസ്റ്റാസിസിൽ യോജിച്ചു. അതുമൂലം മനുഷ്യ ഊസിയ, മുഴുവനും വർഗ്ഗം ആകമാനവും ദൈവിക സ്വഭാവമായി സ്നേഹത്തിൽ യോജിച്ചു. ആ സ്നേഹബന്ധത്തിൽ നിന്ന് (മനുഷ്യ ഊസിയ) മുൻപ് അകന്നുപോയിരുന്നു. അതുകൊണ്ട്, എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, നാം പൂർവ്വ സംയോജന (harmony) ത്തിനും യോഗ്യരായി, ദിവ്യസ്വഭാവത്തിൽ ഭാഗവാക്കുകളായി ഭവിച്ചു. ഈ ഭാഗഭാഗിത്വം മൂലം നാം ദിവ്യ ദാനങ്ങളും അമർത്യതയും പ്രാപിച്ചു. ഇവയെല്ലാം ആദാമിന്റെ വീഴ്ചയാൽ നമുക്കു നഷ്ടപ്പെട്ടു പോയിരുന്നതാണ്.

ഈ ഭാഗം മനസ്സിൽ വച്ചു കൊണ്ട് സേവേറിയോസിന്റെ ചിന്ത ഇങ്ങനെ എടുത്തുപറയാം. ദൈവം മനുഷ്യനെ തന്നോടുള്ള അറ്റുപോകാത്ത ബന്ധം (സ്നേഹ ബന്ധം) നിലനിർത്തുവാൻ

സൃഷ്ടിച്ചു. എന്നാൽ വീഴ്ചമൂലം മനുഷ്യന് അത് പുലർത്തുവാനോ സ്രഷ്ടാവുമായുള്ള സഖിത്വം വീണ്ടെടുക്കുവാനോ കഴിഞ്ഞില്ല. ഈ വിഷമസന്ധിയിൽ ദൈവം മനുഷ്യനോടുള്ള സ്നേഹം പ്രകടിപ്പിച്ചു. മനുഷ്യവർഗ്ഗത്തിലെ ഒരംഗത്തെ തന്നോടുള്ള ഹൈപ്പോസ്റ്റാറ്റിക് യൂണിയനിൽ പ്രവേശിപ്പിച്ചു. അവൻമൂലം മനുഷ്യ വർഗ്ഗം മുഴുവനും വേണ്ടിയുള്ള രക്ഷയെ നിർവ്വഹിച്ചു. മനുഷ്യത്വത്തോടുള്ള യോജ്യത മൂലം അവൻ ദൈവവും മനുഷ്യനും തമ്മിലുള്ള മദ്ധ്യസ്ഥനായി. അവൻതന്നെ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും ആയി നിലനിൽക്കുന്നു. ദൈവമെന്ന നിലയിൽ അവൻ ദൈവപുത്രനോടു അവൻമൂലം വി. ത്രിത്വത്തോടും അവൻ മനുഷ്യവർഗ്ഗം മുഴുവനോടും ചേർന്നിരിക്കുന്നു. വീണ്ടും മനുഷ്യനെന്ന നിലയിൽ അവൻ ഒരു വ്യക്തിയാണ്. മാനുഷിക ഊസിയാ മുഴുവനും അവനിൽ വ്യക്തീകരിക്കപ്പെട്ടതിനാൽ, അവൻ ഓരോമനുഷ്യനെയും വ്യക്തിയായും മനുഷ്യജാതിയെ കൂട്ടമായും പ്രതിനിധാനം ചെയ്യുന്നു. മദ്ധ്യസ്ഥനായ യേശുക്രിസ്തു പരിശുദ്ധ ത്രിത്വമായി ചേർന്നുപോയിട്ടില്ല. എന്നാൽ അവൻ ദൈവത്തോടുള്ള യോജ്യതയിൽ എന്നും നിലനില്ക്കുന്നു. പുത്രന്റെ ദൈവത്വം മദ്ധ്യസ്ഥനിലുള്ള, ദിവ്യപരിപാലനത്തിൽ ഒതുങ്ങിനിൽക്കുന്നുമില്ല.

# മലങ്കര സഭാ ചരിത്രം: ഒരു വിലയിരുത്തൽ

ഇത് സ്വാനുഭവവേദിയിലെ അവസാന അദ്ധ്യായമാണ്. ഇതുൾക്കൊള്ളുന്നത് മലങ്കരസഭയുടെ ചരിത്രം അതേപടിയല്ല. അത് പല പുസ്തകങ്ങളിലായി നേരത്തെ വിശദീകരിച്ചിട്ടുണ്ട്. നേരെമറിച്ച് ഇതിലൂടെ ഒരു വിലയിരുത്തലിനാണ് ഉദ്യമിക്കുന്നത്. മലങ്കരസഭ പേർഷ്യൻ സുറിയാനി സഭയുമായുള്ള ബന്ധത്തിൽ, 16-ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ ഇൻഡ്യയിൽ ആധിപത്യത്തിൽ എത്തുന്നതു വരെ, സ്ഥിതിചെയ്തു. അതിനു ശേഷം 1665-ൽ മാത്രമാണ് അന്ത്യോഖ്യൻ സുറിയാനി സഭയുമായി മലങ്കര സഭയ്ക്കു ബന്ധമുണ്ടായത്. അതേത്തുടർന്ന് 1876-ലാണ് മലങ്കര സഭ സുറിയാനി സഭയുടെ ഭാഗമായിത്തീർന്നത്. 1912-ൽ കാതോലിക്കേറ്റു സ്ഥാപിതമായി. അതിനെ സ്വീകരിക്കുന്നതും സ്വീകരിക്കാത്തതുമായ രണ്ടു കക്ഷികളായി സമുദായം പിളർന്നു. അതിനാണ് ശമനമുണ്ടാകേണ്ടത്.

ഫാദർ (ഡോ.) വി. സി. ശമുവേൽ.

ഉൾപ്പെടുന്നു. സഭാചരിത്രം അദ്ദേഹത്തിൻെറ പിൻഗാമികൾ 1496-വരെ വിപുലപ്പെടുത്തിയ രൂപത്തിലാണ് നമുക്കു ലഭ്യമായിരിക്കുന്നത്. അതിൽ 451-ലെ സഭാചരിത്രം വരെ പൊതുവിലും. അതിനുശേഷം 512-ൽ അന്ത്യോഖ്യായിലെ സേവേറിയോസ് പാത്രിയർക്കാ പദം സ്വീകരിച്ച സംഭവവും. പിന്നീട് അദ്ദേഹത്തിൻെറ പിൻഗാമികളെപ്പറ്റിയുള്ള വിവരങ്ങൾ പതിനഞ്ചാം നൂറ്റാണ്ടിൻെറ അവസാനം വരെയും പുസ്തകത്തിൻെറ ഒന്നാം ഭാഗത്തു ചേർത്തിട്ടുണ്ട്. രണ്ടാം ഭാഗത്തു "കിഴക്കിൻെറ ഒന്നാമത്തെ പ്രധാനാചാര്യനായ (റീഷ് കൊഹനേ ദ്മദ്നഹോ) മാർ തോമ്മാശ്ലീഹാ"യിൽ തുടങ്ങി പേർഷ്യൻ സഭാചരിത്രവും വിവരിക്കുന്നു. അവിടെ വടക്കെ ഇൻഡ്യയിലേക്കു പോകും വഴി അപ്പോസ്തലൻ ഗ്രീസിൽ സഭ സ്ഥാപിച്ചതായി പറയുന്നുണ്ടെങ്കിലും, ഇൻഡ്യയിൽ ചെയ്ത വേലയെപ്പറ്റി ഒന്നും തന്നെ പ്രസ്താവിക്കുന്നില്ല. എന്നുതന്നെയുമല്ല. ഗ്രന്ഥത്തിൻെറ ശേഷമുള്ള ഭാഗത്ത് 1496-വരെയുള്ള സ്ഥലങ്ങളിലെങ്ങും: ഇൻഡ്യൻ സഭയെപ്പറ്റിയോ അങ്ങിനെ ഒരു സഭ ഉണ്ടായതായിപ്പോലുമോ, വിവരിക്കുന്നില്ല.

ബാർ എബ്രായമാത്രമല്ല. അദ്ദേഹത്തിനുമുമ്പ് ആറാം നൂറ്റാണ്ടു മുതൽ സഭാചരിത്രം ചമച്ച പലരും ഉണ്ടായിട്ടുണ്ട്. അവരിലാരും ഇൻഡ്യയിൽ ഒരു സഭ സ്ഥിതിചെയ്തിരുന്നതായി പറയുന്നില്ല. ബാർ എബ്രായ ജീവിച്ചിരുന്നതിന് ഏകദേശം ഒരു നൂറ്റാണ്ടു മുമ്പ് ബ്രഹ്മാണ്ഡമായ ഒരു സഭാ ചരിത്രം സുറിയാനി ഭാഷയിൽ രചിച്ച വലിയ മാർ മിഖായേൽ പാത്രിയർക്കീസു പോലും ഇൻഡ്യയിലെ സഭയെപ്പറ്റി ഒന്നും പ്രസ്താവിക്കുന്നില്ല. ഇതിൽ നിന്നുമെന്താണ് നാം അനുമാനിക്കുന്നത്?. സിറിയൻ ചരിത്രകാരന്മാർ അറിയാതെയിരുന്ന കാരണത്താൽ ക്നായിതോമ്മായും കോളനിയും കേരളത്തിൽ വന്നില്ലെന്നോ, കോസ്മാസ് Indicopleustes ആറാം നൂറ്റാണ്ടിൻെറ മൂന്നാം ദശകത്തിൽ ഇൻഡ്യയിൽ ആഗതനായില്ലെന്നോ, അവയ്ക്കു മുമ്പും പിമ്പും നടന്നതായി രേഖയുള്ള സംഭവങ്ങൾ ഉണ്ടായതല്ലെന്നോ ആണോ? ഒരു കാര്യം മാത്രമാണ് നമുക്ക് പറയാവുന്നത്. അന്ത്യോഖ്യൻ സുറിയാനിക്കാർ അറിയാതെ ഇൻഡ്യയിൽ ഒരു സഭ പൂർവ്വ കാലം മുതൽ പേർഷ്യൻ സുറിയാനി സഭ നിലനിർത്തിയിരുന്നു.



ആ സഭയുടെ ആവശ്യത്തിനു ബിഷപ്പന്മാരെ ലഭിക്കുവാൻ 1490-ൽ. അതായത് ബാർ എബ്രായയുടെ സഭാചരിത്രം അന്ത്യം പ്രാപിക്കുന്നതിന് ആറു കൊല്ലം മുമ്പ്. ഇൻഡ്യയിൽ നിന്ന് മൂന്നു പേർ ചേർന്ന ഒരു നിവേദക സംഘം വടക്കൻ സുറിയായിൽ നെസ്തോറിയൻ പാത്രിയർക്കീസ് മാർ സൈമൻറടുത്തു പോയിരുന്നു. ഈ വാസ്തവമൊന്നും ബാർ എബ്രായയുടെ ചരിത്രം പൂർത്തീകരിച്ചവർ അറിഞ്ഞിരുന്നതായി തെളിവില്ല. ആ നിവേദക സംഘത്തിൽപ്പെട്ട ഒരാൾ വഴിമദ്ധ്യേ മരിച്ചുപോയി. ശേഷിച്ച ഇരുവരെയും പാത്രിയർക്കീസു പട്ടക്കാരാക്കിയ ശേഷം, മെത്രാന്മാരായി തൻെറ, സന്യാസാശ്രമത്തിൽ പെട്ടവരെ തിരഞ്ഞെടുത്തു നിയമിച്ചു. അവരെ ഇൻഡ്യയിലേക്കയച്ച് അവരിൽ കൂടി സഭാഭരണം ക്രമീകരിച്ചു.

### അറബികാനോൻ.

ബാർ എബ്രായ ചമച്ച ഹൂദായ (നിർദ്ദേശം) എന്ന ഒരു നിയമപുസ്തകമുണ്ട്. അത് സഭയുടെ കാനോൻ ഗ്രന്ഥമായി നാം പറഞ്ഞു വരുന്നു. എന്നാൽ 325-ലെ നിഖ്യാനിശ്ചയങ്ങളായി അതിൽ കാണിച്ചിട്ടുള്ള നിയമങ്ങൾ ഒൻപതാം നൂറ്റാണ്ടിലുണ്ടായ "അറബിക് കാനോനിൽ" നിന്നെടുത്തിട്ടുള്ളവയാണ്. ഒമ്പതാം നൂറ്റാണ്ടിനു ശേഷം അന്ത്യോഖ്യൻ സുറിയാനിക്കാർ ഇതു സംബന്ധമായി എഴുതിയ ഗ്രന്ഥങ്ങളിലെല്ലാം ഈ സ്ഖലിതം നിലവിലുണ്ട്. അതു തന്നെയാണ് 19-ാം നൂറ്റാണ്ടിൻെറ അവസാനത്തിൽ നടന്ന സമുദായക്കേസിലും അതിനു ശേഷം ഉണ്ടായ ഇ.എം. ഫിലിപ്പിൻെറ സഭാചരിത്ര പുസ്തകത്തിലും പ്രകടമാക്കിയിരിക്കുന്നത്. അവിടെയെല്ലാം ഒമ്പതാം നൂറ്റാണ്ടിലുണ്ടായ "അറബിക് കാനോൻ" സംഹിതയെ 325-ൽ നടന്ന നിഖ്യാ സുന്നഹദോസു നിശ്ചയവുമായി കുഴച്ചിട്ടുള്ളതാണ്.

"അറബിക് കാനോനെ"പ്പറ്റി അത് ഒരു pious fraud എന്ന് ഒരു പാശ്ചാത്യ പണ്ഡിതൻ പറഞ്ഞിട്ടുള്ളതായി കൊല്ലാപ്പറമ്പിൽ ജേക്കബ് അച്ചൻ ചെയ്ത പ്രസ്താവന ഓർമ്മയിൽ വരുന്നു. എന്നാൽ അത് pious ആയിരുന്നു എന്ന് എനിക്ക് തോന്നുന്നില്ല. അതു മനപ്പൂർവ്വം അന്ത്യോഖ്യായുടെയും അലക്സാന്ത്രിയായുടെയും അധികാരം ഉറപ്പിക്കുവാൻ നിഖ്യാസുന്നഹദോസിനെ കൂട്ടുപിടിക്കുന്ന

ആർച്ചുഡീക്കനും തമ്മിൽ പിണങ്ങി. ആ സംഭവവും അതിനെ തുടർന്നുണ്ടായ സഭാ പിരിവും വിവരിച്ചു കഴിഞ്ഞിട്ടുള്ളതാകയാൽ, അവ ഇവിടെ ആവർത്തിക്കുന്നില്ല.

എന്നാൽ സഭാഭരണം അടിസ്ഥാനമാക്കിയുണ്ടായ വ്യവസ്ഥയെപ്പറ്റി ചില കാര്യങ്ങൾ എടുത്തുപറയേണ്ടതായുണ്ട്. ഒരു ബിഷപ്പിനെ വാഴിക്കേണ്ട വിധത്തെപ്പറ്റി വ്യവസ്ഥ സ്വീകരിച്ചത് നിഖ്യാ സുന്നഹദോസായിരുന്നു. അതുപോലെ, അടുത്തകാലം വരെ, ലോകത്തിൽ രണ്ടു സമൂഹങ്ങൾ നാട്ടുകാരെ ബിഷപ്പന്മാരാക്കാതെയുള്ള രീതി അംഗീകരിച്ചിരുന്നു. ഇവ രണ്ടിനെക്കുറിച്ചും ചില സംഗതികൾ പറഞ്ഞുകൊള്ളട്ടെ. 325-ലെ നിഖ്യാ സുന്നഹദോസു വരെയും അലക്സാന്ത്രിയായിൽ പട്ടക്കാരുടെ കൗൺസിലായിരുന്നു ബിഷപ്പിനെ വാഴിച്ചിരുന്നത് എന്ന് 5-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അന്ത്യോഖ്യായിലെ സെവേറിയോസും മറ്റു ചില പൂർവ്വ ചരിത്രകാരന്മാരും സാക്ഷ്യപ്പെടുത്തുന്നു. ഈ പതിവിനു പകരം സുന്നഹദോസ്, ഓരോ ദേശത്തും ബിഷപ്പന്മാരെ വാഴിക്കേണ്ടത് അതതു ദേശത്തെ ബിഷപ്പന്മാരെല്ലാവരും ചേർന്നായിരിക്കണം, എല്ലാവർക്കും വന്നുചേരുക സാധ്യമല്ലാതെ വന്നാൽ അവരുടെയെല്ലാം സമ്മതപത്രവും മൂന്നു പേരുടെയെങ്കിലും സാന്നിധ്യസഹകരണവും ഉണ്ടായിരിക്കണമെന്നു തീരുമാനിച്ചു.

ഒന്നാം നൂറ്റാണ്ടു മുതൽ നിലനിന്നതായി പാരമ്പര്യമുള്ള മലങ്കര സഭയിൽ ഈ തത്വം എങ്ങിനെ നടപ്പിലാക്കും? എന്തായാലും 1653-ൽ പന്ത്രണ്ടു പട്ടക്കാർ ചേർന്ന് ഒരു ബിഷപ്പിനെ നിലവിൽ വരുത്തി. അതുപോലെ, സിറിയൻ പാത്രിയർക്കീസിനെ കൂടാതെ, ആ സ്ഥാനം എങ്ങനെ നിലനിർത്തും? ഇൻഡ്യൻ സുപ്രീം കോടതി വിധിമൂലം ഈ വിഷമതയ്ക്കു പരിഹാരമുണ്ടായി. എന്നാൽ ഈ വിധിക്കു നിദാനമായ സമുദായക്കേസ് ശരിയായ അടിസ്ഥാനത്തിന്മേൽ നിൽക്കുന്നില്ല എന്നു പറഞ്ഞേ തീരൂ. അതു സുപ്രീം കോടതിയുടെ ന്യൂനതയല്ല. പത്തൊമ്പതാം നൂറ്റാണ്ടിൽ തുടങ്ങിയ കേസ് നടത്തിയവരുടെ അറിവില്ലായ്മയിൽ അധിഷ്ഠിതമാണ്. അതു പിന്നാലെ വിശദമാക്കിക്കൊള്ളാം.



## പേർഷ്യൻസഭയും ബിഷപ്പുനിയമനവും

മലങ്കര സഭ പേർഷ്യായിലെ സുറിയാനി സഭയുമായി 16-ാം നൂറ്റാണ്ടു വരെ ബന്ധത്തിൽ കഴിഞ്ഞിരുന്നു എന്ന് വ്യക്തമാണ്. പേർഷ്യൻ സഭ ഒരു വലിയ മിഷണറി സമൂഹമായി പേരെടുത്തിരുന്നു. എന്നാൽ ആ സഭ പേർഷ്യൻ സുറിയാനിക്കാരെയല്ലാതെ മറ്റാരെയും ബിഷപ്പന്മാരാക്കുന്ന രീതി അവലംബിച്ചിരുന്നില്ല. ബിഷപ്പന്മാർക്കു പകരം ഓരോ ദേശത്തും നാട്ടുകാരെ "ജാതിക്കു നേതാക്കളായി" അവർ നിയമിച്ച് ബിഷപ്പിന്റെ സ്ഥാനം ഒരു പ്രത്യേക ദാനമായി കരുതിവന്നു. ഇതുമൂലമുണ്ടായതാണ് ഇൻഡ്യൻ സഭയിലെ "ആർച്ച് ഡീക്കൻ". ഇതിനു രണ്ടുദാഹരണങ്ങൾ ചരിത്രത്തിൽ നിന്നുമെടുത്തുപറയാം.

ഒന്ന്, ക്രിസ്താബ്ദം 650-നു ശേഷം റിവാർഡഷീർ മെത്രാപ്പോലീത്താ സൈമൺ, അന്നത്തെ പാത്രിയർക്കീസുമായി പിണങ്ങിയ സംഭവത്തിൽ, പാത്രിയർക്കീസു സൈമണെ കുറ്റപ്പെടുത്തുന്നതിങ്ങനെ ആയിരുന്നു. സൈമൺ "എപ്പിസ്കോപ്പൽ പിൻതുടർച്ച ഇൻഡ്യയിലെ മനുഷ്യരുടെ നേരെ അടച്ചുകളഞ്ഞു". ക്രിസ്തീയ വിശ്വാസം അവർക്കു കൊടുക്കാതെയിരുന്നു എന്നോ, അതിനു തടസ്സമായി നിന്നു എന്നോ അല്ല. "എപ്പിസ്കോപ്പസി" കൊണ്ടുള്ള പ്രയോജനം അവർക്കു ലഭിക്കാതെ പോകുന്നു എന്നാണ്.

രണ്ട്, 1490-ൽ ഇൻഡ്യയിൽ നിന്നു ബിഷപ്പന്മാർക്കു വേണ്ടി പോയിരുന്ന നിവേദക സംഘത്തിൽപെട്ടവരെ പട്ടക്കാരാക്കിയ ശേഷം, മെത്രാന്മാരായി പാത്രിയർക്കീസിന്റെ ആശ്രമത്തിൽപ്പെട്ടവരെ തിരഞ്ഞെടുത്തു. അത് സുറിയാനി ജാതിയിൽപെടാത്തവർക്ക് മെത്രാൻ സ്ഥാനം കൊടുക്കാതെയിരിപ്പാൻ അല്ലായിരുന്നുവോ?

ഇതിനെ പരിപൂർണ്ണമായി അവഗണിച്ചുകൊണ്ടുള്ള ഒരു നിലപാടാണ് ഈ നൂറ്റാണ്ടിൽ തൃശ്ശൂർ കേന്ദ്രമായുള്ള നെസ്തോറിയൻ സഭ അവലംബിച്ചത്. 1952-ൽ വിദേശത്തു നിന്നു വന്ന മാർത്തോമ്മാ ധർമ്മൊ നാട്ടുകാരനായ ഒരു മെത്രാപ്പോലീത്തായെ വാഴിച്ചു. അങ്ങനെ പാത്രിയർക്കീസുമായി വൈരസ്യത്തിലായ ശേഷം, രണ്ടു കൂട്ടരുംകൂടി അടുത്തയിട യോജിച്ചു. എന്നാൽ മലങ്കര സഭയിലെ ഒരു കക്ഷി 1912- മുതൽ പാത്രിയർക്കീസുമായി അനൈക്യത്തിൽ

വന്നശേഷം പരസ്പരം യോജിക്കാതെയാണ് കഴിയുന്നത്.

## എത്യോപ്യൻ സഭയും അവിടത്തെ പാത്രിയർക്കീസും.

പേർഷ്യൻ സുറിയാനി സഭയുടെ, വിദേശിയരോട് ഈ നൂറ്റാണ്ടിനു മുമ്പുള്ള പെരുമാറ്റത്തേക്കാൾ പ്രകടമായ വിധമായിരുന്നു കോപ്റ്റിക് സഭ എത്യോപ്യൻ സഭയുമായി ബന്ധപ്പെട്ടിരുന്നത്. ഒരു എത്യോപ്യൻ ദേശീയന് (കറുത്തവർഗ്ഗത്തിൽപെട്ടവന്) ബിഷപ്പുസ്ഥാനം കൊടുക്കരുതെന്ന് എത്യോപ്യരുടെ നിയമപുസ്തകമായ ഫിത്താനഗസ്തിൽ (രാജാവിന്റെ വായ്) എഴുതിയിട്ടുണ്ട്. ഈ ആശയംതന്നെ ബാർ എബ്രായയുടെ ചരിത്രത്തിൽ ഉൾപ്പെടുത്തിയിട്ടുമുണ്ട്. പതിമൂന്നാം നൂറ്റാണ്ടിന്റെ മൂന്നാം ദശകത്തിൽ തോമസ് എന്നു പേരായ സന്യാസിയെ അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസ് മെത്രാൻ സ്ഥാനത്തു പ്രവേശിപ്പിച്ചു എന്നും, അത് രണ്ടു കാരണങ്ങളാൽ നീതീകരണമർഹിക്കുന്നില്ല എന്നുമാണ് ബാർ എബ്രായ പ്രസ്താവിക്കുന്നത്. അവയിലൊന്ന് പാത്രിയർക്കീസിന്റെ അധികാര പരിധിയെ അടിസ്ഥാനമാക്കിയുള്ളതാണ്. തോമസിന് മെത്രാൻ പട്ടം കൊടുക്കേണ്ടത് അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസല്ല, അലക്സാന്ത്ര്യൻ പാത്രിയർക്കീസായിരിക്കണം, എന്നുള്ള വസ്തുത. രണ്ടാമത്, എത്യോപ്യ ക്രിസ്തുമതം സ്വീകരിച്ച കാലം മുതൽ നിലവിലിരുന്ന പതിവ് എത്യോപ്യൻ ദേശീയനെ (അതായത് കറുത്തവർഗ്ഗത്തിൽ പെട്ടൊരുവനെ) മെത്രാൻ സ്ഥാനത്തു പ്രവേശിപ്പിച്ചുകൂടാ എന്നായിരുന്നു. ഈ പാരമ്പര്യത്തിനെതിരായി എത്യോപ്യന് മെത്രാൻ സ്ഥാനം നൽകിയത് ശരിയായില്ല എന്നാണ് ബാർ എബ്രായയും ഇതു സംബന്ധമായി അവിടെകൂടിയ മറ്റു ബിഷപ്പന്മാരും വിധിച്ചത്. ഇതിൽനിന്ന് 13-ാം നൂറ്റാണ്ടിൽ പേർഷ്യയിലെ സുറിയാനി സഭയാകമാനവും സുറിയാനി സഭയിലെ ബഹുഭൂരിപക്ഷം ബിഷപ്പന്മാരും കറുത്ത ജാതിയിൽ പെട്ടവർക്ക് മേൽപ്പട്ടസ്ഥാനം നൽകുന്നതിനെതിരായിരുന്നു എന്നാണല്ലോ മനസ്സിലാക്കേണ്ടത്.

ഈ രീതിക്കു സാരമായ ഒരു മാറ്റമുണ്ടായി. 1928-ലെന്നാണെന്റെ ഓർമ്മ. എത്യോപ്യയിൽ ആ നാട്ടുകാരായ ബിഷപ്പന്മാരെ ഈജിപ്റ്റിലെ കോപ്റ്റിക് സഭാ തലവനായ



പാത്രിയർക്കീസു വാഴിച്ചു. അതു ഒരു വലിയ സംഭവമായിരുന്നു. നൂറ്റാണ്ടുകളായി എത്യോപ്യന് മെത്രാൻ സ്ഥാനം നൽകാതെ, ആ സ്ഥാനം ഈജിപ്റ്റുകാരന് അട്ടിപ്പേറായി കൊടുത്തു കൊണ്ടിരുന്ന പതിവ് വ്യത്യാസപ്പെടുത്തി. എത്യോപ്യൻ വർഗ്ഗത്തിൽപെട്ടവർക്ക് മെത്രാൻപദം കൊടുക്കാമെന്നുള്ള തീരുമാനമുണ്ടായി. എത്യോപ്യൻ സഭ നാലാം നൂറ്റാണ്ടിന്റെ മൂന്നാം ദശകം മുതൽ ക്രിസ്തുമതമവലംബിച്ചിരുന്നു. അന്നു മുതൽ ഈജിപ്റ്റിൽ നിന്നു വന്നുകൊണ്ടിരുന്ന അബൂനാമാർ (ബിഷപ്പന്മാർ) നാട്ടുകാരനായ ഒരു ഇച്ചീഗെയോടു ചേർന്ന്, രാജാവിനോടു കൂടെ എത്യോപ്യാരാജ്യത്തെയും അവിടത്തെ സഭയെയും ഭരിച്ചു വന്നു. 451-ലെ കൽക്കദൂൻ സുന്നഹദോസിൽ എത്യോപ്യൻ സഭ ഔദ്യോഗികമായി പങ്കുകൊണ്ടിരുന്നില്ലെങ്കിലും അതിന്റെ തീരുമാനങ്ങളെ കോപ്റ്റിക് സഭയോടു ചേർന്ന് അതു ചെറുത്തിരുന്നു.

എത്യോപ്യൻ മെത്രാന്മാരുണ്ടായി എന്നുമാത്രമല്ല, 1956-ലെന്നാണെന്റെ ഓർമ്മ, എത്യോപ്യയിൽ ഒരു പാത്രിയർക്കീസും നിലവിൽ വന്നു. ആ പാത്രിയർക്കീസന്മാരിൽ രണ്ടാമത്തെ ദേഹമായ അബൂനാ തിയോഫിലോസ് എന്റെ ഒരു ഉറ്റ സ്നേഹിതനായിരുന്നു. അദ്ദേഹത്തിന്റെ സ്ഥാനാരോഹണവേളയിൽ പല വിധത്തിലായി ഞാൻ പങ്കുകൊണ്ടിട്ടുള്ളതുമാണ്. ആ സമയത്തു പാത്രിയർക്കാസ്ഥാനാർത്ഥിയായിരുന്ന അബൂനാ വായിച്ചു രേഖപ്പെടുത്തിയ ഹൊമോലോഗിയ (വിശ്വാസ പ്രസ്താവന) ഞാനെഴുതിക്കൊടുത്തതാണെന്ന് ഇതിനകം ഈ പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുമുണ്ട്. പുതിയ പാത്രിയർക്കീസിനെ പാത്രിയർക്കാസ്ഥാനത്തവരോധിച്ചത് എത്യോപ്യൻ സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസായിരുന്നു. അതിൽ പ്രധാന കാർമ്മികനായി വർത്തിച്ചത് ആ സുന്നഹദോസിലെ ഒരു പ്രധാന അംഗവുമായിരുന്നു.

എത്യോപ്യൻ പാത്രിയർക്കീസിന്റെ സ്ഥാനാരോഹണത്തിൽ അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസു യാക്കോബു തൃതീയൻ പങ്കുകൊണ്ടില്ല. അതിന്റെ കാരണമായി അദ്ദേഹം പറഞ്ഞത് വളരെ രസകരമായി തോന്നി. "എത്യോപ്യൻ പാത്രിയർക്കീസിനെ വാഴിക്കേണ്ടത് കോപ്റ്റിക് പാത്രിയർക്കീസാണ്.

അങ്ങനെയല്ലാതെ നടക്കുന്ന ഒരു പാത്രിയർക്കാ വാഴ്ചയിൽ ഞാൻ പങ്കു കൊള്ളുകയില്ല". ഈ മറുപടി എത്യോപ്യൻ ഭാഗത്തു നിന്ന് പുച്ഛരസത്തിലാണ് കേട്ടത്.

സ്ഥാനാരോഹണത്തിനു ശേഷം ഏതാനും മാസങ്ങൾ കഴിഞ്ഞു കോപ്റ്റിക് പാത്രിയർക്കീസ് ആബൂനാ ഷെനൂഡാ എത്യോപ്യാ സന്ദർശിച്ചു. ആ അവസരത്തിൽ അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം എത്യോപ്യൻ പാത്രിയർക്കീസ് നല്കിയ ഒരു ഭോജന സൽക്കാരത്തിനുള്ള ക്ഷണം കിട്ടിയതനുസരിച്ച് ഞാൻ അതിൽ പങ്കുകൊണ്ടു. അവിടെ വച്ച് ആബൂനാ ഷെനൂഡാ ചെയ്ത പ്രസംഗത്തിൽ എത്യോപ്യൻ പാത്രിയർക്കീസിനെ സംബോധന ചെയ്ത സമയങ്ങളിലെല്ലാം അദ്ദേഹം ഉപയോഗിച്ചത് "Your Holiness" എന്നായിരുന്നു. ഇതു കേട്ടപ്പോൾ "മലങ്കര സഭയിൽ വിഷമമുണ്ടാക്കിക്കൊണ്ടിരുന്ന കാര്യങ്ങളിലൊന്നിതായിരുന്നുവല്ലോ" എന്നു ഞാൻ ഓർത്തുപോയി. അതുകൊണ്ട് നമ്മുടെ സഭയിൽ വിഷമകാരണമായി കാണുന്ന പലതും വിവാദ വിഷയങ്ങളല്ല എന്ന് എനിക്കു തോന്നി.

**നമ്മുടെ ഒന്നാം ഡിയഫ്ത്തുക്കെ (തുബ്ദേൻ)യിലുള്ള പേരുകൾ**

മാർ തോമ്മാ ഒന്നാമൻ 1653-ൽ വലിയ ശക്തിയോടെ ഭരണം നടത്തിത്തുടങ്ങിയെങ്കിലും, വേഗത്തിൽ നിരാശനായി എന്തുചെയ്യേണ്ടു എന്നറിയാതെ വിഷമിച്ചിരുന്ന അവസരത്തിലാണ് യെറുശലേമിലെ ഗ്രിഗോറിയോസ് കേരളത്തിൽ വന്നത്. ഈ ഗ്രിഗോറിയോസ് ആരായിരുന്നു എന്നതിനെപ്പറ്റി പല വിധത്തിൽ ഞാൻ ചിന്തിച്ചിട്ടുണ്ട്. കിട്ടാവുന്ന രേഖകൾ നോക്കിയിട്ടുമുണ്ട്. അത് ഇവിടെ എടുത്തു കാണിക്കാം.

ഒന്ന്, "ക്രിസ്തുശാസ്ത്രം അടിസ്ഥാനമാക്കിയ ഗവേഷണ"ത്തിന്റെ ആദ്യഭാഗത്ത് സുറിയാനി സഭയുടെ രണ്ടു ഭാഗങ്ങളെക്കുറിച്ചു ചെയ്ത പരാമർശം ഓർമ്മിപ്പിക്കട്ടെ. നമുക്കു പരിചയമുള്ള സിറിയായിൽ ഉൾപ്പെട്ട ഒരു വലിയ പട്ടണമല്ല അന്ത്യോഖ്യ. അത് അനേകം നൂറ്റാണ്ടുകളായി നശീകരണം പ്രാപിച്ചു കഴിയുന്നു. നമുക്കു പരിചയമുള്ള സിറിയായിലെ പ്രധാന നഗരം പുരാതന എഡേസാ (ഉറഹായി) ആണ്. ഇന്ന് അതിന് Urfa എന്നു പറയും.



Edessa, the Blessed City എന്ന പേരിൽ ഒരു വിശിഷ്ട ഗ്രന്ഥം അടുത്തയിടെ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

രണ്ട്, 12-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മഹാനായ മിഖായേൽ പാത്രിയർക്കീസ് അന്ത്യോഖ്യയിലും യെറുശലേമിലും സുറിയാനി സഭയ്ക്ക് ഒരു ബിഷപ്പുണ്ടായിരുന്നതായി പറയുന്നില്ല. 1496-വരെ സഭാചരിത്രം സുറിയാനി സഭയെ അടിസ്ഥാനമാക്കിയെഴുതിയ ബോർ എബ്രായയുടെ ഗ്രന്ഥത്തിൽ അത് വ്യത്യാസപ്പെടുത്തിയുമില്ല. ഇതിൽ നിന്ന് മനസ്സിലാക്കാവുന്നത് 15-ാം നൂറ്റാണ്ടിന്റെ അന്ത്യം വരെയും സുറിയാനിക്കാർക്കു യെറുശലേമിൽ പേരുപറയത്തക്ക ഒരു ബിഷപ്പിന്റെ പിൻതുടർച്ചയുണ്ടായിരുന്നില്ല എന്നാണല്ലോ. നേരെമറിച്ച്, യെറുശലേമിൽ ഗ്രീക്കുകാരുടെ ഒരു പാത്രിയർക്കീസ് 451-മുതലുണ്ടായിരുന്നു. അതുപോലെ, അർമേനിയർക്കും ഒരു പാത്രിയർക്കീസും (എന്നു മുതലെന്നു എനിക്കു നിശ്ചയമില്ല) സഭയും നിലനിന്നു.

മൂന്ന്, സുറിയാനിക്കാരായ കുറെ മനുഷ്യർ യെറുശലേമിൽ പല കാലങ്ങളായി ഏകദേശം ഏട്ടാം നൂറ്റാണ്ടിനു ശേഷം താമസമാക്കിയിരിക്കാം. അവരുടെ കാര്യങ്ങൾ നോക്കുവാൻ ചില അവസരങ്ങളിൽ സുറിയാനി സഭാനേതൃത്വം അവിടെ ബിഷപ്പന്മാരെ അയച്ചുമിരിക്കാം. 1665-ൽ കേരളത്തിൽ വന്ന മാർ ഗ്രിഗോറിയോസ് അങ്ങനെ ആഗതനായ ഒരു ദേഹമാണ്. "ഗ്രിഗോറിയോസ്" എന്നത് അദ്ദേഹത്തിന് സ്ഥാനപ്പേരായി ആരും നല്കിയതല്ല. കേവലം എപ്പിസ്കോപ്പൽ നാമമായി ലഭിച്ചതു മാത്രമാണ്.

നാല്, ഗ്രീക്കുകാർക്കും അർമേനിയർക്കും എന്നപോലെ തങ്ങൾക്കും ദീർഘമായ ഒരു ചരിത്രം യെറുശലേമിലുണ്ടെന്നുള്ള അവകാശം സുറിയാനി സഭ അതിന്റെ ഡിയഫ്ത്തുക്കെ (തുബ്ദേൻ)യിൽ നിലനിർത്തുന്ന പാരമ്പര്യമാണ് നാമിവിടെ കാണുന്നത്. അത് എങ്ങനെയെന്ന് ഇവിടെ ചൂണ്ടിക്കാണിക്കാം.

> "ഇന്നും ഈ ആയുഷ്കാലത്തും നമ്മുടെ അദ്ധ്യക്ഷന്മാരായിരുന്ന് നാലുഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ വിശുദ്ധ സഭകളെ ഭരിച്ചു ഭരിക്കുന്ന......... മാർ ഇഗ്നാത്തിയോസിനു വേണ്ടിയും............ മാർ ബസേലിയോസിനു വേണ്ടിയും............ മാർ ഗ്രിഗോറിയോസിനു വേണ്ടിയും ............പ്രാർത്ഥിക്കണം"

ലോകമാകമാനം സുറിയാനി സഭ വ്യാപിച്ചിട്ടുണ്ടെന്നും ആ സഭയെ ഭരിക്കുന്നവരായി മൂന്നു പാത്രിയർക്കീസന്മാരുണ്ടെന്നുമാണിവിടെ പറയുന്നത്. ഈ മൂന്നു പാത്രിയർക്കീസന്മാർ ആരാണ്?

ഇവരിൽ ഇഗ്നാത്തിയോസ് അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസും, ബസേലിയോസ് തെഗ്രീസ് മഫ്രിയാനാ (കാതോലിക്കോസ്)യുമാണ്. ഇഗ്നാത്യോസിന്റെ വിവരം ബാർ എബ്രായയുടെ ചരിത്രം ഇങ്ങനെ നൽകുന്നു. 1293 - മുതൽ 1471-വരെ നിയമവിരുദ്ധമായി മൂന്നു പാത്രിയർക്കീസന്മാർ മിലിത്തീനിയിലും ഗോയിക്കാസിലും മർദ്ദീനിലും നിലവിൽ വന്നു. അവരിൽ മർദ്ദീൻ പാത്രിയർക്കീസന്മാർ സ്വയം എടുത്ത പേരാണ് ഇഗ്നാത്യോസ് എന്നത്. 1471-ൽ അവർ തമ്മിൽ യോജിച്ചു. ആ അവസരത്തിൽ ഒരാളിനെ ഇഗ്നാത്യോസ് ആയി സ്വീകരിച്ചു. അതിനകം വന്ന പാത്രിയർക്കീസ് ആറാം ഇഗ്നാത്യോസായിരുന്നു അദ്ദേഹം. അതിനു ശേഷം അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസന്മാർ പൊതുവെ "ഇഗ്നാത്യോസ്" എന്ന അഭിധാനം തങ്ങളുടേതാക്കിത്തീർത്തു.

പതിനഞ്ചാം നൂറ്റാണ്ടിന്റെ അവസാനം വരെ തെഗ്രീസ് മഫ്രിയാനാ (കിഴക്കിന്റെ കാതോലിക്കാ)യ്ക്ക് ബസേലിയോസ് എന്ന സ്ഥാനപ്പേരുണ്ടായിരുന്നില്ല. (എന്നാൽ നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന "ബസേലിയോസിനെയും ഗ്രീഗോറിയോസിനെ"യും സുറിയാനിക്കാരും ഗ്രീക്കുകാരും അത്യധികം ബഹുമാനിച്ചിരുന്നു. അതിന്റെ സൂചകമായിട്ടാണ് "മഹിതന്മാർ ബസേലിയോസ് ഗ്രീഗോറിയോസ് ഇവരൊപ്പം, നാഥാ ദേവാ, നൽകുക യോഗ്യതനിൻ സ്തുതിപാടാൻ" എന്ന ഗാനം. ഞായറാഴ്ചകളിൽ നാം ചൊല്ലി വരുന്നത്. അത് ആവശ്യമോ എന്നു നാം ചിന്തിക്കേണ്ടതാണെന്നാണെന്റെ അഭിപ്രായം). അതിനു ശേഷം, അന്ത്യോഖ്യൻ സിറിയൻ സഭയുടെ ദൃഷ്ടിയിൽ മഫ്രിയാനാ ഇല്ലാതെയാകുന്ന അവസരത്തിൽ, അവസാനത്തെ ദേഹത്തിന്റെ പേര് "ബസേലിയോസ്" എന്നായിരുന്നു. ആ പേരുതന്നെ സ്ഥാന വ്യത്യാസം പരിഗണിക്കാതെ 1912-ൽ കേരളത്തിൽ സ്വീകരിക്കുകയും ചെയ്തു. ഇങ്ങനെ "ഇഗ്നാത്യോസ്", "ബസേലിയോസ്", ഇവരണ്ടും സ്ഥാനപ്പേരുകളായി സുറിയാനി സഭയിൽ അവശേഷിക്കുന്നു.



എന്നാൽ ആരാണു ഗ്രീഗോറിയോസ്? ഈ ചോദ്യം ഞാൻ മഞ്ഞനിക്കര മാർ ഇഗ്നാത്യോസ് ദയറായിൽ താമസിച്ചിരുന്ന കാലത്ത് ഒരിക്കൽ മാർ യൂലിയോസിനോടു ചോദിച്ചു. അന്നു മിഖായേൽ റാബോയുടെ സഭാ ചരിത്രം ഞാൻ വായിച്ചിരുന്നില്ല. വാസ്തവത്തിൽ ആ ഗ്രന്ഥത്തിന്റെ ഒരു പ്രതിതന്നെ ആക്കാലത്തെങ്ങും ഇൻഡ്യയിൽ ഉണ്ടായിരുന്നില്ല. എന്റെ യെയിൽ പഠനകാലത്തും അതിലുപരി എത്യോപ്യൻ സർവ്വകലാശാലയിൽ വച്ചും ഈ ഗ്രന്ഥങ്ങൾ ഞാൻ നന്നായി വായിച്ചിരുന്നു. മാർ യൂലിയോസ് എന്റെ ചോദ്യത്തിനു തന്ന ഉത്തരം. മാർ ഗ്രീഗോറിയോസ് യെറുശലേം പാത്രിയർക്കീസിനെയും മാർ ബസേലിയോസ് തെഗ്രീസ് കാതോലിക്കായെയും ഉദ്ദേശിക്കുന്നു എന്നും അവരിരുവരും ഇപ്പോൾ നിലവിലില്ലെങ്കിലും (മാർ യൂലിയോസ് കേരളത്തിലെ കാതോലിക്കോസിനെ അനംഗീകരിച്ചിരുന്നില്ല). അവർ നിലവിൽ വരുന്ന കാലം ഉണ്ടായേക്കാം എന്നുമായിരുന്നു. എന്നാൽ വലിയ മാർ മിഖായേൽ പാത്രിയർക്കീസിന്റെ സഭാ ചരിത്രം നോക്കാതെയും ബാർ എബ്രായയുടെ ഗ്രന്ഥം ശരിയായി വായിക്കാതെയും ചെയ്ത ഒരു പ്രസ്താവന ആയിരുന്നു അത്. വാസ്തവത്തിൽ, ബാർ എബ്രായയുടെ പുസ്തകം കോനാട്ടു ലൈബ്രറിയിൽ നിന്നു മഞ്ഞനിക്കര സെമിനാരിയിൽ കൊണ്ടുവന്നത് ഞാനായിരുന്നു. അന്നത്തെ വിദ്യാഭ്യാസ നിലയനുസരിച്ചു ഞാൻ ആ പുസ്തകം വായിക്കുകയും ചെയ്തു.

നമ്മുടെ ഒന്നാമത്തെ ദീയഹ്ത്തുക്കെയിൽ നാം ഓർക്കുന്നത്, "ഇന്നും ഈ ആയുഷ്ക്കാലത്തും" നമ്മുടെ സഭയെ ഭരിക്കുന്നവരെയാണ്. "യെറുശലേമിലെ ഗ്രീഗോറിയോസ്" നാം അറിയുന്നിടത്തോളം പിൻഗാമിയെക്കൂടാതെ നിര്യാതനായ ദേഹമാണ്. അദ്ദേഹം മരിച്ചിട്ടു ഇപ്പോൾ 325 കൊല്ലമായി. ഇനിയും സുറിയാനിക്കാർക്കു യെറുശലേമിൽ "ഗ്രീഗോറിയോസ്" എന്ന പേരിൽ ഒരു ബിഷപ്പുണ്ടാകുക സാധാരണ ഗതിയിൽ സാധ്യവുമല്ല. ഇതിനകം "തക്സായിൽ വ്യത്യാസം വരുത്തി എന്നുള്ള" പരാതി മറു പക്ഷത്തുനിന്നുണ്ടാകുമെന്നുള്ള ഭീതിയുണ്ടായിരുന്നു. ഇനിയുമെങ്കിലും ഇത് നീക്കിക്കളഞ്ഞുകണ്ടാൽ കൊള്ളാമെന്നാഗ്രഹമുണ്ട്.

സുറിയാനിക്കാർക്ക് എട്ടാം നൂറ്റാണ്ടുവരെ അന്ത്യോഖ്യായിലും യെറുശലേമിലും യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല എന്ന

വാസ്തവമാണ് മിഖായേൽ റാബോപാത്രിയർക്കീസ് 12-ാം നൂറ്റാണ്ടിലും ബാർ എബ്രായായുടെ ഗ്രന്ഥം 15-ാം നൂറ്റാണ്ടിന്റെ അന്ത്യം വരെയും വെളിവാക്കുന്നത്. എന്നാൽ ആ സമയങ്ങളിൽ ആ നഗരങ്ങളും അവയോടു ചേർന്നുള്ള പ്രദേശങ്ങളും കൽക്കദൂൻ വിഭാഗത്തിന്റെ കൈവശമിരുന്നു. 1665-ൽ യെറുശലേം ബിഷപ്പ് എന്ന പേരിൽ ഒരു ഗ്രിഗോറിയോസു കേരളത്തിൽ വന്നു. അദ്ദേഹം 1671-ൽ മരണമടയുന്നതുവരെ കേരളത്തിൽ വസിച്ചു. മലങ്കരസഭയെ സംബന്ധിച്ച് അദ്ദേഹത്തിന്റെ വരവ് റോമൻ കത്തോലിക്കരിൽ നിന്നുള്ള വിമോചനത്തിനു വളരെ സഹായകമായിത്തീർന്നു. എന്നാൽ യെറുശലേമിൽ അദ്ദേഹം ഒരു പാത്രിയർക്കീസോ എപ്പിസ്ക്കോപ്പൽ ചുമതലയുള്ള ദേഹമോ ആയിരുന്നു എങ്കിൽ, അതു വിട്ടു ഇൻഡ്യയിൽ മരണംവരെ താമസിക്കയില്ലായിരുന്നു. അതുകൊണ്ട് സ്വന്തം നാട്ടിൽ കാര്യമായ ജോലി അദ്ദേഹത്തിനില്ലായിരുന്നു എന്നു വേണമനുമാനിക്കുവാൻ. അദ്ദേഹം കേരളത്തിൽ വന്ന അടിസ്ഥാനത്തിൽ സുറിയാനി സഭയ്ക്ക് യെറുശലേമിൽ "ഇന്നും ഈ ആയുഷ്ക്കാലത്തിലും" സഭയുടെ ഒരു ഭാഗത്തെ ഭരിക്കുന്ന ഒരു പാത്രിയർക്കീസ് നിലവിൽ വന്നു. അങ്ങനെ ഒരു പാത്രിയർക്കീസ് വാസ്തവത്തിൽ ഉണ്ടായിരുന്നില്ല. ഇതിൽ കൂടുതലൊന്നും യെറുശലേം ഗ്രിഗോറിയസിനെപ്പറ്റി പറയുവാൻ നമുക്കു തെളിവില്ല.

1908-ൽ വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാൻ മെത്രാപ്പോലീത്താ സ്ഥാനം മാർ അബ്ദുള്ള പാത്രിയർക്കീസിൽ നിന്ന് യെറുശലേമിൽ വച്ചു പ്രാപിച്ചു. ആ അവസരത്തിൽ അദ്ദേഹം ഒരു യെറുശലേം മെത്രാപ്പോലീത്തായുമായി ബന്ധപ്പെട്ടു. ആ മെത്രാപ്പോലീത്തായുടെ പേര് ഈവാനിയോസ് എന്നായിരുന്നു, ഗ്രിഗോറിയോസ് എന്നായിരുന്നില്ല എന്നു നാമോർക്കണം.

## മലങ്കരസഭയുടെ സിറിയൻ ബന്ധം

യെറുശലേം ബിഷപ്പായിരുന്ന മാർ ഗ്രിഗോറിയോസ് മലങ്കരയിൽ ഒരു പുതിയ സഭാബന്ധം നിലവിൽ വരുത്തി. അതോടുകൂടെ മാർത്തോമ്മാ ഒന്നാമന്റെ ശനിദശയ്ക്കു തൽക്കാല ശമനം വന്നുഎന്നു പറയാം. എന്നാൽ പുതിയ സഭാബന്ധത്തിന് മറ്റു വൈഷമ്യങ്ങൾ തരണം ചെയ്യേണ്ടതുണ്ടായിരുന്നു. പത്രണ്ട്



അച്ചന്മാർകൂടി മാർത്തോമ്മായെ വാഴിച്ചത് ഒരു താല്ക്കാലിക നടപടിയായി സമുദായത്തിന്റെ പ്രധാനന്മാരായ പലരും അഭിപ്രായപ്പെട്ടിരുന്നു. എന്നാൽ അതു മാറ്റിക്കിട്ടുവാൻ വഴിപ്പെടാതെയിരുന്ന ദേഹമായിരുന്നു മാർത്തോമ്മാ. യെറുശലേം ഗ്രിഗോറിയോസു തന്നെയും സമുദായത്തിൽ തനിക്കു ലഭിച്ച സ്വീകരണം ഉപയോഗിച്ച് മാർത്തോമ്മായെ തഴഞ്ഞുവിട്ടു കാര്യങ്ങൾ നടത്തിവന്നു.

മലങ്കര സുറിയാനി സഭാ സംബന്ധമായ സംഗതികൾ ഈ വിധത്തിൽ 1665-മുതൽ 1765-വരെയുള്ള ഒരുനൂറ്റാണ്ടു വരെ നടന്നു വന്നു. ഇക്കാലത്തിനുള്ളിൽ 1679-ൽ അന്ത്രയോസും 1685-ൽ മാർ യൽദൊ കാതോലിക്കായും മാർ ഈവാനിയോസും, 1708-ൽ നെസ്തോറിയൻ സഭയിൽ നിന്ന് മാർ ഗബ്രിയേലും കേരളത്തിലെത്തി. റോമൻ കത്തോലിക്കാ സഭയെയും ബൈസന്റെയിൻ സഭകളെയും പോലെ രാഷ്ട്രീയ ആനുകൂല്യം പേർഷ്യയിലെ സുറിയാനി സഭയ്ക്കോ അന്ത്യോഖ്യൻ സുറിയാനി സഭയ്ക്കോ ഉണ്ടായിരുന്നില്ല. എന്നാൽ മലങ്കര സഭയെ ശരിയായ വിധം എപ്പിസ്ക്കോപ്പസിയും പട്ടത്വവും ഇല്ലാത്ത ഒരു സമൂഹമായി അവർ മനസ്സിലാക്കി വന്നു. മാർ ഗബ്രിയേലിന്റെ യത്നം 1731-കൊണ്ട് അവസാനിച്ചു എങ്കിലും അന്ത്യോഖ്യൻ സുറിയാനി സഭയുടെ ശ്രമം പിന്നെയും നിലനിന്നു. എങ്ങനെയും മലങ്കര സഭാതലവന് അന്ത്യോഖ്യൻ സുറിയാനി സഭയുടെ പട്ടത്വം നൽകി മലങ്കര സഭയെ അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസിന്റെ ഭരണസീമയിൽ വരുത്തുവാൻ മാർ ഗ്രിഗോറിയോസിന്റെ കാലം മുതൽ സുറിയാനിക്കാർ ബദ്ധപ്പെട്ടുകൊണ്ടാണിരുന്നത്. ആ സംരംഭത്തിനു പിൻതുണ കൊടുക്കുന്ന ഒരു കൂട്ടം ജനങ്ങൾ കേരളത്തിൽ ഉണ്ടായിരുന്നു. സുറിയാനിക്കാർക്ക് രാഷ്ട്രീയ ബലം ഉണ്ടായിരുന്നെങ്കിൽ, അവരും റോമൻ കത്തോലിക്കരെപ്പോലെ, സമുദായത്തിൽ ഒരു വിഭാഗത്തെ തങ്ങളോടു കൂടെ നിർത്തുമായിരുന്നു.

മാർ തോമ്മാ ഒന്നാമൻ മുതൽ അഞ്ചാമൻ വരെ മലങ്കരസഭ ഈ സ്ഥിതിയിൽ കിടന്നു. രണ്ടുകൊല്ലം സഭാഭരണം നടത്തിയ മൂന്നാമനെയും, നാല്പതോളം കൊല്ലം ഭരിച്ച നാലാമനെയും, 1685-ൽ ആഗതനായ മാർ ഈവാനിയോസ് വാഴിച്ചു. 1728-ൽ മരണമടഞ്ഞ

നാലാമൻ അഞ്ചാമനെ എപ്പോൾ മെത്രാൻ സ്ഥാനത്തവരോധിച്ചു എന്നു രേഖയില്ലാത്ത കാരണത്താൽ, അദ്ദേഹത്തിന് ആ പദവികൊടുത്ത് മലങ്കര സഭയെ തന്റെ കൂടെ നിറുത്താമെന്ന് സുറിയാനി പാത്രിയർക്കീസു നിശ്ചയിച്ചു. അതിനു പാത്രിയർക്കീസിനെ പ്രേരിപ്പിക്കുവാൻ കേരളത്തിൽ മനുഷ്യരുമുണ്ടായിരുന്നു. എന്നാൽ മാർതോമ്മാ അഞ്ചാമൻ 1765-ൽ മരണമടയുന്നതുവരെ വഴങ്ങിയില്ല. പാത്രിയർക്കീസ് മലങ്കര സഭയുടെ ചെലവിൽ അഞ്ചു സുറിയാനിക്കാരെ കേരളത്തിലേക്കയച്ചു. അവരിൽ പെട്ടവരായിരുന്നു ശക്രള്ളാ മാർ ബസേലിയോസ്, മാർ ഗ്രിഗോറിയോസ്, മാർ ഈവാനിയോസ് എന്നീ മേല്പട്ടക്കാർ. ഇവരിൽ മാർ ഈവാനിയോസ് 1794-വരെയുള്ള 43 കൊല്ലക്കാലം മലങ്കരയിൽ താമസിച്ച്, സഭയെ അന്ത്യോഖ്യൻ സിറിയൻ പാരമ്പര്യങ്ങളിൽ വളർത്തിയെടുത്തു.

1679-ൽ മലങ്കര വന്ന അന്ത്രയോസിനോടു കൂടെ തന്റെ ഒരു സഹോദരൻ കേരളത്തിൽ ആഗതനായി കാട്ടുമങ്ങാട്ടു കുടുംബത്തിൽ നിന്നു വിവാഹിതനായി കഴിഞ്ഞിരുന്നു. ആ വംശത്തിൽ പെട്ട ഒരാളിനെ കൂറിലോസ് എന്ന പേരിൽ 1767-ൽ മാർ ഗ്രിഗോറിയോസ് മെത്രാനായി വാഴിച്ചു. മാർ തോമ്മാ ആറാമൻ മലങ്കര സഭയെ റോമുമായുള്ള ബന്ധത്തിലാക്കുമെന്നുള്ള ഭീതിയായിരുന്നു ഈ നടപടിക്കു പ്രോദ്ബലകമായി മാർ കൂറിലോസും കൂടെയുള്ളവരും പറഞ്ഞ ന്യായം (ഈ വസ്തുതകൾ തൊഴിയൂർ സഭയുടെ ചരിത്രം കണ്ടതിനു ശേഷം എഴുതുകയാണ്. അതിനു മുമ്പുള്ള ആധുനിക ഭാരതസഭയിലെ വിവരങ്ങൾ ശരിയല്ല. ഇതിലുള്ള സംഗതികൾ ചേർത്ത് Church History Association of India യിൽ ഉൾപ്പെടുത്തുവാൻ ഇംഗ്ലീഷിൽ ഞാൻ കൊടുത്തിട്ടുണ്ട്).

ഈ സാഹചര്യത്തിൽ, മലങ്കര സഭയെ അഞ്ചു കൊല്ലം ഭരിച്ച ശേഷം, മാർതോമ്മാ ആറാമനെ മാർ ദീവന്നാസ്യോസായി മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസിന്റെ സഹകരണത്തിൽ വാഴിച്ചു. ഇദ്ദേഹമാണ് വലിയ മാർ ദീവന്നാസ്യോസായി അറിയപ്പെടുന്ന ദേഹം. ഇങ്ങനെ സ്ഥാനമേറ്റത് അന്ത്യോഖ്യയോടുള്ള പ്രത്യേക സ്നേഹം മൂലമോ ആ ബന്ധം പുലർത്തണമെന്നുള്ള താല്പര്യം കൊണ്ടോ ആയിരുന്നില്ല. മാർ കൂറിലോസിനെ അടിയറവ പറയിക്കുവാനുള്ള ശ്രമത്താൽ പ്രേരിതമായിരുന്നു. മാർ കൂറിലോസ്



അന്ത്യോഖ്യയോടുള്ള സ്നേഹം നില നിർത്തണമെന്ന് താല്പര്യമുള്ളവനായിരുന്നു എങ്കിലും അതിൽ നിന്നു വ്യതിചലിച്ചു പോയി.

വളരെ ശേഷിമാനായിരുന്ന മാർ ദിവന്നാസ്യോസ് മലങ്കര സഭയിൽ റോമൻ കത്തോലിക്കരും അല്ലാത്തവരുമായുണ്ടായിരുന്ന രണ്ടു കൂട്ടരേയും യോജിപ്പിച്ച് അവ രണ്ടിന്റെയും നേതാവായിത്തീരുവാൻ അഭിലഷിച്ചു. അതിനു വേണ്ടി റോമിനോടു ചേരുവാൻ അദ്ദേഹത്തിനു വിരോധമില്ലായിരുന്നു. എന്നാൽ മാർ ദിവന്നാസ്യോസിന്റെ ഈ ലക്ഷ്യം റോം മനസ്സിലാക്കി. അദ്ദേഹത്തിന് ആർച്ച് ഡീക്കന്റെ സ്ഥാനം കൊടുക്കാമെന്ന് സമ്മതിച്ചു. അതു സ്വീകാര്യമായി തോന്നാതെ യിരുന്നതിനാൽ അദ്ദേഹം അതിൽ നിന്നു പിന്മാറി.

ഈ സംഭവത്തിൽ നിന്ന് മനസ്സിലാക്കാവുന്നത്, മാർതോമ്മാ അഞ്ചാമനിൽ നിന്ന് മെത്രാൻ പട്ടമേറ്റ് അഞ്ചു കൊല്ലം സഭയെ ഭരിച്ചു വന്ന മാർതോമ്മാ ആറാമനു തന്റെ സ്ഥാന പൂർത്തീകരണം ആവശ്യമായി തോന്നിയിരുന്നില്ല, എന്നാൽ അതു സ്വീകരിച്ചത് തന്റെ സ്വകീയോദ്ദേശ്യം നിറവേറ്റുവാനായിരുന്നു എന്നാണ്. അതു പോലെ റോമിൽ നിന്ന് ഒരു സ്ഥിരീകരണം വേണ്ടതായി അദ്ദേഹം കരുതിയുമില്ല. മലങ്കര സഭയിൽ ഇദംപ്രഥമമായി അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസിന്റെ പട്ടത്വം നിർണ്ണായകമെന്നു പ്രസംഗിച്ചു തുടങ്ങിയത് മത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ ആയിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ പിൻഗാമികൾ ആ പട്ടത്വ പിൻതുടർച്ചയെ ഉപേക്ഷിച്ച് സ്വാതന്ത്ര്യം പ്രഖ്യാപിച്ചു.

മാർ തോമ്മാസഭയ്ക്കു നിദാനമായ നവീകരണക്കാരെ നിഷ്കാസിതരാക്കുവാൻ വേണ്ടിയായിരുന്നു മുളന്തുരുത്തി സുന്നഹദോസു കൂടിയത്. എന്നാൽ ഈ അദ്ധ്യായത്തിൽ നാം കണ്ടതിനു ഘടകവിരുദ്ധമായി, മലങ്കര സഭ പൂർവ്വകാലം മുതല്ക്കേ അന്ത്യോഖ്യൻ സുറിയാനിസഭയിൽ ഉൾപ്പെട്ടിരുന്നു എന്ന് അവിടെ നിസ്സങ്കോചം ഉറപ്പിച്ചു പറഞ്ഞു. അതാണ് ഇ. എം. ഫിലിപ്പു വ്യക്തമാക്കിയിരിക്കുന്നത്. എന്നാൽ ചരിത്രം വിമർശനപരമായി പഠിക്കുന്നവർക്ക് ആ നിലപാട് സ്വീകാര്യമല്ല. ആ കാര്യം ഈ അദ്ധ്യായത്തിൽ സംക്ഷിപ്തമായി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മലങ്കര സഭ 16-ാം നൂറ്റാണ്ടു വരെ പേർഷ്യൻ നെസ്തോറിയൻ സഭയുടെ കൂടെ

നിന്നിരുന്നു. 1665-നു ശേഷം മാത്രമാണ് അന്നത്തെ യെറുശലേം ബിഷപ്പായിരുന്ന (പാത്രിയർക്കീസായിരുന്നില്ല) ഒരു ഗ്രിഗോറിയോസിൽ കൂടെ ഒരു പുതിയ സമാബന്ധം മലങ്കരസഭയ്ക്കുണ്ടായത്. ആ ബന്ധം കൊണ്ടു യെറുശലേമിൽ സുറിയാനിസഭയ്ക്കില്ലാതെയിരുന്ന ഒരു പാത്രിയർക്കീസുണ്ടായി. അദ്ദേഹം ഇന്നയോളം സഭാ ദിയഹ്ത്തുക്കെയിൽ നിലനില്ക്കുന്നു.

നമ്മുടെ മനുഷ്യർ വളരെ കഴിവുള്ളവരാണ്. എന്നാൽ സഭാപരമായ വിഷയങ്ങൾ വേണ്ടവണ്ണം പഠിച്ചവരല്ല. അതിനാണ് ഒരു പരിഹാരമുണ്ടാകേണ്ടത്. നമ്മുടെ സഭയിൽ സമാധാനം അത്യന്താപേക്ഷിതമാണ്. അതിനു തടസ്സമായി നില്ക്കുന്നത് നമ്മുടെ സഭാപരമായ അജ്ഞതയാണെന്നു പറയാതെ നിവൃത്തിയില്ല. അന്ത്യോഖ്യാ പാത്രിയർക്കീസു പറഞ്ഞു; ഇന്ന മെത്രാപ്പോലീത്താ പറഞ്ഞു എന്നതൊന്നുമല്ല, ഒരു വിഷയം സ്വീകാര്യമായി കരുതുന്നതിനു നിദാനം. ഒരു നിലപാട് അവലംബിക്കുന്നതിനുള്ള ആധാരമാണ്. അങ്ങനെയുള്ള ആധാരമാണ് ഈ അദ്ധ്യായത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നത്. അതിന്റെ വെളിച്ചത്തിൽ വേണം സഭാ കാര്യങ്ങൾ നിർണ്ണയിക്കുവാൻ.

## സഭാകാര്യങ്ങളെപ്പറ്റി നാം ഓർത്തിരിക്കേണ്ട ചില സുപ്രധാന പരമാർത്ഥങ്ങൾ.

ഒന്നാമതായി, സുറിയാനി സഭയേയും അതിന്റെ പാത്രിയർക്കീസിനെയും സുറിയാനി ഭാഷയെയും ആത്മാർത്ഥമായി സ്നേഹിക്കുന്ന ആളാണു ഞാൻ. എന്നാൽ അതു കൊണ്ട് എന്റെ സഭയോടുള്ള ബന്ധത്തിന് ഒരു കോട്ടവും ഭവിക്കുന്നില്ല. എന്നാൽ ഒരു കാര്യം പറയേണ്ടതുണ്ട്. സുറിയാനി സഭയെ ആകമാനമായി ഒരാഗോള ക്രൈസ്തവ സഭയായി ഞാൻ കരുതുന്നില്ല. ആഗോള ക്രൈസ്തവസഭ വിശ്വാസത്തിന്റെ ഐക്യത്തിൽ സ്ഥിതിചെയ്യുന്ന സഭകളെല്ലാം ചേർന്നുള്ള പ്രതിഭാസമാണ്.

രണ്ടാമത്, സുറിയാനിസഭ സിറിയൻ ജനതയുടെ സഭയാണ്. അതുപോലെ, ഇൻഡ്യൻ സഭ ഇൻഡ്യൻ ജനതയുടെ സഭയായിട്ടാണ് നില്ക്കേണ്ടത്. ഈ തത്വം, ഞാൻ മനസ്സിലാക്കുന്നിടത്തോളം സ്വീകരിക്കുന്നതാണ് ഇന്നത്തെ റോമൻ കത്തോലിക്കാ സഭ. എന്നാൽ



അത് പൗരസ്ത്യ സഭകളെല്ലാം ഒന്നടങ്കം തിരസ്കരിക്കുന്ന പത്രോസിന്റെ അധികാരത്തെ ഏകപക്ഷിയമായി, പണത്തിന്റെ ശക്തിമൂലം, നിലനിർത്തിവരുന്നു. അതിന് ഒരു വ്യത്യാസമുണ്ടാകുന്ന പക്ഷം സഭകൾ തമ്മിൽ അടുക്കുന്നതിന് അതു പ്രേരകമാകാവുന്നതാണെന്ന് എനിക്കു തോന്നുന്നു. ഇപ്പോൾ ഞാൻ മനസ്സിലാക്കുന്നത് ശരിയെങ്കിൽ, മറ്റു സഭകളെക്കൊണ്ട് പത്രോസിന്റെ അധികാരം ഒടുവിൽ സമ്മതിപ്പിച്ച് സഭകളെ ഒരുമിച്ചു വരുത്തുക എന്നതാണ് റോമിന്റെ നയമെന്നു തോന്നിപ്പോകുന്നു.

മൂന്നാമത്, മാർ തോമ്മാ ശ്ലീഹായുടെ പ്രേഷിതത്വം ഒന്നാം നൂറ്റാണ്ടിൽ (52 എ.ഡി.യിൽ) നടന്നതായി നാം സ്വീകരിക്കുന്ന പക്ഷം, ലോകത്തിൽ യെറുശലേം സഭകഴിഞ്ഞാൽ കണക്കിൽപെടുത്തേണ്ടതാണ് മലങ്കര സഭ. എന്നാൽ മലങ്കര സഭയ്ക്ക് അങ്ങനെയുള്ള സ്ഥാനം ലഭിക്കാതെ പോയത് നമ്മുടെയും, നാം പൂർവ്വകാലം മുതൽ ബന്ധത്തിൽ വന്ന പേർഷ്യൻ സഭയുടെയും, 1665-മുതൽ ക്രമേണ വേഴ്ച പുലർത്തിയ അന്ത്യോഖ്യൻ സുറിയാനി സഭയുടെയും നിലപാടു കൊണ്ടാണെന്നു പറഞ്ഞേതീരൂ. 1900-ത്തോളം കൊല്ലത്തെ ക്രിസ്തീയ പാരമ്പര്യമുള്ള നാം അതു പരിപൂർണ്ണമായി അവഗണിച്ച്, നവീകരണ പ്രസ്ഥാനം മൂലമുണ്ടായ വ്യവഹാരത്തിൽ വിജയംവരിക്കുവാൻ വേണ്ടി അന്ത്യോഖ്യയിലെ സിറിയൻ പാത്രിയർക്കീസിന് ഒരു കാലത്തും ഇല്ലാതെയിരുന്ന അവകാശങ്ങൾ ഉള്ളതായി കേസിൽ വാദിച്ചു. 1889-ലെ കോടതിവിധിയിൽ കൂടി പാത്രിയർക്കീസിനു മലങ്കരസഭമേൽ ആത്മീയ അധികാരമുണ്ടെന്നു വരുത്തി വച്ചു. ഇത് ഉത്തരവാദിത്വപൂർവ്വം ചെയ്ത പ്രവൃത്തിയായിരുന്നില്ല. അതുമൂലം 1876-ൽ നടന്ന മുളന്തുരുത്തി സുന്നഹദോസിൽ വച്ച് മലങ്കരസഭയ്ക്കു ചരിത്രത്തിനെതിരായ, ചരിത്രാതീതമായ ബന്ധം ഉണ്ടായിരുന്നതായി നാം പ്രഖ്യാപിച്ചു. 1875-ൽ ഇദംപ്രഥമമായി കേരളത്തിൽ വന്ന പത്രോസ് പാത്രിയർക്കീസ് മലങ്കരയിൽ ചെയ്ത പ്രവൃത്തികൾക്കു നാം കൂട്ടുനിന്നു. അതാണ് സമുദായമായി നമ്മുടെ സ്ഥിതി.

സുപ്രീം കോടതിയിലെ സമുദായക്കേസിൽ വ്യാപൃതനായിരുന്ന അഭിഭാഷകനുമായി ഞാൻ സംസാരിച്ച സംഭവം ഓർക്കുകയാണ്. ഞാൻ എടുത്തുകാട്ടി. അതിൽ സഭാപ ഭാഗം ഉദാഹരണമായി

മാസങ്ങളുടെ പേരുകൾ സുറിയാനിയിൽ മലയാളലിപികളുപയോഗിച്ച് ചേർത്തിരിക്കുന്നത് ചൂണ്ടിക്കാണിച്ച ശേഷം, സുറിയാനി ഭാഷ പാണ്ഡിത്യപൂർവ്വം കൈകാര്യം ചെയ്യുന്ന വൈദികരുണ്ടാകണം. അതല്ല നാം ചെയ്യുന്നത്. ഭാഷകളഞ്ഞ്, അതിന്റെ ലിപികൾ നലനിർത്തിയുള്ള ഒരു സംസ്കാരം ഉണ്ടാക്കുവാനാണ്. ഞാൻ ചോദിച്ചു പോകുന്നത്, എന്തിനു സുറിയാനിയിലെ ഈ പദങ്ങൾക്കു മലയാളം ലിപികളിലുപയോഗിക്കുന്നു? മലയാളത്തിൽ പദങ്ങളില്ലാഞ്ഞതിനാലാണോ?

അതിന് വക്കീൽ നല്കിയ ഉത്തരം എന്ന മിണ്ടടക്കി. അദ്ദേഹം പറഞ്ഞു, "മലങ്കരസഭയെ-സംബന്ധിച്ചിടത്തോളം ചെയ്യാവുന്ന നാശങ്ങളെല്ലാം ജോസഫ് ദിവന്നാസ്യോസിന്റെ കാലത്തുണ്ടായ കേസിൽ ചെയ്തു കഴിഞ്ഞു. ഇനിയും അവ പുനർ വിചാരണ ചെയ്യുക സാദ്ധ്യമല്ല. പാത്രിയർക്കീസിനില്ലാത്ത അധികാരാവകാശങ്ങൾ അന്നത്തെ കേസുവിധിയിൽ കൊടുത്തുകഴിഞ്ഞു. ആ നിലയിൽ ചെയ്യാവുന്നതു മാത്രമെ ഇനിയും അവശേഷിക്കുന്നുള്ളു". അതാണ് ഇപ്പോൾ ഉണ്ടായ സുപ്രീം കോടതി വിധിയിൽ കാണുന്നത്. പത്തൊമ്പതാം നൂറ്റാണ്ടിലുണ്ടായ കേസുവിധികളെ മറച്ചുവച്ചുള്ള ഒന്നല്ല സുപ്രീം കോടതി വിധി. ഇതിൽ നിന്നു മനസ്സിലാക്കാവുന്ന പരമാർത്ഥം, കോടതി നല്കുന്ന ഏതു വിധിയും ആത്യന്തികമായ സത്യത്തിലധിഷ്ഠിതമല്ല. അതു കോടതിയിൽ ഹാജരാക്കുന്ന കേസിനാധാരമായി എടുത്ത വാദമുഖങ്ങളെ അടിസ്ഥാനമാക്കിയുള്ളതു മാത്രമാണ്. ആത്യന്തികമായ സത്യവെളിച്ചത്തിൽ സുപ്രീം കോടതി വിധി സ്വീകാര്യമായി കരുതാതെയുള്ള നിലയാണ് നാം അവലംബിക്കുന്നതെന്ന് ഈ ലേഖന പരമ്പര വ്യക്തമാക്കുന്നുണ്ടല്ലൊ.

പേർഷ്യൻ സുറിയാനി സഭ മലങ്കര സഭയോടു ചെയ്ത അപരാധങ്ങളിൽ ഒന്നാണ് 1490-ൽ മെത്രാന്മാർക്കായി മൂന്നാളുകൾ ചേർന്നുള്ള ഒരു പ്രതിനിധി സംഘത്തെ മലങ്കരസഭ നെസ്തോറിയൻ പാത്രിയർക്കീസിന്റെ അടുക്കലയച്ചതിൽ കാണുന്നത്. അതിനുമുമ്പ് പല അവസരങ്ങളിലും അങ്ങനെ അയച്ചിരിക്കാം. ആ മൂന്നു പേരിൽ ഒരാൾ വഴിമദ്ധ്യേ മരിച്ചു. ബാക്കിയുള്ള ഇരുവരെയും പാത്രിയർക്കീസ് പട്ടക്കാരായി നിയമിച്ച ശേഷം മെത്രാന്മാരെ



വാഴിച്ചത് സുറിയാനിക്കാരിൽ നിന്നായിരുന്നു. ഇവിടെ ഉണ്ടാകുന്ന ചോദ്യം, എന്തിനു മെത്രാന്മാരെ സുറിയാനിക്കാരിൽ നിന്നാക്കിയിട്ടു ഇൻഡ്യക്കാരെ പട്ടക്കാരായി തലസ്ഥാനത്തവരോധിച്ചു? ഈ വ്യത്യാസം പാത്രിയർക്കീസ് കാണിച്ചത്, ഇൻഡ്യാക്കാരെ മെത്രാന്മാരാക്കുന്നതിനുള്ള നിവേദനം ഇൻഡ്യയിൽ നിന്നു ലഭിക്കാത്തതിനാലാവാം. അങ്ങനെയെങ്കിൽ നമ്മുടെ പൂർവ്വന്മാർക്ക് നമ്മെക്കുറിച്ചുള്ള അഭിമാനം വെറും പൊള്ളയായിരുന്നു എന്ന് വെളിവാകും. അല്ലെങ്കിൽ, അത് സുറിയാനിക്കാരുടെ മുൻവിധി കൊണ്ടാവാം. ഏതായാലും മലങ്കരസഭയ്ക്ക് നാട്ടുകാരനായ ഒരു മെത്രാനെ അക്കാലത്തെങ്ങും ലഭിച്ചില്ല എന്നതാണ് പരമാർത്ഥം.

ഏഴും എട്ടും നൂറ്റാണ്ടുകളിൽ ഇൻഡ്യൻ സഭ വളരെ വളർന്നു വികസിച്ചിരുന്നു. അന്ന് ഇൻഡ്യൻ സഭാധ്യക്ഷന് "ഇൻഡ്യയുടെ മെത്രാപ്പോലീത്തായും ഇൻഡ്യാ മുഴുവന്റെയും വാതിലും" എന്ന പേരും, മെത്രാപ്പോലീത്തായുടെ സഹകരണത്തിൽ പല മെത്രാന്മാരും ഉണ്ടായിരുന്നു. ആ അവസരത്തിൽ പോലും ഒരു നാട്ടു മെത്രാനെ നിയമിച്ചതായി തെളിവില്ല.

അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസ് ആര്? എന്റെ ഗ്രന്ഥങ്ങളിൽ അന്ത്യോഖ്യൻ സിറിയൻ പാത്രിയർക്കീസ് എന്നു പറയുന്നത് മനഃപൂർവ്വമാണ്. അവരെ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും വ്യത്യാസപ്പെടുത്തി മനസ്സിലാക്കണം. അതിനുള്ള സാഹചര്യം വലിയ മാർ മിഖായേൽ പാത്രിയർക്കീസിന്റെയും തിഗ്രീസ് മഫ്രിയാനാ ബാർ എബ്രായയുടെയും ചരിത്ര ഗ്രന്ഥങ്ങളിൽ ഉള്ളതാണ്. സുറിയാനിയിൽ എഴുതിയ ആ പുസ്തകങ്ങളിൽ ഇങ്ങനെ വിവരിക്കുന്നു. 451-ലെ കൽക്കദൂൻ സുന്നഹദോസിനെ അംഗീകരിക്കാതെ, ആ സുന്നഹദോസ് അവലംബിച്ച വിശ്വാസപരമായ നില പിശകായിപ്പോയി എന്നു വാദിച്ചവരായിരുന്നു അവർ. എന്നാൽ സുന്നഹദോസിനു ശേഷം രണ്ടു ദശകത്തിലധികം കാലം അന്ത്യോഖ്യയിലെ പാത്രിയർക്കീസന്മാരും മിക്ക ബിഷപ്പന്മാരും അതിനെ സ്വീകരിച്ചിരുന്നു. പിന്നീടാണ്, അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ അസാന്നിദ്ധ്യത്തിൽ കൽക്കദൂൻ വിരുദ്ധരായി അവിടെയുണ്ടായിരുന്നവർ ചേർന്ന് പത്രോസ് കാസ്സാറോയെ (Peter the Fuller) പാത്രിയർക്കാസ്ഥാനത്തുയർത്തിയത്.

ഈ പത്രോസു കാസോറോയാണ് "ദൈവമേ! നീ പരിശുദ്ധനാകുന്നു" എന്ന ത്രിശുദ്ധസ്തുതിയിൽ "ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനെ! ഞങ്ങളോടു കരുണ ചെയ്യണമേ" എന്ന ഭാഗം കൂട്ടിച്ചേർത്തത് എന്ന് അന്ത്യോഖ്യായിലെ സേവേറിയോസ് (Homily 125) പറയുന്നു. അങ്ങനെ ചേർത്തത് നെസ്തോറിയർക്കെതിരായിട്ടായിരുന്നു എന്നാണ് അദ്ദേഹം വ്യക്തമാക്കുന്നത്. എന്നാൽ സുറിയാനിക്കാരുടെ കെട്ടുകഥയിൽ മറ്റൊരു വിവരണം പിൽക്കാലത്തുണ്ടാക്കിയതായുണ്ട്. അതാണ് യേശു ക്രിസ്തുവിന്റെ മൃതശരീരം സംസ്കരിക്കുവാൻ കൊണ്ടുപോയപ്പോൾ മാലാഖമാർ "ഞങ്ങൾക്കു വേണ്ടി കുരിശിക്കപ്പെട്ടവനെ! ഞങ്ങളോടു കരുണ ചെയ്യണമേ". എന്നു ചൊല്ലി എന്നുള്ളത്. അതു മാലാഖമാർ പാടി എന്നാണ് സുറിയാനിക്കാരുടെ കഥ പറയുന്നത് എന്ന വസ്തുത പ്രത്യേകം ഓർമ്മയർഹിക്കുന്നു.

പത്രോസ് കാസോറോയെ, അദ്ദേഹം പാത്രിയർക്കാ സ്ഥാനം പ്രാപിച്ച ഉടനെ രാഷ്ട്രം ഇടപെട്ടു നാടുകടത്തി. എന്നാൽ 482-ലുണ്ടായ സീനോ ചക്രവർത്തിയുടെ ഹെനോത്തിക്കോൻ സ്വീകരിച്ച കാരണത്താൽ 484-ൽ അദ്ദേഹം അന്ത്യോഖ്യാ പാത്രിയർക്കാ പദം പ്രാപിച്ച്, 488-ൽ മരണമടയുന്നതുവരെ അതു നിലനിർത്തി. പത്രോസ് കാസോറോ മാബൂഗിലെ ഫീലിക്സിനോസിനു മെത്രാപ്പോലീത്താ സ്ഥാനം നൽകി. ഫീലിക്സിനോസിന്റെ പ്രത്യേക ഉത്സാഹത്താലും അനസ്റ്റേഷ്യൂസ് ചക്രവർത്തിയുടെ താല്പര്യത്താലും സേവേറിയോസ് അന്ത്യോഖ്യാ പാത്രിയർക്കീസായി നിയമിക്കപ്പെട്ടു. 512-ൽ പാത്രിയർക്കീസായ അദ്ദേഹം 518-ൽ അനസ്റ്റേഷ്യൂസ് ചക്രവർത്തി നിര്യാതനായ വാർത്ത കേട്ട ഉടനെ അന്ത്യോഖ്യാ വിട്ട്. 538-ൽ മരണമടയുന്നതു വരെ മിക്കവാറും ഈജിപ്റ്റിൽ താമസമുറപ്പിച്ചു. അങ്ങനെ വാസ്തവത്തിൽ 451-നു ശേഷം അന്ത്യോഖ്യയിൽ ആകെ പത്തു വർഷത്തിൽ കുറച്ചു മാത്രമെ കൽക്കദൂൻ വിരുദ്ധർക്കു പാത്രിയർക്കാ സ്ഥാനം നിലനിർത്തുവാൻ സാധിച്ചുള്ളൂ. ആ സമയത്തെല്ലാം അന്ത്യോഖ്യയിൽ സുന്നഹദോസിനെ സ്വീകരിച്ചവർ ഒരു വലിയ സമൂഹമായി അവരുടെ പാത്രിയർക്കീസിനോടും മെത്രാന്മാരോടും കൂടെ സ്ഥിതിചെയ്തിരുന്നു.



ജസ്റ്റീനിയൻ ചക്രവർത്തി 574-ൽ നിര്യാതനായി. മേല്പട്ടക്കാരെ നാടുകടത്തി. അതു മൂലം കൽക്കദൂൻ വിരുദ്ധരുടെ പട്ടത്വം ഇല്ലാതെയാക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ നയം. എന്നാൽ തന്റെ കാല ശേഷം ചക്രവർത്തിമാരായി വന്ന പലരും കൽക്കദൂൻ വിഭാഗത്തോടു ചേർന്നു കൽക്കദൂൻ വിരുദ്ധരെ കഠിനമായി പീഢിപ്പിച്ചു. ഇതു മൂലം അനേകരെ അവർ കൽക്കദൂൻ ഭാഗത്തേക്കു തിരിപ്പിച്ചു എങ്കിലും ശേഷിച്ചവരുടെ വൈരും സമ്പാദിച്ചു. അത് ഇന്നുവരെയും ഒരളവിൽ നിലനിൽക്കുകയും ചെയ്യുന്നു.

ഈ സമയത്തോടു അടുത്തായിരുന്നു ഇസ്ലാമിന്റെ ആവിർഭാവം. അന്നു സംസ്കാര ശൂന്യരായിരുന്ന ഇസ്ലാമ്യരെ, ഗ്രീക്കുകാരുടെ പീഢനത്തിൽ നിന്നു രക്ഷിക്കാൻ കൊള്ളാകുന്നവരായി സുറിയാനിക്കാർ കണ്ട് അവരുമായി ചേർന്നു. ഇങ്ങനെ സുറിയാനിക്കാർക്ക് ഒരളവിൽ അന്ത്യോഖ്യയിൽ പ്രവേശനമുണ്ടായി. എന്നാൽ ഇസ്ലാമ്യർ പള്ളികളെയും മറ്റു സ്ഥാപനങ്ങളെയും അധികരിച്ചു ചെയ്ത വ്യവസ്ഥ അവ ആരുടെ കൈവശമിരിക്കുന്നുവോ അവർക്കിരിക്കണമെന്നായിരുന്നു. ഇതു മൂലം അന്ത്യോഖ്യയിലും ചുറ്റുപാടുമുള്ള പ്രദേശങ്ങളിലുമുണ്ടായിരുന്ന എല്ലാ പള്ളികളും സന്യാസാശ്രമങ്ങളും മറ്റു സ്ഥാപനങ്ങളും എല്ലാം കൽക്കദൂന്യർക്കു നല്കപ്പെട്ടു. കൽക്കദൂൻ വിരുദ്ധർക്കുണ്ടായ പ്രയോജനം അന്ത്യോഖ്യയിൽ സ്വന്തമായി പള്ളികൾ പണിയിച്ചു കൈവശം വച്ചു കൊണ്ടിരിക്കാമെന്നുള്ള സ്ഥിതിയായിരുന്നു. അതിനു മുമ്പ് ഈ അവകാശം അവർക്ക് നിഷേധിച്ചിരുന്നു.

അതിനാൽ അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ ദീർഘമായ പട്ടികയിൽ കൽക്കദൂൻ വിരുദ്ധരുടെ പേരുകൾ ഒന്നും സുന്നഹദോസിനെ സ്വീകരിക്കുന്നവർ ചേർത്തിരുന്നില്ല. അവർ മോണോഫിസായ വിശ്വാസ വിപരീതികളായി അന്ത്യോഖ്യായെ പ്രതിനിധാനം ചെയ്യുവാൻ അർഹതയില്ലാത്തവരാണെന്നു കരുതി വന്നു. ഈ നിലയാണ് റോമൻ കത്തോലിക്കാ സഭ ഏകദേശം അറുപതു കൊല്ലം മുമ്പ് സത്യദീപം പത്രം വഴി പുറത്തുവരുത്തിയത്. എന്നാൽ ഇത് അടിസ്ഥാന രഹിതമായ ആരോപണമായിരുന്നു എന്നാണ് എന്റെ

പി.എച്ച്.ഡി. തീസീസു കൊണ്ട് സ്ഥാപിച്ചത്. "അന്ത്യോഖ്യാ പാത്രിയർക്കീസ്" എന്ന പേര് അവർ പൂർവ്വ കാലങ്ങളിൽ അന്ത്യോഖ്യായുടെ അധികാര പരിധിയിൽ ഉൾപ്പെട്ടിരുന്നു എന്നു കാണിപ്പാൻ വേണ്ടി പറഞ്ഞതായിരുന്നു. ഈ വാസ്തവം ഉദാഹരണം കൊണ്ടു സമർത്ഥിക്കാം. ക്രിസ്തബ്ദം 721-ൽ, അതായത് സേവേറിയോസ് അന്ത്യോഖ്യാ വിട്ടതിനു ശേഷം 203 കൊല്ലം കഴിഞ്ഞു മാത്രമാണ്, സിറിയൻ പാത്രിയർക്കീസ് മാർ ഏലിയാസ് ഇദംപ്രഥമമായി അന്ത്യോഖ്യായിൽ പ്രവേശിച്ചത്. അദ്ദേഹം പട്ടണത്തിൽ പരിവാര സമേതം ആഗതനായത് അവിടെ പുതുതായി പണികഴിപ്പിച്ച ദേവാലയം കൂദാശ ചെയ്യുവാനായിരുന്നു എന്ന് വലിയ മാർ മിഖായേൽ പാത്രിയർക്കീസും ബാർ എബ്രായയും രേഖപ്പെടുത്തിയിട്ടുള്ളതാണ്.

വടക്കൻ സിറിയായിലായിരുന്നു കൽക്കദൂൻ വിരുദ്ധർ പ്രധാനമായി അധിവസിച്ചിരുന്നത്. അവർ തങ്ങളുടെ നേതാവായി സേവേറിയോസിനെ പരിഗണിച്ചു. ഇദ്ദേഹത്തിന്റെ ഉപദേശം എന്തായിരുന്നു എന്ന് ഈ ഗ്രന്ഥത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. അങ്ങനെ അന്ത്യോഖ്യാ നാശോന്മുഖമായ കാലംവരെ, കൽക്കദൂനെ സ്വീകരിക്കുന്ന ഒരു വലിയ കൂട്ടം ബിഷപ്പന്മാരും മറ്റു വൈദികരും ജനങ്ങളും, പാത്രിയർക്കീസിന്റെ നേതൃത്വത്തിൻ കീഴിൽ വ്യാപരിച്ചിരുന്നു. എന്നാൽ വടക്കൻ സിറിയാ കേന്ദ്രമായി മറ്റൊരു കൂട്ടരും സ്ഥിതിചെയ്തു വന്നു. അവർ സേവേറിയോസിനു ശേഷം, അദ്ദേഹത്തിന്റെ പിന്തുടർച്ചയിൽ, മറ്റൊരു പട്ടത്വലൈൻ നിലവിൽ വരുത്തി. അതിനു ശക്തമായ പിന്തുണ നല്കിയ ദേഹമാണ് യാക്കോബ് ബുർദാന. 578-ൽ അദ്ദേഹം നിര്യാതനായി. 541-ൽ തിബേലിന്റെ മെത്രാപ്പോലീത്താ ആയി സ്ഥാനമേറ്റ ശേഷം വേഷപ്രച്ഛന്നനായി പൗരസ്ത്യ നാടുകളെല്ലാം സഞ്ചരിച്ച് ഒരു ലക്ഷത്തോളം വൈദികരെ സൃഷ്ടിച്ചു. അദ്ദേഹം മുൻകൈയെടുത്ത് 544-ൽ സർഗീസിനെയും (Sirgius), ഇരുപതു കൊല്ലത്തോളം കഴിഞ്ഞ ശേഷം പൗലോസ് ബെസ് ഊക്കോമെ (Paul the Black) യും സേവേറിയോസിന്റെ പിൻഗാമികളായി പാത്രിയർക്കാ സ്ഥാനത്തുയർത്തി. പൗലോ ഒരു വിവാദ പുരുഷനായിരുന്നു. അദ്ദേഹത്തിനു ശേഷം



സുറിയാനി സഭയുടെ പാത്രിയർക്കീസായി 581-ൽ കാലിനിക്കസിലെ പത്രോസ് (Peter of Callinicous) നിയമിതനായി. അദ്ദേഹത്തെ തുടർന്നു മാത്രമാണ് സുറിയാനി സഭയ്ക്ക് സേവേറിയോസിന്റെ ലൈനിൽ തുടർച്ചയായി പാത്രിയർക്കീസന്മാരുണ്ടായത്. അതു തന്നെയും, ഇസ്ലാമ്യർ ഭരണതലവന്മാരായി വന്നതു കൊണ്ടായിരുന്നു. ഈ ലൈനിൽപെട്ട പാത്രിയർക്കീസന്മാരുമായിട്ടാണ് 1665-ൽ കേരളത്തിൽ വന്ന യെറുശലേം ഗ്രീഗോറിയോസുമായുള്ള ബന്ധം മൂലം നാം പരിചയത്തിൽ വന്നത്. ആ കാലങ്ങളിൽ അന്ത്യോഖ്യയിൽ കൽക്കദൂൻ വിഭാഗത്തിൽപ്പെട്ട പാത്രിയർക്കീസും സഭയും ഉണ്ടായിരുന്നു എന്നു പ്രത്യേകം ഓർത്തിരിക്കണം. പത്തൊമ്പതാം നൂറ്റാണ്ടിൽ ആംഗ്ലിക്കൻ സഭയിലെ സി.എം.എസ്. മിഷണറിമാരുമായുള്ള വേഴ്ച നമുക്കുണ്ടായി. അവരിൽ ആദ്യത്തെ സംഘത്തിൽപെട്ടവർ മലങ്കര സഭയുടെ പ്രത്യേകതകളെ ഒരളവിൽ മാനിച്ചിരുന്നു എങ്കിലും പിന്നീടു വന്നവർ പ്രോട്ടസ്റ്റന്റു ചിന്താഗതി പുലർത്തിയിരുന്നു. അതു മൂലം 1836-ൽ മാവേലിക്കര വച്ച് പള്ളി പ്രതിപുരുഷന്മാരുടെ ഒരു യോഗം ചേപ്പാടു മാർ ദിവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടി മിഷണറിമാരുമായുള്ള ബന്ധം അവസാനിപ്പിച്ചു. ആ സുന്നഹദോസ് അന്ത്യോഖ്യാ സുറിയാനി സഭയുമായുള്ള ഉറ്റ ബന്ധം ഉറപ്പിച്ചു പ്രഖ്യാപിച്ചു. അതാണു മാവേലിക്കര പടിയോല.

ഇങ്ങനെ അന്ത്യോഖ്യൻ സുറിയാനി സഭയോടു കൂറു പ്രഖ്യാപിക്കുന്ന ഒരു കൂട്ടം ജനങ്ങൾ കേരളത്തിൽ ഏകദേശം പതിനേഴു-പതിനെട്ടാം നൂറ്റാണ്ടുമുതൽ ഉണ്ടായിരുന്നു. അവരെ ഭരിച്ചത് റോമിനോടുള്ള വൈരവും, റോമിനു തുല്യമായി പുരാതനത്വം അവകാശപ്പെടുവാൻ അർഹതയുള്ള അന്ത്യോഖ്യായോടുള്ള പ്രേമവും ആയിരുന്നു എന്നതിനു സംശയമില്ല. അന്ത്യോഖ്യയോടുള്ള ഈ സ്നേഹബന്ധത്തിനു ഭാഷ സൗകര്യമായി ഭവിച്ചു. ആ കാലത്തു നമ്മുടെ വൈദികരിൽ പലരും ചില സഭാനേതാക്കളും സുറിയാനി ഭാഷ ഒരളവിൽ ഉപയോഗിച്ചിരുന്നു. ആ അടിസ്ഥാനത്തിലാണ് മാർ ഗ്രിഗോറിയോസു കേരളത്തിൽ വന്നത്. അന്ത്യോഖ്യായിലെ ക്രിസ്ത്യാനികളിൽ ബഹുഭൂരിപക്ഷവും ഗ്രീക്കുഭാഷയ്ക്കും

സംസ്കാരത്തിനും വിധേയരായിരുന്നതിനാൽ അവർ നാമുമായി ബന്ധപ്പെട്ടില്ല. 1665-ൽ കേരളത്തിൽ വന്ന ഗ്രീഗോറിയോസിൽ കൂടെ റോമൻ കത്തോലിക്കരിൽ നിന്നുള്ള വൈഷമ്യം വളരെയധികം കടത്തിവിടുവാൻ സാധിച്ചു. അദ്ദേഹത്തെ ഇന്നും ജീവിക്കുന്ന ദേഹമായി ഒരു പാത്രിയർക്കീസിന്റെ സ്ഥാനത്ത് , ഒന്നാമത്തെ ദിയഫ്ത്തുക്കെ (തുബ്ദേൻ)യിൽ നാം ഓർത്തു ബഹുമാനിക്കുന്നു. നമ്മിൽ നിന്ന് സുറിയാനിക്കാർ ആ നാമം അവരുടെ വലിപ്പം കാണിപ്പാൻ ഉപയോഗിച്ചു തൃപ്തിയടയുന്നു. എന്നാൽ ഗ്രീഗോറിയോസ് ജീവിച്ചിരിക്കുന്നില്ല. യെറുശലേമിൽ സുറിയാനിക്കാർക്ക് ഗ്രീഗോറിയോസ് എന്ന പേരിൽ ഒരു പാത്രിയർക്കീസോ മെത്രാപ്പോലീത്തായോ സ്ഥിരമായി ഉണ്ടായിരുന്നില്ല.

ഇതിൽ കൂടിയെല്ലാം ചരിത്രപരമായ അജ്ഞതയാണ് നാം പ്രകടമാക്കുന്നത്. ആ വാസ്തവം വ്യക്തമാക്കുവാൻ ഈ ലേഖനം ഉപകരിക്കുമെങ്കിൽ ഈ എഴുത്തുകാരൻ കൃതാർത്ഥനായി.

# ഉപസംഹാരം

ഈ ഗ്രന്ഥം അവസാനിപ്പിക്കുന്നതിനു മുമ്പ്, സർവ്വശക്തനായ ദൈവം നിസ്സാരനായ എന്നെക്കൊണ്ടു ചെയ്യിച്ചിട്ടുള്ള പല നല്ലകാര്യങ്ങളെയും കൃതജ്ഞതാപൂർവ്വം ഞാൻ ഓർത്തുപോകുകയാണ്. സുറിയാനി ഭാഷ ഞാൻ പഠിച്ചതും അതുകൊണ്ട് ഈ ഗ്രന്ഥലേഖനങ്ങൾ എഴുതാൻ സാധിച്ചതും, എന്റെ ജീവിതത്തിലെ വലിയ കാര്യങ്ങളായി ഞാൻ കരുതുന്നു. തിരിഞ്ഞു നോക്കുമ്പോൾ അവ എനിക്ക് അത്ഭുതമായിട്ടാണ് തോന്നുന്നത്. എന്റെ ഗ്രന്ഥങ്ങളിൽ പറയുന്നതെല്ലാം എന്റെ മനസാക്ഷിയനുസരിച്ച് സത്യം മാത്രമാണ്. ആളിനെയോ ഒരു കക്ഷിയെയോ പ്രീണിപ്പിച്ച് കാര്യം നേടിയെടുക്കുക എന്റെ ഉദ്ദേശ്യമല്ല. ഞാൻ കാണുന്ന സത്യത്തിനു വേണ്ടി നിലകൊള്ളുക എന്നതാണ് ദൈവം എന്നെക്കൊണ്ട് ആഗ്രഹിക്കുന്നതെന്നുള്ള വിശ്വാസത്തിൽ ഞാൻ നിലകൊള്ളുന്നു.

എന്റെ ജീവിതത്തിൽ നിർണ്ണായകമായ വ്യത്യാസം കൈവരുത്തിയ ഒരു സംവത്സരമായിരുന്നു 1944. അതു മുതൽ 1960-വരെ സഭയിലെ വഴക്കുകളിൽ നിന്നകന്നിരുന്നു ജന്മസിദ്ധമായ വിജ്ഞാനതൃഷ്ണയാൽ പ്രേരിതനായി ഞാൻ ഉപരിപഠനത്തിൽ ഏർപ്പെട്ടു. അതിനു മുമ്പ് സുറിയാനി ഭാഷ ഞാൻ നന്നായി അഭ്യസിച്ചിരുന്ന വിവരവും 1950-മുതൽ പുതിയനിയമഗ്രീക്ക് വളരെ പ്രശസ്തമായും പഴയ നിയമം എബ്രായ ഒരുവിധം നല്ല നിലയിലും ഹൃദിസ്ഥമാക്കിയ വസ്തുതയും നേരത്തെ പ്രസ്താവിച്ചു കഴിഞ്ഞതാണ്. അങ്ങനെ 1960-വരെയുള്ള എന്റെ ജീവിതം ധനാഗമനത്തിനു വേണ്ടിയല്ല, വിദ്യാസമ്പാദനത്തിനു വേണ്ടിയാണ് ഞാൻ ചെലവഴിച്ചത്.

എന്നാൽ ഞാൻ വിവാഹിതനായിത്തീർന്നു എന്നകാരണം പറഞ്ഞു എന്നെ വിഷമിപ്പിക്കുവാൻ നടന്ന ചില ശ്രമങ്ങളെപ്പറ്റി ഇതിനകം പരാമർശിച്ചിട്ടുണ്ട്. ആ അവസരത്തിലും ഞാൻ ചിന്തിച്ചതിലപ്പുറമായി എന്നെ സഹായിപ്പാൻ വേണ്ടവണ്ണം ദൈവം ഒരുക്കിയതിനാൽ എനിക്കു കാര്യമായ ഉപദ്രവമൊന്നുമുണ്ടായില്ല.

എന്റെ വിവാഹ ശേഷം, ശെമ്മാശനായി വി. കുർബ്ബാനാർപ്പണത്തിൽ എന്നെ സഹായിക്കുകയും പട്ടക്കാരനും മെത്രാപ്പോലീത്തായുമായി ഞാൻ അർപ്പിച്ച വി. കുർബ്ബാനയിൽ പങ്കെടുക്കുകയും ചെയ്ത ദേഹത്തിൽ നിന്ന് ഉണ്ടായ അനുഭവത്തെപ്പറ്റി ഒന്നും പറയാതെ അദ്ദേഹത്തിനുവേണ്ടി പ്രാർത്ഥിക്കുകയാണു ഞാൻ ചെയ്തത്.

പട്ടത്വവും വിവാഹവും ഒരുമിച്ച് പോയിക്കൂടാ എന്ന ആശയം നാലാം നൂറ്റാണ്ടു മുതൽ ചില പാശ്ചാത്യ സഭാവൃത്തങ്ങളിൽ പ്രചരിച്ചിരുന്നതാണ്. എന്നാൽ അതിനെ പൗരസ്ത്യ സഭകൾ പൊതുവെ സ്വീകരിച്ചില്ല. പൗരസ്ത്യ സഭകളിൽ അന്ത്യോഖ്യൻ സുറിയാനി സഭയിൽ വിവാഹിതരായ പട്ടക്കാരും അവിവാഹിതരായ റമ്പാന്മാരും പൗരോഹിത്യ ശുശ്രൂഷ നടത്തുന്നവരായുണ്ടെന്നുള്ള വിവരം ഇതിനകം വിശദമാക്കിയിട്ടുണ്ട്; ഇതൊന്നുമറിയാതെയാണു കേരളത്തിലെ സഭ പതിനാറാം നൂറ്റാണ്ടു മുതൽ പാശ്ചാത്യ പാരമ്പര്യം നിലനിർത്തി വന്നത്. ഇവരിൽ റമ്പാന്മാരല്ലാതെയുള്ള പട്ടക്കാർക്കു വിവാഹം കഴിക്കുവാൻ അവകാശമുണ്ടെന്നുള്ളതാണ് ഞാൻ ഉന്നയിക്കുന്ന വസ്തുത.

ഉദയം പേരൂർ സുന്നഹദോസ് നടത്തിയ ആർച്ചു ബിഷപ്പു മെനേസിസ്സ് പൂർവ്വകാലം മുതൽ വൈദികർ അവിവാഹിതരായിരിക്കണമെന്നായിരുന്നു സഭയുടെ നിലപാട് എന്നുള്ള ശാഠ്യം മുഴക്കി. എന്നാൽ അങ്ങനെ ശഠിച്ചത് പൗരസ്ത്യസഭകളുടെ പതിവിനെ ആദരിച്ചു കൊണ്ടായിരുന്നില്ല. പാശ്ചാത്യ സഭ അതു നിലനിർത്തിയ വിധം ഡെൻമാർക്കിലെ ഓർഹൂസ് സർവ്വകലാശാലയിൽ പ്രൊഫസറായിരുന്ന ഓഗോർഡ് (Augord) വിവരിച്ചു പറഞ്ഞ സംഭവം വ്യക്തമാക്കുന്നു. അദ്ദേഹം എന്നെയും മറ്റു ചിലരെയും ഓർഹൂസിൽ പതിനാറാം നൂറ്റാണ്ടിനു മുമ്പുണ്ടായിരുന്ന ഒരു പള്ളിയിൽ കൊണ്ടുപോയി കാണിച്ചു. ആ ദേവാലയത്തിന്റെ ഒരു ഭാഗത്തു സ്ഥിതിചെയ്തിരുന്ന മുറി ഇടവകപ്പട്ടക്കാരന്റെ ഭാര്യ താമസിച്ചിരുന്ന സ്ഥലമായിരുന്നു എന്നു പ്രസ്താവിച്ചപ്പോൾ, "റോമൻ കത്തോലിക്കർ പട്ടക്കാരെ വിവാഹം കഴിപ്പാൻ അനുവദിച്ചിരുന്നുവോ", എന്ന് ഞങ്ങളിൽ ഒരാൾ ചോദിച്ചു. അതിന് അദ്ദേഹം



നൽകിയ മറുപടി, "Priests in general had their own wives. For unless they had their wives, people asked, how can we let our wives go to them for confession". അമേരിക്കയിൽ ജോലി ചെയ്യുന്ന നമ്മുടെ ജി. ജോൺ അച്ചൻ, കത്തോലിക്കരായ പട്ടക്കാർക്കുണ്ടാകുന്ന മക്കളുടെ വിദ്യാഭ്യാസച്ചുമതല ഒരു സ്റ്റേറ്റിൽ നിർവ്വഹിച്ചു വരുന്നതായി എന്നോടു പറയുകയുണ്ടായി. ഏതായാലും പട്ടത്വവും വിവാഹവും ഒരുമിച്ചു പോകാം എന്നുള്ള വസ്തുത ഒരു ബൂളാവഴി ഇപ്പോഴത്തെ പാപ്പാ സമ്മതിച്ചതായി അടുത്തയിട പത്ര റിപ്പോർട്ടുണ്ടായിരുന്നു.

1961-മുതൽ 1984-വരെ സഭകളുടെ ലോക കൗൺസിലിന്റെ ഫെയിത്ത് ആൻഡ് ഓർഡർ കമ്മീഷനിൽ, മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു പ്രതിനിധിയായി ഞാൻ പങ്കുകൊണ്ടതായി പ്രസ്താവിച്ചു. ആക്കാലത്ത് 1965-മുതൽ ഓറിയന്റൽ ഓർത്തഡോക്സു സഭകളുടെ സ്റ്റാൻഡിംഗ് കമ്മിറ്റിയംഗമായും, ഈസ്റ്റേൺ ഓർത്തഡോക്സ് ആൻഡ് ഓറിയന്റൽ ഓർത്തഡോക്സു സഭകളുടെ എിക്കോപ്പിച്ചുള്ള പല യോഗങ്ങളിലും, റോമൻ കത്തോലിക്കാ സഭയുടെയും ഓറിയന്റൽ ഓർത്തഡോക്സു സഭകളുടെയും ഒരുമിച്ചുള്ള പല മീറ്റിംഗുകളിലും അംഗമായും ചേർന്നു ഞാൻ പ്രവർത്തിച്ചു. ഈ വസ്തുതകളെല്ലാം രേഖപ്പെടുത്തിക്കഴിഞ്ഞതാണ്.

യേശുക്രിസ്തുവിനെ സഭ എങ്ങനെ മനസ്സിലാക്കി വന്നു എന്ന വിഷയം അടിസ്ഥാനമാക്കി ഞാൻ നടത്തിയ ഗവേഷണ ചരിത്രം രണ്ടു ഭാഗങ്ങളിലായി ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. അവയിൽ ഒന്നാമത്തേത് കൽക്കദൂൻ സുന്നഹദോസിനെപ്പറ്റിയുള്ള വിവരണവും, രണ്ടാമത്തേത് സുന്നഹദോസിനെ നിശിതമായി വിമർശിച്ച അന്ത്യോഖ്യായിലെ സേവേറിയോസിന്റെ ഉപദേശവുമാണ്. എന്നാൽ അതിനെ നാലാം സാർവ്വത്രിക സുന്നഹദോസായി റോമൻ കത്തോലിക്കാസഭയും, ബൈസന്റൈൻ (പൗരസ്ത്യ) ഓർത്തഡോക്സിയും, ആംഗ്ലിക്കൻ, തെന്നിന്ത്യൻ ആദിയായ സഭാസമൂഹങ്ങളുമെല്ലാം അംഗീകരിച്ചു വരുന്നു. സേവേറിയോസാകട്ടെ അതിനെ ഒരു assembly of iniquity എന്നും അവിടെ മുടക്കിയ അലക്സാന്ത്ര്യൻ പാത്രിയർക്കീസ് ദിയൊസ്കോറോസിനെ The man who did not bend the knee to the Baal എന്നും

പറയുന്നു. ആധുനിക ജർമ്മൻ പണ്ഡിതന്മാരിൽ വലിയപേരുള്ള Adolph Harnack സുന്നഹദോസിനെ എതിർത്ത ദിയൊസ്ക്കോറോസിനെ പുകഴ്ത്തുന്നു. ഇങ്ങനെ പരസ്പര വിരുദ്ധങ്ങളായ നിലപാടുകളാണ് സുന്നഹദോസിനെ ആസ്പദമാക്കി ക്രൈസ്തവ പണ്ഡിത ലോകം അവലംബിച്ചിട്ടുള്ളത്. ഇവിടെ ആ ഭിന്നവശങ്ങളെ വിലയിരുത്തുവാൻ ഉദ്യമിക്കാതെ, സുന്നഹദോസിൻെറ മിനിട്ട്സ് ആധാരമാക്കിയുള്ള ഒരു പഠനത്തിനൊരുമ്പെടുകയാണ് ചെയ്യുന്നത്. ഇതിനകം പ്രസിദ്ധീകരിച്ചിട്ടുള്ള മിനിട്ട്സ് കൽക്കദൂന്യരുടെ പക്കൽ സൂക്ഷിച്ചിരുന്നതാകയാൽ അവയെപ്പറ്റി ആ ഭാഗത്തുനിന്ന് സംശയം ഉന്നയിക്കാവുന്നതല്ലല്ലോ.

യേശുക്രിസ്തു ആരെന്നുള്ള ചോദ്യത്തിനു മൂന്നുത്തരങ്ങളാണ് സഭനൽകിയിരുന്നത്. അവതന്നെയാണ് ഇന്നും ഔദ്യോഗികമായി സഭ നിലനിർത്തിവരുന്നതും. അവ അലക്സാന്ത്ര്യരുടെ ഹൈപ്പോസ്റ്റാറ്റിക് യൂണിയൻ എന്നതും, അന്ത്യോഖ്യരുടെ പ്രോസോപ്പിക് യൂണിയൻ എന്നതും, ഈ ദൃശ്യ സൂക്ഷ്മതയിൽ പ്രവേശിക്കാതെ, ഏക ആളത്തത്തിൽ യോജിച്ചിരിക്കുന്ന രണ്ടു സ്വഭാവങ്ങൾ എന്ന പാശ്ചാത്യ നിലപാടും ആണ്. ഇവയെല്ലാം സേവേറിയോസിൻെറ ഉപദേശത്തോടു ചേർന്ന് ഈ ഗ്രന്ഥത്തിൽ വിശദമാക്കിയിട്ടുണ്ട്.

മലങ്കര സഭാചരിത്രം വിലയിരുത്തുന്ന അവസാന ഭാഗത്തു പല പുതിയ ചിന്തകൾ അടങ്ങുന്നുണ്ട്. അവയെ അനുവാചകർ സൂക്ഷ്മമായി വായിച്ചിരിക്കണമെന്നുള്ള ആഗ്രഹം ഇവിടെ പ്രകടിപ്പിച്ചു കൊള്ളട്ടെ. അതിൻെറ അടിയിൽ കിടക്കുന്ന ആശയം മലങ്കര സഭ പുരാതന കാലം മുതൽ നിലനിന്നിട്ടുള്ള ഒരു ക്രിസ്തീയ സമൂഹമാകയാൽ അതിൻെറ പൂർവ്വികതയെ മാനിക്കേണ്ടത് സഭാംഗങ്ങളായ നമ്മുടെ ഓരോരുത്തരുടെയും ചുമതലയാണെന്നുള്ള പരമാർത്ഥമാണ്. അതിനെതിരെ അടുത്തയിട പറയുന്ന ന്യായമാണ് പത്രോസിൻെറ പരമാധികാരം എന്നത്. റോം അത് അഞ്ചാം നൂറ്റാണ്ടുമുതൽ ഏകപക്ഷീയമായി അവകാശപ്പെട്ടതായും, രാഷ്ട്രീയ ബലം കൊണ്ടുള്ള സാമ്പത്തിക നേട്ടം മൂലം പിടിച്ചുകൊണ്ടിരി-



ക്കുന്നതായും ഈ ലേഖനത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. കേരളത്തിൽ, റോമുമായി പാത്രിയർക്കീസ് കക്ഷി, കാതോലിക്കാകക്ഷിക്കെതിരായി, മമത പിടിക്കുവാൻ തുടങ്ങിയ സമയം മുതൽ അവർ പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്നതാണ് പത്രോസിൻെറ അധികാരവാദം. റോമിൽ പോകുന്നതിനു മുമ്പ് പത്രോസ് ഏഴു കൊല്ലം അന്ത്യോഖ്യയിൽ താമസിച്ച് സഭയെ സ്ഥാപിച്ചു പരിപാലിച്ചതായി ബാർ എബ്രായയുടെ സഭാചരിത്രം പറയുന്നുണ്ട്. 13-ാം നൂറ്റാണ്ടിൽ ജീവിച്ച ബാർ എബ്രായയുടെ, ഒന്നാം നൂറ്റാണ്ടിൽ നടന്നിരിക്കാവുന്ന സംഭവത്തെപ്പറ്റിയുള്ള, പ്രസ്താവനയ്ക്കു മുഖവില കൊടുത്താൽ തന്നെയും അദ്ദേഹം അന്ത്യോഖ്യാ എന്ന പദംകൊണ്ട് എന്താണുദ്ദേശിക്കുന്നതെന്ന് വ്യക്തമാക്കേണ്ടതുണ്ട്. 451-ലെ കർക്കദൂൻ സുന്നഹദോസിനു ശേഷം അന്ത്യോഖ്യായുമായി പത്തുകൊല്ലത്തിലധികം ബന്ധം പുലർത്തുവാൻ കഴിയാഞ്ഞ സേവേറിയോസിൻെറ വേഴ്ച്ച നിലനിർത്തിയ വടക്കൻ സിറിയ ആണോ സാക്ഷാൽ അന്ത്യോഖ്യാ ആണോ? ഇങ്ങനെയുള്ള വിഷമതകൾ ഒന്നും ചിന്തിക്കാതെയാണ് പത്രോസിൻെറ പരമാധികാരം വാദിക്കുന്നവർ തങ്ങളുടെ നില സ്ഥാപിക്കുവാൻ ബദ്ധപ്പെടുന്നത്. അതുകൊണ്ട് എനിക്കു പറയുവാനുള്ളത്, ഇങ്ങനെയുള്ള വൈഷമ്യങ്ങളിൽ എങ്ങും പ്രവേശിക്കാതെ, നമ്മുടെ സഭയുടെ ഐക്യത്തെ പരിപാലിക്കുവാനാണ് നാം ശ്രമിക്കേണ്ടതെന്നാണ്.

പുരാതനമായ മലങ്കര സഭയെ പതിനാറാം നൂറ്റാണ്ടുവരെ പേർഷ്യൻ സുറിയാനി സഭയും, പിന്നീട് അമ്പതു കൊല്ലക്കാലം പോർട്ടുഗീസുകാർക്ക് വിധേയമായി റോമൻ കത്തോലിക്കാ സഭയും, 1665-നു ശേഷം യെറുശലേം ഗ്രിഗോറിയോസിൻെറ തണലിൽ അന്ത്യോഖ്യൻ സുറിയാനി സഭയും തങ്ങളുടേതായി അവകാശപ്പെട്ടു. ഇങ്ങനെ നമ്മുടെ സഭയ്ക്കും അതിൻെറതായ വ്യക്തിത്വം മറ്റു പുരാതന സഭകളെപ്പോലെ നേടിയെടുക്കുവാൻ സാധിക്കാതെപോയി. അതിനു സഭാസമാധാനം മൂലം ഒരു പരിഹാരമുണ്ടാകണം. അങ്ങനെ ഉണ്ടാകുന്നത് അതിൽതന്നെ ഒരന്ത്യമല്ല. ഒരുവൻ ക്രിസ്ത്യാനിയാകുന്നത് പുതിയ സൃഷ്ടിയുടെ അനുഭവം അവനുണ്ടായി മറ്റുള്ളവർക്കു അതു കൊടുപ്പാനാണ്. ക്രിസ്ത്യാനി ജീവിക്കുന്നത്

മനുഷ്യരെയെല്ലാം ക്രൈസ്തവരാക്കി ഒരു ലോക സാമ്രാജ്യം ഉണ്ടാക്കുവാനല്ല; ക്രിസ്തുവിൽ പ്രകടിതമായ ദൈവസ്നേഹം, സത്യം, നീതി, കരുണ മുതലായ സൽഗുണങ്ങൾ ലോകത്തിനു നൽകുവാൻ വേണ്ടിയാണ്. "ആകയാൽ നിങ്ങളുടെ പിതാവു സൽഗുണ പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരായി രിക്കുവിൻ"; എന്നാണു ക്രിസ്തു തൻെറ ശിഷ്യൻമാരോടു പറയുന്നത്.

ചെറുപ്പകാലം മുതൽ ഇന്നയോളമുള്ള ജീവിതത്തിൽ എന്നെ നിരന്തരം നടത്തിയ സർവ്വേശ്വരനായ ദൈവത്തിൻെറ നിത്യമായ കരുതലിനു ഞാൻ എന്നും കൃതജ്ഞനാണ്. ആ ദിവ്യ പരിപാലനത്തിന് എന്നെ വിധേയനാക്കി കഴിയുക എന്നതാണ് എൻെറ കടമയായി ഞാൻ കരുതിവന്നത്. എന്നാൽ ഇതുകൊണ്ടു മനുഷ്യസഹജമായ ബലഹീനത എനിക്കില്ലായിരുന്നു എന്നുദ്ദേശിക്കുന്നില്ല. അവ എന്നെ വാസ്തവത്തിൽ കൂടുതലായി ബാധിച്ചിരുന്നു. അവയിൽ നിന്നുള്ള മോചനം ദൈവം എനിക്കു നൽകണമെ എന്നു ഞാൻ സദാ പ്രാർത്ഥിച്ചു വന്നിരുന്നു. ആ പാപക്ഷമയുടെ അനുഭവത്തിൽ ദൈവം നടത്തി തൻെറ നിത്യമായ മഹിമയിൽ എന്നെ ചേർക്കട്ടെ എന്നുള്ളതാണ് എൻെറ എന്നുമുള്ള മുട്ടിപ്പായ അപേക്ഷ.

---

# സ്വാനുഭവവേദിയിൽ

ആഗോള ക്രൈസ്തവ സഭാ രംഗത്തെ അദ്വിതീയനായ ദൈവശാസ്ത്രജ്ഞൻ, പ്രശസ്ത വൈദിക സെമിനാരികളിലെ ശ്രേഷ്ഠാധ്യാപകൻ, മികച്ച ഗ്രന്ഥകാരൻ, ഉത്തമനായ വൈദികൻ തുടങ്ങിയ സമുന്നത നിലകളിൽ പ്രസിദ്ധനും ശതാഭിഷിക്തനുമായ റവ.ഡോ.വി.സി.ശമുവേലിന്റെ ആത്മകഥയായ 'സ്വാനുഭവവേദിയിൽ', കൽക്കദൂൻ സുന്നഹദോസിനെ അധികരിച്ചുള്ള പണ്ഡിതോചിതമായ 'ക്രിസ്തുശാസ്ത്ര ഗവേഷണം', 'മലങ്കര സഭാ ചരിത്രം: ഒരു വിലയിരുത്തൽ' എന്നിവ ഉൾക്കൊള്ളുന്നതാണു ഈ പുസ്തകം. ഇരുപതാം നൂറ്റാണ്ടിലെ മലങ്കര സഭാ ചരിത്രത്തിന്റെ ഉള്ളറകളിലേക്കും ക്രിസ്തുശാസ്ത്രത്തിന്റെ ആഴങ്ങളിലേക്കും ഇറങ്ങിച്ചെല്ലുന്ന ഒരു ചരിത്രകാരന്റെയും ഗവേഷകന്റെയും ചിത്രം ഇതിന്റെ ഓരോ താളിലും നിറഞ്ഞുനിൽക്കുന്നു. ഇത്ര മഹത്തായ ഒരു ഗ്രന്ഥം പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതിൽ ഞങ്ങൾക്ക് ചാരിതാർത്ഥ്യമുണ്ട്.

**ഫാദർ ജോൺ തോമസ്**<br>
**ജനറൽ സെക്രട്ടറി,**<br>
**മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ്**<br>
**ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ്**<br>
**കോട്ടയം.**

**വില 50രൂപ**


